കർമ്മബന്ധങ്ങളുടെയും ജന്മജന്മാന്തരങ്ങളുടെയും
നിഗൂഢമായ വഴിത്താരകളിലെവിടെയോ വച്ച്
അജ്ഞാതമായൊരു നിയോഗം പോലെ വന്നുപോയ,
ഹൃദയാന്തരങ്ങളിലെ സാന്ദ്രസംഗീതമായ,
നിനക്ക്..................

NIGOODA SATHYANGAL

(Mysteries)

By PRABHULLA VIKRAMAN

Published By :

AREENA BOOKS

ANEESH BHAVAN

CHALACHAL MOOLA

POTTAYIL

PERUKAVU P.O

TRIVANDRUM.

Ph :

Printed in India

FIRST EDITION : 2005

Cover : Gopi Das



Rs. : **280/-**

## നിഗൂഢ സത്യങ്ങൾ

'അറീന ബുക്ക്സി'ന്റെ പ്രഥമ സംരംഭമാണ് 'നിഗൂഢ സത്യങ്ങൾ'. അത്ഭുതങ്ങളുടെയും നിഗൂഢതകളുടെയും കലവറയാണ് പ്രപഞ്ചം. തന്റെ ബുദ്ധിക്കും യുക്തിബോധത്തിനും മനസ്സിലാക്കാനും വ്യാഖ്യാനിക്കാനും കഴിയാത്ത നിരവധി പ്രതിഭാസങ്ങൾക്കു മുന്നിൽ കൗതുകത്തോടെയും ഒട്ടൊക്കെ ആദരവോടെയും പകച്ചു നിൽക്കുകയായിരുന്നു, എന്നും മനുഷ്യൻ. ആ നിഗൂഢതകളെ അവതരിപ്പിക്കുകയും അനാവരണം ചെയ്യാൻ ശ്രമിക്കുകയാണ് നിഗൂഢ സത്യങ്ങൾ എന്ന ഗ്രന്ഥത്തിൽ.

വായനക്കാരന്റെ മുമ്പിൽ ഒടുങ്ങാത്ത ജിജ്ഞാസയുടെ വാതിൽ മലർക്കെത്തുറക്കുന്ന ഈ അമൂല്യഗ്രന്ഥത്തിന്റെ രചന നിർവ്വഹിച്ചിരിക്കുതത് ശ്രീ. പ്രഫുല്ല വിക്രമൻ ആണ്. അഭിമാനപൂർവ്വം ഈ കൃതി വായനക്കാരുടെ വിലയിരുത്തലിനു സമർപ്പിക്കുന്നു.

-പ്രസാധകർ.

പ്രിയ വായനക്കാരനോട് ഒരു വാക്ക്,

ഇത് പ്രപഞ്ചത്തിന്റെ കാണാത്ത മുഖങ്ങളുടെ കഥയാണ്.

നിന്റെ കണ്ണുകളിൽ അവിശ്വാസത്തിന്റെ നിഴൽ വീഴുന്നത് ഞാനറിയുന്നു. അന്ധവിശ്വാസമെന്ന അവജ്ഞാഭരിതമായ ഒരു ഭാവവും.

പ്രിയ സുഹൃത്തെ, ഈ വിഷയത്തിലെത്തും മുൻപ് ഞാനുമങ്ങനെ തന്നെയായിരുന്നു.

ആർഷഭാരത കർമ്മ ബന്ധ സിദ്ധാന്തപ്രകാരം ഓരോ കൂടിച്ചേരലും, വഴിപിരിയലും കർമ്മബന്ധങ്ങളുടെ, ജന്മജന്മാന്തര ബന്ധങ്ങളുടെ, അജ്ഞാതമായ കൈകളാൽ നിയന്ത്രിക്കപ്പെടുന്നവയാണ്. ഓരോ കണ്ടുമുട്ടലും ഓരോ നിയോഗമാണ്.

അത്തരമൊരു നിയോഗമാണ് ഈ പുസ്തകത്തിന്റെ പിറവിയും, ഇതിലേക്കുള്ള താങ്കളുടെ കടന്നു വരവും.

ഇത് തീർച്ചയായും കുറച്ച് നിറം കലർന്ന കഥകളാവാം. പക്ഷെ പ്രഖ്യാതമായ ദിനപത്രങ്ങളിലെ വാർത്താശകലങ്ങളും, പ്രഖ്യാതരായ- അവരിൽ എച്ച്. ജി വെത്സും വിൻസ്റ്റൺ ചർച്ചിലും തുടങ്ങി ജസ്റ്റിസ് കൃഷ്ണയ്യർ വരെ ഉൾപ്പെടുന്നു. അനേകം മഹാവ്യക്തിത്വങ്ങളുടെ അനുഭവസാക്ഷ്യങ്ങളിൽ നിന്നുമാണ് ഇവ പിറവിയെടുത്തിട്ടുള്ളത്.

അനന്തവിസ്തൃത മലയുടെ ഒരു ചെറിയ മുകൾത്തല മാത്രം കണ്ടെത്തിയ മനുഷ്യൻ മലയുടെ ഭീകരമായ ഉൾത്തടം നിഗൂഢതകളിൽ മറഞ്ഞിരിക്കുന്നുവെന്ന സത്യം മറന്നു പോയിരിക്കുന്നു എന്ന് വിലപിച്ച മഹാ ശാസ്ത്രകാരനും.

പ്രപഞ്ചഗോളങ്ങളുടെ ചലനനിയമങ്ങൾ നിർവചിച്ച മഹാപ്രതിഭയ്ക്ക്, മനുഷ്യമനസ്സിന്റെ ഗതിവികതികളെ നിയന്ത്രിക്കുന്ന ന്യൂറോണുകളുടെ നിയന്ത്രണം സാധ്യമാകാതെ മാറിനില്ക്കുന്നുവെന്നറിയുന്ന ചരിത്രകാരനും

കുയിലിനെ പാട്ടുകാരനാക്കുകയും, രാത്രിയിലെ പൂക്കളെ വെളുപ്പിക്കുകയും, ആയിരത്തിലൊരു മനുഷ്യനെ ഗായകനും മറ്റൊരുവനെ ചിത്രകാരനുമാക്കുകയും ചെയ്യുന്ന പ്രപഞ്ച ശക്തിയുടെ സാന്നിദ്ധ്യം അനുഭവിച്ചറിഞ്ഞ ശാസ്ത്രസാഹിത്യനായകനും, ഈ വഴികൾ പരിചിതമാണ്.

താങ്കളും ഈ വഴി ഒന്നു നടന്നു പോകുക! പ്രപഞ്ചത്തിന്റെ പാത താങ്കളെ കാത്തിരിക്കുന്നു. വെറുമൊരു വഴിയാത്രക്കാരനായി നടന്നുപോയ എന്നെ അനന്തതയുടെ മഹാവെളിച്ചത്തിലേക്കു വഴിതിരിയാൻ പ്രേരിപ്പിച്ച മഹാഗുരുക്കൻമാർ, നിഴലുകൾ സൃഷ്ടിക്കാത്ത് സൂര്യവെളിച്ചമായി നിൽക്കുന്ന ശ്രീ. രവികുമാർ മറ്റൊരു നിയോഗം പോലെ കടന്നു വന്ന അജിയെന്ന അറീനയുടെ സാരഥി, പ്രൂഫ് വർക്കിനുവരെ സഹായിച്ച സഹപ്രവർത്തകർ തുടങ്ങിയനേകം പേരുടെ സ്വന്തമാണ് ഈ പുസ്തകത്തിന്റെ ഓരോ താളും.

ആർദ്രമായൊരു വികാരമായി ഈ പുസ്തകം നിന്നിലും ബാക്കിനില്ക്കട്ടെ എന്നാശംസിച്ചുകൊണ്ട്..............

പ്രഫുല്ല വിക്രമൻ
കാശ്മീരം, മലയിൻകീഴ്
തിരുവനന്തപുരം.

# ഉള്ളടക്കം

# ഈജിപ്തിന്റെ മാന്ത്രിക ഭൂതകാലം

ആധുനിക ശാസ്ത്രത്തിനുപോലും തികച്ചും അജ്ഞാതമായ ശാസ്ത്രസാങ്കേതിക വൈദഗ്ദ്ധ്യവും ഗണിത ശാസ്ത്രപരമായ കൃത്യതയും ഒപ്പം മമ്മികളുടെയും വിചിത്രാചാരങ്ങളുടെയും മാന്ത്രിക - താന്ത്രിക വിദ്യകളുടെയും അതിശയകരമായ സമ്മിശ്രണവുമാണ് പുരാതന ഈജിപ്ഷ്യൻ ലോകം. പിരമിഡുകളും, അവയ്ക്കുള്ളിൽ ഇന്നും നശിക്കാത്ത നിലയിൽ വിശ്രമംകൊള്ളുന്ന മമ്മികളെന്ന മൃതശരീരങ്ങളും പരലോകജീവിതത്തെ കുറിച്ചു നിറഞ്ഞു നിന്ന വിശ്വാസപ്രമാണങ്ങളുമെല്ലാം എന്നും മനുഷ്യന്റെ ജിജ്ഞാസയെ തൊട്ടുണർത്തിയവയാണ്. ഇന്നും വിശദീകരിക്കാനാവാത്ത് നിഗൂഢതകൾ ഉൾക്കൊള്ളുന്ന ആ വിചിത്ര ലോകത്തിലേക്ക് ഒരെത്തിനോട്ടം.

അനന്തമജ്ഞാതം അവർണ്ണനീയം
ഈ ലോകഗോളം തിരിയുന്ന മാർഗ്ഗം
അതിന്റെ കോണിലെങ്ങാണ്ടോ
രിടത്തിരിക്കും മനുഷ്യൻ
കഥയെന്തറിഞ്ഞു

(കവിവാക്യം)

## ടൂട്ടൺഖമ്മന്റെ ശാപം

മമ്മികളുടെ ലോകം വിചിത്രവും ഭയാനകവും നിഗൂഢവുമായ ഏറെ രഹസ്യങ്ങൾ ഉൾക്കൊള്ളുന്നവയാണ്. പുരാവസ്തു ഗവേഷകർക്കും അനു യാത്രികർക്കും ഗവേഷണ നിരീക്ഷണങ്ങൾക്കിടയിൽ നേരിടേണ്ടിവന്ന പല അനുഭവങ്ങളും ഇന്നും ഉത്തരമില്ലാത്ത ചോദ്യങ്ങളായി അവശേഷിക്കുന്നു. അവയിൽ ഏറ്റവും നിഗൂഢവും ഭയജനകവുമാണ് ടൂട്ടൺഖമ്മന്റെ ചരിത്രം.

ഈജിപ്തിലെ ഭരണാധികാരികളായിരുന്ന ഫറോവമാരിൽ യുവത്വംവിട്ടു മാറുംമുമ്പേ മരണത്തെ പുൽകേണ്ടിവന്ന രാജകുമാരനായിരുന്നു ടൂട്ടൺഖ മ്മൻ. അദ്ദേഹത്തിന്റെ മമ്മി അടക്കം ചെയ്തിരുന്ന കല്ലറ വാതിൽക്കൽ പുരാ



ടൂട്ടൺ ഖമ്മന്റെ സ്വർണ്ണ മുഖംമൂടി

തന ഈജിപ്ഷ്യൻ ചിത്രലിപികളാൽ ആലേഖനം ചെയ്യ പ്പെട്ടിരുന്ന വരികളിൽ ഭീകരമായ ഒരു മുന്നറിയിപ്പാണ് ഉൾക്കൊണ്ടിരുന്നത്. “ഫറവോയുടെ ഉറക്കം തടസ്സപ്പെ ടുത്തുന്നവരെ മരണം തേടിവരും”. പ്രസ്തുതവരിക ളിൽ ഉൾക്കൊണ്ടിരുന്ന ഉഗ്രശാപത്തിന്റെ ഫലപ്രാപ്തി സംബന്ധിച്ചുള്ള ഭയത്താലോ ഈജിപ്ഷ്യൻ അഭിചാരമ ന്ത്രങ്ങളുടെ ശക്തിയാലോ അനവധി വർഷം പിരമിഡു കൊള്ളക്കാരുടെപോലും കരസ്പർശമേൽക്കാതെ മാറി നിൽക്കുന്നതിന് ഫറവോയുടെ ശവകുടീരത്തിന് കഴി ഞ്ഞുവെന്നത് ചരിത്രം.

ഒടുവിൽ, പിരമിഡിന്റെ തണുത്ത നിഗൂഢതയ്ക്കു ള്ളിൽ വളരെക്കാലം നിദ്രയിലാണ്ടുകഴിഞ്ഞിരുന്ന ടൂട്ടൺഖമ്മനെത്തേടി അവരെത്തി. പ്രസിദ്ധ പുരാ വസ്തു ഗവേഷകനായിരുന്ന ഹവാർഡ് കാർട്ടറും ഒപ്പം ഈജിപ്ഷ്യൻ ഖനന ത്തിൽ അതീവ തത്പരനായിരുന്ന കാർണവൺ പ്രഭുവും, 1923 ഫെബ്രുവരി മാസം 17-ാം തീയതി ഖനനം ആരംഭിക്കുമ്പോൾ തന്നെ ഈജിപ്ഷ്യൻ പുരോ ഹിത പ്രമുഖരും ഗ്രാമവാസികളും ഫറോവയുടെ ശാപത്തെക്കുറിച്ച് മുന്നറി യിപ്പ് നൽകാതിരുന്നില്ല. ഒടുവിൽ പിരമിഡിന്റെ അവശിഷ്ടങ്ങൾക്കിടയിൽ ഒളിമങ്ങാതെ എഴുതപ്പെട്ടിരുന്ന ചിത്രലിപികളിലെ ശാപം നേരിട്ടുതന്നെ കാണു കയും ചെയ്തു.

“ഫറവോന്റെ നിദ്രയെ തടസ്സപ്പെടുത്തുന്നവനെ മരണം തേടിവരും”. പക്ഷേ അനന്തമായ നിധിശേഖരങ്ങൾക്കുമുന്നിൽ, രത്നങ്ങളുടെ നിലയ്ക്കാത്ത കൂനകൾക്കു നടുവിൽ, വിലമതിക്കാനാവാത്ത ചരിത്രാവശിഷ്ടങ്ങളുടെ ധാരാ ളിത്തത്തിൽ അന്ധവിശ്വാസങ്ങളുടെയും ശാപങ്ങളുടെയും അർത്ഥം തിരയാൻ

അവർ തയ്യാറായിരുന്നില്ല. ഒടുവിൽ ഈജിപ്ഷ്യൻ ചരിത്രത്തിലെ ഏറ്റവും വലിയ നിധിശേഖരം അപ്പാടെ കൈയടക്കുന്നതിൽ അവർ വിജയിക്കുകയും ചെയ്തു.

യാത്രതുടങ്ങും മുൻപുതന്നെ ലണ്ടനിലെ പുരോഹിതർ കാർണവൺ പ്രഭുവിന് മുന്നറിയിപ്പ് നൽകിയിരുന്നതായാണ് രേഖകൾ. അവരിൽ പ്രമുഖനും പ്രവാചക പരിവേഷമുള്ളവനായിരുന്ന ഹാമൺ, അദ്ദേഹത്തിന് ഒരു മുന്നറിയിപ്പും നൽകിയിരുന്നു - "കാർണവൺ ഒരു കാരണവശാലും കല്ലറയ്ക്കുള്ളിൽ കടക്കരുത്. ഈ മുന്നറിയിപ്പ് ലംഘിച്ചാൽ മരണം ഈജിപ്തിൽ തന്നെ അദ്ദേഹത്തെ പിടികൂടും".

എന്നാൽ ശക്തരായ അനുയായികളുടെയും ആയുധബലത്തിന്റെയും സാന്നിദ്ധ്യത്തിൽ മേൽപ്പറഞ്ഞമുന്നറിയിപ്പ് പ്രഭു കാര്യമാക്കിയില്ല. കെയ്റോയിലേതടക്കം നിരവധി യൂണിവേഴ്സിറ്റികളും, ആയിരക്കണക്കിന് പുരാവസ്തുപ്രേമികളും തനിക്ക് നൽകിയ പ്രശംസകളും ബഹുമതികളും കാർണവൽ പ്രഭുവിനെ ത്രസിപ്പിച്ചിരുന്നു. അതുകൊണ്ടുതന്നെ ശാപങ്ങളുടെയും മുന്നറിയിപ്പുകളുടെയും കഥകളിൽ അദ്ദേഹത്തിന് വിശ്വാസമുണ്ടായിരുന്നില്ല.



കാർട്ടറും കാർണവൽ പ്രഭുവും ഖനനം ചെയ്യുന്നു.

ഒടുവിൽ രണ്ടുമാസങ്ങൾക്കുശേഷം ഏപ്രിൽ ആദ്യവാരത്തിലാണ് ദുരന്തം പ്രഭുവിനെ തേടിയെത്തിയത്. കെയ്റോ നഗരത്തിൽ വച്ചുണ്ടായ ഒരു നിസ്സാരമായ കൊതുകുകടിയെ തുടർന്ന് ദേഹമാകെ നീരുവന്നു വീർത്ത പ്രഭു വേദനയാൽ പിടഞ്ഞു മരണം വരിച്ചു. അദ്ദേഹത്തിന്റെ മരണ സമയത്ത് കെയ്റോ നഗരത്തിലെ വൈദ്യുതി പെട്ടെന്ന് നിലക്കുകയും, വിളക്കുകൾ ഒന്നായി കെട്ടു പോകുകയും ചെയ്തു. മാത്രമല്ല തത്സമയത്ത് മൈലുകൾക്കകലെ ലണ്ടനിൽ, അദ്ദേഹത്തിന്റെ വളർത്തുനായ ദീർഘമായി ഓരിയിടുകയും ഒരു ദീർഘവിലാപംപോലെ മോങ്ങുകയും ഒടുവിൽ പുലർച്ചക്കുമുമ്പെ മരിക്കുകയും ചെയ്തതായി പറയപ്പെടുന്നു.

മരണങ്ങളുടെ തുടക്കമായിരുന്നു അത്. തുടർച്ചയായി മരണങ്ങൾ അജ്ഞാതമായ കാരണങ്ങളാൽ പര്യവേഷക സംഘത്തെ തേടിയെത്തി. ശവകുടീരത്തിന്റെ എക്സ്റേ എടുക്കുന്നതിന് സഹായിച്ച ആർച്ചിബാൾഡ്, കാരമൻ പ്രഭുവിന്റെ സെക്രട്ടറി, അന്വേഷക സംഘത്തിലംഗമായിരുന്ന ബ്രിട്ടീഷ്

വ്യവസായി ജോൺബുൾ തുടങ്ങിയവർ അജ്ഞാതമായ സാഹചര്യങ്ങളിൽ അജ്ഞാതമായ രോഗങ്ങളാൽ മരണമടയുകയുണ്ടായി. 1930 - ൽ ഇപ്രകാരം ഒരു ഡസനിലധികം സംഘാംഗങ്ങളെയാണ് മരണം നേരിട്ടത്. ഏതാണ്ട് തുല്യമായ സാഹചര്യങ്ങളിൽ, അത്ഭുതകരമായ ഒരു തുടർക്കഥയായി സംഘാംഗങ്ങളെ മരണം വേട്ടയാടുമ്പോഴും അതിശയകരമായ ഒരു സംഗതി മാറിനിൽക്കുന്നു എന്നുകൂടി പറയട്ടെ. അന്ന് ശവകുടീരം തുറക്കുന്നതിന് പ്രധാനസഹായി ആയിരുന്ന ഹോവാർഡ് കാർട്ടർ സ്വാഭാവിക കാരണങ്ങളാൽ വളരെ പിന്നീടാണ് മരിച്ചത് എന്നത്കൂടി ഓർക്കണം.

ഇതിനകം തന്നെ മമ്മിയുടെ ശാപവും, തുടർ മരണക്കഥകളും ലോകശ്രദ്ധയിൽ വന്നു. അന്നത്തെ സംഘാംഗമായിരുന്ന റിച്ചാർഡ് അഡംസൺ എഴുപതുവർഷത്തിനുശേഷവും ജീവിച്ചിരിക്കുന്നതായി അവകാശപ്പെട്ടു. തുടർന്ന് ഇത്തരം കഥകളിൽ തത്പരരായ ഒരു ടിവി സംഘം അയാളെ ഇന്റർവ്യൂ നടത്തി. തന്റെ ജീവിതം ചൂണ്ടിക്കാട്ടി കഥകളിലെ അനൗചിത്യം അയാൾ എടുത്തുപറയുകയും, ഇത്തരം കഥകൾ അസത്യമാണെന്ന് ഇന്റർവ്യൂവിൽ ഉറപ്പിച്ചു പറയുകയും ചെയ്തു. യാദൃച്ഛികതയാവണം, ആ ഇന്റർവ്യൂ കഴിഞ്ഞു അയാൾ മടങ്ങിയെത്തിയില്ല. ദിവസങ്ങൾ കഴിഞ്ഞു വഴിയരികിൽ അപകടം സംഭവിച്ച അജ്ഞാതനെന്ന നിലയിൽ കണ്ടെത്തിയ അയാൾ ആശുപത്രിക്കിടയിലേറെ പരിശ്രമിച്ചാണ് കണ്ണുതുറന്നത്. ഇന്റർവ്യൂകഴിഞ്ഞ രാത്രി മടങ്ങുമ്പോൾ ഒരു ട്രക്കുമായി തട്ടിയതായും പിന്നീടു ബോധം തെളിയുമ്പോൾ ആശുപത്രിയിലാണെന്നും മാത്രമേ അയാൾക്ക് പറയാൻ കഴിഞ്ഞുള്ളൂ.

ഇത്തരം സംഭവങ്ങൾ തീർച്ചയായും ശാസ്ത്രശ്രദ്ധയാകർഷിച്ചു. പലതരം വ്യാഖ്യാനങ്ങളുമായി പലരും രംഗത്ത് മരിക്കുകയും ചെയ്തു. മമ്മികളുടെ ശരീരമാവരണം ചെയ്തിരുന്ന തുണികളിൽ സാവധാനം പ്രവർത്തിക്കുന്ന വിഷവസ്തുക്കളുണ്ടാകുമെന്നും, അതല്ല ശവകുടീര നിർമ്മാണത്തിനുപയോഗിച്ച വസ്തുക്കളിൽ റേഡിയോ ആക്ടീവ് സ്വഭാവമുള്ള പദാർത്ഥങ്ങൾ ഉണ്ടാകാമെന്നും അവയുടെ മാരകഫലങ്ങൾ സാവധാനം പ്രകടമാക്കുന്നതാണ് സംഘാംഗങ്ങളുടെ മരണക്കാരണമെന്നും ചില ഗവേഷകർ അഭിപ്രായപ്പെട്ടു. പക്ഷേ ഒന്നിനും യുക്തിഭദ്രമായ തെളിവുകൾ ഇനിയും കണ്ടുകിട്ടിയിട്ടില്ല. ഇത്തരം ഉത്തരങ്ങൾ കൂടുതൽ ചോദ്യങ്ങളിലേക്കാണ് നയിച്ചത്. ശാസ്ത്രീയ വികാസത്തിന്റെ പ്രാരംഭദിശയിൽ അത്തരം റേഡിയോ ആക്ടീവ് മൂലകങ്ങളെക്കുറിച്ച് പുരാതന ഈജിപ്തുകാർ എങ്ങനെ അറിഞ്ഞുവെന്നതും ഒപ്പം മേൽപറഞ്ഞ അപകടത്തിൽ നിന്നും അന്നത്തെ ജോലിക്കാർ എങ്ങനെയാണ് രക്ഷപ്പെട്ടത് എന്നുതുടങ്ങിയ ചോദ്യങ്ങൾക്കിന്നും ഉത്തരമില്ല. തന്റെ നിദ്ര ഭംഗപ്പെടുത്തിയവന്റെ വിധി മരണമാണെന്ന ഫറവോയുടെ ശാപം ഇന്നും അജ്ഞാതവും നിഗൂഢവുമായ രഹസ്യമായി തന്നെ നിലക്കൊള്ളുന്നു.

## മഹാപിരമിഡിന്റെ കടംകഥ

ലോകാരംഭം മുതൽ ഇന്നേവരെ നിർമ്മിക്കപ്പെട്ടിട്ടുള്ളതിൽ ഏറ്റവും അത്ഭുതകരമായ പല മനുഷ്യ സൃഷ്ടികളും ഇന്ന് ചരിത്രത്തിന്റെ ഭാഗം മാത്രമാണ്. എന്നാൽ അവയിലൊന്ന് നൂറ്റാണ്ടുകളുടെയല്ല, സഹസ്രാബ്ദങ്ങളുടെ മതിൽക്കെട്ടുകൾ കടന്ന് ഇന്നും നഗ്നയാഥാർത്ഥ്യമായി മനുഷ്യമനസ്സിനെ അന്തംപ്പെടുത്തിക്കൊണ്ട് ഇന്നും നിലകൊള്ളുന്നു. ഏതാണ്ട് നാലായിരത്തി ഒരു നൂറ് വർഷങ്ങൾക്കപ്പുറം എത്രയോ യുഗങ്ങളുടെ വിരൽ സ്പർശങ്ങളേറ്റുവാങ്ങിയിട്ടും തകരാതെ, നിഗൂഢതയ്ക്ക് ഒരു കുറവും വരുത്താതെ ഇന്നും നിലകൊള്ളുന്ന പുരാതന ലോകാത്ഭുതം - അതത്രെ ഈജിപ്റ്റിലെ ചിയോപ്സിന്റെ പിരമിഡ് (ഗ്രേറ്റ് പിരമിഡ്). ഞ
സംസ്കാരം വഴി നടന്ന ജനപദങ്ങളിൽ ക മ്യം ചെയ്താൽ പിരമിഡിന്റെ ചുവ
ഷ്യൻ വഴി നടന്നിരുന്ന കാലത്ത് നിർമ്മിക്കപ്പെ ട്ടും കിഴക്കുനിന്ന് പടിഞ്ഞാറോട്ടും
മായ കൃത്യതയാലും ഇഞ്ചിനീയറിംഗ് വൈദ ലപ്പോലെ കൃത്യമായാണ് നിർമ്മി
കോത്തരമായ ഏതൊരു കെട്ടിടത്തെയും ഇന ളിലൊന്നായ ആൽഫാ ഡ്രാക്കോ
5.25 ഹെക്ടർ ചുറ്റളവിൽ, കെയ്റോ നഗര ന് ദിശാപരമായ കൃത്യതപുലർത്തി
കൽ കക്ഷണങ്ങൾ കൂട്ടിചേർത്ത് ഏതാണ്ട് 2 ർക്കാലത്ത് കണ്ടെത്തിയിട്ടുമുണ്ട്.
തിലധികം വർഷങ്ങൾക്കൊണ്ട് പണിത മഹാ പുരാതന ഈജിപ്തിലെ സാധാ

തങ്ങളുടെ രാജാധിരാജനായിരുന്ന ച ആസ്പദമാക്കി ദിശാനിർണ്ണയം
വയ്ക്ക് ഈജിപ്റ്റിലെ ജനത നൽകിയ അന്ത്യോപഹാരം. പക്ഷെ വെറുമൊരു സ്മാരക കുടീരം മാത്രമാണോയെന്ന് ചരിത്ര ഗവേഷകരും ശാസ്ത്രകാരൻമാരും ഇന്ന് സംശയിക്കുന്നു. കുഫു എന്ന ഈജിപ്ഷ്യൻ ഭാഷയിലും ചിയോപ്സ് എന്ന് ഗ്രീക്കുഭാഷയിലും വിളിക്കപ്പെട്ടിരുന്ന തങ്ങളുടെ രാജാധിരാജന് വെറുമൊരു അന്ത്യവിശ്രമകേന്ദ്രം നിർമ്മിക്കുക മാത്രമായിരുന്നില്ല അവരുടെ ഉദ്ദേശമെന്ന് അനവധി ചരിത്രകാരന്മാർ രേഖപ്പെടുത്തിയിരിക്കുന്നു. ആധുനിക ഇഞ്ചനിയറിംഗ് വിദഗ്ധർക്കുപോലും അജ്ഞാതമായ ഏതോ സമർത്ഥമായ സാങ്കേതികവിദ്യ പ്രകാരം നിർമ്മിക്കപ്പെട്ട പ്രസ്തുത മന്ദിരസമുച്ചയം ഇന്നും അതുല്യമായ നിർമ്മാണ വൈദഗ്ധ്യത്തിനുദാഹരണമായി നിലകൊള്ളുന്നു.

ഇരുമ്പിന്റെ കണ്ടുപിടിത്തം പിന്നെയും എത്രയോ കാലം കഴിഞ്ഞാണുണ്ടായതെന്നോർക്കണം. പുരാതന ഈജിപ്ഷ്യൻ ജനതയ്ക്ക് സ്വർണ്ണവും ചെമ്പുമല്ലാതെ മറ്റൊരു ലോഹത്തെക്കുറിച്ചും അറിവുണ്ടായിരുന്നില്ല. അതുകൊണ്ടുതന്നെ വലിയ തടിക്കട്ടികളാണ് പാറപിളർക്കുന്നതിന് ഉപയോഗിച്ച

ത്. പാറയിടുക്കുകളിൽ വലിയ തടി കൊണ്ടുള്ള ആപ്പുകൾ തറച്ചുവയ്ക്കുകയും അവ ധാരാളമായി നനയ്ക്കുകയും ആണ് അന്ന് അവരതിനുപയോഗിച്ചരീതി. ദിവസങ്ങളോളം ആയിരമായിരം അടിമകൾ തുടർച്ചയായി ഈ ജോലി ആവർത്തിക്കുമ്പോൾ തടി കുതിർന്നു വീർക്കുകയും പാറകൾ ക്രമേണ പിളർന്നു തുടങ്ങുകയും ചെയ്യുന്നു. വീണ്ടുവീണ്ടുമാവർത്തിക്കപ്പെടുന്ന ഈ പ്രക്രിയ പാറകളെ ചെറിയതോതിൽ പിളർത്തിയകറ്റുന്നതിന് സഹായിക്കുന്നു. ആയിരക്കണക്കിന് മനുഷ്യർ ഒത്തുചേർന്ന് ഈ കക്ഷണങ്ങളെ വലിയ തടി കൊണ്ടു തള്ളിതാഴേക്കു മറിയ്ക്കുന്നു. ഇപ്രകാരം ഉരുണ്ടു വീഴുന്ന പാറ പൊട്ടി കരിങ്കൽ കഷണങ്ങളാക്കപ്പെടുന്നു. പ്രസ്തുത കരിങ്കൽ ആവശ്യത്തിനുള്ള കഷണങ്ങളാക്കി ശരിയായി ചെത്തി മിനുക്കിയെടുത്തതിനു പിന്നിലെ രീതികൾ ഇന്നും അജ്ഞാതമായി തുടരുകയും ചെയ്യുന്നു.

5.25 ഹെക്ടർ അടിത്തറ വിസ്താരമുള്ള ഒരു ചതുരം പണിതുയർത്തുന്നതിന് പ്രസ്തുതസ്ഥലത്ത് മണ്ണിട്ടുറപ്പിക്കുകയും അതിനുമീതെ കരിങ്കൽ ഹളി നിത്തുകയും ചെയ്തിരുന്നു. തറയുടെ നിരപ്പ് ഉറപ്പാക്കുന്നതിന് ആയിരക്കണക്കിന് ലിറ്റർജലം നിറച്ചു നിറുത്തുകയും എല്ലായിടത്തും ആഴം തുല്യമാണെന്ന് ഉറപ്പിക്കുകയും ചെയ്തിരുന്നു. ഇപ്രകാരം ജലം നിറക്കുന്നതിനും ലെവൽ ഉറപ്പിച്ചശേഷം തുറന്നുവിടുന്നതിനും പ്രത്യേകം പ്രത്യേകം കൈത്തോടുകൾ നൈൽനദിയിലേക്ക് നിർമ്മിച്ചിരുന്നതായി ചരിത്രകാരന്മാർ കണ്ടെത്തിയിട്ടുണ്ട്. കനാലുകൾ വഴി എത്രയോ മണിക്കൂർ ഒഴുകി നിറുത്തിയിരുന്ന ജലം കണക്കാക്കിയാണ് അടിത്തറയുടെ നിരപ്പ് വിലയിരുത്തിയതെന്ന് കാണുമ്പോൾ തന്നെ പ്രസ്തുത അടിത്തറയുടെ വിസ്തൃതിയെന്തു മാത്രമാണെന്ന് ചിന്തിക്കാവുന്നതാണ്. കൂട്ടത്തിൽ പറയട്ടെ ഇപ്രകാരം ജലമൊഴുക്കി നിറുത്തി എല്ലായിടത്തും അണുവിട തെറ്റാതെ തുല്യമായി സമനിരപ്പാക്കാൻ ഇന്നത്തെ ശില്പികൾക്ക് കഴിയുമോയെന്ന് ചോദിച്ചാൽ ഇല്ലായെന്നാണ് ഉത്തരം.

ഇനിയാണ് ചരിത്രത്തിലെ ഏറ്റവും അത്ഭുതകരമായ ഭാഗം കടന്നുവരുന്നത്. മേൽപ്പറഞ്ഞ അടിത്തറയ്ക്കു മുകളിൽ 230 ൽ അധികം നീളമുള്ള വശങ്ങളും 17- മീറ്റർ പൊക്കവും വരുന്ന ഒരു കെട്ടിടം അതും സ്തൂവികാഗ്രമായി ചരിഞ്ഞു നിൽക്കുന്ന പിരമിഡ്, ടൺ കണക്കിന് ഭാരം വരുന്ന

എഴുപതുവർഷത്തിനുശേഷവും
തുടർന്ന് ഇത്തരം കഥകളിൽ ത
ഇന്റർവ്യൂ നടത്തി. തന്റെ ജീവി
അയാൾ എടുത്തുപറയുകയും, ഇ
വിൽ ഉറപ്പിച്ചു പറയുകയും ചെ
കഴിഞ്ഞു അയാൾ മടങ്ങിയെത്തി
അപകടം സംഭവിച്ച അജ്ഞാതനെ
പത്രിക്കിടയിലേറെ പരിശ്രമിച്ചാണ്
മടങ്ങുമ്പോൾ ഒരു ട്രക്കുമായി തട്ടി
ആശുപത്രിയിലാണെന്നും മാത്രമേ

ല പിരമിഡ്

കലും തുല്യവസ്തുക്കളും ചേർത്ത് എങ്ങനെ പണിതുയർത്തി എന്ന ചോദ്യം ഇന്നും ഉത്തരമില്ലാതെ നിലകൊള്ളുന്നു. കോൺക്രീറ്റും വലിയ ബ്ലോക്കുകളും പടുകൂറ്റൻ ഹൈഡ്രോളിക് ക്രെയിനുകളും അടക്കിവീഴുന്ന 21-ാം നൂറ്റാണ്ടിൽപോലും കൂറ്റൻ കല്ലുകൊണ്ട് 170ലധികം മീറ്റർ ഉയരത്തിൽ സ്തൂപികാഗ്രത്തിൽ ഒരു ഗോപുരം പണിയുന്നത് അസാധ്യമല്ലെങ്കിലും അത്യധികം ശ്രമകരമെന്നുതന്നെ പറയാവുന്ന പണിയാണ്. അതും ചെത്തിമിനുക്കിയതുപോലെ തള്ളലോ വിള്ളലോ ഇല്ലാത്ത സൂക്ഷ്മത നിലനിറുത്തി ചുവരുകളുള്ള പടുകൂറ്റൻ, ഒരു ഗോപുരം. ചുണ്ണാമ്പകല്ലുകളും, ഗ്രാനൈറ്റ് ശിലകളും തീർത്ത ചുമരിന്റെയുള്ളിൽ ഒരു തലമുടി നാരുപോലും കടക്കുന്ന വിള്ളലുകൾ പോലും കണ്ടെത്താൻ ചരിത്ര ഗവേഷകർക്ക് കഴിഞ്ഞിട്ടില്ല എന്നതാണ് ഏറ്റവും വിചിത്രമായ രഹസ്യം.

ഭൂമിയുടെ ആകർഷണവുമായി താരതമ്യം ചെയ്താൽ പിരമിഡിന്റെ ചുവരുകൾ കൃത്യ മായും വടക്കു നിന്നു തെക്കോട്ടും കിഴക്കുനിന്ന് പടിഞ്ഞാറോട്ടും ഒരു വടക്കുനോക്കിയന്ത്രത്തിന്റെ സൂചിത്തലപ്പോലെ കൃത്യമായാണ് നിർമ്മിക്കപ്പെട്ടിട്ടുള്ളത്. മാത്രമല്ല വിദൂര നക്ഷത്രങ്ങളിലൊന്നായ ആൽഫാ ഡ്രാക്കോണിസ് എന്ന നക്ഷത്രത്തെ ആധാരമാക്കിയാണ് ദിശാപരമായ കൃത്യതപുലർത്തിയതെന്ന് ചില ജ്യോതിശാസ്ത്രജ്ഞർ പിൽക്കാലത്ത് കണ്ടെത്തിയിട്ടുമുണ്ട്. ക്രിസ്തുവിന് 2500 വർഷങ്ങൾക്കുമുൻപ് പുരാതന ഈജിപ്തിലെ സാധാരണ ജനത വിദൂരവാനിലെ നക്ഷത്രത്തെ ആസ്പദമാക്കി ദിശാനിർണ്ണയം നടത്തിയതും മറ്റൊരത്ഭുതമായി നിലകൊള്ളുന്നു.

ഏറ്റവും വടക്കു ഭാഗത്തു മാത്രമാണ് പിരമിഡിന്റെ ഒരേ ഒരു വാതിൽ കാണപ്പെടുന്നത്. പിരമിഡിനുള്ളിൽ മൂന്നു ശവകുടീരങ്ങൾ. ആദ്യത്തേത് പാറകൾക്കിടയിൽ പരുക്കനായി ഒരുക്കിയ രീതിയിലാണ്. പിരമിഡിന്റെ പണി പൂർത്തിയാകുന്നതിന് മുൻപ് രാജാവിന് മരണം നേരിടാൻ സൂക്ഷിക്കാനാണിത്. പിരമിഡിനു നടുവിലായി മറ്റൊരു ശവകുടീരം. അതും താത്കാലികമായി ഫറവോയുടെ ശരീരം സൂക്ഷിക്കാനുള്ളതത്രെ. ഒടുവിൽ നാൽപ്പതിലധികം മീറ്റർ ഉയരത്തിൽ പണിത ഗാലറിക്കു നടുവിൽ അമ്പതോളം മീറ്റർ നീളത്തിലും, 8 മീറ്റർ വീതിയിലും ഫറവോയുടെ അന്ത്യകുടീരം. കുനിഞ്ഞു മാത്രം നടന്നു നീങ്ങാൻ കഴിയുന്ന ഒരിടനാഴിയിലൂടെ മാത്രമേ അതിനെ സമീപിക്കാനാകുകയുള്ളൂ. ക്രിസ്തുവിന്റെ ജനനത്തിനും 2500 വർഷങ്ങൾക്കു മുമ്പ് ഈജിപ്തിന്റെ മണ്ണിൽ പിറന്ന കരിങ്കൽകുടീരം ഇന്നും ആകാശത്തിനു തൊട്ടുകീഴെ ഭൂമിക്ക് അമ്പതോളം അടി ഉയരത്തിൽ ശയിക്കുന്നു എന്ന വിസ്മയം ശാസ്ത്രത്തിനിന്നും സമസ്യയാണ്. കഥ തുടങ്ങുകയാണ്. ഇപ്പോൾ

കാലം എ.ഡി 820. ആക്രമണകാരികളായ മാമൂൺ എന്ന അറേബ്യൻ സംഘത്തലവൻ ദീർഘ പരിശ്രമത്തിനു ശേഷം ആ കരികൽ കുടീരം തുറന്നു. രാജാവിനോടൊപ്പം അടക്കം ചെയ്യപ്പെട്ടിരുന്ന വിലമതിക്കാനാകാത്ത സ്വർണ്ണവും രത്നാഭരണങ്ങലും സാധാരണ പിരമിഡുകളുടെ പ്രത്യേകതയാണ്. ഏറ്റവും വലിയ പിരമിഡിൽ ആയിരക്കണക്കിന് രത്നങ്ങളാണ് മാമൂന്നും സംഘവും പ്രതീക്ഷിച്ച് ചെന്നത്. വളരെ കഷ്ടപ്പെട്ട് ഇടനാഴിയിലെ കല്ലുകൾ നീക്കി ഒടുവിൽ അയാൾ ഫറവോയുടെ ശവകുടീരത്തിനടുത്തെത്തി വൻ പ്രതീക്ഷയോടെ മെല്ലെ അതിന്റെ മൂടിമാറ്റി.

കല്ലറയ്ക്കകം ശൂന്യമായിരുന്നു. ഫറവോയുടെ മൃതശരീരം കളവു ചെയ്യപ്പെട്ടതാകുമോ!

ആണെങ്കിൽ ഭദ്രമായി വീണ്ടും കല്ലറയിലേക്കുള്ള വഴി അടച്ചുറപ്പിച്ചതാരാണ്.

എന്തായാലും ഗ്രേറ്റ് പിരമിഡ് ശാസ്ത്രലോകത്തിന്റെ ശ്രദ്ധാകേന്ദ്രമായി സൂക്ഷ്മമായ അളവു കോണുകളിൽ നിർമ്മിക്കപ്പെട്ടിരുന്ന പുരാതന വാനനിരീക്ഷണ കേന്ദ്രമാണ് അതെന്ന് ഒരു കൂട്ടർ പറഞ്ഞു.

സാങ്കേതികമോ മതപരമോ ആയ മാറ്റത്തിലും കാരണങ്ങളാൽ പുരോഹിതന്മാർ ഫറവോയുടെ ശരീരം അടക്കം ചെയ്യാത്തതാണെന്ന് മറ്റൊരു കൂട്ടർ.

താന്ത്രിക വിധിപ്രകാരം നിർമ്മിക്കപ്പെട്ട മാന്ത്രിക ചതുരങ്ങളാണെന്നും പിരമിഡുകൾക്ക് പലതരം മാനസിക ഭാവങ്ങളെ ഉത്തേജിപ്പിക്കാൻ കഴിയുമെന്നും മറ്റൊരു കൂട്ടർ.

ഈ വാദങ്ങളെല്ലാം ഒരു പരിധിവരെ ശരിയാണ്. എന്നാൽ അവയ്ക്കൊന്നും പൂർണ്ണമായ വിശദീകരണം ഇന്നും നൽകാനായിട്ടില്ല. വാനനിരീക്ഷണമായിരുന്നു ലക്ഷ്യമെങ്കിൽ മറ്റനുബന്ധസാമഗ്രികൾ കാണാത്തതെന്തേ!

നിഗൂഢമായ താന്ദ്രീകാഹരങ്ങൾക്കുള്ള മാന്ത്രിക ചതുരമാണെന്ന വാദത്തിന് തെളിവുകളില്ല. എന്നാൽ പിരമിഡാകൃതിയിലുള്ള ഒരു സ്തൂപത്തിന്റെ ഒത്ത നടുവിൽ സ്തൂവികാഗ്രത്തിനു നേർ ചുവട്ടിൽ ഇരിക്കുന്ന വ്യക്തിയിലൂടെ ഭൂമിയുടെ കാന്തിക ക്ഷേത്രബലം കൂടുതൽ ശക്തമായി കടന്നുപോകുമെന്നും, ആത്മീയവും ശാരീരികവുമായ വികാരങ്ങളെ അതിശക്തമായി നിയന്ത്രിക്കുന്നതിന് അതുവഴി സാധിക്കുമെന്നും ചിലരെങ്കിലും വിശ്വസിക്കുന്നുണ്ടിന്നും. പക്ഷെ ഇത്തരം വിശ്വാസങ്ങൾക്കൊന്നും അടിസ്ഥാനമായ തെളിവുകളൊന്നുമില്ല.

ആർക്കുവേണ്ടിയെന്നോ എന്തിന് വേണ്ടിയെന്നോ വെളിപ്പെടാതെ ചരിത്രത്തിന്റെയും ശാസ്ത്രത്തിന്റെയും മനസ്സിൽ വലിയൊരു ചോദ്യ ചിഹ്നം പോലെ ഈജിപ്തിന്റെ വിരിമാറിൽ ഇന്നും മഹാപിരമിഡ് തലയുയർത്തി നിൽക്കുന്നു.

## വിശ്വാസങ്ങളുടെ പിരമിഡ്

പിരമിഡുകൾ പണിതവർ ആരാണ് എന്ന ചോദ്യം ഇന്നും പ്രസ
ആധുനിക മനുഷ്യൻ നിറഞ്ഞ വിസ്മയത്തോടെ നോക്കിക്കണ്ടു ആകാ
രങ്ങൾ ശാസ്ത്രത്തിന്റെ മുന്നിലുയർത്തിയ ഏറ്റവും വലിയ ചോദ്യങ്ങളി
അതാണ്.

പ്രസ്തുത ചോദ്യം പോലെ തന്നെ പിരമിഡിന്റെ നിർമ്മാണരീതിക
രെക്കാലം അജ്ഞാതമായിരുന്നു. പിരമിഡുകളെക്കുറിച്ച് ഇന്നുള്ള അറിവ
ലോകം ഒരു പക്ഷേ ഏറ്റവും കടപ്പെട്ടിരിക്കുന്നത്
യ, ഫ്രഞ്ച് ഭരണാധികാരി നെപ്പോളിയൻ ചക്രവർത്ത
ണ്. തന്റെ വിജയയാത്രകൾക്ക് നടുവിൽ കെയ്റോ
പിടിച്ചെടുത്ത നെപ്പോളിയൻ പിരമിഡുകൾക്കു
അമ്പരപ്പോടെ നിന്നു. കുഫുവിന്റെ മഹാപിരമിഡ
മുന്നിൽ നിന്ന് അദ്ദേഹം തന്റെ സൈനികരോട
കാരം പറഞ്ഞത്രെ.



സർ വില്യം
ഫ്ളിന്റേഴ്സ് പെട്രെ

"സുഹൃത്തുക്കളെ നാൽപ്പതു നൂറ്റാണ്ടുകളു
കൾ ഈ ഗോപുരമുകളിൽ നിന്നും നിങ്ങളെ നോക്കി
ന്നു".

മറ്റ് ആക്രമണകാരികളെപ്പോലെ തകർക്കാനല്ല
ളിയൻ ശ്രമിച്ചത്. പിരമിഡുകൾക്കു പുറമെയും ഇടനാഴികളിലും പുരാതന
പ്ഷ്യൻ ചിത്രലിപികളിൽ ആലേഖനം ചെയ്യപ്പെട്ടു കിടന്ന രഹസ്യങ്ങൾ
രണം ചെയ്യുന്നതിന് പ്രസ്തുത ചിത്രലിപികളിൽ പാണ്ഡിത്യമുള്ള പ
രെയും ചരിത്രകാരന്മാരെയും ഫ്രാൻസിൽ നിന്നുപോലും അദ്ദേഹം വ
ഇന്ന് നമുക്ക് ലഭ്യമായ മിക്കവാറും വിവരങ്ങൾക്ക് ഈജിപ്റ്റോളജി എന്ന
ശാഖയുടെ തുടക്കത്തിനുപോലും ലോകം ഇക്കാരണത്താൽ നെപ്പോളിയ
അദ്ദേഹത്തിന്റെ നാട്ടിലെ (ഫ്രഞ്ചുകാർ) ചരിത്രകാരന്മാരോടും ഏറെ കട
ക്കുന്നു. അവർ നേടിയെടുത്ത അറിവുകളും പാറകൾ പിളർന്ന് കെട്ടിട നിർ
സാമഗ്രികളാക്കി മാറ്റിയ രീതികൾ തുടങ്ങിയ വിവരങ്ങളും പിൽക്കാല ഗ
കർക്ക് മാർഗ്ഗ ദീപമായി തീർന്നു.

കെയ്റോയിൽ നിന്നു നെപ്പോളിയന്റെ പിൻമാറ്റത്തിനുശേഷം കു
ളായ പല ഗവേഷകരും പിരമിഡുകളെ കുറിച്ചു പഠിക്കാൻ തുടക്കമിട്ടു.
ദുഷ്കരമായ നിർമ്മാണ പ്രവർത്തനം വഴി ഇത്രയധികം ഉയരത്തിൽ
മായ കൃത്യതയോടെ

ശ്രമങ്ങൾ നടക്കുന്നതിന് ഇത് ഇടയാക്കി.

ഇത്തരം ഗവേഷകരിൽ പ്രമുഖനായിരുന്നു ചാൾസ് സ്മിത്ത് എന്ന സ്കോട്ടിഷ് ഗവേഷകൻ. തന്റെ പഠനങ്ങൾ ക്രോഡീകരിച്ച് ഔവർ ഇൻഹെരിറ്റൻസ് ഇൻ ദ ഗ്രേറ്റ് പിരമിഡ് എന്ന മഹത്തായ കൃതി അദ്ദേഹം രചിച്ചു. അങ്ങേയറ്റം കൃത്യമായ പല വിവരങ്ങളും അദ്ദേഹം കണ്ടെത്തിയെങ്കിലും പിരമിഡുകളുടെ നിർമ്മാണത്തിന് പിന്നിലെ ശക്തികൾ എന്താണെന്നതിന് പൂർണ്ണ ഉത്തരം അദ്ദേഹത്തിന് കിട്ടിയില്ല എന്ന് സംശയിക്കാം. രസകരമായ ഒരു ഉത്തരമാണ് ഈ വിഷയത്തിൽ അദ്ദേഹം നൽകിയത്. ഏതോ ദൈവിക ശക്തികൾ അന്ന് ഈ നിർമ്മിതികൾക്ക് പിന്നിലെന്നു, കുഫുവിന്റെ മഹാപിരമിഡ് ക്രിസ്തുവിന്റെ രണ്ടാം വരവിനെ കുറിച്ചുള്ള സങ്കല്പത്തിന്റെവരെ പ്രതീകാത്മക നിഗൂഢബിംബമാണെന്നും അദ്ദേഹം സിദ്ധാന്തിച്ചു. ഇത്തരം പഠനങ്ങളുടെ യുക്തിഭദ്രത എന്തുതന്നെയായാലും പിരമിഡുകളെക്കുറിച്ചുള്ള പഠനം ഒരു പ്രത്യേക ശാഖയായി (പിരമിഡോളജി) വളർത്തിയെടുക്കുന്നതിൽ സ്മിത്തിന് പ്രധാനമായ പങ്കുണ്ട് എന്നതിൽ തർക്കമില്ല.

പിരമിഡോളജി എന്ന ശാസ്ത്രശാഖയ്ക്ക് ഏറ്റവും മികച്ച സംഭാവനകൾ നൽകിയ മഹാനായ ഈജിപ്റ്റോളജിസ്റ്റ് വില്യം ഫ്ളിന്റേഴ്സ് പെട്രെയുടെ പഠനങ്ങളാണ് തുടർന്നു വന്നത്. ബ്രിട്ടീഷ് പുരാവസ്തു ഗവേഷകനും, ശാസ്ത്രീയമായ അടിത്തറയിൽ നിന്ന് പുരാവസ്തു ഗവേഷണം നടത്തണമെന്ന നിർബന്ധബുദ്ധയിള്ളവനുമായ പെട്രെ സ്മിത്തിന്റെ മേൽപ്പറഞ്ഞ സിദ്ധാന്തങ്ങളുടെ യുക്തിരാഹിത്യം ചൂണ്ടിക്കാട്ടി. തികച്ചും ശാസ്ത്രീയമായ സാങ്കേതിക വിദ്യകളും സിദ്ധാന്തങ്ങളും പിൻതുടർന്നുകൊണ്ട് അദ്ദേഹം നടത്തിയ അന്വേഷണഫലങ്ങൾ 1883ൽ 'ഗിസയിലെ പിരമിഡുകളും ക്ഷേത്രങ്ങളും' എന്ന പേരിൽ പ്രസിദ്ധീകൃതമായി.

വിചിത്രാകൃതിയിലെ ഇടനാഴികളും വഴിതെറ്റിക്കുന്ന രീതിയിൽ നിർമ്മിക്കപ്പെട്ട വാതായനങ്ങളും പ്രത്യേക രീതിയിൽ വിന്യസിക്കപ്പെട്ടിട്ടുള്ള കൽ ചുമരുകളും അജ്ഞാത സന്ദേശങ്ങളുടെ പ്രതീകമാണെന്ന സ്മിത്തിന്റെ വാദം അദ്ദേഹം തള്ളിക്കളഞ്ഞു. പകരം കൊള്ളയടിക്കാനെത്തുന്ന കവർച്ച സംഘത്തെ വഴിതെറ്റിക്കാൻ മനപ്പൂർവ്വം സൃഷ്ടിച്ച കുടുക്കുകളാണ് അവയെന്ന് അദ്ദേഹം കണ്ടെത്തി. മാത്രമല്ല മഹാപിരമിഡുകൾ നിർമ്മിച്ചത് പ്രകൃതിയിലെ മറ്റേതോ ഗ്രഹത്തിൽപ്പെട്ട അഭൗമജീവികളാണെന്ന വിശ്വാസം പൊള്ളയാണെന്നും അനിതരസാധാരണമായി കഴിവുകളുള്ള ഒരുകൂട്ടം പ്രതിഭാസമ്പന്നന്മാരുടെയും, ആയിരക്കണക്കിന് സാധാരണക്കാരുടെയും അനേകവർഷത്തെ അശ്രന്ത പരിശ്രമമാണ് അവയ്ക്കു പിന്നിലുള്ളതെന്നും അദ്ദേഹം പറഞ്ഞു.

എങ്കിലും പിരമിഡുകൾ അവയുടെ സവിശേഷമായ ആകൃതിക്കൊണ്ട് മനു

ഷ്യന്റെ ആത്മബലം വർദ്ധിപ്പിക്കുന്നു എന്ന സിദ്ധാന്തം പെട്രേയും നിരാകരിച്ചില്ല. അതുകൊണ്ടുതന്നെ പിരമിഡുകൾക്കുള്ളിൽ നടുവിലായി ഒറ്റക്ക് ധ്യാനനിമഗ്നനായി ഇരിക്കുന്ന വ്യക്തികൾക്ക് വിചിത്രാനുഭവങ്ങൾ ഉണ്ടാകുമെന്ന വിശ്വാസം വീണ്ടും നിലനിന്നു. അത്തരം വിശ്വാസികളിൽ പ്രമുഖനായിരുന്നു സ്വിസ് എഴുത്തുകാരനായ എറിക്ക് മോൺ ഡാൺകെയ്ൻ പക്ഷേ ദൈവികമായ ശക്തികളാണ് പിരമിഡു നിർമ്മിച്ചതെന്നും, ബൈബിൾ വചനങ്ങളുടെയും ക്രിസ്തുവിന്റെ രണ്ടാം വരവിന്റെയും പ്രതീകമാണ് പിരമിഡുകളിലെ ശിലകളെന്നുമുള്ള സ്മിത്തിന്റെ സിദ്ധാന്തം അദ്ദേഹം വിശ്വസിച്ചില്ല. പകരം ഈസ്റ്റർ ദ്വീപിലെ പ്രതിമകൾപോലെ, സ്റ്റോൺഹെഡ്ജുകൾ പോലെ, ഒരു കാലത്ത് ഭൂമിയിൽ വന്നുപോയ അന്യഗ്രഹജീവികൾ പിരമിഡുകൾ നിർമ്മിച്ചതിനു സഹായിച്ചതാണെന്ന് അദ്ദേഹം എഴുതി. മനുഷ്യനെക്കാൾ വളരെ മുമ്പ് വികാസം പ്രാപിച്ച ഏതോ ജീവി വർഗ്ഗം, പ്രപഞ്ചത്തിലെ ഏതോ നക്ഷത്ര സമൂഹത്തിലെ ഗ്രഹത്തിൽ നിന്നും ആദികാലങ്ങളിൽ ഭൂമിയിൽ വന്നിട്ടുണ്ടെന്നും അവരാണ് ഇന്നും അസാധ്യമെന്നു കരുതാവുന്ന പിരമിഡുകളുടെയും, സ്റ്റോൺ ഹെഡ്ജിന്റെയും നിർമ്മാണ വിദ്യ നൽകിയതെന്നുമാണ് വോണിന്റെ സിദ്ധാന്തം. മനുഷ്യൻ സംസ്കാരത്തിന്റെ കളിത്തൊട്ടിലിലൽ പിച്ച വച്ചു നടന്നിരുന്ന ആദിമകാലങ്ങളിൽ തന്നെ മറ്റേതോ വിദൂര ഗ്രഹത്തിൽ വളരെ വികാസം പ്രാപിച്ച ജീവി വർഗ്ഗം ഉണ്ടായിരുന്നെന്നും അവർ ഭൂമിയിൽ വന്നുപോയിരിക്കാനും, വരവിന്റെ സ്മാരകങ്ങളായി ചില വസ്തുക്കൾ ഭൂമിയിൽ നിർമ്മിച്ചിരിക്കാനുമുള്ള സാധ്യത ശാസ്ത്രം ഇന്നും തള്ളിക്കളയുന്നില്ല. കാലക്രമേണ പ്രസ്തുത ഗ്രഹമോ, വർഗ്ഗമോ അന്യം നിന്നു പോയിട്ടുണ്ടാവുന്ന പ്രസ്തുത അന്യഗ്രഹവർഗ്ഗത്തിന്റെ നിതാന്ത സ്മരണയുണർത്തുന്ന ശില്പങ്ങളിൽ ഏറ്റവും മഹത്തരമാവാം. ഈജിപ്തിന്റെ മണ്ണിൽ ഇന്നും കാലത്തിനെ വെല്ലുവിളിച്ചു തലയുയർത്തി നിൽക്കുന്നത്.

ഇങ്ങനെ സിദ്ധാന്തങ്ങൾ തുടരുന്നു. ഒന്നും പൂർണ്ണമായി തെളിയിക്കാനോ, നിഷേധിക്കാനോ ശാസ്ത്രത്തിന് കഴിയുന്നില്ല. ആരാണ് എങ്ങനെയാണ് നിർമ്മിച്ചതെന്ന് തെളിഞ്ഞ ചിത്രം ഇന്നും നൽകാതെ നിഗൂഢതയുടെ നേരിയ മുഖാവരണം ചാർത്തി ചരിത്രത്തിന്റെ വിരിമാറിൽ നിൽക്കുന്ന ഒരു ആകാശ ഗോപുരങ്ങളുടെ ശിരസ്സ് ഇന്നും ഉയർന്നുതന്നെ നിൽക്കുന്നു. നിർമ്മിച്ചവരായാലും, എന്തിനുവേണ്ടിയായാലും ഒന്നു സത്യമാണ് - ഇത്രയും മഹത്തായ മറ്റൊന്ന് നിർമ്മിക്കപ്പെട്ടിട്ടില്ല.

ചരിത്രമുറങ്ങുന്ന ഈജിപ്തിന്റെ മണ്ണിൽ ഫറവോയുടെ ജീവിതം പോലെ നിഗൂഢമായി മനസ്സുമായി അനന്തതയിലേയ്ക്ക് നോക്കി നിൽക്കുന്ന ആകാശഗോപുരങ്ങൾക്കു മുന്നിൽ നെപ്പോളിയൻ ചക്രഉൽപ്പത്തിയെപ്പോലെ ശിരസ്സു നമിച്ചു നിൽക്കാൻ മാത്രമാണ് ഓരോ പഥികനും കഴിയുന്നത്.

## പിരമിഡുകളിൽ വിശ്രമം തേടി – മമ്മികൾ

പിരമിഡുകളുടെ കഥ പോലെ തന്നെ വിചിത്രവും നിഗൂഢവുമാണ് അവയ്ക്കുള്ളിൽ വിശ്രമംകൊള്ളുന്ന ഫറവോമാരുടെ മമ്മികളുടെ കഥയും. വിശ്വാസങ്ങളും ശാസ്ത്ര വിശദീകരണങ്ങലും പുരാവസ്തു ഗവേഷകരുടെ ചരിത്രകാരൻമാരുടെയും കണ്ടെത്തലുകളും കെട്ടുപിണഞ്ഞ് കെട്ടഴിയാത്ത ചരടുപോലെ വിശദീകരണം പൂർണ്ണമാവാതെ എത്താൻ തികഞ്ഞ യാഥാർത്ഥ്യമായി അവ നിലക്കൊള്ളുന്നു.

19-20 നൂറ്റാണ്ടിലാണ് യൂറോപ്യൻ പണ്ഡിതർ മമ്മികളുടെ പ്രത്യേകതകളിലേക്ക് അവയുടെ ശ്രദ്ധ തിരിക്കുന്നത്. അതിനു മുമ്പ്തന്നെ അറബി വ്യാപാരികളും അറേബ്യൻ പണ്ഡിതരും അവയുടെ നിലനിൽപ്പിനെപ്പറ്റി പറഞ്ഞിരുന്നുവെങ്കിലും ശാസ്ത്രീയമായ അടിത്തറ ഇല്ലാതിരുന്ന അത്തരം കഥകൾ പ്രചാരം നേടിയിരുന്നില്ല. മമ്മികളെക്കുറിച്ചും രാജകീയ ശവകല്പനകൾ ഒരു റിച്ചും അവയെ ആവരണം ചെയ്തുനിൽക്കുന്ന പിരമിഡുകളുടെ ഘടനയിൽ റിച്ചും ഇന്ന് ലഭ്യമായ അറിവുകളിലധികവും യൂറോപ്യൻ ചരിത്രകാരന്മ ിച്ചു സംഭാവനയാണ്. ാമില്ല.

രാജകീയ ശവകല്ലറകൾക്കുള്ളിൽ നിതാന്തമായി നിദ്രകൊള്ളുന്ന മ ാട്ടെ, ഈജിപ്റ്റുകാരുടെ പുനർജ്ജന്മ വിശ്വാസത്തെയും മരണാനന്തര ജീവിതമു സങ്കല്പത്തെയും കാണിക്കുന്നവയാണെന്ന അവർ കണ്ടെത്തി. പ്രസ്തുത ണ്ടു കളെ ആവരണം ചെയ്തിരുന്ന കൂറ്റൻ പിരമിഡുകൾ സൂര്യഘടികാരങ്ങ ുമില്ല. സാദൃശ്യം പുലർത്തിയിരുന്നു. സൂര്യദേവതയുടെ പ്രതീകമായി മുകളിൽ ഒരു ബിന്ദുവിൽ നിന്നും താഴെ പരന്നു പതിക്കുന്ന പ്രകാശ ഗോപുരമായി നിർമ്മിക്കപ്പെട്ട പിരമിഡുകൾ സൂര്യന്റെ സ്മരണയുണർത്താൻ പര്യാപ്തമായിരുന്നു. സൂര്യരശ്മികൾ അപവർത്തിച്ച് ഊർജ്ജസംഭരണികളായി നിലനിർത്താമെന്നും അവയ്ക്കു കേന്ദ്രമായ ഭാഗത്ത് പ്രപഞ്ചഫലത്തിന്റെയും കേന്ദ്രീകൃത ഊർജ്ജത്തിന്റെയും സ്വാധീനമുണ്ടാവുകയും ചെയ്യുമെന്നും അവർ വിശ്വസിച്ചിരുന്നു.

ശവശരീരം കേടുകൂടാതെ സൂക്ഷിക്കുന്നതിന് പുരാതന ഈജിപ്റ്റിലെ പണ്ഡിതർ സ്വീകരിച്ച വഴികൾ പൂർണ്ണമായും ശാസ്ത്രത്തിനിന്നും മനസ്സിലാക്കാൻ കഴിഞ്ഞിട്ടില്ല. ഒരു വസ്തുത സ്പഷ്ടമാണ്. മമ്മികൾ ഇന്നും കേടുകൂടാതെ വലിയ ആകൃതി വ്യത്യാസം പോലും വരാതെ നിലനിൽക്കുന്നു എന്നത് തന്നെ, പ്രസ്തുത കലയിൽ അവരുടെ പൂർണ്ണമായ സാമർത്ഥ്യം അനിതരസാധാരണമായിരുന്നു എന്ന സത്യം.

"മമ്മിഫിക്കേഷൻ" എന്ന് പിൽക്കാലത്ത് ശാസ്ത്രം പേരിട്ട പ്രസ്തുത രീതിയെക്കുറിച്ച് ലഭ്യമായ വിവരങ്ങൾ പ്രകാരം ഇനി പറയുന്ന മാർഗ്ഗമാണ് അവർ

## പിരമിഡുകളിൽ വിശ്രമം തേടി – മമ്മികൾ

പിരമിഡുകളുടെ കഥ പോലെ തന്നെ വിചിത്രവും നിഗൂഢവുമാണ് അവ യ്ക്കുള്ളിൽ വിശ്രമംകൊള്ളുന്ന ഫറവോമാരുടെ മമ്മികളുടെ കഥയും. വിശ്വാസ ങ്ങളും ശാസ്ത്ര വിശദീകരണങ്ങലും പുരാവസ്തു ഗവേഷകരുടെ ചരിത്രകാ രൻമാരുടെയും കണ്ടെത്തലുകളും കെട്ടുപിണഞ്ഞ് കെട്ടഴിയാത്ത ചരടുപോലെ വിശദീകരണം പൂർണ്ണമാവാതെ എത്താൻ തികഞ്ഞ യാഥാർത്ഥ്യമായി അവ നില ക്കൊള്ളുന്നു.

19-20 നൂറ്റാണ്ടിലാണ് യൂറോപ്യൻ പണ്ഡിതർ മമ്മികളുടെ പ്രത്യേകതകളി ലേക്ക് അവയുടെ ശ്രദ്ധ തിരിക്കുന്നത്. അതിനു മുമ്പ്തന്നെ അറബി വ്യാപാരി കളും അറേബ്യൻ പണ്ഡിതരും അവയുടെ നിലനിൽപ്പിനെപ്പറ്റി പറഞ്ഞിരുന്നു വെങ്കിലും ശാസ്ത്രീയമായ അടിത്തറ ഇല്ലാതിരുന്ന അത്തരം കഥകൾ പ്രചാരം നേടിയിരുന്നില്ല. മമ്മികളെക്കുറിച്ചും രാജകീയ ശവകല്പനക ഒരു റിച്ചും അവയെ ആവരണം ചെയ്തുനിൽക്കുന്ന പിരമിഡുകളുടെ ഘടനയിൽ റിച്ചും ഇന്ന് ലഭ്യമായ അറിവുകളിലധികവും യൂറോപ്യൻ ചരിത്രകാരന്മ രിച്ചു സംഭാവനയാണ്. ാമില്ല.

രാജകീയ ശവകല്ലറകൾക്കുള്ളിൽ നിതാന്തമായി നിദ്രകൊള്ളുന്ന മ ാട്ടെ, ഈജിപ്റ്റുകാരുടെ പുനർജന്മ വിശ്വാസത്തെയും മരണാനന്തര ജീവിതമു സങ്കല്പത്തെയും കാണിക്കുന്നവയാണെന്ന അവർ കണ്ടെത്തി. പ്രസ്തുത ണ്ടു കളെ ആവരണം ചെയ്തിരുന്ന കൂറ്റൻ പിരമിഡുകൾ സൂര്യഘടികാരങ്ങ മില്ല. സാദൃശ്യം പുലർത്തിയിരുന്നു. സൂര്യദേവതയുടെ പ്രതീകമായി മുകളിൽ ഒരു ബിന്ദുവിൽ നിന്നും താഴെ പരന്നു പതിക്കുന്ന പ്രകാശ ഗോപുരമായി നിർമ്മിക്ക പ്പെട്ട പിരമിഡുകൾ സൂര്യന്റെ സ്മരണയുണർത്താൻ പര്യാപ്തമായിരുന്നു. സൂര്യ രശ്മികൾ അപവർത്തിച്ച് ഊർജ്ജസംഭരണികളായി നിലനിർത്താമെന്നും അവയ്ക്കു കേന്ദ്രമായ ഭാഗത്ത് പ്രപഞ്ചഫലത്തിന്റെയും കേന്ദ്രീകൃത ഊർജ്ജ ത്തിന്റെയും സ്വാധീനമുണ്ടാവുകയും ചെയ്യുമെന്നും അവർ വിശ്വസിച്ചിരുന്നു.

ശവശരീരം കേടുകൂടാതെ സൂക്ഷിക്കുന്നതിന് പുരാതന ഈജിപ്റ്റിലെ പണ്ഡിതർ സ്വീകരിച്ച വഴികൾ പൂർണ്ണമായും ശാസ്ത്രത്തിനിന്നും മനസ്സിലാ ക്കാൻ കഴിഞ്ഞിട്ടില്ല. ഒരു വസ്തുത സ്പഷ്ടമാണ്. മമ്മികൾ ഇന്നും കേടുകൂ ടാതെ വലിയ ആകൃതി വ്യത്യാസം പോലും വരാതെ നിലനിൽക്കുന്നു എന്നത് തന്നെ, പ്രസ്തുത കലയിൽ അവരുടെ പൂർണ്ണമായ സാമർത്ഥ്യം അനിതരസാധാ രണമായിരുന്നു എന്ന സത്യം.

"മമ്മിഫിക്കേഷൻ" എന്ന് പിൽക്കാലത്ത് ശാസ്ത്രം പേരിട്ട പ്രസ്തുത രീതി യെക്കുറിച്ച് ലഭ്യമായ വിവരങ്ങൾ പ്രകാരം ഇനി പറയുന്ന മാർഗ്ഗമാണ് അവർ

കൈക്കൊണ്ടത്. മരിച്ചു കഴിഞ്ഞ വ്യക്തിയുടെ ഏറ്റവും നശിച്ചു പോകുന്ന ആമാശയം കുടൽ, കരൾ തുടങ്ങിയ ആന്തരികാവയവങ്ങൾ ആദ്യമായി നീക്കം ചെയ്യുന്നു. തുടർന്ന് ഒരു ലവണ ലായനിയിൽ ശരീരം മുക്കിയെടുത്ത് ഉണക്കുന്നു. തുടർന്ന് സോഡിയം, കാത്സ്യം തുടങ്ങിയവയുടെ കാർബണേറ്റുകൾ കൊണ്ട് ശരീരം ലേപനം ചെയ്യുന്നു.

ശരീരം ഉണങ്ങിക്കഴിഞ്ഞിട്ട് ഏറ്റവും പ്രധാനമായ പ്രവർത്തി തുടങ്ങുന്നത്. തങ്ങൾക്കു മാത്രമറിയുന്ന രീതിയിൽ തയ്യാറാക്കിയ എണ്ണക്കൂട്ടുകളിൽ മുക്കിയെടുത്ത തുണികൊണ്ട് ശരീരമാകെ ദീർഘനേരം ചുറ്റുന്നു. ഒടുവിൽ ഉണങ്ങുമ്പോൾ മനോഹരമായ ശവപ്പെട്ടിമേൽ അടയ്ക്കുന്നു. ചിലപ്പോൾ സ്വർണ്ണത്തിൽ തീർത്ത മുഖംമൂടികൾ മുഖത്തണിയിക്കാറുമുണ്ട്.

പരലോകജീവിതം സന്തുഷ്ടമാക്കാൻ ഇഹലോകത്തിൽ പരേതന് പ്രിയമായ വസ്തുക്കളുടെയും വിലപ്പെട്ട സമ്പാദ്യങ്ങളുടെയും അമൂല്യ ശേഖരം തന്നെ ഇതോടൊപ്പം ഒരുക്കുന്നു. പല ഫറവോമാരുടെയും ശവകുടീരങ്ങൾക്കൊപ്പം അനവധി രത്നശേഖരങ്ങൾ മാത്രമല്ല കുതിരകൾ സൈനിക വ്യൂഹത്തിന്റെ അകമ്പടി വസ്തുക്കൾ എന്നിവ പോലും പിൽക്കാലത്ത് കണ്ടെത്തിയിട്ടുണ്ട്.

മമ്മികളോടൊപ്പം അടക്കം ചെയ്യപ്പെട്ടതായി കണ്ടെത്തിയ വിലമതിക്കാനാവാത്ത വസ്തുക്കൾ മോഷ്ടാക്കളുടെ ശ്രദ്ധയെ ആകർഷിച്ചിട്ടുണ്ട്. ഒരർത്ഥത്തിൽ ഇത്തരം വസ്തുക്കൾ കണ്ടെത്താനുള്ള തെരച്ചിലിന്റെ ഭാഗമായാണ് ഇന്ന് ലഭ്യമായ ചില വിവരങ്ങളും പുരാവസ്തു ഗവേഷകരുടെയും ശാസ്ത്രലോകത്തിന്റെയും ശ്രദ്ധയ്ക്കു വിഷയഭവിക്കാനുള്ള കാരണവും.

എന്നാൽ രത്നങ്ങളും സ്വർണ്ണവും പോലെ തന്നെ വിലപ്പെട്ട മോഷണവസ്തുവായിരുന്നു പലപ്പോഴും മമ്മികളും എന്നതാണ് ഏറ്റവും വിചിത്രമായ വസ്തുത. മമ്മികളെ പ്രത്യേകിച്ചും അവയെ ആവരണം ചെയ്തിരുന്ന തുണിച്ചുരുക്കുകളുടെ ദിവ്യ ശക്തികളെക്കുറിച്ചുള്ള വിശ്വാസങ്ങളായിരുന്നു ഇതിന് പ്രധാന കാരണം. മാന്ത്രികരുടെ പ്രധാന ഉപകരണമായും രോഗശമനത്തിന് ഔഷധമായും ദുർദേവതകളെ ആട്ടിയകറ്റുന്നതിനും ദുർമന്ത്രവാദഫലം ചെറുക്കുന്നതിന് ശക്തിയുള്ളതായും അവ വിശ്വസിക്കപ്പെടുന്നു. എന്തിനേറെ മമ്മിയുടെ ആവരണ വസ്ത്രം കൈയിൽ ചുറ്റിയ പുരുഷന്റെ ലൈംഗികശേഷി അസാധാരണമായി വർദ്ധിക്കുമെന്ന് പോലും വിശ്വാസങ്ങൾ നീളുന്നു.

വിശ്വാസങ്ങൾ എന്തായാലും ഇന്നും അജ്ഞാതമായ ഏതോ എണ്ണക്കൂട്ടുകളാൽ ആവരണം ചെയ്യപ്പെട്ട് ഒരിക്കലും നശിക്കാതെ നിഗൂഢതയുടെ ആഴങ്ങളിൽ മുങ്ങി മമ്മികൾ നിലക്കൊള്ളുന്നു.

## മമ്മിയുടെ ശാപം

പ്രസിദ്ധ ജ്യോതിഷപണ്ഢിതനും ഹസ്തരേഖാ വിദഗ്ദ്ധനുമായ കൈറോയുടെ അനുഭവക്കുറിപ്പുകളിൽ നിന്നും ഒരു സംഭവമാണ് ഇനി. ഒരിക്കൽ ഡഗ്ളസ് എന്നൊരു യുവാവ് കൈറോയെ തേടിവന്നു. തന്റെ വിസിറ്റിംഗ് കാർഡ് കൈറോയുടെ നേരെ നീട്ടി വളരെ ഉല്ലാസവാനായി കാണപ്പെട്ട അയാൾ തന്റെ കൈനോക്കി തരുമോ എന്ന് അപേക്ഷിച്ചു.

കൈറോ കൈനോക്കി തുടങ്ങി പെട്ടെന്ന് മങ്ങിയ മുഖത്തോടെ അദ്ദേഹം പറഞ്ഞു "സുഹൃത്തെ വളരെ മോശമായ ഫലങ്ങളാണ് കാണുന്നത്, വിഷമിക്കുകയില്ലെങ്കിൽ പറയാം" -

യുവാവ് ചിരിച്ചു. "വിഷമമോ, അറിയാനല്ലെ നമ്മൾ വരുന്നത്".

കൈറോ പറഞ്ഞു തുടങ്ങി, "താങ്കൾക്ക് അധികം താമസിയാതെ ഒരു ലോട്ടറി കിട്ടും. പക്ഷേ അത് അത്യാപത്തുകളുടെ തുടക്കമാകും. ഒരേറ്റുമുട്ടലിൽ വലതു കൈ നഷ്ടമാകാൻ വരെ സാധ്യതയുണ്ട്". ഡഗ്ളസ് വീണ്ടു ചിരിച്ചു "പൊന്നു സുഹൃത്തെ ഇതാണോ കാര്യം. എനിക്ക് ലോട്ടറിയിൽ വിശ്വാസമില്ല. മാത്രമല്ല ഈ പ്രവചനങ്ങൾ പൂർണ്ണമായി സത്യമായ ചരിത്രമുണ്ടോ? പോട്ടെ, താങ്കളീയിടതു കൈ കൂടി നോക്കി ഫലം പറയൂ".!

ഇടതുകൈ നോക്കിയ കൈറോ കൂടുതൽ ദുഃഖിതനായി കണ്ടു "സുഹൃത്തെ താങ്കളുടെ കാര്യത്തിൽ പ്രവചനം തെറ്റാൻ ഒരു സാധ്യതയുമില്ല. താങ്കൾ വിധിയുമായി ഒരിക്കലും ഏറ്റുമുട്ടാൻ ശ്രമിക്കരുത്. പ്രത്യേകിച്ചും ഈജിപ്റ്റിൽ വച്ച്. ഒരു കാര്യം കൂടി പറയട്ടെ ഒരു കാരണവശാലും ഒരിക്കലും ഈജിപ്റ്റിൽ വച്ചു ലഭിക്കുന്ന ഒരു സമ്മാനവും സ്വീകരിക്കരുത്". പിന്നീട് അദ്ദേഹം പതുക്കെ പറഞ്ഞു. "പക്ഷേ വിധിയെ എടുക്കാൻ ആർക്കും കഴിയുകയില്ല എന്നതാണ് സത്യം. അത് വരികതന്നെ ചെയ്യും".

ഇത്തവണ ഡഗ്ലസ് ചിരിച്ചില്ല പകരം കോപാകുലനായി അയാൾ അലറി. "ഓരോ പൊട്ടപ്രവചനങ്ങൾ! നല്ല കാര്യങ്ങളിലൊന്നും നിങ്ങൾക്ക് താത്പര്യമില്ല. തന്റെ കള്ളപ്രവചനങ്ങൾ ഇന്നല്ലെങ്കിൽ നാളെ ജനങ്ങൾ തള്ളിക്കളയും. അയാൾ പെട്ടെന്ന് വാതിൽ തുറന്ന് ഇറങ്ങിപ്പോയി.

വർഷങ്ങൾ ചിലതു കഴിഞ്ഞു. ഡഗ്ളസ് എന്ന വ്യക്തിയെപ്പോലും കൈറോ മറന്നിട്ട് എത്രയോ കാലമായി. ഒരു ദിവസം വലതുകൈയില്ലാത്ത, മുഷിഞ്ഞ വേഷധാരിയായിട്ടു ഒരു ചെറുപ്പക്കാരൻ കൈറോയെ തേടിയെത്തി, അയാൾ പറഞ്ഞു, "ഞാൻ പഴയ ഡഗ്ളസാണ്. ഓർമ്മയുണ്ടോ എന്നറിയില്ല".

അയാൾ പഴയ കഥ പറഞ്ഞു. പിന്നെ കഥയുടെ ബാക്കിയും. "താങ്കളെ കണ്ടു ദിവസങ്ങൾക്കകം ഞാൻ ചില കൂട്ടുകാർക്കൊപ്പം ഈജിപ്റ്റ് ഉൾപ്പെടെയുള്ള രാജ്യങ്ങൾ കാണാൻപോയി. വാസ്തവത്തിൽ താങ്കളുടെ പ്രവചനം ഞാൻ മറന്നിരുന്നു. ഒരിക്കൽ ഈജിപ്റ്റിൽ ഒരു സംഘം വ്യാപാരികൾ ഞങ്ങളെത്തേടിയെത്തി. ഒരു മമ്മിയുടെ അവശിഷ്ടങ്ങൾ വാങ്ങുന്നതിന് ഞങ്ങൾ കൂട്ടുകാർ തീരുമാനിച്ചു. എനിക്ക് പുരാവസ്തുക്കളോട് ഏറെ കമ്പമായിരുന്നു എന്നറിഞ്ഞ സുഹൃത്തുക്കൾ അത്തരമൊരു വാങ്ങലിന് എന്നെ ഏറെ പ്രേരിപ്പിച്ചു. ഒരു പേടകത്തിൽ അടക്കം ചെയ്തമട്ടിലുള്ള ഒരു മമ്മിപേടകം ഞാൻ വാങ്ങുകയും ചെയ്തു.

പുരാതന ഈജിപ്റ്റിലെ പ്രധാന പുരോഹിതമാരിലൊരുവളായിരുന്ന ഇക്കെനാരയുടെ ചിത്രം അതിൽ കൊത്തിയിരുന്നു. ഈജിപ്ഷ്യൻ ചിത്രലിപികളിൽ ചില വാക്കുകളും മമ്മി പേടകം കൈയിൽ വച്ചിരുന്നാൽ ഭാഗ്യം വരുമെന്ന് കൂട്ടുകാർ പറഞ്ഞിരുന്നു. അവരുടെ നിർബന്ധത്തിന് വഴങ്ങി ഞങ്ങളൊരു ഭാഗ്യക്കുറി പോലും എടുത്തു (താങ്കളുടെ പ്രവചനം ഞാൻ എപ്പോഴോ മറന്നിരുന്നു). ലോട്ടറി ഞങ്ങൾക്കു ലഭിച്ചതോടെ മമ്മിയുടെ ഭാഗ്യത്തിൽ ഞങ്ങൾക്കു വിശ്വാസം വന്നു.

ഒരു ദിവസം ഞങ്ങൾ നൈൽനദിയിൽ ബോട്ടിംഗിന് പോയി. എന്റെ കൈയിൽ ഒരു നിറച്ച തോക്കും ഉണ്ടായിരുന്നു. യാത്രയ്ക്കിടയിൽ കൊടുങ്കാറ്റുണ്ടായി. നദി അലറാൻ തുടങ്ങി ബോട്ട് ആടിയുലഞ്ഞ് ചുഴി ചുറ്റാൻ തുടങ്ങി. ബഹളത്തിനിടയിൽ എന്റെ ഇടതു കൈയിലെ തോക്ക് പൊട്ടി വലതു കൈയിൽ ബുള്ളറ്റ് തറഞ്ഞു കയറി. ഒടുവിൽ ബോധം വരുമ്പോൾ കയ്റോ നഗരത്തിൽ ഒരു ആശുപത്രിയിൽ ഞാൻ കിടക്കുന്നതാണ് കണ്ടത്. എന്റെ വലതുകൈ നഷ്ടപ്പെട്ടിരുന്നു".



ഈജിപ്ഷ്യൻ രാജാവും രാജ്ഞിയും - ചുവർചിത്രം

ഒടുവിൽ ഞാൻ ലണ്ടനിലെത്തി. മമ്മി വീട്ടിൽ സൂക്ഷിച്ചിരുന്നതിനാൽ തന്നെ എനിക്ക് സ്വസ്ഥതയുണ്ടായില്ല. ഒടുവിൽ എന്റെ ഒരു സുഹൃത്തിന് അതു കൈമാറി. പുരാവസ്തു ഗവേഷകയായിരുന്ന അവർക്ക് അതിലേറെ താത്പര്യമുണ്ടായിരുന്നു. പക്ഷേ ദുരന്തം അവളുടെ പിന്നാലെക്കൂടി തുടർച്ചയായ അപകടങ്ങൾ അവളെത്തേടിയെത്തി. ദുരന്തത്തിൽ അവസാനിച്ച ഒരു പ്രേമബന്ധം, അമ്മയുടെ വീഴ്ച തുടങ്ങി ഒത്തിരി സംഭവങ്ങൾ ആവർത്തിച്ചപ്പോൾ ഞങ്ങൾ ഒരു ഈജിപ്ഷ്യൻ വിദഗ്ദ്ധനെ വിളിച്ചു വരുത്തി. പുറത്തെ പേടകത്തിലെ അക്ഷരക്കൂട്ടങ്ങൾ വായിച്ചെടുത്ത അയാൾ പറഞ്ഞു "താങ്കൾക്ക് അപകടമിനിയും വരും". മമ്മിയെ ഈജിപ്റ്റിൽ നിന്നും അകറ്റിക്കൊണ്ടുപോകുന്നവന് ദുരന്തമാണ് ഫലം എന്നത്രെ ആ ലിപികൾ സൂചിപ്പിച്ചത്.

അയാൾ പഴയ കഥ പറഞ്ഞു. പിന്നെ കഥയുടെ ബാക്കിയും. "താങ്കളെക്കണ്ടു ദിവസങ്ങൾക്കകം ഞാൻ ചില കൂട്ടുകാർക്കൊപ്പം ഈജിപ്റ്റ് ഉൾപ്പെടെയുള്ള രാജ്യങ്ങൾ കാണാൻപോയി. വാസ്തവത്തിൽ താങ്കളുടെ പ്രവചനം ഞാൻ മറന്നിരുന്നു. ഒരിക്കൽ ഈജിപ്റ്റിൽ ഒരു സംഘം വ്യാപാരികൾ ഞങ്ങളെത്തേടിയെത്തി. ഒരു മമ്മിയുടെ അവശിഷ്ടങ്ങൾ വാങ്ങുന്നതിന് ഞങ്ങൾ കൂട്ടുകാർ തീരുമാനിച്ചു. എനിക്ക് പുരാവസ്തുക്കളോട് ഏറെ കമ്പമായിരുന്നു എന്നറിഞ്ഞ സുഹൃത്തുക്കൾ അത്തരമൊരു വാങ്ങലിന് എന്നെ ഏറെ പ്രേരിപ്പിച്ചു. ഒരു പേടകത്തിൽ അടക്കം ചെയ്തമട്ടിലുള്ള ഒരു മമ്മിപേടകം ഞാൻ വാങ്ങുകയും ചെയ്തു.

പുരാതന ഈജിപ്റ്റിലെ പ്രധാന പുരോഹിതമാരിലൊരുവളായിരുന്ന ഇക്കെനാരയുടെ ചിത്രം അതിൽ കൊത്തിയിരുന്നു. ഈജിപ്ഷ്യൻ ചിത്രലിപികളിൽ ചില വാക്കുകളും മമ്മി പേടകം കൈയിൽ വച്ചിരുന്നാൽ ഭാഗ്യം വരുമെന്ന് കൂട്ടുകാർ പറഞ്ഞിരുന്നു. അവരുടെ നിർബന്ധത്തിന് വഴങ്ങി ഞങ്ങളൊരു ഭാഗ്യക്കുറി പോലും എടുത്തു (താങ്കളുടെ പ്രവചനം ഞാൻ എപ്പോഴോ മറന്നിരുന്നു). ലോട്ടറി ഞങ്ങൾക്കു ലഭിച്ചതോടെ മമ്മിയുടെ ഭാഗ്യത്തിൽ ഞങ്ങൾക്കു വിശ്വാസം വന്നു.

ഒരു ദിവസം ഞങ്ങൾ നൈൽനദിയിൽ ബോട്ടിംഗിന് പോയി. എന്റെ കൈയിൽ ഒരു നിറച്ച തോക്കും ഉണ്ടായിരുന്നു. യാത്രയ്ക്കിടയിൽ കൊടുങ്കാറ്റുണ്ടായി. നദി അലറാൻ തുടങ്ങി ബോട്ട് ആടിയുലഞ്ഞ് ചുഴി ചുറ്റാൻ തുടങ്ങി. ബഹളത്തിനിടയിൽ എന്റെ ഇടതു കൈയിലെ തോക്ക് പൊട്ടി വലതു കൈയിൽ ബുള്ളറ്റ് തറഞ്ഞു കയറി. ഒടുവിൽ ബോധം വരുമ്പോൾ കയ്റോ നഗരത്തിൽ ഒരു ആശുപത്രിയിൽ ഞാൻ കിടക്കുന്നതാണ് കണ്ടത്. എന്റെ വലതുകൈ നഷ്ടപ്പെട്ടിരുന്നു".



ഈജിപ്ഷ്യൻ രാജാവും രാജ്ഞിയും - ചുവർചിത്രം

ഒടുവിൽ ഞാൻ ലണ്ടനിലെത്തി. മമ്മി വീട്ടിൽ സൂക്ഷിച്ചിരുന്നതിനാൽ തന്നെ എനിക്ക് സ്വസ്ഥതയുണ്ടായില്ല. ഒടുവിൽ എന്റെ ഒരു സുഹൃത്തിന് അതു കൈമാറി. പുരാവസ്തു ഗവേഷകയായിരുന്ന അവർക്ക് അതിലേറെ താത്പര്യമുണ്ടായിരുന്നു. പക്ഷേ ദുരന്തം അവളുടെ പിന്നാലെക്കൂടി തുടർച്ചയായ അപകടങ്ങൾ അവളെത്തേടിയെത്തി. ദുരന്തത്തിൽ അവസാനിച്ച ഒരു പ്രേമബന്ധം, അമ്മയുടെ വീഴ്ച തുടങ്ങി ഒത്തിരി സംഭവങ്ങൾ ആവർത്തിച്ചപ്പോൾ ഞങ്ങൾ ഒരു ഈജിപ്ഷ്യൻ വിദഗ്ദ്ധനെ വിളിച്ചു വരുത്തി. പുറത്തെ പേടകത്തിലെ അക്ഷരക്കൂട്ടങ്ങൾ വായിച്ചെടുത്ത അയാൾ പറഞ്ഞു "താങ്കൾക്ക് അപകടമിനിയും വരും". മമ്മിയെ ഈജിപ്റ്റിൽ നിന്നും അകറ്റിക്കൊണ്ടുപോകുന്നവന് ദുരന്തമാണ് ഫലം എന്നത്രെ ആ ലിപികൾ സൂചിപ്പിച്ചത്.

ഒടുവിൽ മമ്മിയെ ബ്രിട്ടീഷ് മ്യൂസിയത്തിന് കൈമാറാൻ ഞങ്ങൾ തീരുമാനിച്ചു. ദൗർഭാഗ്യമെന്നു പറയട്ടെ മ്യൂസിയം അധികാരികളും കഥകൾ കേട്ടു ഭയന്നിരുന്നു. അവർ അതിനെ ന്യൂയോർക്കിൽ ഒരു പുരാവസ്തു ഗവേഷണ സ്ഥാപനത്തിന് കൈമാറാൻ തീരുമാനിച്ചു. ആ യാത്രയ്ക്കിടയിൽ കപ്പൽ ഛേദത്തിൽപ്പെട്ട് യാത്രാവാഹനം തകരുകയും മമ്മി കടലിൽ മുങ്ങിപ്പോകുകയും ചെയ്തതായാണ് ഞാൻ കേട്ടത്".

"സർ, എങ്കിലും ദുരന്തം എന്നെ പിന്തുടരുന്നു - രക്ഷിക്കണം". കൈറോ അയാളെ സമാധാനിപ്പിച്ച് പറഞ്ഞയച്ചു. പക്ഷേ ദുരന്തം അയാളെ പിന്തുടരുന്നത് അദ്ദേഹം കണ്ടറിഞ്ഞുകഴിഞ്ഞിരുന്നിരിക്കണം. കാരണം വളരെ ചുരുക്കം ദിവസങ്ങൾക്കുള്ളിൽ ഡഗ്ളസ് നിര്യാതനായ വിവരമാണ് മറ്റുള്ളവർ കേട്ടത്. ഏതോ അജ്ഞാത രോഗമായിരുന്നു കാരണം.

**ഹോളിവുഡിനും വിശ്വസാഹിത്യത്തിനും എന്നും പ്രിയപ്പെട്ടതായിരുന്നു ഈജിപ്തിന്റെ മാന്ത്രികഭൂതകാലം മരണത്തിനുമപ്പുറമൊരു ലോകത്തിൽ നിന്നും മടങ്ങി വന്ന മമ്മികളും, അനന്തവിഹായസ്സിലേക്കു ശിരസ്സുയർത്തി നിൽക്കുന്ന പിരമിഡുകളും പടുക്കൂറ്റൻ ഗോപുരങ്ങളും ഹോളിവുഡിനു പ്രിയപ്പെട്ടവയായിരുന്നു. ദ മമ്മി, സ്കോർപിയൺ കിംഗ്, ദി സ്ഫിംഗ്സ് തുടങ്ങിയ ക്ലാസ്സിക് ഹൊറർ ചിത്രങ്ങൾ ഈജിപ്തിന്റെ മാന്ത്രിക ഭൂതകാലസ്മരണ തൊട്ടുണർത്തി ഇന്നും ജനഹൃദയങ്ങളിൽ ബാക്കി നിൽക്കുന്നു.**

# പ്രവാചകരും പ്രവചനങ്ങളും

പ്രവചനങ്ങളിൽ മനുഷ്യനുള്ള വിശ്വാസം പണ്ടുകാലം മുതൽക്കേ സുവിചിതമാണ്. ജ്യോതിഷം ഒരു ജീവിതമാർഗ്ഗമായി തീർന്ന തലമുറയ്ക്ക്, ജാതകത്താളുകളിൽ ജന്മരാശികളായും ഗ്രഹാപഹാരങ്ങളായും മറഞ്ഞുകിടക്കുന്ന ദശാകാലങ്ങളായും ഭാവിയുടെ കാണാപ്പുറങ്ങൾ തെരയുന്ന ഭാരതീയർക്ക്, പ്രവാചകരിലും പ്രവചനങ്ങളിലും വിശ്വാസമുണ്ടെന്നത് രഹസ്യമല്ല. എന്നാൽ ലോകത്തെ തന്നെ മാറ്റിമറിച്ച പല സംഭവങ്ങളും മുൻക്കൂട്ടി പ്രവചിച്ച ചില അത്ഭുത പ്രതിഭകൾ ഉണ്ടായിരുന്നു.

ലണ്ടനിൽ നടന്ന് മഹാ അഗ്നിബാധ, കെന്നഡിയുടെ മരണം, ലോകമഹായുദ്ധങ്ങൾ തുടങ്ങിയ അപ്രകാരം പ്രവചിക്കപ്പെട്ടവയാണ്. ഫ്രഞ്ച് വിപ്ലവം മുൻകൂട്ടി പ്രവചിച്ച മദർ ഷിപ്ടൺ, ലോകമഹായുദ്ധങ്ങൾ തുടങ്ങി ഇനിയും വരാതിരിക്കുന്ന സംഭവങ്ങൾ വരെ മുൻകൂട്ടി പ്രവചിച്ച നോസ്ട്രഡാമസ്, ജോൺ. എഫ്, കെന്നഡിയുടെ മരണം മുൻകൂട്ടി പ്രവചിച്ച ജെയ്ൻ ഡിക്സൻ തുടങ്ങിയവരുടെ കഥകൾ ഇതിനുദാഹരണമാണ്. ഇവരിൽ പലരുടെയും പ്രവചനങ്ങളും അവയുടെ വ്യാഖ്യാനങ്ങളും തന്നെ ഒന്നിലധികം വാല്യങ്ങളുള്ള പുസ്തകങ്ങളായി മാത്രമേ വിശദീകരിക്കാൻ കഴിയുകയുള്ളൂ.

എങ്കിലും അവയിൽ വായനക്കാർക്ക് രസകരമാണെന്ന് തോന്നാവുന്ന ഒന്നുരണ്ടു സംഭവങ്ങൾ മാത്രമാണ് തുടർന്നു പറയുന്നത്.

"സൂര്യചന്ദ്രൻമാരും, നക്ഷത്രജാലവും ഗ്രഹങ്ങളുമെല്ലാം ഉൾപ്പെട്ട ഈ മഹാപ്രപഞ്ചത്തിൽ എല്ലാത്തിനും ഒരു ക്രമമുണ്ട്. മനുഷ്യരാശിക്കും അതിന്റേതായ നിയമവും ഒരു ധർമ്മവും കർമ്മവുമുണ്ട്. നിയതവും എന്നാൽ അജ്ഞാതവുമായ ഏതോ ഒരു പാശത്തിനാൽ അവ ബന്ധിപ്പിക്കപ്പെട്ടു നിൽക്കുന്നു"

'കൈറോ'

## ടെലിപ്പതിയ്ക്ക് പ്രവചനവും ടൈറ്റാനിക്കും

എന്താവാം പ്രവചനങ്ങലുടെ രഹസ്യം? ഭാവിയിൽ വരാൻ പോകുന്ന കാര്യങ്ങൾ മുൻകൂട്ടി അറിയാനും, എവിടെയോ നടക്കുന്ന അപകടം ദൂരെയിരുന്ന് അറിയാനും മനുഷ്യന് സിദ്ധിയുണ്ടെന്ന് പരക്കെ വിശ്വസിക്കപ്പെടുന്നു. സ്വപ്നങ്ങളിലൂടെ വരാൻ പോകുന്ന ഒരു ദുരന്തം മുൻകൂട്ടി കണ്ടതിന്റെയും, എന്തോ ആപത്ത് വരുന്നു എന്ന തോന്നലിനെ തുടർന്ന് അത്തരം അപകട വാർത്തകൾ തേടിയെത്തുന്നതും, ചില സംഭവങ്ങൾ കാണുമ്പോൾ എവിടെയോ കണ്ടുമറന്നതായിട്ടുള്ള തോന്നലും നമ്മൾ പലപ്പോഴും കേട്ടിട്ടുണ്ട്. ചിലർക്ക് ഇത്തരം അനുഭവങ്ങൾ നേരിട്ടുണ്ടായിരിക്കുകയും ആവാം. പാരാസൈക്കോളജിയുമായി ബന്ധപ്പെട്ട ഗവേഷകർ ഇത്തരം അനുഭവങ്ങൾ മിക്കവാറും എല്ലാ മനുഷ്യർക്കും ഉണ്ടായിട്ടുള്ളതായി അഭിപ്രായപ്പെടുന്നു. ഉദാഹരണമായി എന്നോ കേട്ടുമറന്ന പാട്ട് അറിയാതെ നാമൊന്ന് ചിലപ്പോഴൊക്കെ മൂളിപ്പോകുമ്പോൾ, അതിനടുത്ത് സമയത്ത് അതേ പാട്ട് കേൾക്കുന്നതായി അനുഭവപ്പെട്ടിട്ടില്ലാത്തവർ ചുരുക്കമാണെന്ന് പറയാം.

ഇത്തരം ടെലിപ്പനിക് അനുഭവങ്ങളും, പുനർജന്മസ്മൃതികൾ വരെ നീണ്ടുനിൽക്കുന്ന അനുഭവങ്ങളും തീർച്ചയായും മറ്റൊരു പുസ്തകത്തിന്റെ മാത്രം വിഷയമാണ്. എന്നാൽ അത്തരം ടെലിപ്പതിക് സ്വഭാവമുള്ള തിരിച്ചറിവുകൾ പലപ്പോഴും പ്രവചനങ്ങളായി തീരുന്നു എന്നതിന് നല്ലൊരുദാഹരണമാണ് ടൈറ്റാനികിന്റെ മഹാദുരന്തം.

1898 ൽ, അമേരിക്കൻ നോവലിസ്റ്റായിരുന്ന മോൾഗൺ റോബർട്സ്സൺ ടൈറ്റാൻ എന്ന പേരിൽ ഒരു സാഹസിക നോവൽ എഴുതി പ്രസിദ്ധീകരിച്ചു. ടൈറ്റാൻ എന്ന ബൃഹത്തായ കപ്പലിന്റെ ദുരന്തമായിരുന്നു വിഷയം. അതിബൃഹത്തായതും സ്വപ്നസദൃശമായ സുഖസൗകര്യങ്ങൾ ഉൾക്കൊള്ളുന്നതുമായ ഒരു നൗകയിൽ കടൽ യാത്രയ്ക്ക് പോയ വിനോദയാത്രാസംഘത്തിന്റെ ദുരന്തമായിരുന്നു നോവലിന്റെ കഥാതന്തു. ആവശ്യത്തിന് ലൈഫ് ബോട്ടുകൾ ഇല്ലാതിരുന്ന പ്രസ്തുത കപ്പൽ യാത്രയ്ക്കിടയിൽ അപകടത്തിൽപ്പെട്ടതും രക്ഷപ്പെടാനുള്ള സാഹസിക ശ്രമങ്ങൾക്കൊടുവിൽ ധാരാളം യാത്രികർ ദുരന്തത്തിൽപെടുന്നതുമായിരുന്നു കഥയുടെ കാതൽ. കടലിനടിയിൽ കാണാതെപോയ ഒരു കൂറ്റൻ മഞ്ഞുമലയിൽ തട്ടിയായിരുന്നു റോബർട്ട്സൺ കഥയിൽ കപ്പൽ തകർന്നത്.

പതിനാലു വർഷങ്ങൾക്കു ശേഷം 1912 ഏപ്രിൽ 10 ന് അറ്റ്ലാന്റിക് സമാനമായൊരു ദുരന്തമേറ്റുവാങ്ങി. കടലിന്റെയുള്ളിൽ മറഞ്ഞുകിടന്നിരുന്ന ഒരു കൂറ്റൻ മഞ്ഞുമലയിൽ തട്ടി ലോകത്തെ ഏറ്റവും ആഡംബരകപ്പലെന്നു കരുതിയ ജല

യാനം ആദ്യയാത്രയിൽ തകർന്നു. ലൈഫ് ബോട്ടുകളുടെ അഭാവം കൊണ്ടും സുരക്ഷാക്രമീകരണങ്ങളുടെ പാളീച്ച കൊണ്ടും അനേകർ മരിച്ചു പോയ ആ ദുരന്തം കഥയായിരുന്നില്ല. അത്ഭുതമെന്നു പറയട്ടെ പ്രസ്തുത കപ്പലിന്റെ പേരിനും റോബർട്ടസൺ പതിനാലു വർഷം മുമ്പെഴുതിയ കഥയിലെ കപ്പലിന്റെ പേരിനും തികഞ്ഞ സാമ്യമുണ്ടായിരുന്നു. ആദ്യയാത്രയിൽ മഞ്ഞുമലയിൽ തട്ടി അറ്റ്ലാന്റിക്കിന്റെ ആഴങ്ങളിലേക്ക് ആണ്ടിറങ്ങിയ ടൈറ്റാനിക്കിന്റെ ദുരന്തം, ടൈറ്റാൻ എന്ന കപ്പലിന്റെ കഥപറയുമ്പോൾ റോബർട്ട്സൺ മുൻക്കൂട്ടി കാണുകയായിരുന്നു എന്ന് തോന്നിപ്പോകും വിധം സാമ്യമായിരുന്നു രണ്ടു ദുരന്തങ്ങളും തമ്മിൽ. ടെലിപ്പതിക് ദർശനങ്ങൾ നൽകിയ പ്രവചനാത്മകത റോബർട്ട്സൺ മനസ്സിൽ അബോധമായ ഒരു പ്രവചനമായി രൂപം കൊള്ളുകയായിരുന്നു എന്ന ചിന്ത ഇന്നും വിശദീകരണമില്ലാത്ത സത്യമായി നിലകൊള്ളുന്നു.

ആദ്യയാത്രയിൽ തകർന്ന ടൈറ്റാനിക് നിരവധി ഊഹാപോഹങ്ങൾക്ക് വഴിയൊരുക്കി. പ്രസ്തുത കഥകളിൽ പലതും നിറം കലർത്തിയവയാണെങ്കിലും ചിലതെങ്കിലും നിഗൂഢമാണിന്നും. ടൂട്ടൺഖമ്മന്റെ മമ്മി പേടകം കപ്പലിൽ ഉണ്ടായിരുന്നുവെന്നും തുടങ്ങി എത്രയോകഥകൾ പിൽകാലത്ത് നിഷേധിക്കപ്പെട്ടിട്ടുണ്ട് എങ്കിലും പലരും അവ ഇന്നും വിശ്വസിക്കുന്നു എന്ന താണ് സത്യം

## മദർഷിപ്പ് ടൺ

ബ്രിട്ടന്റെ ചരിത്രത്തിലെ ഏറ്റവും പ്രശസ്തയായിതീർന്ന പ്രവാചകയുടെ കഥയാണിത്. 1561 ൽ തികച്ചും സാധാരണമായ കുടുംബത്തിലെ പാവപ്പെട്ട അംഗമായിരുന്ന ഷിപ്പ് ടൺ ഒരു മരപ്പണിക്കാരന്റെ ഭാര്യയായിരുന്നു എന്നാണ് ചരിത്രം. ആദ്യമാദ്യം ചെറിയ ചെറിയ സംഭവങ്ങൾ മുൻകൂട്ടി പ്രവചിച്ചിരുന്നുവെങ്കിലും ആരുമത് കാര്യമായെടുത്തില്ല. അയൽക്കാരുടെയും സുഹൃത്തുക്കളുടെയും ജീവിതാനുഭവങ്ങൾ ഇപ്രകാരം പ്രവചിക്കപ്പെട്ടു. അവയിൽ ചിലതൊക്കെ കൃത്യമായി ഒത്തു വന്നപ്പോൾ ആദ്യമാദ്യം അയൽക്കാരും ക്രമേണ ഗ്രാമവാസികളും ഭാവികാര്യങ്ങളറിയാൻ അവളെ സമീപിച്ചു തുടങ്ങി.



മദർഷിപ്പ്ടൺ

ക്രമേണ ബ്രിട്ടീഷ് ഭരണാധികൾ വരെ ഷിപ്പ്ടന്റെ പ്രവചനങ്ങളെ ആശ്രയിക്കുന്ന അവസ്ഥയിലേക്ക് അവർ വളരുകയും ചെയ്തു.

ഷിപ്പ്ടൺ ജനങ്ങളുടെ ആരാധനാവിഗ്രഹമാകുകയും മദർഷിപ്പ്ടൺ എന്നറിയപ്പെടുകയും ചെയ്തു. അവരുടെ പ്രവചനങ്ങൾ ഏറെയും 16-ാം നൂറ്റാണ്ടിലെ വാമൊഴികളിൽ അലിഞ്ഞു ചേർത്തവയായതിനാൽ പൂർണ്ണരൂപത്തിൽ ലഭ്യമല്ല. എന്നാൽ ലഭ്യമായവ അങ്ങേയറ്റം അത്ഭുതകരവും സത്യത്തോട കർശനമായും ചേർന്നു നിൽക്കുന്നതും കൃത്യവുമായിരുന്നു.

തുടർന്നുവന്ന നൂറ്റാണ്ടുകളിൽ ചരിത്രത്തിന്റെ ഭാഗമായിരുന്ന ഫ്രഞ്ചു വിപ്ലവം, മേരി രാജ്ഞിയുടെ ശിരച്ഛേദം, കർദ്ദിനാൾ മോൾഡെയുടെ രാജ്യദ്രോഹം തുടങ്ങിയവ പ്രസ്തുത പ്രവചനങ്ങളിൽ ഒളിഞ്ഞിരുന്നു. 18-ാം നൂറ്റാണ്ടിലെയും, 19-ാം നൂറ്റാണ്ടിലെയും സംഭവങ്ങൾ മാത്രമല്ല 20-ാം നൂറ്റാണ്ടിന്റെ ഭാഗമായിരുന്ന ശാസ്ത്രത്തിന്റെ കുതിച്ചുച്ചാട്ടവും ശാസ്ത്രജന്യമായ കൊടും ദുരന്തങ്ങളുമെല്ലാം അവരുടെ പ്രവചനങ്ങളിൽ ഒളിഞ്ഞിരിപ്പുണ്ട്. ഉദാഹരണമായി, 15-ാം നൂറ്റാണ്ടിൽ നടത്തിയ ഒരു പ്രവചനത്തിന്റെ ഏകദേശ തർജ്ജമ ചുവടെ നോക്കുക :

ലോകമെമ്പാടും മനുഷ്യചിന്നങ്ങൾ<br>
ഇമവെട്ടുന്നന്നേരംകൊണ്ടു<br>
പറന്നെത്തുന്ന കാലം വരുന്നു.<br>
കടലിനടിയിൽ മനുഷ്യൻ നടന്നു<br>
പോകുന്ന കാലം;<br>
കടൽക്കൊട്ടാരങ്ങളിൽ

ആഴക്കടലിനുള്ളിൽ
ഉറങ്ങുകയും, നടക്കുകയും
ചെയ്യുന്ന കാലം വരും.
കുതിരകളില്ലാതെമായും വേഗത്തിൽ
കരയിലൂടെ വണ്ടികൾ
ചീറിപ്പായുന്ന കാലം വരുന്നു.
കൊടും ദുരന്തങ്ങളിൽ
മനുഷ്യൻ ഒന്നായിവെന്തു
പോകുന്ന കാലം വരുന്നു
ജലത്തിന്റെ പുറംഭാഗത്ത്
ഒരു തടി വള്ളം പോലെ
ഇരുമ്പിനാൽ പണിത
കൊട്ടാരവാഹനങ്ങൾ
ഒഴുകി നടക്കുന്ന കാലം
ഇരുമ്പ് വെള്ളത്തിൽ
പൊങ്ങിക്കിടക്കുന്ന
കാലം ദൂരെ ചക്രവാളങ്ങളിൽ
വിരുന്നു വരും.

20-ാം നൂറ്റാണ്ടിലെ വാർത്താവിനിമയ സംവിധാനങ്ങളും, അന്തർവാഹ്
കളും, മോട്ടോർവാഹനങ്ങളും, കടൽയാത്രാ വാഹനങ്ങളും 15-ാം നൂറ്റാണ്ടിൽതന്
മദർഷിപ്ടൺ മുൻകൂട്ടി കാണുകയായിരുന്നില്ലേ?

എഴുതപ്പെട്ട മനുഷ്യ ചരിത്രത്തോളം പഴക്കമുണ്ട് പ്രവചനങ്ങൾക്കും. കൃഷ്ണന്റെ ജനനത്തോടെ വധിക്കപ്പെടുമെന്ന കംസന്റെ മുന്നറിവും, പിന്നാലെ വരുന്നവന്റെ ചെരുപ്പിന്റെ വാറഴിക്കാൻ യോഗ്യനല്ലായെന്ന സ്നാപക യോഹന്നാന്റെ തിരിച്ചറിവും പ്രവചനങ്ങളുടെ ഗണത്തിൽപ്പെടുത്താം. എന്നാൽ ചരിത്രത്തിൽ എക്കാലവും പ്രശസ്തമായ പ്രവചനം ക്രിസ്തുവിന് 44-ാം ശതകത്തിൽ വെസ്റ്റിഷ്യസ് സ്ഫുരിന്നാ ജൂലിയസ് സീസർക്ക് നൽകിയ 'മാർച്ചിനെ സൂക്ഷിക്കുക' എന്ന പ്രവചനമത്രെ!

## നോസ്ട്രഡാമസ്

ചരിത്രം കണ്ട ഭാവി പ്രവചനക്കാരിൽ നോസ്ട്രഡാമസിനോളം പ്രസിദ്ധനായി മറ്റാരുമുണ്ടെന്ന് തോന്നുന്നില്ല.

പതിനാറാം നൂറ്റാണ്ടിന്റെപൂർവ്വാർദ്ധത്തിൽ, ഫ്രൻസിൽ ഒരു വൈദ്യശാസ്ത്ര പണ്ഡിതനായിട്ടായിരുന്നു അദ്ദേഹത്തിന്റെ തുടക്കം. യൂറോപ്പിനെ പിടിച്ചുലച്ച പ്ലേഗ്ബാധയെ തുടർന്ന് ഭാര്യയും കുഞ്ഞുങ്ങളും നഷ്ടപ്പെടത്തിനെ തുടർന്ന് വീടും നാടുമുപേക്ഷിച്ച് ഒരു ദേശ സഞ്ചാരിയായി അദ്ദേഹത്തിന്റെ ജീവിതം മാറി മറിഞ്ഞു. യൂറോപ്പ് ലോകമാനം ചുറ്റിക്കറങ്ങുന്നതിനിടയിൽ വളരെ വളരെ പ്രവചനങ്ങൾ നടത്തുകയും അവ ഫലപ്രാപ്തിയടയുകയും ചെയ്തതോടെ ക്രമേണ നോസ്ട്രാഡാമസ് പ്രശസ്തനായി കൂടെ അത്യധികം രസകരമായ കഥകളിലെ നായകനും.



നോസ്ട്രാഡാമസ്

ഒരിക്കൽ ഇറ്റിലിയിലെ തെരുവിലൂടെ നോസ്ട്രാഡാമസ് നടക്കുകയായിരുന്നു. തൊട്ടടുത്ത പള്ളിയിലെ വികാരി എതിരെ വരുന്നതു കണ്ട നോസ്ട്രാസാമസ് ഓടിയടുത്തുചെന്ന് മുട്ടുകുത്തി അദ്ദേഹത്തിന്റെ കൈകളിൽ ചുംബിച്ചു. അമ്പരന്നുപോയ വികാരി, അയാൾക്ക് ഭ്രാന്താണെന്നാദ്യം കരുതിയത്. പക്ഷേ നോസ്ട്രാഡാമസ് ശാന്തനായിരുന്നു. വികാരിയുടെ കൈകളിൽ പിടിച്ച് ശാന്തനായി അദ്ദേഹം പറഞ്ഞു : - "ഞാൻ അമ്പതുവർഷത്തിനപ്പുറം കാണുന്നു പ്രഭോ! എന്നോടു ക്ഷമിക്കൂ" വികാരി അമ്പരപ്പു വിടാതെ നിൽക്കവെ നോസ്ട്രാഡമസ് നടന്നകന്നു. പിൽക്കാലത്ത് ഏതാണ്ട് അൻപതുവർഷം കഴിഞ്ഞ് കത്തോലിക്കാസഭയുടെ പരമാചാര്യനായി മാറിയ പോപ്പ് സിക്സ്റ്റസ് ആറാമനായിരുന്നു ആ വികാരി. അമ്പതു വർഷത്തിനപ്പുറം അദ്ദേഹം പോപ്പായി വാഴിക്കപ്പെടുമെന്ന് നോസ്ട്രാഡാമസിന്റെ കണ്ണുകൾ അന്നേ കണ്ടിരുന്നു.

നോസട്രാഡാമസ് പ്രവചനങ്ങൾ മാത്രം തന്ന് പുസ്തകരൂപത്തിൽ പ്രസിദ്ധീകരിക്കപ്പെട്ടിട്ടുണ്ട്. അതിൽ നിന്നു തന്നെ അവയുടെ ബാഹുല്യം ഊഹിക്കാവുന്നതാണ്. പ്രത്യേകമായ കോഡുകൾ ഭാഷാരീതി എന്നിവകൊണ്ട് ശ്രദ്ധേയമായ പ്രവചനങ്ങൾ പലതും വാക്കുകൾക്കുള്ളിലെ അർത്ഥം ഗ്രഹിച്ചാൽ മാത്രമേ പൂർണ്ണമായി തിരിച്ചറിയാൻ കഴിയുകയുള്ളൂ. അതുകൊണ്ടുതന്നെ നോസ്ട്രാഡമസ് പ്രവചനങ്ങളുടെ വ്യാഖ്യാനങ്ങൾ തന്നെ ധാരാളം വാല്യങ്ങളുള്ള പുസ്തകമായി പ്രസിദ്ധീകരിക്കപ്പെട്ടിട്ടുണ്ട്.

വായനക്കാരുടെ സവിശേഷ ശ്രദ്ധ പതിയേണ്ട ചില പ്രവചനങ്ങളുടെ ഏക ദേശ രൂപാന്തരണവും, അവയുടെ വ്യാഖ്യാനങ്ങളും ചുവടെ നൽകുന്നു.

"യുവാവായ സിംഹരാജൻ വൃദ്ധ
സിംഹത്തിനെ വെല്ലുന്ന ദിവസം
വരുന്നു. രണ്ടു മുറിവുകളേറ്റ്
പിടഞ്ഞ ക്രൂരമായ മരണം
അവനെ കാത്തിരിക്കുന്നു".

ഈ പ്രവചനം ഫ്രഞ്ചുരാജാവായിരുന്ന ഹെൻറി രണ്ടാമനെക്കുറിച്ചായിരുന്നു എന്നാണ് വ്യാഖ്യാതികളുടെ പക്ഷം. 1559 ൽ കണ്ണിലും കഴുത്തിലും മുറിവേറ്റ് രക്തം വാർന്ന് ക്രൂരമായ മരണത്തിന് കീഴടങ്ങിയ രാജാവിന്റെ ദുരന്തം ഈ വരികൾ ശരി വയ്ക്കുന്നു.

"അനേകം നീതിമാൻമാരുടെ
രക്തം കൊണ്ട് ലണ്ടൻ
നഗരത്തിലെ
അഗ്നി അണയ്ക്കപ്പെടുവാൻ
കാത്തിരിക്കുക. ഇരുപതുകൾ
മൂന്നുവട്ടവും ഒരാറും ചേർന്ന
കാലം, വൃദ്ധകന്യക ഉന്നതിയി
ൽനിന്നും നിലംപതിക്കും. നഗര
ത്തിന്റെ ഗോപുരക്കെട്ടുകൾ
ഒന്നായിതകർന്നു വീഴുന്നു".

കൃത്യം മൂന്നിരുപതും ഒരാറും ചേർന്ന വർഷം ( 66) - 1666 ൽ ലണ്ടൻ നഗരത്തിൽ ഭീകരമായ അഗ്നിബാധയുണ്ടായി. ചരിത്രത്തിന്റെ ഭാഗമായ പ്രസ്തുത തീജ്വാലകൾ വിഴുങ്ങി തീർത്ത ഗോപുരക്കെട്ടുകൾക്കോ, നശിപ്പിച്ച ജീവനോ, കണക്കില്ല. വൃദ്ധകന്യകത (Old Dame) എന്ന് ഫ്രഞ്ചുകാർ വിളിച്ചിരുന്ന സെന്റ് പാൾസ് കത്തീഡ്രലിനും അന്നു സാരമായ കേടുപറ്റിയിരുന്നു.

ഒടുവിലായി ഒരുദാഹരണംകൂടിയാകാം.

മഹത്തായ ജർമനിയിൽ നിന്നും
അതിർത്തികൾപ്പുറം ഒരുവൻ
വളർന്നുവരും.
അവൻ ഫ്രാൻസിനെ
രണ്ടായി പിളർക്കും

ഭൂഗോളാന്തരങ്ങളിൽ
തീയും മരണവും ഭീതയും
ഒടുവിൽ തകരുന്നതിനു മുൻപ്
ശത്രുനഗരങ്ങളിൽ അവൻ
ആകാശത്ത് തീമഴ പെയ്യും.
എന്നാൽ ഭീകര ദുരന്തം
അവനെ കാത്തിരിക്കുന്നു.

ഹിറ്റ്ലറുടെ വരവിനെ പ്രതീകാത്മകമായി ചിത്രീകരിക്കുന്ന ഈ പ്രവചനത്തിന്റെ തുടർഭാഗത്ത് ഹിസ്റ്റർ എന്നവൻ വിളിക്കപ്പെടുമെന്നു വരെ പ്രവചിച്ചിട്ടുണ്ട്.

നെപ്പോളിയന്റെ പതനം തുടങ്ങി 1999ൽ മദ്ധ്യേഷ്യയിൽ നടക്കുന്ന കലാപം വരെ നോസ്ട്രാഡാമസിന്റെ പ്രവചനങ്ങളിൽ കണ്ടെത്തിയവരുണ്ട്. അരനൂറ്റാണ്ടിനപ്പുറം ഇന്നും അവിശ്വസനീയമായ കൃത്യതയോടെ വ്യാഖ്യനിക്കപ്പെടുന്ന അവയുടെ പ്രവചനശക്തി അജ്ഞാതവും അത്ഭുതകരവുമത്രെ!

പൗരാണികമായ നോസ്ട്രഡാമസിന്റെ പ്രവചനങ്ങളിലും, ആധുനിക പ്രവാചകരിൽ അഗ്രഗണ്യയായ ജെയ്ൻ ഡിക്സന്റെ പ്രവചനങ്ങളിലും പൊതുവായി പറയുന്ന ഒരു പരാമർശം നമ്മുടെ കാലഘട്ടവുമായി ബന്ധപ്പെടുന്നതാണ്. 1990 കളിൽ ലോകത്തെ വിറപ്പിക്കുന്ന ഒരു യുദ്ധത്തിനു മദ്ധ്യേഷ്യയിൽ ആരംഭംകുറിക്കുമെന്നും അത് കുറച്ച്കാലം ഭൂമിയെ അഗ്നിപ്രളയമാക്കുമെന്നും. ഇറാഖ് യുദ്ധ പശ്ചാത്തലത്തിൽ ഈ പ്രവചനം ഇന്നും കൗതുകമുണർത്തി നിൽക്കുന്നു.

ഭൂഗോളാന്തരങ്ങളിൽ
തീയും മരണവും ഭീതയും
ഒടുവിൽ തകരുന്നതിനു മുൻപ്
ശത്രുനഗരങ്ങളിൽ അവൻ
ആകാശത്ത് തീമഴ പെയ്യും.
എന്നാൽ ഭീകര ദുരന്തം
അവനെ കാത്തിരിക്കുന്നു.

ഹിറ്റ്ലറുടെ വരവിനെ പ്രതീകാത്മകമായി ചിത്രീകരിക്കുന്ന ഈ പ്രവചനത്തിന്റെ തുടർഭാഗത്ത് ഹിസ്റ്റർ എന്നവൻ വിളിക്കപ്പെടുമെന്നു വരെ പ്രവചിച്ചിട്ടുണ്ട്.

നെപ്പോളിയന്റെ പതനം തുടങ്ങി 1999ൽ മദ്ധ്യേഷ്യയിൽ നടക്കുന്ന കലാപം വരെ നോസ്ട്രാഡാമസിന്റെ പ്രവചനങ്ങളിൽ കണ്ടെത്തിയവരുണ്ട്. അരനൂറ്റാണ്ടിനപ്പുറം ഇന്നും അവിശ്വസനീയമായ കൃത്യതയോടെ വ്യാഖ്യനിക്കപ്പെടുന്ന അവയുടെ പ്രവചനശക്തി അജ്ഞാതവും അത്ഭുതകരവുമത്രെ!

പൗരാണികമായ നോസ്ട്രഡാമസിന്റെ പ്രവചനങ്ങളിലും, ആധുനിക പ്രവാചകരിൽ അഗ്രഗണ്യയായ ജെയ്ൻ ഡിക്സന്റെ പ്രവചനങ്ങളിലും പൊതുവായി പറയുന്ന ഒരു പരാമർശം നമ്മുടെ കാലഘട്ടവുമായി ബന്ധപ്പെടുന്നതാണ്. 1990 കളിൽ ലോകത്തെ വിറപ്പിക്കുന്ന ഒരു യുദ്ധത്തിനു മധ്യേഷ്യയിൽ ആരംഭംകുറിക്കുമെന്നും അത് കുറച്ച്കാലം ഭൂമിയെ അഗ്നിപ്രളയമാക്കുമെന്നും. ഇറാഖ് യുദ്ധ പശ്ചാത്തലത്തിൽ ഈ പ്രവചനം ഇന്നും കൗതുകമുണർത്തി നിൽക്കുന്നു.

## ജയ്ൻ ഡിക്സൺ

അമേരിക്കൻ പ്രവാചക വനിതകളിൽ പ്രമുഖസ്ഥാനം ജയ്ൻ ഡിക്സൺ. അമേരിക്കൻ പ്രസിഡന്റായിരുന്ന ജോൺ എഫ് കെന്നഡിയുടെ കൊലപാതകം മുൻകൂട്ടി പ്രവചിച്ചതോടെയാണ് പ്രശസ്തിയിലേക്കുയർന്നത്.

പ്രവചനം (1952) ഇപ്രകാരമായിരുന്നു, "നീലകണ്ണുകളുള്ള ഒരു ഡെമോക്രാറ്റ് വൈറ്റ് ഹൗസിനുല്ളിലേക്ക് കടന്നുവരുന്നതും അയാളുടെ അധികാര വസ്ത്രവും ഞാൻ സ്വപ്നം കാണുന്നു". ഒടുവിൽ 1960ൽ കെന്നടഡി വരുന്നതോടെ അവരുടെ പ്രവചനം യാഥാർത്ഥ്യമാവുകയായിരുന്നു, ചരിത്രവും.


ജയ്ൻ ഡിക്സൺ

അക്കാലത്തെ പ്രമുഖ ഹോളിവുഡ് താരങ്ങളിലൊരാളായിരുന്നു കരോൾ ലോംഞ്ചാർഡ്. ജെയിൻ ഡിക്സൺ നേടിയിരുന്ന പ്രശസ്തി അവളെ ആകർഷിക്കുകയും ഒരു ദിവസം താരം പ്രവാചകയെത്തേടിയെത്തുകയും ചെയ്തു. അടുത്ത ഒരാഴ്ച്ച വിമാനയാത്ര ഒഴിവാക്കാൻ ഡിക്സൺ ഉപദേശിച്ചു. ആദ്യമൊക്കെ അനുസരിച്ചെങ്കിലും ജോലിത്തിരക്കിനിടയിൽ അവളാമുന്നറിയിപ്പ് മറന്നുപോയിരുന്നു. ഒടുവിൽ ഒരാഴ്ച്ചയ്ക്കകം ലോകത്തെ ദുഖിപ്പിച്ചുകൊണ്ടു കരോൾ ലംബാർഡിന്റെ മരണവാർത്ത പുറത്തെത്തി. ഒരു വിമാനദുരന്തം തന്നെയായിരുന്നു കാരണം.

ഡിക്സൺ പ്രശസ്തിയായി തീർന്നതിനുശേഷവും ചിലസംഭവങ്ങൾ അവരുടെ ആറാമിന്ദ്രീയ ശക്തിയുടെ തെളിവായി പുറത്തുവന്നിട്ടുണ്ട്. കെന്നടികൊല്ലപ്പെടുന്ന ദിവസം ആതീവദുഖിതയായി ജെയിൻ ഡിക്സൺ പറഞ്ഞത്രെ. "ഇന്ന് രാവ്മുഴുവൻ കറുത്തമഞ്ഞിനാൽ മൂടപ്പെട്ടതായി ഞാൻ കണ്ടു". അന്നു തന്നെയായിരുന്നു കെന്നഡിയുടെ വധവും.

തന്റെ മരണം സംബന്ധിച്ച് ചില മുന്നറിവുകൾ കെന്നഡിക്കുതന്നെ ഉണ്ടായിരുന്നത്രെ! ഒരു ദിവസമുറക്കമുണർന്നദ്ദേഹം ഭാര്യയോട് തന്റെ നേരെ ജനൽപാളികൾക്കിടയിൽ നിന്ന് വെടിയുണ്ടകൾ പാഞ്ഞുവരുന്ന സ്വപ്നം കാണുന്നതായി പറഞ്ഞിരുന്നു. സ്വതസിദ്ധമായ ആർജ്ജവത്തോടുകൂടി അത് തള്ളിക്കളയുകയും ചെയ്തു. കൊലയാളിയുടെ വെടിയുണ്ട ജനൽപാളികൾ വഴി കടന്നു വരുന്നതു വരെ.

അഞ്ചു വർഷത്തിനുശേഷം അദ്ദേഹത്തിന്റെ ഭാര്യയ്ക്കു, സഹോദരനായിരുന്ന റോബർട്ട് കെന്നഡിയെക്കുറിച്ചും ഇപ്രകാരം ഒരു ഭാവിദർശനം ഉണ്ടായിയെന്നും തുടർന്നത് സംഭവ്യമായിതീർന്നുവെന്നും പറയപ്പെടുന്നു.

പ്രവാചകരുടെയും പ്രവചനങ്ങളുടെയും കഥകളവസാനിക്കുന്നില്ല. പ്രത്യേകിച്ചും ജ്ഞാനദൃഷ്ടിയുള്ള സന്ന്യാസിമാരുടെയും, ഋഷിവര്യൻമാരുടെയും കഥകൾ മനസ്സിൽ നില്ക്കുന്ന ഭാരതീയന് ഇപ്രകാരം അനേകം സംഭവങ്ങൾ ചൂണ്ടിക്കാട്ടാനാകും. സ്വപ്നങ്ങളിലൂടയും ശകുനങ്ങളിലൂടയും ലഭിച്ചമുൻധാരണകളുടെ കഥയും അങ്ങിനെ തന്നെ. മേൽപ്പറഞ്ഞ പ്രശസ്തരായവരുടെ കഥകൾ പോലെ വ്യാപകമാണെങ്കിലും ചെറിയ ചെറിയ പ്രവചനങ്ങളുടെ കഥകൾ ഏറെ പ്രചാരത്തിലുണ്ടെന്നതാണ് സത്യം.

1966 ലെ ഒരു ഹൈസ്ക്കുൾ കുട്ടി തന്റെ അമ്മയോട് താനിനി സ്ക്കൂളിൽ പോകുന്നില്ലെന്നു വാശിപിടിച്ചു പറഞ്ഞു. കാരണം സ്ക്കൂൾ തന്നെ കറുത്ത പാളികളാൽ മൂടപ്പെട്ടുപോയതായി അവൻ സ്വപ്നം കണ്ടത്രെ!. എല്ലാവരും കളിയാക്കിയെങ്കിലും രണ്ടു ദിവസം മാത്രമെ അവനിലനിന്നിരുന്നുള്ളു.

ഒരു വൻ മലയിടിച്ചിലിനടിയിൽപ്പെട്ട് രണ്ടു ദിവസത്തിനകം സ്ക്കൂൾ കെട്ടിടം കരിമണ്ണിനടിയിൽ ആണ്ടുപോയിരുന്നു.

## കൈറോ

ഇരുപതാം നൂറ്റാണ്ടിൽ ഏറ്റവും അറിയപ്പെടുന്ന പാശ്ചാത്യ ജ്യോതിശാസ്ത്ര പണ്ഡിതരിൽ ഐറിഷ് വംശജനായ കാൾലൂയി ഹാമൺ അഥവാ കൈറോ മുൻപന്തിയിൽ നിൽക്കുന്നു

ജ്യോതിഷം, ഹസ്തരേഖാശാസ്ത്രം, സംഖ്യാശാസ്ത്രം എന്നിവയിലൊക്കെ സുവിദിതവും ശാസ്ത്രീയാപഗ്രഥനമനോഭാവം പുലർത്തുന്നതുമായ സുബദ്ധ ധാരണകളുടെ പ്രചോദാവായിരുന്നു അദ്ദേഹം. പരീക്ഷിച്ചറിഞ്ഞതും അനുഭവങ്ങളിൽ നിന്നും സത്യമെന്നു ബോദ്ധ്യപ്പെട്ടതുമായ ധാരണകളാണ് തന്റെ സിദ്ധാന്തങ്ങളായി കൈറോ അവതരിപ്പിച്ചത്.

ഹൈന്ദവ സംസ്കാരത്തിന്റെയും ഭാരതീയസിദ്ധാന്തങ്ങളുടെയും പ്രബലമായ സ്വാധീനം കൈറോയിലുണ്ടായിരുന്നു. മുൻപ് പറഞ്ഞതുപോലെ ഭാരതീയ ചിന്തകളുടെ ഭാഗമായിരുന്ന ജ്യോതിഷവും അതുപോലെ സംഖ്യാശാസ്ത്രവും പഠനവിഷയമാക്കിയെങ്കിലും കൈറോയുടെ സിദ്ധികൾ ഏറ്റവും പ്രശസ്തമായതും വ്യക്തമായും ഹസ്തരേഖാശാസ്ത്രത്തിലാണ്.

ഹസ്തരേഖാശാസ്ത്രത്തെക്കുറിച്ചും, ജ്യോതിഷത്തെക്കുറിച്ചും, സാംഖികത്തെക്കുറിച്ചും അനേകം പുസ്തകങ്ങൾ അദ്ദേഹം രചിച്ചിട്ടുണ്ട്. ജീവിതത്തിലെ പ്രശ്നങ്ങൾക്കുത്തരം തേടാൻ സഹായിച്ചു പ്രശസ്ത കൃതികൾ ഇന്നും പ്രശസ്തമായി നിലകൊള്ളുന്നു. പ്രസ്തുതകൃതികളിൽ ആകൃഷ്ടരായ അനേകം പേർ കൈറോയെ സമീപിച്ചിട്ടുണ്ട്. അവരിൽ ലണ്ടനിൽ നിന്നുള്ള ഒരു പ്രഭ്വിയുണ്ടായിരുന്നു. ഇത്തരം സിദ്ധാന്തങ്ങൾ അബദ്ധശാസ്ത്രമാണെന്നും ഹസ്തരേഖകൾ വെറും ശാരീരിക പ്രത്യേകതകൾ മാത്രമാണെന്നും അവർ വാദിച്ചു. പുഞ്ചിരിയോടെ കൈറോ അവരുടെ കൈനോക്കാൻ ആരംഭിച്ചു. എന്നിട്ടു പറഞ്ഞു "മാഡം നിങ്ങളെത്തന്നെ അപകടം കാത്തിരിപ്പുണ്ട്. അത് മൃഗങ്ങളിൽ നിന്നോ വാഹനങ്ങളിൽ നിന്നോ ആയിരിക്കും. സൂക്ഷിക്കുന്നതു നന്ന് ". തന്നെ ഭയപ്പെടുത്താനാണ് കൈറോ ഇപ്രകാരം പറഞ്ഞതെന്നു പ്രഭുകുമാരി കരുതി. അവർ അത് കളിയായി കണക്കാക്കി മടങ്ങുകയും ചെയ്തു.

അത് കുതിരവണ്ടികളുടെ കാലമായിരുന്നു. ഒരു മഞ്ഞുകാലരാത്രിയിൽ കോടമഞ്ഞിനടിയിലൂടെ പാഞ്ഞുപോയ കുതിരകൾക്കു വഴിതെറ്റി റോഡരികിലെ ഓടയിൽ വീഴുകയും തെറിച്ചുവീണ പ്രഭ്വിക്കു കാലുകൾക്ക് അതിശക്തമായ ആഘാതമേൽക്കുകയും ചെയ്തു. ജീവിതകാലം മുഴുവൻ പരാശ്രയത്തോടെ കഴിയേണ്ടിവന്ന അവർ പിന്നീട് കൈറോയുടെ പ്രധാന വക്താവായിരുന്നു; ഓരോ സന്ദർശകരോടും അവർ കൈറോയെ വാഴ്ത്തി.

മറ്റൊരു കഥ ഇങ്ങനെ : ഒരിക്കൽ കൈറോ ഒരു ദീർഘദൂര തീവണ്ടിയാത്ര ചെയ്യുകയായിരുന്നു. തന്റെ ക്യാബിനിൽ ഉണ്ടായിരുന്നവരുടെ കൈകൾ, നോക്കി കൈറോ ഫലം പറഞ്ഞു തുടങ്ങി. യാത്രയിലെ വിരസതയൊഴിവാക്കാനായി തുടങ്ങിയ പ്രവർത്തിയാണെങ്കിലും പെട്ടെന്ന് ഞെട്ടിപ്പിക്കുന്ന ഒരു സാദൃശ്യം ആകൈകളിൽ അദ്ദേഹം കണ്ടെത്തി. മിക്കവാറും പേരുടെ ആയുർരേഖകൾ ഇടയ്ക്കു വച്ചു മുറിഞ്ഞു പോകുന്നു. രാത്രിവൈകിയുള്ള ദീർഘയാത്രയായതിനാൽ കമ്പാർട്ടുമെന്റിൽ യാത്രികർ കുറവായിരുന്നു. അതുകൊണ്ടു തന്നെ മിക്കവാറും പേരുടെ കൈകൾ പരിശോധിക്കുന്നതിന് കുറച്ചുസമയമേ വേണ്ടി വന്നുള്ളൂ. ദീർഘയാത്രയ്ക്കു വന്നതാണെങ്കിലും, മേൽപറഞ്ഞ രേഖാസാമ്യം കൈറോയെ പരിഭ്രാന്തനാക്കി. തൊട്ടടുത്ത ചെറിയ സ്റ്റേഷനിൽ വണ്ടി നിറുത്തിയപ്പോൾ അദ്ദേഹം പുറത്തിറങ്ങുകയും ചെയ്തു. കുറച്ചുപേരുടെ മരണത്തിനും കുറെയധികംപേരുടെ അംഗഭംഗത്തിനും കാരണമായ ഒരു റയിൽഅപകട വാർത്തയുമായാണ് അടുത്തദിവസം നേരം പുലർന്നത്. തകർന്നുപോയത് പ്രധാനമായും കൈറോ യാത്ര ചെയ്തിരുന്ന കമ്പാർട്ടുമെന്റും.

കൈറോയുടെ നിരീക്ഷണങ്ങൾ ലളിതവും സൂക്ഷ്മവുമാണ്. അതിനു ചില ഉദാഹരണങ്ങൾ നൽകി അവസാനിപ്പിക്കുന്നു.

നേരത്തെ പറഞ്ഞ മൃഗങ്ങളുമായി ബന്ധപ്പെട്ട അപകടം സൂചിപ്പിക്കുന്ന രേഖയിൽ തുടങ്ങാം.

ശനിയുടെ മണ്ഡലങ്ങളിൽ ( ചൂണ്ടു വിരലിനു താഴെവരുന്ന കൈത്തല ഭാഗം) ഒരു ദ്വീപടയാളവും അതിൽ നിന്ന് രേഖാഖണ്ഡം താഴോട്ട് വന്ന് ആയുർരേഖയിൽ അവസാനിച്ചാൽ ജീവാപായം തന്നെ നേരിടാവുന്ന അപകടം സംഭവിക്കാം. ഈ രേഖ അവസലനിക്കുന്നിടത്ത് കുരിശടയാളമുണ്ടെങ്കിൽ അപകടത്തിൽ നിന്ന് ജീവൻ രക്ഷപ്പെടാം. ഈ അടയാളം ശനിമണ്ഡലത്തോടു ചേർന്നു കണ്ടാൽ അപകടം മൃഗങ്ങളുമായിട്ടോ വാഹനങ്ങളുമായിട്ടോ ബന്ധപ്പെട്ടതാവാം.

വായനക്കാർക്ക് രസകരമാകാവുന്ന ഒന്നു രണ്ടു നിരീക്ഷണങ്ങൾ കൂടി.

ബുദ്ധിരേഖവളഞ്ഞു പെരുവിരലിനുതാഴേക്ക് നീളുന്നതായി കണ്ടാൽ ആ വ്യക്തിക്ക് മനോരോഗമുണ്ടാകാം.

ചുവപ്പുനിറത്തിൽ കട്ടിയേറിയ ശിരോരേഖയും നീളംകുറഞ്ഞു ഇരുണ്ടു ചുവന്ന നഖങ്ങളും തടിച്ചുരുണ്ട പരുക്കൻ കൈത്തലവും കുറിയതും താണു നിൽക്കുന്നതുമായ പെരുവിരലും ചേർന്നകൈ കൊലപാതക പ്രവണത കാണിക്കുന്നു.

ഇങ്ങനെ പറഞ്ഞുതുടങ്ങിയാൽ ഒന്നിലധികം പുസ്തകത്തിൽ തന്നെ ഇത്ര മാത്രം പറയാനുണ്ട്. മാത്രമല്ല ഇതിൽ പലതും തികച്ചും ശരിയാണെന്നു ലേഖകൻ തന്നെ നോക്കി കണ്ടെത്തിയിട്ടുള്ളതുമാണ്. മഹാനായ ആ ഐറിഷ് പണ്ഡിതൻ അവിസ്മരണീയനാണെന്നു പറഞ്ഞു ചുരുക്കുന്നു.

ഹസ്തരേഖാ ശാസ്ത്രകാരനെന്നതിലുപരി പാശ്ചാത്യജ്യോതിഷ്യ ശാസ്ത്രത്തിലും സംഖ്യാ ശാസ്ത്രത്തിലും ഏറെ പ്രശസ്തനായിരുന്നു കൈറോ! ഭാരതീയ ജോതിഷവും മറ്റ് പൗരസ്ത്യ ദർശനങ്ങളും പാശ്ചാത്യ ജ്യോതിഷ സിദ്ധാന്തങ്ങളോട് സമന്വയിപ്പിച്ച് കൈറോ രൂപം നൽകിയ ജ്യോതിഷ സമ്പ്രദായം ഇന്നും ധാരാളം പേരെ ആകർഷിക്കുന്നു.

സംഖ്യാശാസ്ത്രവും കൈറോയുടെ ഇഷ്ടവിഷയമാണ്. ജനനത്തീയതി , ജന്മവർഷം തുടങ്ങിയവയെ ആധാരമാക്കി കണക്കാക്കുന്ന പ്രസ്തുത ഫല പ്രവചനരീതി അതിന്റെ ലാളിത്യംക്കൊണ്ടു തന്നെ ഏറെപ്പേരെ ആകർഷിച്ചിക്കുന്നുണ്ട്, ഇക്കാലത്തും

# ദൂരെ പ്രപഞ്ചസീമയിൽ നിന്നും വിരുന്നു വന്നവർ

പറക്കും തളികകൾ, അന്യഗ്രഹജീവികൾ തുടങ്ങിയ അത്ഭുത വസ്തുക്കളും ജീവികളും എന്നും കാല്പനിക കഥകളിൽ നിറഞ്ഞുനിന്നിരുന്നു. പറക്കും തളികയിൽ പാതിരാപൊയ്കയിൽ വിരുന്നു വന്ന അത്ഭുത രാജകുമാരൻമാർ വെറും കവിഭാവനകൾ മാത്രമായിരുന്നോ?

കോടാനുകോടി നക്ഷത്ര സമൂഹങ്ങളിലൊന്നു മാത്രമായ സൂര്യനും അതിലൊരു ചെറുഗ്രഹം മാത്രമായ ഭൂമിയും തീർച്ചയായും ഒറ്റപ്പെട്ട ഒരു ജീവഗ്രഹമാകണമെന്നില്ല. മറ്റനേകം നക്ഷത്രക്കൂട്ടങ്ങളിലെവിടെയെങ്കിലുമൊക്കെ മനുഷ്യനൊപ്പമോ അതിലും വളരെയേറയോ വികാസം പ്രാപിച്ച ജീവിവർഗ്ഗങ്ങൾ ഉണ്ടാകാനുള്ള സാധ്യത ശാസ്ത്രം തന്നെ തള്ളിക്കളയുന്നില്ല. അങ്ങനെയെങ്കിൽ അവരിൽ ആരെങ്കിലുമൊക്കെ ഒരിക്കലെങ്കിലും ഈ മനോഹര ഭൂമിയിൽ വന്നിറങ്ങിയിട്ടുണ്ടാകില്ലേ!

പറക്കും തളികയിലെ ഗന്ധർവ്വ രാജകുമാരന്മാരുടെ അത്തരം അവിശ്വസനീയമായ കടംകഥകളിൽ ചിലതാണ് ഇനിയുള്ള വേളകളിൽ നമ്മൾ കാണുന്നത്.

ഉൽക്കാപതനമെന്നും, പ്രപഞ്ച പ്രതിഭാസങ്ങളെന്നും വിശദീകരിക്കാൻ ശ്രമിക്കുമ്പോൾ തന്നെ അവയിൽ പലതും അജ്ഞാതമായ മറ്റേതോ കൂടിയാണെന്ന് കരുതുന്ന ശാസ്ത്ര പണ്ഡിതർ കൂടിയുണ്ടെന്ന സത്യം ഇത്തരം സംഭവങ്ങൾ വെറും കഥകളല്ലായെന്ന് നമ്മളെ ഓർമ്മിപ്പിക്കുന്നു.

ഇനി പ്രപഞ്ച സീമകൾക്കപ്പുറം നിന്നും വരുന്ന ഏകാന്തപഥികരിലേക്ക്.

> "എവിടെ നിന്നോ കണ്ടെത്തിയ ഒരു ശിലാഖണ്ഡത്തിലെ ഭൗമാതീത ജീവസാന്നിദ്ധ്യം തന്നെ ഈ പ്രപഞ്ചത്തിൽ ഭൂമിയാണ് ജീവനുള്ള ഗ്രഹമെന്ന കോപ്പർനിക്കസിന്റെയോ പരിണാമം സംബന്ധിച്ച ഡാർവിന്റെയോ വാദഗതികൾ വച്ചുകൊണ്ടു തന്നെ നമ്മുടെയപ്പുറം ബൗദ്ധികവളർച്ച നേടിയ ജീവികളുണ്ടെന്നതിന്റെ തെളിവുകളല്ലേ!"
>
> പോൾ ഡേവിസ്.

ശാസ്ത്രത്തിന്റെ അനന്തസാദ്ധ്യതകളും ഭാവനകളും ഇടകലർന്ന ശാസ്ത്രസാഹിത്യ കൃതികൾക്കും, ചലചിത്ര ങ്ങൾക്കും പറക്കും തളികകളും, അന്യഗ്രഹ ജീവികളും എന്നും പ്രചോദനമായിരുന്നു.

എച്ച്. ജി. വെൽസ് തുടങ്ങിയ ഐസക് അസിമോവ് വരെയുള്ള പ്രമുഖ പാശ്ചാത്യ ശാസ്ത്രസാഹിത്യകാരൻമാരുടെ ഇഷ്ട വിഷയമായിരുന്നു അന്യഗ്രഹ ജീവികളും അവരുടെ യാത്രകളും ചലചിത്രലോകത്താകട്ടെ സ്റ്റാർവാഴ്സ് ഏലിയൻ 2001 ഒരു സ്പേസ് ഒഡീസി തുടങ്ങി പ്രസിദ്ധമായ ഇ:റ്റി വരെയുള്ള മഹത്തായ ചലചിത്ര കാവ്യങ്ങൾ അന്യഗ്രഹജീവികളുടെ കഥകളിലാണ് കെട്ടിപ്പടുത്തിട്ടുള്ളത്

## ആകാശ ഗോളങ്ങളിൽ നിന്നും വന്ന അഗ്നിപേടകം

1663 ആഗസ്റ്റ് മാസം 15-ാം തീയതി പഴയകാല റഷ്യയിലെ റോബൊസെറോ ഗ്രാമത്തിലെ ഒരു സർക്കാർ ഉദ്യോഗസ്ഥൻ തന്റെ മേലുദ്യോഗസ്ഥൻമാർക്ക് അതിശയിപ്പിക്കുന്ന ഒരു സന്ദർശമയച്ചു. ഗ്രാമമുഖ്യന്മാരും പുരോഹിതന്മാരും മറ്റ് പ്രമുഖരും സാക്ഷ്യപ്പെടുത്തിയ ആ സന്ദേശം ഏതാണ്ടിങ്ങനെ സംഗ്രഹിക്കാം.

"അന്ന് ആഗസ്റ്റ് 15-ാം തീയതി ശനിയാഴ്ചയിലെ തണുപ്പുള്ള ഒരു പ്രഭാതമായിരുന്നു. ഗ്രാമത്തിലെ പള്ളിയിൽ എന്തോ പ്രത്യേക പ്രാർത്ഥനയുമായി ബന്ധപ്പെട്ട് ഗ്രാമവാസികളിൽ ഭൂരിഭാഗവും തടിച്ചുകൂടിയിരുന്നു. ചടങ്ങുകൾ ഏതാണ്ട് തുടങ്ങിയപ്പോൾ തന്നെ ആകാശത്ത് നിന്നും ശക്തമായ ഇടിമുഴക്കം പോലെ ഒരു ശബ്ദം കേട്ടു. ശബ്ദതീവ്രത കേട്ട് ഭയന്ന പലരും പള്ളിക്കു പുറത്തിറങ്ങുകയും പള്ളിമുറ്റത്ത് തടിച്ചുകൂടി നിൽക്കുകയും ചെയ്തു. അത്ഭുതകരമായ ഒരു സംഗതി ആകാശം തെളിഞ്ഞതും മേഘരഹിതവുമായിരുന്നു എന്നതാണ്. ക്രമേണ ജനം പ്രാർത്ഥനയിൽ മുഴുകി. പെട്ടെന്ന് കാറ്റിന്റെ ഇരമ്പൽ പോലൊരു ശബ്ദം ചക്രവാളസീമകളിൽ മുഴങ്ങാൻ തുടങ്ങി. അനേകം പടയാളികൾ ആകാശ മാർഗ്ഗേണ അണിചേർന്നു വരുന്നതുപോലെ, ഇരമ്പിയാർക്കുന്ന തിരമാലകളുടെ ഗർജ്ജനം പോലെ ആ ശബ്ദം അടുത്തു വന്നു. അതോടൊപ്പം ആകാശം ശക്തമായ പ്രകാശ കിരണങ്ങളാൽ നിറയപ്പെട്ടു. പെട്ടെന്ന് തെക്കു നിന്ന് ഭീമാകാരമായ ഒരു അഗ്നിഗോളം ആകാശത്തിലൂടെ നീങ്ങി വരുന്നതു കാണാൻ തുടങ്ങി. വശങ്ങളിലോട്ട് ഏതാണ്ട് നാൽപ്പതിലധികം മീറ്റർ നീളമുള്ള ജ്വാലകൾ പ്രവനിപ്പിച്ചിരുന്ന പ്രസ്തുത അഗ്നിഗോളം അനേകം സൂര്യൻമാരൊരുമിച്ച് ഉദിച്ചുവരുംപോലെ മെല്ലെ നീങ്ങിവന്നു. അതിന് മുൻഭാഗത്തായി കൊമ്പുകൾപോലെ നീണ്ടുനിൽക്കുന്ന രണ്ട് കിരണരേഖകളും കാണാമായിരുന്നു. മെല്ലെ ഗ്രാമത്തിനു കുറുകെ കടന്ന്, പള്ളിക്കും മുകളിലൂടെ കടന്നു ഗ്രാമാതിർത്തിയിലുള്ള ഒരു തടാകത്തിൽ അത് ചെന്നു പതിച്ചു. പെട്ടെന്ന് അതുൾത്തടാകത്തിലേക്ക് താണുപോയതു പോലെ തോന്നി. എന്നാൽ ഏതാണ്ട് ഒരു മണിക്കൂറിനുശേഷം തടാകത്തിൽ നിന്നും പെട്ടെന്നുയർത്തുവരുകയും ഒരു മിന്നൽകൊടി മാതിരി തെക്കുനിന്ന് പടിഞ്ഞാറേക്ക് പാഞ്ഞു പോയി ചക്രവാളസീമയിലെങ്ങോ മറയുകയും ചെയ്തു.



റോബൊസെറോ സംഭവം ചിത്രകാരന്റെ ഭാവനയിൽ

അന്ന് തടാകത്തിൽ മീൻപിടിക്കാനിറങ്ങിയ മുക്കുവർ ഒരു പ്രത്യേക പ്രകാശം കണ്ടിരുന്നതായും തടാകത്തിലെ ജലവിതാനത്തിന് തിളക്കമുള്ളതുപോലെ കണ്ട തായി പറയുന്നതായും മേൽപറഞ്ഞ റിപ്പോർട്ട് തുടർന്നു പറയുന്നു. മാത്രമല്ല ഭയചകിതരായ ഗ്രാമവാസികളുടെ സമാധാന ജീവിതം വീണ്ടെടുക്കാൻ വളരെ പ്രയസകരമാണെന്നും, പിൽക്കാലത്ത് സോവിയറ്റ് പഠനങ്ങളുടെ ഭാഗമായ പ്രസ്തുത റിപ്പോർട്ടിൽ പറയുന്നു.

മേൽപ്പറഞ്ഞ റിപ്പോർട്ട് റഷ്യയിലാകമാനം ചർച്ചാവിഷയമായെന്ന് പറയേ ണ്ടതില്ലല്ലോ. പ്രത്യേകിച്ചും 17-ാം നൂറ്റാണ്ടിന്റെ പരിമിത ശാസ്ത്ര വിജ്ഞാ നത്തിന്റെക്കൂടെ വെളിച്ചത്തിൽ ജനങ്ങളാകമാനം ഭീതിയാൽ കമ്പിതരായി. സർക്കാർ തലത്തിൽ ഇക്കാര്യം അന്വേഷിക്കുന്നതിന് തീരുമാനിക്കപ്പെട്ടു. റിപ്പോർട്ട യച്ച ഉദ്യോഗസ്ഥൻ മാനസിക വൈകല്യമോ മനോരോഗമോ ഉള്ളവനായിരുന്നുവോ എന്നതു മുതൽ പ്രസ്തുത സംഭവത്തിന്റെ സാഹചര്യതെളിവുകൾ വരെ വിശദപ രിശോധന വിധേയമാക്കാൻ സർക്കാർ ഉത്തരവാകുകയും ചെയ്തു.

അന്വേഷണം മേൽപ്പറഞ്ഞ റിപ്പോർട്ടിലെ വിവരങ്ങൾ കൂടുതൽ ബലപ്പെടു ത്തുന്നവയായിരുന്നു. പ്രസ്തുത തീഗോളം നേരിട്ടു കണ്ടതായി വളരെ വിശ്വ സ്തരായ 500ൽ അധികം വ്യക്തികൾ മൊഴിനൽകി. തടാകത്തിന് തിളക്കമുണ്ടാ യതായി മാത്രമല്ല തങ്ങളുടെ വലകളിൽ അന്ന് പതിവിലധികം മീൻ കിട്ടിയതായും അവയിൽ ചിലതിന്റെ ശരീരഭാഗങ്ങളിൽ പൊള്ളൽ പോലുള്ള ഒരു വിചിത്ര അട യാളം കണ്ടതായും മുക്കുവർ മൊഴി നൽകി. മാത്രമല്ല തികച്ചും ദൂരെയുള്ള രണ്ടു വിഭാഗം ആളുകൾ തീഗോളത്തിന്റെ സ്വഭാവം സംബന്ധിച്ച് ഏതാണ്ട് തുല്യ മായ വിവരങ്ങളും നൽകി. ചുരുക്കത്തിൽ അന്യ ഗ്രഹത്തിലെ അത്ഭുതഗോളം തികച്ചും സത്യമാണെന്ന നിഗമനത്തിലാണ് അന്വേഷണസംഘം ചെന്നെത്തിയ ത്.

സംഭവം സത്യമാണെന്ന് കണ്ടപ്പോൾ തുടർന്ന് വിശദീകരണങ്ങളും നിഗമ നങ്ങളുമായി. ഭക്തിയാൽ വിഭ്രാന്തമാക്കപ്പെട്ട മനസ്സിന്റെ തോന്നലുകളായും, ആകാശ മദ്ധ്യത്തിൽ വച്ച് പൊട്ടിത്തെറിച്ച ഉൽക്കയുടെ പതനമാണെന്നും മറ്റും ഇരുപതാം നൂറ്റാണ്ടിലെ ശാസ്ത്രലോകം പിന്നീട് സിദ്ധാന്തങ്ങൾ കൊണ്ടുവന്നു. പക്ഷേ ആകാശത്തുവച്ച് കണ്ട വസ്തുവിന്റെ മാറ്റമില്ലാത്ത സ്വഭാവവും, തടാക ത്തിൽ നിന്നുമുള്ള പുനർഗമനവും ഉൽക്കാ സിദ്ധാന്തത്തെ തള്ളിക്കളയുന്നു.

തുടർന്ന് ധൂമകേതുക്കളുടെയും വാൽ നക്ഷത്രങ്ങളുടെയും അവശിഷ്ട മാണെന്ന സിദ്ധാന്തമവതരിപ്പിക്കപ്പെട്ടുവെങ്കിലും മേൽപ്പറഞ്ഞ വസ്തുതകൾ അതിനും വിശദീകരിക്കാനായില്ല. അല്പംകൂടെ വിശ്വസനീയമായ മറ്റൊരു വിശ

ദീകരണം ചില ശാസ്ത്രജ്ഞന്മാർ നൽകിയിട്ടുണ്ട്. ഗോളരൂപത്തിൽ പ്രത്യക്ഷപ്പെടാറുള്ള മിന്നൽ (ബോൾ ലൈറ്റനിംഗ്) പ്രത്യക്ഷപ്പെട്ടതാണ് പ്രസ്തുത പ്രതിഭാസമെന്നതായിരുന്നു അത്. പക്ഷേ തെളിഞ്ഞ ആകാശത്തിൽ ദീർഘനേരം കാണപ്പെട്ടു എന്ന വിവരണവും തടാകത്തിൽ ചിതറിയ രൂപത്തിൽ കാണപ്പെട്ട അവശിഷ്ടങ്ങളും പ്രസ്തുത കഥകളും തള്ളിക്കളയുന്നു.

ഒടുവിൽ അൽപ്പം അറച്ചാണെങ്കിലും പ്രപഞ്ച നിഗൂഢതകൾക്കപ്പുറം നിന്നു വന്നുപോയ പറക്കും തളികകളിൽ ചില ശാസ്ത്രജ്ഞർ എത്തിച്ചേർന്നു. 1971- ൽ ആസ്ട്രേലിയൻ ശാസ്ത്രജ്ഞനായ റോബർട്ട് ബ്രേസ്വെൽ ആണ്. അത്തരമൊരു സിദ്ധാന്തം ആദ്യം അവതരിപ്പിച്ചത്. ക്ഷീരപഥങ്ങളിലെ കോടാനുകോടി നക്ഷത്രക്കൂട്ടങ്ങളിലെവിടെയോ നിന്നും ഭൂമി കാണാൻ വന്ന വിരുന്നുകാരുടെ പറക്കുംതളികകളിലൊന്നാണ് 1663 ൽ റഷ്യ സന്ദർശിച്ചതെന്നായിരുന്നു അദ്ദേഹത്തിന്റെ വാദം.

യുക്തിയ്ക്ക് തെളിവാക്കാൻ കഴിയാത്ത കണ്ടുകേട്ടുംമറിയാനാവാത്ത ഒന്നിനെയും വിശ്വസിക്കാത്ത ശാസ്ത്രം ഈ സിദ്ധാന്തം അംഗീകരിക്കുന്നില്ല. പക്ഷേ മനുഷ്യന്റെ അറിവുകൾക്കപ്പുറം ഏതോ അജ്ഞാത ലോകത്തു നിന്നും വന്ന സന്ദർശകരാണെന്ന വാദം തികച്ചും തള്ളിക്കളയുന്നതിനും ശാസ്ത്രലോകം തയ്യാറായിട്ടില്ല. കൂടാതെ അത്തരം അപൂർവ്വ സന്ദർശനങ്ങൾ വേറെയും ചരിത്രത്തിൽ രേഖപ്പെടുത്തിയിട്ടുള്ള സാഹചര്യത്തിൽ അനന്ത നക്ഷത്ര സീമകളിൽ എന്നെങ്കിലും ശാസ്ത്രം കൈയിലെത്തിപ്പിടിക്കുമ്പോൾ നൂറ്റാണ്ടുകൾക്ക് മുമ്പ് വിരുന്നു വന്ന സൈബീരിയൻ കഥയുടെ ചുരുൾ നിവരുമായിരിക്കാം.

## അരിസോണയിലെ വിരുന്നുകാരൻ

അധികം കാലപ്പഴക്കമില്ലാത്ത ഒരു വിരുന്നു ചേരലിന്റെ കഥയാവാമിനി. സാധാരണ പറക്കും തളികകളിലെ സഞ്ചാരികളായ അന്യഗ്രഹജീവികൾ മനുഷ്യരോട് സൗഹൃദം പുലർത്തി പിരിഞ്ഞതായിട്ടാണ് ദൃക്സാക്ഷികളുടെ അനുഭവക്കുറിപ്പുകൾ വെളിപ്പെടുത്തുന്നത്. എന്നാൽ അതിനു വിപരീതമായി യക്ഷികഥകളെ അതിശയിപ്പിക്കുന്ന അനുഭവ വിവരങ്ങൽ അപൂർവ്വമായിട്ടെങ്കിലും പുറത്തു വന്നിട്ടുണ്ട്. അമേരിക്കൻ ഐക്യനാടുകളിൽപ്പെട്ട അരിസോണാ സംസ്ഥാനത്തിന്റെയും പടിഞ്ഞാറൻ വെർജീനിയയുടെയും അതിർത്തി പ്രദേശങ്ങളിലൊരിടത്ത് ഒരു പഠന സംഘത്തിന് നേരിടേണ്ടിവന്ന അനുഭവം ഇതിന് തെളിവാണ്.

1952 ൽ പടിഞ്ഞാറൻ വെർജീനിയയിലെ ഒരു കുന്നിൻ ചരിവിലൂടെ ഒരു വിനോദയാത്രാ സംഘം സഞ്ചരിക്കുകയായിരുന്നു. യാത്രക്കിടയിൽ കുറ്റിക്കാടുകൾക്കിടയിൽ അവർ അത്ഭുതകരവും ഭയാനകവുമായ എന്തോ ഒരു വസ്തു കണ്ടു. അടുത്തേക്കു ചെല്ലുംതോറും അതിന്റെ രൂപം കൂടുതൽ തെളിഞ്ഞുവന്നു. ഏതാണ്ട് നാലരമീറ്റർ ഉയരവും ചെമ്പൻ നിറവും കത്തുന്ന പച്ചക്കണ്ണുകളുമുള്ള ഒരു ഭയാനകരൂപം കുന്നിൻ ചെരുവിലങ്ങനെ ഉയർന്നു നിൽക്കുന്നു. മാത്രമല്ല അത് അവരെ നോക്കി മെല്ലെ കൈവീശിയടുക്കുന്നുണ്ടായിരുന്നു. പേടിച്ചരണ്ട് വിഭ്രാന്തമായ മനസ്സുകളോടെ അവർകൂട്ടംപിരിഞ്ഞോടിയകന്നു. വളരെ ദൂരെ ചെന്നു ചേർന്ന ശേഷമാണ് പലർക്കും സ്വബോധം വീണ്ടുകിട്ടിയത്. മാത്രമല്ല പുലർന്നപ്പോൾ, ആ കാഴ്ച നൽകിയ ഞെട്ടൽ അവരുടെ മാനസിക നിലതന്നെ മാറ്റിക്കളഞ്ഞിരുന്നു.

പ്രസ്തുത സംഘത്തിന്റെ മാനസിക വിഭ്രാന്തി തേടിയിറങ്ങിയ അന്വേഷകർ ഈ സംഭവം ആദ്യം വിശ്വസിക്കാൻ തന്നെ കൂട്ടാക്കിയില്ല. പ്രസ്തുത സംഘത്തിൽപ്പെട്ട ഒരു വീട്ടമ്മയായിരുന്ന ജീൻ ലെമൺ മാത്രമാണ് കൂടെക്കൂടെയെങ്കിലും സ്വബോധം കാട്ടിയിരുന്നു. മേൽപ്പറഞ്ഞ രൂപത്തിന്റെയും അതിനടുത്ത് കിടന്നിരുന്ന ഗോളാകൃതിയിലുള്ള ഒരു വൻ പേടകത്തിന്റെയും കഥ അവർ ആവർത്തിച്ചുക്കൊണ്ടിരുന്നു. കഥ വിശ്വസിക്കാത്തവർപോലും പ്രസ്തുത സംഭവസ്ഥലത്ത് തെരയാൻ ശ്രമം നടത്തി. അസാമാന്യഭാരമുള്ള ഒരു ഗോളപേടകം നിലത്തിറങ്ങിയതിന്റെ പാടുകളും ലക്ഷണങ്ങളും വ്യക്തമായി കണ്ടതോടെ അവിശ്വാസികൾപോലും ഭയചകിതരാകുകയും ചെയ്തു. മാത്രമല്ല പ്രസ്തുത സ്ഥലത്തിനെ ചൂഴ്ന്ന് നിന്ന വായുവിന് അസാധാരണമായൊരു ഗന്ധവും അനുഭവപ്പെട്ടിരുന്നു. പക്ഷേ തുടർന്ന് ധാരാളം അന്വേഷണം നടന്നെങ്കിലും ഏതെങ്കിലും അധാരണ സാന്നിദ്ധ്യമോ സന്ദർശനമോ പിന്നീട് ഉണ്ടായതായി ആരും പറയുക

യുണ്ടായില്ല. ക്രമേണ ഈ സംഭവം വെറും കടംകഥയായി ജനങ്ങളുടെ മന
സ്സിൽ ഒതുങ്ങിക്കൂടുകയും ആളുകൾ അത് മറന്നു തുടങ്ങുകയും ചെയ്തു.

കഥയ്ക്ക് തുടർച്ചയുണ്ടാകുന്നത് നാലുവർഷങ്ങൾ കഴിഞ്ഞാണ്. അതാ
യത് 1979 ൽ ഒരു വനം വകുപ്പുദ്യോഗസ്ഥനായ ബോബ്ടെലർ ആയിരുന്ന ഇരണ്ടാ
ഴത്തെ സാക്ഷി. തന്റെ ജോലിക്കിടയിൽ ഒരു രാത്രി ഡച്ച്മൺഡ് കുന്നുകൾക്കി
പ്പുറമുള്ള വന മാർഗ്ഗം നടന്നുവരുകയായിരുന്നു അയാൾ. പെട്ടെന്ന് തന്റെ
കൂടെയുള്ള നായയുടെ പെരുമാറ്റത്തിനസാധാരണമായ മാറ്റം വരുന്നതയാൾ
കണ്ടു. അത് നിറുത്താതെ ഒരു ദിക്കു നോക്കി കുരയ്ക്കുകയും ഓരിയിടു
കയും ചെയ്തുക്കൊണ്ടിരുന്നു. നായയെ ശാന്തനാക്കുന്നതിനുള്ള ശ്രമം പരാജ
യപ്പെട്ടപ്പോൾ, അതിനെ പ്രക്ഷോപിച്ച വസ്തുതയെന്താവാമെന്ന് ടെയ്ലർ ചിന്തി
ച്ചു. മാത്രമല്ല വടക്കുനിന്ന് കാറ്റിന് കരിഞ്ഞ മണമുള്ളതായും അയാൾക്കു തോന്നി.
അയാൾ മെല്ലെ ആ ദിക്കിലേക്കു നടന്നു.

അല്പം നടന്നു കഴിഞ്ഞപ്പോൾ വിചിത്രമായ ഒരു വസ്തു അയാളുടെ
കണ്ണിൽപ്പെടുന്നു. ഒരു പേടകം പോലെ തോന്നിപ്പിക്കുന്ന അത് കാടുകൾക്കിട
യിൽ ഉറപ്പിച്ചപോലെ നിന്നിരുന്നു. ടെയ്ലർ മെല്ലെ അതിനടുത്തേക്ക് നീങ്ങി
പെട്ടെന്ന് ആയിരം കാറിരുമ്പാണികൾ തന്റെ കാൽവണ്ണകളിൽ തറച്ചു കയറുന്ന
തായുള്ള വേദന അയാൾക്കനുഭവപ്പെട്ടു. വലിയ ചക്രങ്ങൾക്ക് കൈ വിരൽ
പിടിപ്പിച്ചപോലെ തോന്നിപ്പിക്കുന്ന ഉരുണ്ട അജ്ഞാത ജീവികൾ തന്റെ കാലുക
ളിൽ അള്ളിപ്പിടിച്ചിരിക്കുന്നതാണ് അയാൾ കണ്ടത്. ഉയരം കുറഞ്ഞ് ഉരുണ്ട
ആകൃതിയുള്ള അവയുടെ ശക്തി അസാമാന്യമായിരുന്നു. അവയുടെ വിരൽ
അമരുന്നിടത്ത് മാസം തുളഞ്ഞു കയറുന്നതായി ടെയ്ലർ തിരിച്ചറിഞ്ഞു. അയാൾ
അലറി വിളിച്ച് കുതറിയോടാൻ ശ്രമിച്ചെങ്കിലും ഭയവും വേദനയും അയാളുടെ
ചേതന തളർത്തുകയും ബോധം മാഞ്ഞ് മറിഞ്ഞു വീഴുകയും ചെയ്തു.

സ്വബോധം തിരികെ വരുമ്പോൾ ഏറെ നേരം കഴിഞ്ഞിരുന്നു. കഴി
ഞ്ഞവ ഓർമ്മിക്കാൻ ശ്രമിച്ചുകൊണ്ട് അയാൾ ചുറ്റിലും നോക്കി. അജ്ഞാത
ജീവികളോ പേടകമോ അവിടെയൊരിടത്തും കാണാനുണ്ടായിരുന്നില്ല. ഒടു
വിൽ മിഥ്യയോ യാഥാർത്ഥ്യമോ എന്ന് തിരിച്ചറിയാവാത്തവണ്ണം എഴുന്നേൽക്കാൻ
ശ്രമിച്ചപ്പോഴാണ് കാലുകളിലെ വേദന അയാൾ വീണ്ടും തിരിച്ചറിഞ്ഞത്. രക്തം
വാർന്നൊഴുകുന്ന മുറിവുകൾ കഥയിലെ ജീവികൾ സത്യമാണെന്നും അയാൾക്കു
ബോധ്യമായി.

തന്റെ കൃത്യനിർവഹണ ബോധം ടെയ്ലറെ അടുത്ത പോലീസ് സ്റ്റേഷനി
ലേയ്ക്കാണ് എത്തിച്ചത്. അയാളുടെ കഥകൾ കേട്ടമ്പരന്ന പോലീസ് കാട്ടിലാക
മാനം തിരച്ചിൽ നടത്തിയെങ്കിലും ഒന്നും പ്രത്യേകിച്ച് കണ്ടെത്താനായില്ല. ടെയ്ലർ

ഏതെങ്കിലും വന്യമൃഗങ്ങളുമായി കൂട്ടിമുട്ടിയതാവാമെന്ന സാധാരണ നിഗമനത്തിലെത്താൻ തുടങ്ങിയ അവരെ അത്ഭുതപരതന്ത്രരാക്കി കാട്ടിൽ ഏതോ വിചിത്ര പേടകം നിറുത്തിയിട്ടതിന്റെ അടയാളങ്ങൾ കണ്ടെത്തുകയുണ്ടായി. മാത്രമല്ല ബോബ് ടെയ്‌ലറുടെ മുറിവുകൾ ആയുധങ്ങളുടെയും അറിയുന്ന വന്യമൃഗങ്ങളുടെയും പാടുകളിൽ വ്യത്യസ്തമായിരുന്നതായിരുന്നു.

മാത്രമല്ല അതേദിവസം ആകാശത്ത് വിചിത്രകൃതിയിലുള്ള ഒരു വസ്തുവിനെ കണ്ടതായി ഒന്നിലധികം പേർ പരാതിപ്പെടുകയും ചെയ്തിരുന്നു.

എന്തായാലും അന്നത്തെവരവിനുശേഷം പ്രസ്തുത ജീവികളോ പേടകങ്ങളോ പിന്നീടാരും കണ്ടതായി റിപ്പോർട്ട് ചെയ്യപ്പെട്ടിട്ടില്ല. ടെയ്‌ലറുകളുടെ വിചിത്രമായ മുറിപ്പാടുകളിൽ അവയുടെ രഹസ്യം ഇന്നും ഒളിഞ്ഞിരിക്കുന്നു.

## പറക്കും തളികയിൽ വിരുന്നു പോയവർ

ഇതേവരെ നമ്മൾ പറഞ്ഞുവന്നതിൽ അല്പം വ്യത്യസ്തമാണ് അടുത്ത സംഭവം. ഇതും അരിസോണയിൽ നിന്നാണ് അരിസോണ ദേശീയ ഉദ്യാനത്തിലെ ജോലിക്കാരനായ ട്രവിസ് 1975 വനംബർ 5 ന് പതിവ് പോലെ ജോലികഴിഞ്ഞ് വീട്ടിലേക്ക് മടക്കുകയായിരുന്നു. തന്റെ മേലുദ്യോഗസ്ഥന്റെ വാഹനത്തിൽ മറ്റ് സുഹൃത്തുക്കളോടൊപ്പമായിരുന്നു മടക്കയാത്ര. പെട്ടെന്ന് ആകാശത്ത് നിന്നും അരിച്ചിറങ്ങുന്ന ഒരു പ്രകാശധാര കാറിനു മുന്നിൽ പതിച്ചു. പേടിച്ചുപോയ മേലുദ്യോഗസ്ഥൻ ആർത്തനാദത്തോടെ ബ്രേക്ക് അമർത്തി ചവിട്ടി. കാർ ഉരസലോടെ നിന്നു.

അത്ഭുതകമ്പിതരായ ട്രവീസും കൂട്ടരും പുറത്തിറങ്ങി. ആകാശ ഗോളങ്ങളിൽപ്പെടുന്ന ഏതോ വസ്തുവിനെ ഓർമ്മിപ്പിക്കുന്ന ഒരു പേടകം അതി വിദൂരതയിൽ നിന്നും ഭൂമിയിലെ ഒരു ബിന്ദുവിലേക്ക് ഒരു വിളക്ക് തെളിയിക്കുന്ന പ്രതീതിയാണ് ഒരു പ്രകാശം ദ്യോതിപ്പിച്ചിരുന്നത്. ഇളം നീലനിറവും ചൂടില്ലായ്മയും നിലാവിന്റെ തെളിമയും അതിന് ഒരു അലൗകിക ഛായ നൽകിയിരുന്നു.



വാൾട്ടന്റെ തിരോധാ
ചിത്രകാരന്റെ ദൃ

തന്റെ സഹപ്രവർത്തകരുടെ എതിർപ്പിനെ വകവയ്ക്കാതെ ട്രവീസ് ആ പ്രകാശത്തിനടുത്തേക്ക് നടന്നു. അയാൾ ആ പ്രകാശനാളത്തിനടുത്തേയ്ക്ക് കടന്നു ചെല്ലുന്നവരെ മാത്രമേ സഹപ്രവർത്തകർക്കും കാര്യങ്ങൾ തിരിചറിയാനായുള്ളൂ. ട്രവീസ് പ്രകാശനാളത്തിനെ തൊട്ടു തൊടില്ലാ എന്നായപ്പോൾ പെട്ടെന്ന് പ്രകാശം പൊലിയുകയും ചുറ്റും രാത്രിയുടെ ഇരുൾ മൂടുകയും ചെയ്തു. ഭയഭ്രാന്തരായ സഹപ്രവർത്തകർ വാഹനത്തിന്റെ വിളക്കുതെളിച്ചു. ആ പ്രകാശത്തിൽ മുന്നിൽ തികഞ്ഞ ശൂന്യത മാത്രം.

ആ പേടകത്തിനും പ്രകാശകിരണങ്ങൾക്കൊപ്പം ട്രവീസ് കൂടെ അപ്രത്യക്ഷനായിരിക്കുന്നു. ആരോ വിവരമറിയിച്ചതു പ്രകാരം സ്ഥലത്തെത്തിയ പോലീസു സംഘത്തോടൊപ്പം സമഗ്രമായ തെരച്ചിൽ നടത്തിയെങ്കിലും ട്രെവീസിനെക്കുറിച്ച് യാതൊരു വിവരവും ലഭ്യമായില്ല. സ്വാഭാവികമായും പോലീസ് കഥ വിശ്വസിച്ചില്ല. തങ്ങളുടെ സഹപ്രവർത്തകനെ സംഘം ചേർത്ത് കൊലപ്പെ

ടുത്തിയശേഷം അത്ഭുത കഥകൾ മെനയുകയാണ് കൂട്ടുകാർ ചെയ്യുന്നത് എന്ന വർ കരുതി. കൊലപാതകത്തിന് കേസുകൾ രജിസ്റ്റർ ചെയ്തു. എന്നാൽ കൊല്ലപ്പെട്ടവന്റെ ശരീരവശിഷ്ടങ്ങൾക്കു വേണ്ടി നടത്തിയ തെരച്ചിൽ തികച്ചും വിഫലമായിക്കൊണ്ടിരുന്നു. ശവശരീരം വിദഗ്ധമായി ഒളിപ്പിച്ചതിനും അവർക്കെ തിരെ കേസുകൾ ഉണ്ടായി.

അതിനടെ എല്ലാവരെയും അമ്പരപ്പിച്ചുകൊണ്ട് ട്രെവീസിന്റെ സഹോദ രിക്ക് അയാളുടെ ടെലിഫോൺ സന്ദേശം ലഭിക്കുകയുണ്ടായി. പരസ്പര വിരു ദ്ധമായി സംസാരിക്കുകയും പെരുമാറുകയും ചെയ്തിരുന്ന അയാളെ ഒടുവിൽ ഹിപ്നോട്ടിക് പരിശോധനയ്ക്ക് വിധേ യമാക്കി. പ്രസ്തുത ഹിപ്നോസിസ് വിചിത്രമായ വിവര ങ്ങളാണ് വെളിവാക്കിയത്. തന്റെ അനുഭവങ്ങളെക്കുറിച്ച് പരിശോധകന്റെ ചോദ്യത്തിനുത്തരമായി അയാളുടെ അബോധ മനസ്സ് ഇപ്രകാരം പ്രതികരിച്ചു.



ിസ് വാൾട്ടൺ

"ഞങ്ങൾ ആ പ്രകാശം കണ്ടു ചകിതരായി. ക്രമേണ എൻന്റെ മനസ്സിന്റെ ഭയം വിട്ടു പോയതായി തോന്നിയതി നാൽ ഞാനതിനടുത്തേയ്ക്ക് മെല്ലെ നീങ്ങി. ആ പ്രകാശ ത്തിന്റെ സമീപമെത്തിയപ്പോൾ വൈദ്യുതാഘാതമേൽക്കുന്ന തരത്തിൽ ഒരനുഭവമാണുണ്ടായത്. പെട്ടെന്ന് എന്റെ ബോധം മാഞ്ഞുപോയി. ബോധം വരുമ്പോൾ ആശുപ ത്രിക്കിടക്കപോലെ തോന്നിപ്പിക്കുന്ന ഒരു വസ്തുവിൽ ഞാൻ കിടക്കുകയായിരുന്നു. മുകളിൽ നിന്നും മൂന്ന് അത്ഭുത ജീവികൾ എന്നെ നിരീക്ഷിക്കുന്നുണ്ടായിരുന്നു. മനുഷ്യഭ്രൂണത്തിന്റെ മുഖഭാവവും രൂപവുമുണ്ടായിരുന്ന അവയ്ക്ക് അഞ്ചടിയിലധികം പൊക്കം തോന്നി. തൊലിയ്ക്ക് കുമിളകളുടെ വെൺമയായിരുന്നു. വസ്ത്രങ്ങൾ ബ്രൗൺ നിറ ത്തിൽ ശരീരത്തോട് ചേർന്നു കിടന്നിരുന്നു. അടുത്തു കിടന്നിരുന്ന ഒരു കണ്ണാ ടിക്കിണ്ണം പൊട്ടിച്ചെടുത്ത് അവരെ ആക്രമിക്കാൻ ശ്രമിച്ചെങ്കിലും അത് സഫലമാ യില്ല. അവർ പെട്ടെന്ന് അപ്രത്യക്ഷനാവുകയും മുറിയിൽ ഞാനൊറ്റയ്ക്കാവു കയും ചെയ്തു.

നിമിഷങ്ങൾക്കുള്ളിൽ മുറിയിൽ വീണ്ടും കനത്ത പാദപതനം കേട്ടു. കട ന്നുവന്നയാളിന് കുറച്ചുകൂടി മനുഷ്യരൂപമുള്ളതായി തോന്നി. എന്നെനോക്കി മൃദുവായി ചിരിച്ചുകൊണ്ട് അയാൾ മെല്ലെ അടുത്ത മുറിയിലേക്ക് ക്ഷണിച്ചു. അവിടെ ഒരു കൈപിടിയും ധാരാളം സ്വിച്ചുകളും ഘടിപ്പിച്ചിരുന്ന കസേര യിൽ ഞാനിരുത്തപ്പെട്ടു. പക്ഷേ യാതൊന്നും തുടർന്നുണ്ടായില്ല. കസേര

യിൽ ഞാനിരുന്നതു കണ്ടപ്പോൾ ആഗതൻ വന്നതു പോലെ മറയുകയും ചെയ്തു. എനിക്ക് ഭയം തോന്നിയെങ്കിലും ആ സ്വിച്ചുകളിൽ കൗതുകം തോന്നി; വിരലമർത്തി. അപ്പോഴും ഒന്നും പ്രത്യേകിച്ച് സംഭവിച്ചില്ല. തുടർന്ന് കസേരതുമ്പത്തെ കൈപിടി ഞാൻ വലിച്ചുയർത്തി. അത്യുജ്ജ്വലമായ ഒരു പ്രകാശ ധാര മുന്നിൽ പൊട്ടിവിടർന്നു. അതിനുള്ളിൽപ്പെട്ട എനിക്ക് ബോധം മറയുകയും ചെയ്തു. ഒടുവിൽ ബോധം വരുമ്പോൾ ഹൈയയുടെ വശത്ത് കിടക്കുന്നതായാണ് അനുഭവപ്പെട്ടത്".

തന്റെ വാസം ഏതോ ഗ്രഹത്തിലെ ജീവികളയച്ച ശൂന്യാകാശ പേടകത്തി ലാണെന്നും തട്ടിക്കൊണ്ടുപോയി ഏതാനും ദിവസത്തെ പഠന നിരീക്ഷണങ്ങൾക്കു ശേഷം അവർ ഉപേക്ഷിച്ചതാണെന്നും ട്രെവീസ് ഉറച്ചു വിശ്വസിച്ചു. കഥയാണെ ന്നും, നുണയാണെന്നും അനേകം പേർ കളിയാക്കിയെങ്കിലും അയാളത് ആവർത്തിച്ചു കൊണ്ടിരുന്നു. മാത്രമല്ല കൈയിൽ കാശില്ലാതെ, മറ്റ് വാഹനമൊ ന്നുമില്ലാതെ ഒരു ജോഡി മറു വസ്ത്രമൊന്നുമില്ലാതെ കൂട്ടുകാർക്കിടയിൽ നിന്നും പെട്ടെന്ന് ഒളിച്ചോടാൻ കാരണമൊന്നുമില്ലാതെ പെട്ടെന്ന് അപ്രത്യക്ഷനായ അയാ ളുടെ കഥയ്ക്ക് മറ്റ് വിശദീകരണങ്ങൾ ലഭ്യമല്ല. പോലീസ് സംഘം വിശദാന്വേ ഷണം നടത്തിയിട്ടും കണ്ടെത്താനാകാത്ത അയാളെ പെട്ടെന്ന് പാതയോരത്ത് കണ്ടെത്തിയെന്നതും ആകാശ പേടകത്തിന്റെ ചിത്രം യാഥാർത്ഥ്യമാണെന്ന ധാരണ ബാക്കി നിർത്തുന്നു.

## പ്രപഞ്ചകോണുകളിൽ നിന്നും വന്ന കലാകാരന്മാർ

പറക്കുംതളികയിൽ വിരുന്നിനെത്തിയ അത്ഭുതകുമാരന്റെ കഥകൾ ചരിത്രത്തോളം നീണ്ടവയാണ്. ചരിത്രാതീതമായ കാലഘട്ടത്തിൽ നിർമ്മിക്കപ്പെട്ട് ഇന്നും നിലനിൽക്കുന്ന വസ്തുതകളിൽ മിക്കവാറും എല്ലാം തന്നെ അന്യഗ്രഹത്തിലെവിടെയോ നിന്നും വിരുന്നു വന്ന് തിരിച്ചു പോയ ഏതോ കലാകാരന്റെ വിരൽപാടുകളായി വ്യാഖ്യാനിക്കപ്പെട്ടിട്ടുണ്ട്, പലപ്പോഴും.

ചരിത്രമുറങ്ങുന്ന പെറുവിയൻ മരുഭൂമികളിലും, ചിലയൻ താഴ്വാരങ്ങളിലും തുടങ്ങി ഈജിപ്റ്റിലെ പിരമിഡുകളിൽ വരെ ഇത്തരം അന്യഗ്രഹ ജീവി സാന്നിദ്ധ്യം കാണുന്നവരുണ്ട്. ഏറെ നിറം കലർന്നവയെങ്കിലും അവയിൽ പലതും മറ്റൊരു രീതിയിൽ വിശദീകരിക്കാനിന്നേവരെ കഴിയാത്ത പ്രതിഭാസങ്ങളായിതന്നെ മാറി നിൽക്കുന്നു.

പെറുവിലെ താസ്ക പ്രദേശത്തുള്ള തരിശായ നെടുങ്കൻ പ്രതലങ്ങളിൽ മൊട്ടകുന്നുകളുടെ താഴ്വാരങ്ങളിൽ വരക്കപ്പെട്ട രീതിയിൽ കാണപ്പെടുന്ന ഭീമാകാരമായ മരങ്ങളും രൂപങ്ങളും തന്നെയുദാഹരണമായെടുക്കാം. ഈ വരകൾ തികച്ചും ഗണിത ശാസ്ത്രത്വങ്ങൾക്കനുസൃതമായി വരക്കപ്പെട്ടതും, ജ്യാമിതീയ തത്വങ്ങൾ അനുസരിക്കുന്നവയുമാണ്. വിദഗ്ദ്ധനായ ഒരു ഗണിതകാരന്റെ കൈവിരൽതുമ്പിനാൽ രചിക്കപ്പെട്ടവണ്ണം കൃത്യമായ അളവുകൾ കാണിക്കുന്നവയാണ്. അവയെന്താണെന്നോ ചരിത്രാതീത മരുന്ന് ഇത്തരം വൈദഗ്ദ്ധ്യം എപ്രകാരം ലഭ്യമായിയെന്നോ എന്ന ചോദ്യം ഇന്നും ഉത്തരമില്ലാതെ നിലനിൽക്കുന്നു. സാധാരണ മനുഷ്യന് ചെന്നെത്താൻ തന്നെ പ്രയാസമായ ചരിവുകൾക്കപ്പുറമുള്ള പ്രതലങ്ങളിൽ ഇത്തരം രേഖാചിത്രങ്ങൾ പണിതവർ ആരായിരുന്നു എന്ന ചോദ്യത്തിന് ഒത്തിരി ഗവേഷകരുടെ ഉത്തരം അനുഗ്രഹമനുഷ്യരിലാണ് എത്തി നിൽക്കുന്നത്.

ചരിത്രാതീതകാലത്ത് ഭൂമിയെക്കാളധികം വികാസം പ്രാപിച്ചിരുന്ന ഏതോ ഗ്രഹത്തിൽ നിന്നും ഭൂമി തേടിവന്ന ഗോളാന്തരജീവികൾ അവരുടെ വാഹനങ്ങൾ ഇറക്കുന്നതിന് ഉണ്ടാക്കിയ റൺവേകളും താവളവും ആകാം ഇവയെന്നാണ് ഒരു പക്ഷം. പെറുവിന്റെ മാത്രമല്ല ചിലയുടെ താഴ്വാരങ്ങളിലും ഇത്തരം ചില ദൃശ്യങ്ങൾ ഇന്നും അവശേഷിക്കുന്നുണ്ട്.

ചിലിയുടെ വിദൂര പർവത നിരകൾക്കിടയിൽ ഉന്നതമായ പർവ്വതപ്രതലത്തിൽ 1968 കണ്ടെത്തിയ ഭീമാകാരമായ ശിലകളാൽ തീർത്ത റൺവേ ഇവയിൽ മുൻനിരയിൽ നിൽക്കുന്നു. ഏതാണ്ട് 200ലധികം വരുന്ന 6 മുതൽ 9 വരെ മീറ്റർ നീളവും നാലു മീറ്ററോളം ഉയരവുമുള്ള ശിലാഖണ്ഡങ്ങൾ ചതുരാകൃതിയിൽ

ക്രമീകരിച്ച് മനോഹരമായി മിനുസപ്പെടുത്തി നിർമ്മിക്കപ്പെട്ട ഒരു പ്ലാറ്റ്ഫോറം ഉന്നതമായ പർവതമുകളിൽ ഇന്നും അത്ഭുതമായി നിലകൊള്ളുന്നു. 1968ൽ അതു കണ്ടെത്തിയ ഗവേഷകർ പോലും കുതിരപ്പുറത്ത്, മൂന്നുനാല് കിലോമീറ്റർ യാത്ര ചെയ്താണ് അവിടെയെത്തിയത്. ആധുനിക യുഗത്തിൽ പോലും എത്തിച്ചേരാൻ പ്രയാസമായൊരു പർവ്വത മുകളിൽ, ഭീമാകാരമായ കൽക്കഷണങ്ങൾ അടുക്കി നിർത്തി മനോഹരമായ പ്ലാറ്റ്ഫോറം പണിഞ്ഞ ചരിത്രാതീത ശില്പികൾ ആരാണെന്നതിന് ഇന്നും പൂർണ്ണമായ ഉത്തരമില്ല. എങ്കിലും മനുഷ്യനും വളരെ മുമ്പുതന്നെ വികാസമേറെ പ്രാപിച്ചിരുന്ന ഏതോ അന്യഗ്രഹജീവിവർഗ്ഗം ഈ പ്രദേശങ്ങളിൽ ചരിത്രാതീതകാലത്ത് തുടർച്ചയായി സന്ദർശിച്ചിരിക്കാമെന്നും, തങ്ങളുടെ ഗോളാന്തര യാത്രാ പേടകം സുരക്ഷിതമായി നിലനിർത്തുന്നതിന് അവർ നിർമ്മിച്ച താവളമാണ് ചിലിയുടെ പർവ്വതനെറുകയിലെ പ്ലാറ്റുഫോറമെന്നും ഗവേഷകരിൽ ചിലർ പറഞ്ഞുകഴിഞ്ഞിട്ടുണ്ട്. മറിച്ചൊരു വിശദീകരണം ഇന്നും ശാസ്ത്രം കണ്ടെത്തിയിട്ടുമില്ല.

അതുപോലെ തന്നെ അത്ഭുതകരമാണ് ഈസ്റ്റർ ദ്വീപുകളിലെ ഭീമപ്രതിമകളും, കട്ടികരിങ്കലിൽ തീർത്ത ഭീമപ്രതിമകളുടെ പഴക്കം ചരിത്രത്തോളം നീളുന്നു. തികഞ്ഞ കൃത്യതയും കലാപാടവവും പ്രദർശിപ്പിക്കുന്ന പ്രസ്തുത പ്രതിമകൾ, ഭൂമിയിൽ വന്നിറങ്ങിയ ഏതോ ബാഹ്യാകാശ ജീവിയുടെ കരവിരുതിനുദാഹരണങ്ങളായി ചൂണ്ടിക്കാട്ടപ്പെട്ടിട്ടുണ്ട്.

നമ്മുടെ കഥകളിൽ ആകാശത്തിൽ നിന്നും പറന്നിറങ്ങിയ യക്ഷ ഗന്ധർവ്വ കിന്നരാദികളിലും ഇത്തരമൊരു പ്രപഞ്ചാതീത സാന്നിദ്ധ്യം മറഞ്ഞിരിക്കുന്നില്ലേ?

## മനുഷ്യനെന്ന പരീക്ഷണ മൃഗം

മനുഷ്യന്റെ ശരീരപ്രത്യേകതകൾ പഠിയ്ക്കുന്നതിന് അന്യഗ്രഹജീവികൾ ശ്രമിച്ചതിന് അനേകം ദൃഷ്ടാന്തങ്ങളുണ്ട്. അവയിൽപെടുന്നതാണ് ബെക്രിയുടെയും ബാർണിയുടെയും അനുഭവ സാക്ഷ്യം.

കാലം 1961 സെപ്റ്റംബറിലെ തണുത്തുറഞ്ഞ ഒരു രാത്രിയുടെ മൂന്നാം യാമത്തിൽ വിജനമായ താഴ്‌വരയിലൂടെ വീട്ടിലേക്ക് കാറോടിച്ചു വരികയായിരുന്നു ബെക്രിയും ബാർണിയും. അകലെ കൗതുകമുണർത്തുന്ന ഒരു ദൃശ്യം ബെക്രിയുടെ ശ്രദ്ധയിൽപ്പെട്ടു. നക്ഷത്രത്തിളക്കമുള്ള ഒരു ഗോളമായിരുന്നു അത്. റോഡരുകിൽ കാർ നിറുത്തി ഒരു വസ്തുവിന്റെ പൂർണ്ണദൃശ്യം ലഭ്യമാകത്തക്കവിധം അവർ അതിനെ മെല്ലെ സമീപിച്ചു. തന്റെ കൈവശമിരുന്ന ബൈനോക്കുലറിലൂടെ ബെർണി അങ്ങോട്ടേക്ക് നോക്കി. മനുഷ്യാകൃതിയുള്ളതും എന്നാൽ തീക്ഷ്ണമായ പച്ചപ്രകാശം വഹിക്കുന്ന കണ്ണുകളുള്ളവയുമായ ഒരു സംഘം ജീവികളാണ് അയാളുടെ കണ്ണിൽപ്പെട്ടത്. ഒടുവിൽ ബെർണിയും ബെക്രിയും കാറിൽ കയറി യാത്രയാരംഭിച്ചു. അല്പദൂരം സഞ്ചരിച്ചപ്പോൾ എന്തോ പന്തികേടുതോന്നി ബെക്രി റോഡുവക്കിലെ കാഴ്ചകൾ ശ്രദ്ധിച്ചു. ഞെട്ടിപ്പിക്കുന്ന ഒരി തിരച്ചറിവാണ് ബെർണിയെയും ബെക്രിയേയും കാത്തിരുന്നത്. അവരുടെ കാർ സഞ്ചരിച്ചിരുന്നത്, കാർ നിറുത്തിയ സ്ഥലത്തു നിന്നും അമ്പതിലധികം കിലോമീറ്റർ ദൂരെയായ സ്ഥലത്തിലൂടെ ആയിരുന്നു എന്ന് റോഡരുകിലെ സ്ഥലസൂചികൾ വ്യക്തമാക്കി. വിഭ്രാന്തമായ മനസ്സോടെ വീടെത്തിയിട്ടും ഭയം വിട്ടുമാറിയില്ലാ, മാത്രമല്ല ശാരീരികവും മാനസികവുമായ തിരച്ചറിയാനാവാത്ത വ്യഥകൾ അവരെ വേട്ടയാടുകയും ചെയ്തു. മാനസിക വ്യഥ ദുസ്സഹമാകവെ, ഒരു മനശാസ്ത്രജ്ഞന്റെ സഹായം തേടാൻ അവർ ഒടുവിൽ തീരുമാനമെടുത്തു.

മനശാസ്ത്രന്റെ ഹിപ്നോട്ടിക് വിശകലനം വിചിത്രമായ ഫലമാണ് നൽകിയത്. കാറിൽ നിന്നിറങ്ങിയ പഴയ കഥ മുതൽ അല്പനേരം അവർ മറ്റൊരു ലോകത്തായിരുന്നു. ഒരു തരം മോഹനിദ്രയിൽപ്പെട്ട് അവർ അന്യഗ്രഹപേടകത്തിൽ കടന്നതും, അതിനുള്ളിൽ ഗോളാന്തര ജീവികൾ അവരെ സൂക്ഷ്മ പരിശോധനയ്ക്ക് വിധേയമാക്കിയതുമായ കഥകൾ വെളിപ്പെട്ടു. അവരുടെ പല്ലുകളും കൈനഖങ്ങളും രോമങ്ങളും സൂക്ഷ്മ പരിശോധനയ്ക്കു വിധേയമാക്കിയ അന്യഗ്രഹവാസികൾ നഖത്തിന്റെയും മറ്റും ചില ഭാഗങ്ങൾ അടർത്തിയെടുത്ത് പരിശോധിച്ച ശേഷം പുന: സ്ഥാപിച്ചതായി അവർക്കനുഭവപ്പെട്ടു. വേദനകൊണ്ടു പുളഞ്ഞപ്പോൾ അന്യഗ്രഹജീവികളിലൊന്ന് മുഖത്ത് ചുണ്ടമർത്തി ശാന്തരാകു എന്നർത്ഥത്തിൽ മന്ത്രിക്കുകയും വേദന മറയുകയും ചെയ്തതായും ബെക്രി

വ്യക്തമാക്കി. പരിശോധനയെ തുടർന്ന് രംഗങ്ങൾ അവരുടെ ബോധമനസ്സിൽ നിന്നും മായുകയും ചെയ്ത അന്യഗ്രഹവാസികൾ രണ്ടു മണിക്കൂറിനുള്ളിൽ സഞ്ചരിക്കുമെന്ന് കണക്കാക്കിയ ദൂരത്തേക്ക് അവരെ കാറുൾപ്പെടെ കൊണ്ടെത്തിക്കുകയും ചെയ്തു. ഉപബോധ മനസ്സിൽ മായാതെ നിന്ന സംഭവ പരമ്പരകളും ദൂരനിർണ്ണയത്തിലെ അപാകതകൾ വരുത്തിയ പിഴവുകളുമാണ് മാനസിക പ്രയാസങ്ങളായി രൂപപ്പെട്ടതിനു പിന്നിലെന്നായിരുന്നു മനോരാഗ വിദഗ്ദ്ധന്റെ കണ്ടെത്തൽ.

ഇവിടെയും വിശ്വാസികളും അവിശ്വാസികളുമുണ്ടായി. ഇതൊരു കെട്ടുകഥയാണെന്നും, മദ്യമോ മയക്കുമരുന്നോ സൃഷ്ടുച്ച മായിക വിഭ്രാന്തിയാണെന്നുമൊക്കെ വിശദീകരണങ്ങളുണ്ട്. പക്ഷേ രണ്ടുപേരുടെ തുല്യമായ അനുഭവസാക്ഷ്യവും കാതോടിച്ചു പോകുന്നതിൽ മറ്റൊരു പ്രശ്നങ്ങളും പരാതികളും ഉണ്ടായില്ല എന്നതുമൊക്കെ അത്തരം വിശദീകരണങ്ങളെ ദുർബലമാക്കുന്നു.

പറക്കുതളികകളുടെ കഥകൾ ഇതുകൊണ്ടു മരധാനിടുന്നില്ല. അർധരാത്രിയിൽ വിജനപാതകളിലൂടെ വണ്ടിയോടിച്ചു പോയ ട്രക്ക് ഡ്രൈവർമാർ, സമുദ്രമദ്ധ്യത്തിൽ ഒറ്റക്ക് സഞ്ചരിക്കുന്ന കപ്പലിലെ ജീവനക്കാർ തുടങ്ങി സൈനികർവരെ നൽകിയ നിരവധി സാക്ഷ്യങ്ങളിൽ ഇത്തരം അന്യഗ്രഹ പേടകങ്ങൾ നിറഞ്ഞു നിൽക്കുന്നു. ധ്രുവദീപ്തി തുടങ്ങി ആകാശ പ്രതിഭാസങ്ങൾവരെയാകാമെന്ന വിശദീകരണങ്ങളും എന്നാൽ ദുർബലമായ വിശദീകരണങ്ങൾക്കപ്പുറം നിൽക്കുന്ന ചില യാഥാർത്ഥ്യങ്ങളുമായി ഇത്തരം സാക്ഷ്യങ്ങൾ വിശദീകരണമില്ലാതെ ഇന്നും ശാസ്ത്രലോകത്തിന് ചോദ്യ ചിഹ്നങ്ങളായി മാറി നിൽക്കുന്നു.

# പുനർജ്ജനിയുടെ തീരങ്ങളിൽ

"പുനരപി മരണം

പുനരപി ജനനം

പുനരപി ജനനീ

ജഠരേ ശയനം".

ഏറെ പ്രസിദ്ധമായ ഈ ശങ്കരാചാര്യ സൂക്തങ്ങളുടെ അർത്ഥം മരണവും പുനർജ്ജ ന്മവുമായി ബന്ധപ്പെട്ടുകിടക്കുന്നു എന്നാർക്കും അറിയുമല്ലോ. അവതാരങ്ങളു ടെയും, ദിവ്യപുരുഷന്മാരുടെയും കഥകളിൽ പുനർജ്ജനിയുടെ ഒരംശം സാധാ രണമാണ് - പ്രത്യേകിച്ചും ഭാരതീയ തത്വശാസ്ത്രങ്ങളിൽ.

ഒരുവൻ ചെയ്തുക്കൂട്ടുന്ന കർമ്മങ്ങളുടെ ഫലം അവനെ പിന്തുടരു ന്നുവെന്നും, ചെയ്തുപോയ ദുഷ്കർമ്മങ്ങളുടെ ഫലമേതെന്നും അനുഭവിച്ചു തീരുന്നതുവരെ വിവിധ രൂപങ്ങളിൽ വിവിധ ദേശങ്ങളിൽ വിവിധ ജീവിവിഭാഗ ങ്ങളായി പുനർജ്ജനിക്കുമെന്നാണ് ഭാരതീയ തത്വചിന്തയുടെ കാതലായ അംശം. കർമ്മബന്ധങ്ങളുടെ പാത അനന്തവും അജ്ഞാതവും ആയതിനാൽ അവയുടെ പൂർണ്ണരൂപത്തിൽ തിരിച്ചറിയാൻ നമുക്ക് കഴിയുന്നില്ല. എന്നാൽ അപ്രതീക്ഷി തമായി ജീവിതത്തിൽ വന്നുചേരുന്ന തീവ്രദുരിതങ്ങൾ കഴിഞ്ഞ ജന്മങ്ങളിലെ വിടെയോ ചെയ്തുവച്ച ദുരന്തത്തിന്റെ വിത്തുകൾ മുളച്ചതാണെന്നും, ചെയ്തു പോയ ദുഷ്പ്രവർത്തികൾക്ക് ഓരോ വ്യക്തിയും അയാളുടെ വരുംതലമുറക ളും, വരും ജന്മങ്ങളും ഫലം അനുഭവിച്ചുതന്നെ തീരണമെന്നുമുള്ള ഹൈന്ദവ വിശ്വാസം ശരിയാണെന്ന് അനുഭവങ്ങൾ സാക്ഷ്യപ്പെടുത്തിയിട്ടുള്ളതായി നമ്മ ളിൽ തന്നെ പലർക്കും പറയാനുണ്ടാകും.

എന്നാൽ തങ്ങളുടെ പോയകാല ജന്മങ്ങൾ തിരിച്ചറിയാനും, അണുവി ടതെറ്റാതെ ജന്മസ്ഥലവും അന്നത്തെ ചുറ്റുപാടുകളും ദൈനംദിന ജീവിതവും ഓർമ്മിച്ചെടുക്കാനും കഴിഞ്ഞ സാധാരണക്കാരായ മനുഷ്യർ തന്നെ ധാരാള മുണ്ട് അത്തരം സംഭവങ്ങൾക്ക് കാരണങ്ങളാണ് തുടർന്നുള്ള പേജുകളിൽ.

ജന്മജന്മാന്തരങ്ങളിലൂടെ കടന്നു പോയവരുടെ കഥ.

> "പ്രകൃതിയുടെ അജ്ഞാത കരസ്പർശനങ്ങളിലൂടെ നിഗൂഢ സന്ദേശങ്ങളായി അഖില ലോകങ്ങളിലും അജ്ഞാതർ ബന്ധപ്പെട്ടുകിടക്കുന്നു"
>
> -ഷേക്സ്പിയർ-

## ഹാംപ്ഷെയറിലെ പെൺകുട്ടി

ജുവാൻഗ്രാന്റ് ഇംഗ്ലണ്ടിലെ അതി പ്രശസ്തമായ കുടുംബത്തിൽ ജനിച്ചു. അവർ വളർന്നുവരവെ അവളിലൂടെ പുറത്തുവന്ന കഥകളിൽ ഈജിപ്തിലെ പുരോഹിതയും രാജാക്കന്മാരും പുനർജനിച്ചു. ജന്മാന്തരങ്ങളിൽ അവൾ ഇറ്റലിയിലെ ഗായകനും പ്രഭുകുമാരിയുമായി ജീവിച്ചിട്ടുള്ളതായി കൃത്യമായ വിവരങ്ങളുടെ പിൻബലത്തോടെ അവൾ പ്രവചിച്ചിരുന്നു.

1907 ൽ ആയിരുന്നു ജുവാൻഗ്രാന്റിന്റെ ജനനം. ഒന്നാം ലോക മഹായുദ്ധത്തിനു തൊട്ടു മുൻപിലത്തെ ദിനങ്ങൾ ലോകത്തിൽ തീവ്രസംഘർഷത്തിന്റെ കാർമേഘങ്ങൾ നിറച്ചിരുന്ന കാലഘട്ടം. ഒൻപത് വയസ്സിനോടടുക്കുന്ന ഒരു കാലത്താണ് യുദ്ധങ്ങളെക്കുറിച്ചും തീവ്രസംഘട്ടനങ്ങളെക്കുറിച്ചും ജോവൻ ആദ്യമായി പറഞ്ഞുതുടങ്ങിയത്. ഇരുണ്ട രാത്രികളിൽ യുദ്ധരംഗങ്ങളെക്കുറിച്ചും ആക്രമണങ്ങളെക്കുറിച്ചും സ്വപ്നം കാണുന്നതായി ആ കൊച്ചുപെൺകുട്ടി പറഞ്ഞു തുടങ്ങി. വൈവിദ്ധ്യമാർന്ന യുദ്ധരംഗങ്ങളായിരുന്നു അവർ പറഞ്ഞിരുന്നത്. ചിലതിൽ പുരാതന ഈജിപ്റ്റിലെ പോരാളികളായിരുന്നു ഏറ്റുമുട്ടിയതെങ്കിൽ മറ്റുചില സ്വപ്നദൃശ്യങ്ങളിൽ മധ്യകാല യൂറോപ്പിലെ പ്രഭുസേനകളിലെ പോരാളികളായിരുന്നു സൈനികർ. ആദ്യമൊക്കെ ശൈശവത്തിന്റെ ദിവാസ്വപ്നങ്ങളായും അവനാദൃശ്യങ്ങളായും തള്ളിക്കളഞ്ഞു. വീട്ടുകാർ പോലും തുടർച്ചയായ സ്വപ്നകഥകൾ കേട്ട് അമ്പരന്നു തുടങ്ങി.


ജുവാൻഗ്രാ

അങ്ങനെയിരിക്കെ ഒരു ദിവസം അവളുടെ അച്ഛനെ സന്ദർശിക്കുന്നതിനായി യൂണിഫോമണിഞ്ഞ ഒരു സൈനികൻ വന്നു ചേർന്നു. അയാളോട് അവർ പറഞ്ഞു, "ഇന്നലെ രാത്രിയിൽ ഇതുപോലെ യൂണിഫോമണിഞ്ഞ ഒരു പട്ടാളക്കാരൻ മരിച്ചു കിടക്കുന്നത് ഞാൻ കണ്ടല്ലോ. അയാളുടെ ബാവക്ക് താങ്കളുടേതിന് തുല്യമായിരുന്നു യൂണിഫോം കണ്ടിട്ട് തീർച്ചയായും അതൊരു ഇംഗ്ലീഷ് സൈനികനായിരുന്നില്ലതാനും".

തമാശയ്ക്കു ചിരിച്ചു കളഞ്ഞെങ്കിലും കുട്ടിയുടെ വാക്കുകൾ സൈനികന്റെ മനസ്സിൽ തങ്ങി നിന്നു. ക്യാമ്പിൽ ചെന്നുചേർന്ന അയാളെ എതിരേറ്റത് യുദ്ധവാർത്തയാണ്. തലേരാത്രിയിൽ കനേഡിയൻ സൈന്യത്തിന്റെ ആക്രമണമുണ്ടായതായും അതിൽ പെൺകുട്ടി പറഞ്ഞ സ്വഭാവങ്ങളുള്ള ഒരു സൈനികർ കൊല്ലപ്പെട്ടതായും അയാളറിഞ്ഞു. അവൾ പറഞ്ഞിരുന്ന സൈന്യനിരയുടെ

പേര് ഒന്നായിരുന്നു. അമ്പരന്നുപോയ സൈനികൻ ഈ വിവരം കാണിച്ച് ജോവന്റെ അച്ഛന് കത്തെഴുതി. താങ്കളുടെ കുട്ടിയെ കളിയാക്കരുത് അവളി ലെന്തോ ഒളിഞ്ഞിരിപ്പുണ്ട്.

അവളുടെ കുടുംബസുഹൃത്തും വയോവൃദ്ധനുമായിരുന്ന പ്രൊ. സി.ജി. ലാമ്പ് അവരുടെ വീട്ടിൽ വന്നു ചേർന്നു. കേംബ്രിഡ്ജ് സർവകലാശാലാധ്യാപ കനായിരുന്ന പ്രൊഫസർ ലാമ്പിനോട് കുട്ടി അതീവ സൗഹൃദം കാട്ടിയിരുന്നു. സൗഹൃദ സംഭാഷണങ്ങൾക്കിടയിൽ അവൾ പറഞ്ഞു "സർ, ഉറക്കത്തിൽ എന്നോ മരിച്ചു പോയ ഒരു മുത്തശ്ശി എന്നെത്തേടി വരാറുണ്ട്. അവളെനിക്ക് ഒത്തിരി പിയാനോ പാഠങ്ങൾ പറഞ്ഞുതരാറുമുണ്ട്. രസകരമായ ഒരു കാര്യമെന്തെ ന്നാൽ ആ പാഠങ്ങളിൽ ചിലത് എനിക്ക് മറക്കാനായിട്ടില്ല. ഒന്ന് ഞാൻ വായിച്ചു കേൾപ്പിക്കട്ടെ. പ്രൊഫസറുടെ സമ്മതത്തിന് കാത്ത് നിൽക്കാതെ അവൾ പിയാനോ വാദനം തുടങ്ങി. ആദ്യമാദ്യം രസിച്ചു കേട്ടിരുന്ന പ്രൊഫസർ ലാമ്പ് ക്രമേണ അത്ഭുതപരതന്ത്രനായി. ഗാനം തീർന്നപ്പോൾ ഒഴുകുന്ന കണ്ണുനീരോടെ കുട്ടിയെ ആലിംഗനം ചെയ്ത് അയാൾ ചോദിച്ചു : "കുട്ടിയെ സത്യത്തിൽ ഈ പാട്ട് ആരാണ് പഠിപ്പിച്ചത്".

ജോവൻ വീണ്ടും സ്വപ്നത്തിൽ പാട്ടുപഠിപ്പിച്ച മുത്തശ്ശിയുടെ കഥ പറഞ്ഞു.

അതിശയം തന്നെ! പ്രൊഫസർ പറഞ്ഞു, "നിനക്ക് നാലുവർഷം മുൻപെ മരിച്ചുപോയ നിന്റെ മുത്തശ്ശിയമ്മയുടെ പ്രിയഗാനമായിരുന്നു മകളെ നീ പാടിയ ത്. റഷ്യയിലെ സാർ ചക്രവർത്തിമാരുടെ ശേഖരത്തിലെ ഈ ഗാനത്തിന്റെ കോപ്പികൾ പോലും ലഭ്യമല്ലാത്ത അവസ്ഥയാണിന്ന്. നിന്റെ മുത്തശ്ശി ഓർമ്മ യിൽ നിന്നും അത് വാദനം ചെയ്തിരുന്നു. അവരോടൊപ്പം മൺമറഞ്ഞിരുന്ന സംഗീതം നിന്നിലൂടെ പുനർജ്ജനിക്കുകയാണ്".

പുനർജ്ജന്മകഥകൾ ഏറെ തുടർന്നില്ലെങ്കിലും വരാൻ പോകുന്ന കാര്യങ്ങൾ മുൻകൂട്ടി തിരിച്ചറിയുന്നതിന് ജോവനുള്ള കഴിവ് പിന്നീടും പ്രത്യക്ഷമായിട്ടുണ്ട്. പ്രസിദ്ധ ചിന്തകനും ഗ്രന്ഥകാരനുമായിരുന്ന എച്ച്.ജി. വെൽസിനെ വരെ ഹഠാ ദാകർഷിച്ച ഒന്നു രണ്ടു സംഭവങ്ങൾ കൂടി നോക്കാം.

തന്റെ വിവാഹശേഷം ഒരു രാത്രിയിൽ ജോവൻ പെട്ടെന്ന് ഞെട്ടിയു ണർന്നു. തന്റെ ഭർത്താവ് നെഞ്ചത്ത് തറച്ച റോമൻ കുന്തവും പേറി പടക്കള ത്തിൽ പിന്നോക്കം പായുന്നതാണ് അവൾ കണ്ടത്. ദീർഘനേരം കരഞ്ഞുകൊ ണ്ടിരുന്ന അവളെ ഭർത്താവ് ആശ്വസിപ്പിച്ചുവെങ്കിലും ഒടുവിൽ കാത്തിരുന്ന ദുരന്തം മുട്ടിവിളിക്കുക തന്നെ ചെയ്തു. റോമൻ കുന്തത്തിനു പകരം ഒരു വെടിയുണ്ടയാണ് നെഞ്ചിൽ തറച്ചുനിന്നതെന്നു മാത്രം.

തന്റെ അടുത്ത സ്വപ്നത്തിൽ അവർ കണ്ടത് ഒരു ദീർഘമായ യാത്രയിൽ കത്തിപ്പോകുന്ന കപ്പലിന്റെ ദൃശ്യമായിരുന്നു. "അനേകം പേരുടെ നിലവിളികൾ കേൾക്കുന്നു. കൊടിമരം കത്തുന്നു. താഴുന്ന പ്രതലത്തിൽ അറ്റ്ലാന്റിക് എന്ന പേരുപോലും ഞാൻ കണ്ടിരുന്നു. അവൾ പറഞ്ഞു".

ഒടുവിൽ അറ്റ്ലാന്റിക് എന്ന പേരായ ഒരു കപ്പൽ ഇംഗ്ലീഷ് ചാനലിൽ കത്തിയമർന്ന വർത്തമാനം പരക്കുകതന്നെ ചെയ്തു.

ജോവന്റെ ജന്മാന്തര രഹസ്യങ്ങൾ ക്രോഡീകരിച്ചു കൊണ്ട് അവർ തന്നെ 'ചിറകുള്ള ഫറോവ ചക്രവർത്തി' എന്ന പേരിൽ 1937 ൽ ഒരു ഗ്രന്ഥം പ്രസിദ്ധീകരിച്ചു.

പുരാതന ഈജിപ്റ്റിലെ ഒരു പുരോഹിതയായിരുന്നു തന്റെ മുൻജന്മമെന്നും അന്ന് ഈജിപ്റ്റിലെ ജീവിതം താതനുഭവിച്ചതിതെന്ന് എങ്ങനെയായിരുന്നു എന്നും പുസ്തകം വിവരിക്കുന്നു. ഈജിപ്റ്റിലെ പുരാതന ജീവിതക്രമം തികച്ചും കൃത്യമായി വർണ്ണിയ്ക്കുന്ന പ്രസ്തുത കൃതി ചരിത്രത്തോട് അങ്ങേയറ്റം കൃത്യത പുലർത്തുന്നതായി വിദഗ്ദ്ധ ചരിത്രകാരന്മാർ സാക്ഷ്യപ്പെടുത്തിയിട്ടുണ്ട്. ചരിത്ര വിദ്യാഭ്യാസ ഈ ഗവേഷണമോ നടത്താതെ രചിക്കപ്പെട്ട പ്രസ്തുത പുസ്തകം ഇന്നും വിശദീകരണമില്ലാതെ നിലക്കൊള്ളുന്ന സത്യമാണ്.

പൂർവ്വ ജന്മങ്ങളിലെ ബന്ധങ്ങളും കടപ്പാടുകളും മറ്റു ജന്മങ്ങളിൽ മനുഷ്യനെ വിടാതെ പിന്തുടരുന്നുവെന്നും, ഈ ലോകത്തിൽ അനുഭവിക്കുന്ന എല്ലാ ബന്ധങ്ങളും പൂർവ്വ ജന്മത്തിന്റെ തുടർച്ചയാണെന്നും തന്റെ ഒരു പുസ്തകത്തിൽ ജോവൻ വ്യക്തമാക്കിയത്, കർമ്മബന്ധങ്ങളുടെ ഭാരതീയ വിശ്വാസങ്ങളോടും ഏറെ ചേർന്നു നിൽക്കുന്നു.

## ജന്മജന്മാന്തരങ്ങളിലൂടെ രണ്ടു സ്വപ്നാടകരെപ്പോലെ

പ്രശസ്തയായ ഒരു ഗായികയായിരുന്നു ഹെലൻ റെഡി. കാനഡയുടെ ഹൃദയാന്തനങ്ങളിൽ ഏറെക്കാലം പ്രതിധ്വനിച്ച ശബ്ദമായിരുന്നു അവരുടേത്. എന്നാൽ തന്റെ പൂർവ്വ ജന്മസ്മൃതികളിലായിരുന്നു അവളുടെ വ്യാപകമായ പ്രശസ്തി.

നാല്പത്തിനാലു വയസ്സു കഴിഞ്ഞപ്പോഴാണ് ഏറെയും അത്തരം ദർശനങ്ങൾ അവർ കണ്ടുതുടങ്ങിയത്. ഒരിക്കൽ അവളിപ്രകാരമെഴുതുകയുണ്ടായി. "രാത്രികളിൽ കുതിരകളുടെ നിലയ്ക്കാത്ത കുളമ്പടിയൊച്ച എന്നെ വിഹ്വലയാക്കുന്നു. രണ്ടു ഭൂമികളിൽ ആയുധങ്ങൾ കൂട്ടിമുട്ടുന്ന ഒച്ചകളിൽ എന്റെ നിദ്രതകരുന്നു. ഞാനെവിടെയാണ്!"


ഹെലൻ റെഡി

തുടർന്നു മന:ശാസ്ത്ര വിശകലനങ്ങൾക്ക് വിധേയമായ വേളയിൽ ചുടർച്ചയായ ഹിപ്നോട്ടിക് നിദ്രകളിൽ അവളുടെ പൂർവ്വജന്മ സ്മൃതികൾ ഒഴുകി നടന്നു.

പതിമൂന്നാം നൂറ്റാണ്ടിലെ പ്രഭ്വിയുടെ പരിചാരികയായും, പ്രഭ്വിയായും പുരാതന ഈജിപ്റ്റിലെ കൈനോട്ടക്കാരിയായും അവളുടെ ജന്മങ്ങൾ മാറി മറിഞ്ഞു. "പേർഷ്യൻ മരുഭൂമിയിൽ കൂടാരമടിച്ചു കഴിയുകയായിരുന്നു ഞങ്ങൾ. ഞങ്ങളുടെ കൂടാരത്തിനടുത്തേക്ക് കുതിരകൾ പാഞ്ഞുവരുന്ന ശബ്ദം ഞാൻ വ്യക്തമായി കേൾക്കുന്നു. വളഞ്ഞ തൊപ്പിയും പടച്ചട്ടയുമണിഞ്ഞ അവർ എന്റെ കൂടാരത്തിനുള്ളിലേക്ക് കടന്നു കയറി. അറ്റം വളഞ്ഞു കൂർത്ത ഒരു കത്തിമുന അയാൾ എനിക്കു നേരെ നീട്ടി. കഴുത്തിലൂടെ കത്തി ആഴ്ന്നിറങ്ങുന്നത് ഞാനറിയുന്നു. ഒരു ഹിപ്നോട്ടിക് വിശകലനത്തിൽ ഹെലൻ നൽകിയതായി രേഖപ്പെടുത്തപ്പെട്ടിട്ടുള്ള മൊഴിയുടെ രൂപമാണ് മേൽ ചേർത്തിട്ടുള്ളത്.

പന്ത്രണ്ടു വയസ്സായപ്പോൾ ശരീരം വിട്ടു മനസ്സ് ദൂരത്തെ സഞ്ചരിക്കുന്ന അനുഭവങ്ങൾ ഉണ്ടായതായി ഹെലൻ വർണ്ണിച്ചിട്ടുണ്ട്. ശരീരം വിട്ട് ആത്മാവ് അലയുന്ന രാത്രികളിൽ തന്റെ മുന്നിൽ ഒരു സ്കൂളും നിരന്നുനിൽക്കുന്ന കുട്ടികളും കണ്ടിരുന്നു. ആ യാത്രയ്ക്കൊടുവിൽ കുട്ടികൾക്കു നടുവിലായി മയക്കത്തിലാണ്ട് തവിട്ടു നിറമുള്ള പുള്ളികൾചേർന്നയുടുപ്പിട്ട് ഒരു പെൺകുട്ടി കിടന്നിരുന്നതായി കണ്ടിരുന്നു. ഒടുവിൽ ഞെട്ടലോടെ ആ കുട്ടിയുടെ മുഖം തന്റേതാണെന്ന് അവൾ തിരിച്ചറിയുകയും ചെയ്തിരുന്നു.

തന്റെ മുൻജന്മത്തിലെവിടെയോ പഠിച്ചിരുന്ന സ്കൂളിന്റെ ചിത്രമാണ് കാണുന്നതെന്നായിരുന്നു ഹെലന്റെ കലർപ്പില്ലാത്ത വിശ്വാസം.

പുനർജന്മകഥകൾ പലതും മാനസിക വിഭ്രാന്തിയുടെ ഭാവരൂപങ്ങളാണ് കാണിക്കുന്നതെന്നും സിംപിൾ സ്കീസോഫ്രീനിയായുടെ ചെറു രൂപാന്തരങ്ങളായി അവയെ കണക്കാക്കാമെന്നും ശാസ്ത്ര ലേഖകരും ഗവേഷകരും അഭിപ്രായപ്പെട്ടിട്ടുണ്ട്. എന്നാൽ ഇത്തരം അനുഭവങ്ങളിൽ അവർ കണ്ടതായി പറയുന്ന പല സംഭവങ്ങളുടെയും ആധികാരികതയും കൃത്യതയും പലപ്പോഴു അത്ഭുതകരമാണ്. ചരിത്രഗവേഷകർ പോലും പിൽക്കാലത്ത് കണ്ടെത്തിയ നൂതനമാർന്ന കണ്ടെത്തലുകൾ ഇത്തരം സാധാരണക്കാരുടെ വിവരങ്ങളിൽ മുൻകൂട്ടിയെങ്ങനെയെന്നുവെന്നതോന്നൽ, ഇവ വെറും വിഭ്രന്തിയാണെന്ന തോന്നൽ പുനഃപരിശോധിക്കാൻ നമ്മളെ പ്രേരിപ്പിക്കുന്നു.

സാധാരണക്കാരായ മനുഷ്യർ പ്രത്യേകിച്ചും ഹെലനെപ്പോലെ ഒരു കലാകാരി മാത്രമായ വ്യക്തി പതിമൂന്നാം നൂറ്റാണ്ടിലെ പ്രഭുക്കന്മാരെക്കുറിച്ചും നൂറ്റാണ്ടുകൾക്കപ്പുറത്തെ ദിനചര്യകളെക്കുറിച്ചും പുരാതന ഈജിപ്റ്റിലെ വേഷവിധാനങ്ങളെക്കുറിച്ചും വർണ്ണിക്കുന്നിടത്ത് പുലർത്തുന്ന ആധികാരികത ഇത്തരം സംഭവങ്ങൾ അന്ധവിശ്വാസമെന്ന് തള്ളിക്കളയുന്നതിൽ നിന്നും നമ്മെ പലപ്പോഴും തടയുന്നു.

## 2200 വർഷം മുൻപ് ജീവിച്ചിരുന്ന ഒരാൾ

പൂർവ്വകാല സ്മൃതികൾ പലതും വിശ്വാസയോഗ്യമായവയാണെന്ന് കുറതാൻ പ്രയാസമാണ്. നിറം പിടിപ്പിച്ച ഭാവനകളും, സ്വപ്നദർശനങ്ങളും അവയെ യാഥാർത്ഥ്യത്തിൽ അകറ്റിനിറുത്തുന്നു. എന്നാൽ ആർതർ ഫ്ളവർഡ്യൂവിന്റെ അനുഭവകുറിപ്പുകൾ നേരെ തിരിച്ചാണ്. അവ യുക്തിയോട് ഏറെ സത്യസന്ധത പുലർത്തുന്നു.

ജോർദ്ദാൻ നഗരമായ പെട്രായിൽ 2200 വർഷം മുൻപ് ജീവിച്ചിരുന്ന സൈനികന്റെ പുനർജന്മമാണ് താനെന്നാണ് ആർതർ അവകാശപ്പെട്ടിരുന്നത്. അദ്ദേഹത്തിന്റെ ജീവചരിത്രകാരന്റെ കുറിപ്പുകളിൽ തെളിയുന്ന ചില ചിത്രങ്ങളിലേക്ക് കടന്നു നോക്കാം. കുട്ടിയായ ആർതർ കടൽക്കരയിൽ ചിപ്പിയും കക്കയും പറുക്കിയിരിക്കവെ, കൂട്ടത്തിലെ ചില ചുവന്ന കൽക്കഷണങ്ങൾ പണ്ടു കണ്ടു മറന്നവയെന്ന തോന്നലുണ്ടാക്കിയിരുന്നു. ഏതോ പുരാതന നഗരത്തിൽ ചെങ്കല്ലുകൾ കൊണ്ടു കെട്ടിയ കോട്ട വാതിലുകൾ കണ്ടതായും അവിടെ കണ്ടുമറന്ന കല്ലുകൾക്ക് ഈ കല്ലിനോട് സാദൃശ്യം തോന്നിയതായും അയാൾ പറഞ്ഞു. രാത്രികളിൽ അപ്രകാരമൊരു നഗരം സ്വപ്നം കണ്ടിരുന്നതായും പ്രസ്തുത നഗരത്തിൽ ബൈബിൾക്കഥകളിലെ കഥാപാത്രങ്ങളെയനുസ്മരിപ്പിക്കുന്ന വേഷവിധാനങ്ങളുള്ള ചില മനുഷ്യർ പണിയെടുക്കുന്നതായി കണ്ടതായും അയാൾ പറഞ്ഞു തുടങ്ങി. ഒടുവിൽ എഴിടെ നിന്നോ പാഞ്ഞുവന്ന നീണ്ടശിഖരമുള്ളൊരു കുന്തമുന നെഞ്ചിൽ ആഴ്ന്നിറങ്ങിയതായും ബോധം മറയുന്നതായുമുള്ള ദർശനങ്ങളോടെയാണ് ഓരോ സ്വപ്നവും അവസാനിച്ചിരുന്നതെന്നും ജൂമാൻഫോർമാൻ എന്ന ജീവചരിത്രകാരനോട് ആർതർ പറഞ്ഞിരുന്നതായി രേഖപ്പെടുത്തിയിട്ടുണ്ട്. പെട്രായെ പറ്റി എഴുതപ്പെട്ട ചരിത്രരേഖകളിലും പുരാവസ്തുലിഖിത ശേഖരങ്ങളിലും പരിജ്ഞാനമുള്ളവർ പ്രസ്തുത വിവരങ്ങളിലെ ആധികാരികത അംഗീകരിക്കുകയും അത്ഭുതപ്പെടുകയും ചെയ്തിട്ടുള്ളതായി ജുവാൻ ഫോർമാൻ രേഖപ്പെടുത്തിയിട്ടുണ്ട്.

മാത്രമല്ല 1964 കണ്ടെടുക്കപ്പെട്ട ചില പുരാവസ്തുശകലങ്ങൾ മേൽ പറയപ്പെട്ട വിവരണങ്ങളോട് വളരെ സാദൃശ്യം പുലർത്തുകയും ചെയ്തിട്ടുണ്ട്. ഒരിക്കൽ ഒരു പരീക്ഷണത്തിന്റെ ഭാഗമായ ജോർദ്ദൻ നഗരത്തിന്റെ അവശിഷ്ടങ്ങൾ ചിത്രീകരിച്ചിട്ടുള്ള സ്ലൈഡുകൾ ആർതറെ കാട്ടുകയുണ്ടായി. ഏവരെയും അത്ഭുതപ്പെടുത്തി ഓരോ ചിത്രത്തിന്റെയും അവ്യക്തമായ ഭാഗത്തും, അപ്പുറത്തും എന്തൊക്കെയാണെന്ന് വ്യക്തമായും വസ്തുനിഷ്ഠമായും എടുത്തു പറയുകയുണ്ടായി ആർതർ.

സാധാരണ ജീവിതം നയിച്ചിരുന്ന, യൂറോപ്പിനപ്പുറം യാത്ര ചെയ്തിട്ടില്ലാത്ത ആർതർക്ക് പുരാവസ്തുഗവേഷകർക്കുപോലും കഠിനമായി തോന്നിയിരുന്ന വിധം പുരാതന ജോർദ്ദാൻ നഗരത്തിലെ വിശേഷങ്ങളിൽ ഉണ്ടായിരുന്ന അറിവും ജോർദ്ദാൻകാരുടെ പെരുമാറ്റത്തെക്കുറിച്ചുള്ള അവബോധവും അയാളുടെ വിവരങ്ങൾ ഏറെ സത്യമാണ് എന്ന തോന്നൽ ഇന്നും നിലനിറുത്തുന്നു.

പുനർജ്ജന്മ വിശ്വാസം ഏതൊരു പൗരാണിക മതസിദ്ധാന്തത്തി
ന്റെയും ഭാഗമാണെങ്കിലും ഏറ്റവും രൂഢമായി കാണപ്പെടുന്ന ഭാരതീയ തത്ത
ചിന്തയിലാണ്. കർമ്മബന്ധങ്ങളും ജന്മബന്ധങ്ങളും തുടർക്കഥയായി നമ
പിന്തുടർന്നു വരുന്നുവെന്നും, കഴിഞ്ഞ ജന്മത്തിന്റെ കടങ്ങളും, കടപ
ടുകളും, മോഹങ്ങളും, സങ്കൽപ്പങ്ങളും, കർമ്മഫലങ്ങളും അനുഭവിച്ചു തീ
വരെ തുടർച്ചയായി ജന്മങ്ങളുണ്ടാകുമെന്നും പുരാണങ്ങളും ഉപനിഷ
കളും ആവർത്തിക്കുന്നു. പുഴുവായും ഈച്ചയായും എത്രയോ ജന്മങ്ങ
ശേഷം ലഭിക്കുന്ന നരജന്മം മോഹമായയിൽപ്പെട്ടു നശിപ്പിച്ചു വീണ്ടും ജന്മ
വരുത്തിവയ്ക്കുന്നതിനെതിരെ ജ്ഞാനപ്പാനയിൽ പൂന്താനം നൽകുന്ന
റിയിപ്പ് പ്രസിദ്ധമാണല്ലോ!

## ഓഹിയോയിൽ ഒരു പുനർജനി

പെട്ടെന്നായിരുന്നു അത് സംഭവിച്ചത്. 1970 ഏപ്രിൽ 20 നോടടുത്ത ദിനങ്ങളിൽ. സാധാരണ വീട്ടമ്മയായിരുന്ന ഡോളോറസ് എന്ന ഓഹിയോ നിവാസിനി പെട്ടെന്ന് ഒരു വിദേശിയുടെ ഭാവരൂപങ്ങളിൽ പെരുമാറി തുടങ്ങി. 19-20 നൂറ്റാണ്ടിൽ അകലെ ജർമ്മനിയിൽ ജീവിച്ചിരുന്ന ഗോട്ട്ലീബാണ് താനെന്നും കൊലചെയ്യപ്പെടലിലൂടെയാണ് അന്ന് തന്റെ അന്ത്യമെന്നും അവൾ പറഞ്ഞു. സാധാരണ മനഃശാസ്ത്രകേസുകളിൽപ്പെടുന്ന "പ്രേതബാധ"യാണെന്ന് ചിലർ കരുതിയെങ്കിലും, ഡൊളോറോഡിന്റെ ഭർത്താവ് അത് കാര്യമായെടുത്തില്ല. ഹിപ്നോട്ടിക് വിദഗ്ദ്ധനായിരുന്ന അദ്ദേഹം സ്വയം ഭാര്യയെ ഹിപ്നോട്ടിക് നിദ്രക്ക് വിധേയമാക്കി. തുടർന്ന് അവർ വെളിപ്പെടുത്തിയ വിവരങ്ങൾ അത്ഭുതകരവും ആരിലും ആകാംഷയുണ്ടാക്കുന്നതുമായിരുന്നു. പരുക്കനായി ശബ്ദത്തിൽ അവൾ തന്റെ കഥ പറഞ്ഞു തുടങ്ങി. പൂർവ്വ ജന്മത്തിൽ താൻ ജർമ്മൻ മേയറായിരുന്ന ഹെർമ്മൻ ഗോറ്റിബ് എന്ന വ്യക്തിയുടെ മകളായിരുന്നു എന്നുമാത്രമല്ല അക്കാലത്തെ സുഹൃത്തുക്കളുടെയും ബന്ധുക്കളുടെയും പേരുകളും അവൾ വെളിപ്പെടുത്തി. ജർമ്മൻ നഗരാധിപനായിരുന്ന അദ്ദേഹത്തിന്റെ കുടുംബം മാടമ്പിമാരുടെ കൂട്ടത്തിൽപ്പെടുകയായിരുന്നുവെന്നും, ഒരിക്കൽ ശത്രുക്കളുടെ ആക്രമണ ഫലമായി താൻ വധിക്കപ്പെട്ടതാണെന്നും തുടർന്ന് അമേരിക്കയിൽ ഓഹിയോയിൽ പുനർജ്ജനിച്ചുവെന്നും അവൾ പറഞ്ഞു.

ഒടുവിൽ കേട്ടുകേൾവിയുടെ രൂപത്തിൽ ഡോളറസിന്റെ കഥ നാടാകെ പരന്നു. സൈക്കോളജിയും പാരാസൈക്കോളജിയും പഠിച്ചിരുന്ന പലരും ഇക്കഥയിൽ ആകൃഷ്ടരായി. തുടർന്ന് സത്യമറിയുന്നതിന് അന്വേഷണങ്ങൾ നടത്തി. ജർമ്മൻ ഭാഷ പഠിച്ചിട്ടില്ലായിരുന്ന മിസ്സിസ് ഡൊളോറസ് ജർമ്മൻ ഭാഷയിലെ ചോദ്യങ്ങൾക്കു മറുപടിയായ ജർമ്മനിൽ സംസാരിക്കുന്നതും ജർമ്മൻ ആചാര്യമര്യാദകളെക്കുറിച്ച് ആധികാരകമായി പറയുന്നതും വിദഗ്ധമായ ഒളിച്ചുകളിയാണെന്ന് ഒരു വിഭാഗമാളുകളെങ്കിലും കരുതുകയും ചെയ്തു.

തുടർന്ന് അന്വേക്ഷണം ജർമ്മനിയിൽ നേരിട്ടാക്കാമെന്ന് തീരുമാനിക്കപ്പെട്ടു. തങ്ങളുടെ നിലയിൽ പഠനം നടത്തിയിരുന്ന സംഘങ്ങൾ നേരിട്ടു ജർമ്മനിയിൽ പോയെങ്കിലും മിസ്സിസ് ഡോളോറസ് പറഞ്ഞ സ്ഥലങ്ങളോ വ്യക്തികളോ അവരുടെ ശ്രദ്ധയിൽപ്പെട്ടില്ല. കഥകൾ വ്യാജമാണെന്ന ചിന്ത കൂടുതൽ ശക്തമാകാൻ അത് ഇടയായതിൽ അതിശയമില്ലല്ലോ. ഒടുവിൽ ഡോളോറസ് കുടുംബം അവരോടൊപ്പം ജർമ്മനിയിൽ പോകാൻ തയ്യാറായി. കാലവും രൂപവും ഏറെ മാറിയിരുന്നെങ്കിലും താൻ മുൻജന്മത്തിൽ ജീവിച്ചിരുന്നതായി ഡോളോറസ് പറഞ്ഞിരുന്ന സ്ഥലവും അനുബന്ധ വസ്തുതകളും അവർ നേരിട്ടു കാണിച്ചുക്കൊ

ടുത്തു. പഴയ തലമുറയിലെ വ്യക്തികളിൽ ചിലരൊക്കെ ഡോളോറസ് തന്റെ മുൻജന്മത്തിൽ കണ്ടതായി പറയുന്ന വ്യക്തികളുടെ പിൻഗാമികളെ കുറിച്ച് കേട്ടിട്ടുള്ളതായി ഓർമ്മിക്കുകയും ചെയ്തു. അന്വേഷണ സംഘത്തിന് ഡോളോറസിന്റെ കഥ തള്ളിക്കളയാൻ കഴിഞ്ഞില്ല.

ഡോളോറസിന്റെ കഥ പുനർജ്ജന്മത്തിന്റെ വിശ്വാസയോഗ്യമായ മാതൃകയാണെന്ന് പലരും ഇന്നും വിശ്വസിക്കുന്നു. എന്നാൽ ഡോളോറസ് സ്വയം അവകാശപ്പെട്ടത് മറ്റൊരു രീതിയിലാണ് അവർ ഒരിക്കൽ എഴുതി:- "എനിക്കറിയില്ല. എന്നാൽ ഗോറ്റ്ലീബ് എന്റെ ജീവന്റെ ഒരു ഭാഗമാണ്. അവളെന്നിലേക്കോ ഞാനവളിലേക്കോ കടന്നു പോകുന്നില്ല. ചില നിമിഷങ്ങളിലെങ്കിലും ഞാനോ അവളോ എന്ന ചോദ്യം തന്നെയില്ല. കാരണം ഞാൻ അവൾതന്നെയാണ് ".

## ബോംബെ നഗരത്തിൽ ഒരു വിദേശി

രണ്ടു പാശ്ചാത്യ ചരിത്ര ഗവേഷകരും ദമ്പതിമാരുമറയിരുന്ന മിസ്റ്റർ ബാർബോണു മിസ്സിസ് ബാർബോണും ഒരു സന്ദർശനത്തിന്റെ ഭാഗമായിട്ടാണ് മുംബൈ നഗരത്തിൽ എത്തിയത്. മറ്റിന്ത്യൻ നഗരങ്ങളിലൊന്നും തോന്നാത്ത ആന്തരിക ഭാവങ്ങളാണ് ബാർബോൺ മുംബൈയിൽ അനുഭവിച്ചത് എവിടെയോ കണ്ടുമറന്ന മുഖങ്ങൾക്കിടയിലേക്ക് നഗരവീഥികളിലേക്ക് കടന്നുപോകുന്ന പ്രതീതി.

ഒരു തെരുവിലെത്തിയപ്പോൾ പെട്ടെന്ന് ബാർബോൺ പറഞ്ഞു. "ഈ തെരുവ് ഡീ ലെസ്ലീ റോഡ് എന്നാണ് പഴയകാലങ്ങളിൽ അറിയപ്പെട്ടിരുന്നത്". അത്ഭുതം കൂടിയ മിഴികളോടെ അയാളുടെ ഭാര്യ ചോദിച്ചു "നിങ്ങളിവിടെ പണ്ടു വന്നിട്ടുണ്ടോ?" നിഷേധാർത്ഥത്തിൽ തലകുലുക്കി അയാൾ പറഞ്ഞു "ഇല്ല! പക്ഷേ എങ്ങനെയോ ഈ സ്ഥലങ്ങൾ എനിക്ക് പരിചയമാണ്. രാത്രികളിൽ, ഈ തെരുവുകളിലെത്തുന്നതായും ഇവിടെ തെരുവോരത്തുള്ള ഒരു പഴയ ഇരുനിലകെട്ടിടത്തിൽ നിന്നും മേൽനിലയിൽ ജനാലയിലൂടെ താഴേക്കു നോക്കിയിരുന്നതായും എത്രയോ രാത്രികളിൽ ഞാൻ സ്വപ്നം കണ്ടിട്ടുണ്ട്. ആ വീടിന്റെ കൂറ്റൻ കരിങ്കൽ മതിലുകൾക്കു പുറത്ത് കൊത്തിവച്ചിരുന്ന പേരുപോലും എനിക്ക് മനഃപാഠമാണ്. ആ വീടിനു മുൻപിൽ ഒരു വലിയ അരയാൽ വൃക്ഷം പന്തലിച്ചു നിന്നിരുന്നു".

ഈ കഥകൾ കേട്ട് അതിശയിച്ചിരുന്ന മിസ്സിസ് ബെർബോൺ പക്ഷെ ആ കഥ, ഒരു പരിധി വരെ മാത്രമേ സത്യമായെടുത്തിരുന്നുള്ളൂ.

യാത്രയ്ക്കിടയിൽ മലബാർ ഹിൽസിനു സമീപം ഒരു പോലീസ് സ്റ്റേഷന തിർത്തിയിൽ വച്ച് അയാൾ പറഞ്ഞു "ഇവിടെ, ഇവിടെത്തന്നെയാണ് ആ സ്ഥലം".

വഴിയിൽക്കണ്ട പോലീസുകാരനോട്, മുൻപിൽ വൻ അരയാൽ വൃക്ഷം നിൽക്കുന്ന ഇഷ്ടകക്കെട്ടിടം ആ നിരത്തിലെങ്ങാനുമുണ്ടോയെന്ന് ബെർബോൺ തിരക്കി. അയാൾ പറഞ്ഞു "താങ്കൾ പറയുന്ന ഒരു കെട്ടിടം ഇപ്പോഴിവിടെങ്ങു മില്ല. പക്ഷേ 90 വർഷം മുൻപ് ഈ തെരുവിന്റെ തെക്കേത്തലയ്ക്കൽ ഒരു വലിയ പ്രഭു കുടുംബം താമസിച്ചിരുന്നു. അവർക്ക് താങ്കൾ പറയുന്ന പ്രകാരം ഒരു വലിയ ഇഷ്ടിക കെട്ടിടവും ഉണ്ടായിരുന്നു. മുൻപിൽ കൂറ്റൻ അരയാൽ വൃക്ഷവും, ചുറ്റിലും ഒരു വൻമതിലുമുള്ള പ്രസ്തുത ഭവനത്തിൽ ധാരാളം ജോലിക്കാരും ഉണ്ടായിരുന്നു. എന്റെ അച്ഛനും അവിടത്തെ ജോലിക്കാരനായിരുന്നു. അച്ഛന്റെ കൂടെ ഞാനവിടെ എത്രയോ തവണ പോയിട്ടുമുണ്ട്".

"എന്തായിരുന്നു ആ കുടുംബത്തിന്റെ പേര്".

"ബെൻ കുടുംബം". ഇത്തവണത്തെയുത്തരം കൂടുതൽ അമ്പരപ്പുണ്ടാക്കിയത് ബെർബോണിന്റെ ഭാര്യയ്ക്കായിരുന്നു. തന്റെ സ്വപ്നങ്ങളിൽ ഏറെ ആകൃഷ്ടനായിരുന്ന ബെർബോൺ, താനെത്രയോ തവണ കണ്ടുമറന്ന കുടുംബപ്പേര് ബോധപൂർവ്വമോ അബോധപൂർവ്വമോ ആയ പ്രേരണയിലെന്നവണ്ണം തന്റെ കുഞ്ഞിന് ബെൺ എന്ന പേരാണ് നൽകിയിരുന്നത്. ബെൺ കുടുംബത്തിലെ അവസാന കണ്ണികളിലാരുടെയോ പുനർജന്മമാണ് താനെന്ന ബെർബോൺന്റെ വാദം ഖണ്ഡിക്കാൻ പിന്നീട് അയാളുടെ ഭാര്യക്ക് ധൈര്യമുണ്ടായില്ല.

## ദലൈലാമയുടെ ജന്മങ്ങൾ

ഇത് ടിബറ്റിന്റെ ആത്മാവിലുറങ്ങുന്ന വിശ്വാസമാണ്. ഹിമാലയത്തിന്റെ പ്രാന്തങ്ങളിൽ മഞ്ഞുമൂടിയ മലമടക്കുകൾക്കിടയിൽ കിടക്കുന്ന ടിബറ്റെന്ന ചെറു രാജ്യം വിശ്വാസത്തിന്റെയും ആചാരങ്ങളുടെയും പ്രത്യേകതകൊണ്ടു തന്നെ ലോകത്തിന്റെ മറ്റ് ഭാഗങ്ങളിൽ നിന്നും വേറിട്ടു നിൽക്കുന്നു. ബുദ്ധമതത്തിന്റെ തനതായ രൂപവിശേഷങ്ങളിലധിഷ്ഠിതമായ ടിബറ്റൻ ജനതയുടെ ആത്മയാചാര്യനാണ് ദലൈലാമ. ഓരോ ലാമ മരിക്കുമ്പോഴും മറ്റെവിടെയോ മുൻഗാമിയായ ലാമകളിലൊരാൾ പുനർജ്ജനിക്കുന്നവെന്ന വിശ്വാസം ടിബറ്റൻ ആത്മസത്തയുടെ ഭാഗമാണ്. നിഗൂഢമായ ടിബറ്റൻ രീതികളെക്കുറിച്ച് ഒരു ചെറുവിവരണമാണ് നാമിനി കാണുന്നത്.

1933 ൽ 13-ാമത്തെ ദലൈലാമയുടെ മരണ മുഹൂർത്തമാണ് രംഗം. ലാസയിലെ വേനൽക്കാല വസതിയിൽ ലാമ മരിക്കുമ്പോൾ തിബറ്റൻ ജനത ദുഖാകുലരാകുകയല്ല ചെയ്തത്. എവിടെയോ മറ്റൊരു ലാമ പുനർജ്ജനിക്കുന്നു എന്ന വിശ്വാസം ലാമയുടെ മരണം ഒരു താത്കാലിക പ്രതിഭാസമാണെന്ന ചിന്ത അവരിൽ വളർത്തിയെടുത്തിരുന്നു.



ടിബറ്റിന്റെ ഉൾഗ്രാമങ്ങളിൽ പുനർജ്ജനിച്ച ലാമയ്ക്കുവേണ്ടി ആചാര്യന്മാർ അന്വേഷണം തുടങ്ങി. 1391-ാമാണ്ടു മുതൽ തെറ്റാതെ ഇത്തരമൊരാചാരം തുടർന്നു വരുന്ന അവർക്ക് ഇതിലൊരു പുതുമയോ പ്രയോസമോ തോന്നിയതുമില്ല. ആചാര്യൻമാർ മരിച്ചുപോയ ലാമയുടെ ശരീരം താങ്ങിയെടുത്ത് ഒരു കനകസിംഹാസനത്തിൽ ഇരുത്തി. അപ്പോൾ മുഖം തെക്ക് ദിശയിൽ തിരിഞ്ഞിരിക്കുന്ന രൂപത്തിലായിരുന്നു. രണ്ടു ദിവസം കഴിഞ്ഞ് ലാമയുടെ ശരീരം കിഴക്കോട്ടു ചായുകയും മുഖം കിഴക്കിനഭിമുഖമായി തിരിയുകയും ചെയ്തു. കിഴക്കൻ ദിക്കിലൂടെ പുരോഹിതരടങ്ങുന്ന സാർത്ഥവാഹക സംഘം യാത്രയാരംഭിച്ചു. 1936 വരെ തുടർന്ന ഒരു ദീർഘയാത്ര. ഒടുവിൽ അങ്ങനെ മൂന്നു വർഷങ്ങൾക്കുശേഷം ആചാര്യന്മാർ ദൂരെ താക്സ്റ്റർ എന്ന ടിബറ്റൻ ഗ്രാമത്തിൽ ചെന്നെത്തി. രണ്ടു വയസ്സുകാരനായ ഒരു കുഞ്ഞും അച്ഛനും അമ്മയും അടങ്ങുന്ന കുടുംബത്തിലാണ് ആ യാത്ര അവസാനിച്ചത്.

യോഗികളുടെ വേഷം ധരിച്ചു നിന്നിരുന്ന ആചാര്യന്മാരെ നോക്കി ആ ചെറിയകുട്ടി ചിരിക്കുകയും അവരോട് വളരെ പരിചയ ഭാവം കാട്ടുകയും ചെയ്തു. മാത്രമല്ല മരിച്ചു പോയ ലാമയുടെ അധി

## ദലൈലാമയുടെ ജന്മങ്ങൾ

ഇത് ടിബറ്റിന്റെ ആത്മാവിലുറങ്ങുന്ന വിശ്വാസമാണ്. ഹിമാലയത്തിന്റെ പ്രാന്തങ്ങളിൽ മഞ്ഞുമൂടിയ മലമടക്കുകൾക്കിടയിൽ കിടക്കുന്ന ടിബറ്റെന്ന കൊച്ചു രാജ്യം വിശ്വാസത്തിന്റെയും ആചാരങ്ങളുടെയും പ്രത്യേകതകൊണ്ടു തന്നെ ലോകത്തിന്റെ മറ്റ് ഭാഗങ്ങളിൽ നിന്നും വേറിട്ടു നിൽക്കുന്നു. ബുദ്ധമതത്തിന്റെ വ്യത്യസ്തമായ രൂപവിശേഷങ്ങളിലധിഷ്ഠിതമായ ടിബറ്റൻ ജനതയുടെ ആത്മയാചാര്യനാണ് ദലൈലാമ. ഓരോ ലാമ മരിക്കുമ്പോഴും മറ്റെവിടെയോ മുൻഗാമിയായ ലാമകളിലൊരാൾ പുനർജ്ജനിക്കുന്നവെന്ന വിശ്വാസം ടിബറ്റൻ ആത്മസത്തയുടെ ഭാഗമാണ്. നിഗൂഢമായ ടിബറ്റൻ രീതികളെക്കുറിച്ച് ഒരു ചെറുവിവരണമാണ് നാമിനി കാണുന്നത്.

1933 ൽ 13-ാമത്തെ ദലൈലാമയുടെ മരണ മുഹൂർത്തമാണ് രംഗം. ലാസയിലെ വേനൽക്കാല വസതിയിൽ ലാമ മരിക്കുമ്പോൾ തിബറ്റൻ ജനത ദുഖാകുലരാകുകയല്ല ചെയ്തത്. എവിടെയോ മറ്റൊരു ലാമ പുനർജ്ജനിക്കുന്നു എന്ന വിശ്വാസം ലാമയുടെ മരണം ഒരു താത്കാലിക പ്രതിഭാസമാണെന്ന ചിന്ത അവരിൽ വളർത്തിയെടുത്തിരുന്നു.


ദലൈലാമ

ടിബറ്റിന്റെ ഉൾഗ്രാമങ്ങളിൽ പുനർജ്ജനിച്ച ലാമയ്ക്കുവേണ്ടി ആചാര്യന്മാർ അന്വേഷണം തുടങ്ങി. 1391-ാമാണ്ടു മുതൽ തെറ്റാതെ ഇത്തരമൊരാചാരം തുടർന്നു വരുന്ന അവർക്ക് ഇതിലൊരു പുതുമയോ പ്രയാസമോ തോന്നിയതുമില്ല. ആചാര്യൻമാർ മരിച്ചുപോയ ലാമയുടെ ശരീരം താങ്ങിയെടുത്ത് ഒരു കനകസിംഹാസനത്തിൽ ഇരുത്തി. അപ്പോൾ മുഖം തെക്ക് ദിശയിൽ തിരിഞ്ഞിരിക്കുന്ന രൂപത്തിലായിരുന്നു. രണ്ടു ദിവസം കഴിഞ്ഞ് ലാമയുടെ ശരീരം കിഴക്കോട്ടു ചായുകയും മുഖം കിഴക്കിനഭിമുഖമായി തിരിയുകയും ചെയ്തു. കിഴക്കൻ ദിക്കിലൂടെ പുരോഹിതരടങ്ങുന്ന സാർത്ഥവാഹക സംഘം യാത്രയാരംഭിച്ചു. 1936 വരെ തുടർന്ന ഒരു ദീർഘയാത്ര. ഒടുവിൽ അങ്ങനെ മൂന്നു വർഷങ്ങൾക്കുശേഷം ആചാര്യന്മാർ ദൂരെ താക്സ്റ്റർ എന്ന ടിബറ്റൻ ഗ്രാമത്തിൽ ചെന്നെത്തി. രണ്ടു വയസ്സുകാരനായ ഒരു കുഞ്ഞും അച്ഛനും അമ്മയും അടങ്ങുന്ന കുടുംബത്തിലാണ് ആ യാത്ര അവസാനിച്ചത്.

യോഗികളുടെ വേഷം ധരിച്ചു നിന്നിരുന്ന ആചാര്യന്മാരെ നോക്കി ആ ചെറിയകുട്ടി ചിരിക്കുകയും അവരോട് വളരെ പരിചയ ഭാവം കാട്ടുകയും ചെയ്തു. മാത്രമല്ല മരിച്ചു പോയ ലാമയുടെ അധി

കാര ദണ്ഡ് കൂട്ടത്തിൽ നിന്ന് തെരഞ്ഞെടുക്കുകയും ആചാര്യന്മാരുടെ ചോദ്യങ്ങൾക്ക് കുഞ്ഞുഭാഷയിലാണെങ്കിലും പ്രതികരിക്കുകയും ചെയ്തു. അവയിൽ ചിലതൊക്കെ 13-ാം ലാമയുടെ ജീവിതവുമായി ബന്ധപ്പെട്ടതും മറ്റുള്ളവർക്ക് പരിചിതവുമല്ലാത്ത വിഷയങ്ങളായിരുന്നു നിഗൂഢതകൾ ഒളിഞ്ഞിരിക്കുന്ന ചോദ്യങ്ങൾക്കുപോലും തൃപ്തമായ ഉത്തരം കിട്ടിയ ടിബറ്റൻ പുരോഹിതർ ആ കുട്ടിയെ 13-ാം ലാമയുടെ പുനർജ്ജന്മമായി പ്രഖ്യാപിച്ചുകൊണ്ട് അടുത്ത ലാമയായി വാഴിക്കാൻ നടപടികളും ആരംഭിച്ചു.

ഭക്ത്യാദരങ്ങളോടെ ആ കുട്ടിയെ അവർ ടിബറ്റൻ മലമുകളിലെ മഠാന്തർഭാഗത്തേക്ക് ആനയിച്ചു. 1940 ൽ അത് ടിബറ്റൻ കലണ്ടർ പ്രകാരം ഡ്രാഗൺ വർഷമായിരുന്നു - ആചാര പ്രകാരമുള്ള ഒരു നല്ല ദിവസം കണക്കാക്കി 14-ാം ലാമയെ വാഴിക്കുകയും ചെയ്തു. പതിമൂന്നാം ലാമയുടെ സിംഹാസനത്തിൽ ഉപവിഷ്ടനായ പ്രസ്തുത കുട്ടി മഠത്തിലെ ഓരോ സൂക്ഷ്മ വിഷയങ്ങളും കൃത്യമായി തിരിച്ചറിയുകയും പാലിക്കുകയും ചെയ്തതായി പറയപ്പെടുന്നു. നിഗൂഢതകൾ ഉൾക്കൊള്ളുന്ന ലാമകളുടെ ജന്മപരമ്പരക്കഥകൾ രഹസ്യമോ, കേട്ടുകേൾവിയോ കെട്ടുകഥയോ ആയി തള്ളിക്കളയേണ്ടതില്ല. ഓരോ ലാമയുടെയും അന്ത്യത്തെ തുടർന്ന് ഇന്നും തിബറ്റിൽ അരങ്ങേറുന്ന ആചാരക്രമങ്ങൾക്ക് ലോകം സാക്ഷിയാണ്. തുടർച്ചയായി കടന്നുപോയ എത്രയോ ജന്മങ്ങളുടെ ജീവിക്കുന്ന സ്മാരകമായി ഇന്നും ദലൈലാമ നിലകൊള്ളുന്നു - ടിബറ്റിന്റെ മനസ്സിലെ അപ്രതിരോധ്യനായ ആചാര്യനായി.

## ഹോളിവുഡിൽ നിന്നും ഒരു പുനർജനികഥ

ഗ്ലെൻഫോർഡ് പ്രസിദ്ധ ഹോളിവുഡ് നടനാണ്  ഈശ്വരവിശ്വാസിയും തികഞ്ഞ ക്രിസ്ത്യൻ മത വിശ്വാസിയുമായിരുന്ന അദ്ദേഹം പുനർജന്മകഥകളിലും മുൻജന്മ അനുഭവങ്ങളിലും വിശ്വസിച്ചിരുന്നില്ല. അവയൊക്കെ മനോവിഭ്രാന്തികളോ, സാങ്കല്പിക കഥകളോ ആയി തള്ളിക്കളയുന്നവരുടെ കൂട്ടത്തിലായിരുന്നു അദ്ദേഹത്തിന്റെയും സ്ഥാനം.

പക്ഷേ 1970 കളിൽ അദ്ദേഹത്തിന്റെ ജീവിത വിശ്വാസങ്ങളെ തകിടം മറിച്ച അനുഭവങ്ങൾ തുടരെ നേരിടേണ്ടി വന്നപ്പോൾ, തന്റെ ജീവിത രീതികളിലെന് ടെയോ മാറ്റം വരുന്നതായി ഫോർഡ് തിരിച്ചറിഞ്ഞു. മാനസിക വിഭ്രാന്തിയുടെ ഫലമാവാം തന്റെ വിചിത്രമായ സ്വപ്നങ്ങൾക്കും മനോ നിലക്കും കാരണമെന്ന് കരുതിയ ഫോർഡ് മനശ്ശാസ്ത്രജ്ഞനെ സമീപിക്കുകയാണ് ആദ്യം ചെയ്തത്. പല ചികിത്സകളും ഫല ശൂന്യമായപ്പോൾ മനോചികിത്സകൾ ഹിപ്നോട്ടിസത്തിന്റെ സാധ്യതകളിലേക്ക് തിരിഞ്ഞു. ആദ്യമൊക്കെ വിസമ്മതിച്ചുവെങ്കിലും, ഒടുവിൽ ഹിപ്നോട്ടിസത്തിന് വിധേയമാകാൻ ഫോർഡ് സമ്മതം നൽകി - 1978 ൽ.



ഗ്ലെൻഫോർഡ്

വിചിത്രമായ അനുഭവങ്ങളിലൂടെയാണ് ഫോർഡിന്റെ ഹിപ്നോട്ടിക് വിശകലനം കടന്നു പോയത്. ചാർലിബിൻ എന്നു പേരായ ഒരു കൗബോയി ആയിരുന്നു കഴിഞ്ഞൊരു ജന്മത്തിൽ താനെന്നും കൊളറാഡോ സംസ്ഥാനത്തിലാണ് ജീവിച്ചിരുന്നതെന്നും അദ്ദേഹ തുടർന്നു. അന്നത്തെ കൗബോയ് കൂട്ടങ്ങളുടെ ജീവിതക്രമവും ദിനചര്യയു അണുവിടതെറ്റാതെ വിശദീകരിക്കുന്നതായിരുന്ന ഫോർഡിന്റെ വെളിപ്പെടുത്തലുകൾ. ഒടുവിൽ കൊള്ളക്കൂട്ടങ്ങളുടെ കൈകളാൽ വധിക്കപ്പെട്ട സംഭവം വരെ വിവ ക്കുന്നതായിരുന്നു ഫോർഡിന്റെ അനുഭവ കഥ.

ഹിപ്നോട്ടിക് വിശകലനത്തിന്റെ തുടർഭാഗങ്ങളും സരസമാണ്. വീണ്ടു മറ്റൊരാളായി പുനർജ്ജനിച്ചുവെന്നതായിരുന്നു അതിൽ പ്രധാനം. ചാൾസ് സ്റ്റവർ എന്ന പിയാനോ അധ്യാപകനായി താൻ തുടർന്നു ജനിച്ചുവെന്ന് ഫോർട്ട് വെ പ്പെടുത്തി. "സ്കോട്ട്ലണ്ടിലെ കൊച്ചു തെമ്മാടികളെ പിയാനോ പഠിപ്പിക്കുന്ന നായിരുന്നു ഞാൻ" ഫോർഡ് പറഞ്ഞു. തെമ്മാടികൾ എന്ന പദത്തിന് തു മായ ഇംഗ്ലീഷിലെ പദങ്ങൾക്കു പകരം സ്കോട്ടിഷ് ചുവയുടെ ഒരു നാടൻ മാണ് മോഹനിദ്രയിൽ ഫോർഡ് ഉച്ചരിച്ചതും. മാത്രമല്ല മോഹനിദ്രയ്ക്കിടയിൽ ചില പുരാതന സംഗീത ശകലങ്ങൾ പിയാനോയിൽ വായിക്കുകപോലും ചെയ്

പ്രസിദ്ധനും മാന്യതയുള്ള ഉന്നതനുമായിരുന്നതിനാൽ ഫോർഡിന്റെ ജീവിതകഥ പെട്ടെന്ന് പ്രസിദ്ധമായി. തന്റെ വെളിപ്പെടുത്തലുകൾ ടേപ്പ് ചെയ്ത് സൂക്ഷിക്കുന്നതിന് ഫോർഡ് അനുവദിച്ചിരുന്നു. പ്രസ്തുത ടേപ്പുകൾ നൽകിയ വിവരങ്ങൾ ദീർഘകാലം സൈക്കോളജിസ്റ്റുകളടക്കം നിരവധി പേരുടെ ശ്രദ്ധയാകർഷിക്കുകയും ചെയ്തു.

തീർച്ചയായും യുക്തിവാദികളും, അവിശ്വാസികളുമായിരുന്നു ഭൂരിഭാഗം പേരും. പ്രസിദ്ധനായ നടനും, ഏറെ വായനാ ശീലമുള്ളവരുമായ ഒരു കലാകാരൻ തന്റെ ഭാവനാ ലോകത്തിൽ നടത്തിയ സാങ്കല്പിക യാത്രകളാണ് ഫോർഡിന്റെ വെളിപ്പെടുത്തലുകളെന്നും അവയ്ക്ക് യാഥാർത്ഥ്യവുമായി ബന്ധം കുറവാണെന്നും പല പ്രഗത്ഭരും പറഞ്ഞു.

ഒടുവിൽ ടേപ്പിലെ വിവരങ്ങൾ പരീക്ഷണ വിധേയമാക്കാൻ തീരുമാനിച്ചു. കാലിഫോർണിയ സർവ്വകലാശാലയിലെ ചരിത്രാധ്യാപകരും മനഃശാസ്ത്രജ്ഞരും മറ്റഅസാമാനവ്യക്തികളുമടങ്ങുന്ന സംഘം കൊളറാഡോയിലേക്ക് പുറപ്പെട്ടു ഒരു നൂറ്റാണ്ടിനപ്പുറത്തെ വിവരങ്ങൾ ലഭിക്കുക ദുഷ്കരമായിരുന്നു. ഏറെ തെരച്ചിലും പ്രായമേറിയവരുമായുള്ള അഭിമുഖങ്ങൾക്കും ശേഷം ഫോർഡ് പറഞ്ഞ പേരുകളുള്ള ഒരു പ്രഭുവും അയാളുടെ കൗബോയ് പരിചാരകനും ജീവിച്ചിരുന്നതായി സംഘം കണ്ടെത്തി. എന്നാൽ അവരുടെ മറ്റ് വിവരങ്ങൾ ലഭ്യമായിരുന്നില്ല. എന്നാൽ അവരുടെ പഠനത്തിന്റെ ചുവടു പിടിച്ച് നടത്തിയ പഠനത്തിന്റെ ഫലമായി മറ്റൊരു സംഘം, കൗബോയ് ചാർലി വധിക്കപ്പെട്ടതായി പറഞ്ഞുകേട്ടവരുടെ അനുഭവങ്ങൾ കണ്ടെത്തി.

സ്കോട്ടിഷ് പിയാനോ ടീച്ചറുടെ കഥ വിശ്വസനീയമായി തെളിയിക്കപ്പെട്ടു. ദീർഘമായ അന്വേഷണങ്ങൾക്കു ശേഷം ചാൾസിനെ അടക്കം ചെയ്ത ശവകുടീരം കണ്ടെത്തുന്നതിന് പ്രസ്തുത സംഘത്തിന് കഴിഞ്ഞു. മാത്രമല്ല പ്രസ്തുത സ്ഥലത്തിന്റെ ഫോട്ടോഗ്രാഫ് കണ്ട ഫോർഡ് പ്രകടമായ അസ്വസ്ഥതയോടെ ആ സ്ഥലം പെട്ടെന്ന് തിരിച്ചറിഞ്ഞു.

ഫോർഡിന്റെ കഥകൾ കാടുകയറുന്ന ഭാവന മാത്രമാണെന്ന് വിശ്വസിക്കുന്ന ചിലരെങ്കിലും ബാക്കിയുണ്ട്. മാത്രമല്ല തങ്ങൾ വായിച്ചുകേട്ടും മറ്റുവിധത്തിലും അറിഞ്ഞ കാര്യങ്ങൾ ഭാവനയുമായി ഇഴുകിച്ചേരുമ്പോൾ ഉപബോധമനസ്സിന് തോന്നുന്ന വിഭ്രാന്ത ഭാവനകളാണ് പുനർജന്മകഥകളെന്ന് ശാസ്ത്രം പറയുന്നു. എന്നാൽ പ്രഗത്ഭരുടെ ഒരു പഠനസംഘത്തിന് ദീർഘകാലത്തെ ശ്രമം കൊണ്ട് മാത്രം തിരിച്ചറിയാൻ കഴിഞ്ഞ വിവരങ്ങൾ ഫോർഡിന്റെ മനസ്സിന് എങ്ങനെ മുൻകൂട്ടി ലഭ്യമായി എന്ന ചോദ്യത്തിനു മുൻപിൽ ശാസ്ത്രം പകച്ചു നിൽക്കുകയും ചെയ്യുന്നു.

# അവിശ്വസനീയ സത്യങ്ങൾ
# ദുരന്തചിഹ്നങ്ങളുടെ രഹസ്യലോകം

സമ്പത്തും സൗഭാഗ്യവും ജീവിതത്തിലേക്ക് വെളിച്ചമായി കൊണ്ടുവരുന്ന ഭാഗ്യരത്നങ്ങളുടെയും സൗഭാഗ്യ ചിഹ്നങ്ങളുടെയും ഭാഗ്യ നമ്പരുകളുടെയും ഭാഗ്യ വാഹനങ്ങളുടെയും കഥകൾ നമുക്ക് ഏറെ പരിചിതമാണല്ലോ. നിമിത്ത ശാസ്ത്രവും സാമുദ്രിക ലക്ഷണശാസ്ത്രവും രഹസ്യമായെങ്കിലും പിന്തുടരുന്നവരുടെ എണ്ണം സമൂഹത്തിൽ പ്രത്യേകിച്ചും കലാകാരന്മാരുടെയും മധ്യവർഗ്ഗബുദ്ധിജീവികളുടെയും ഇടക്ക് കൂടിവരുന്ന കാലഘട്ടവുമാണ് നമ്മുടേത്. ഭാഗ്യം കൊണ്ടുവരുമെന്ന് കരുതപ്പെടുന്ന വസ്തുക്കളെപ്പോലെത്തന്നെ, പരക്കെ നിർഭാഗ്യം കൊണ്ടുവരുന്ന ചില വസ്തുക്കളുടെയും കഥകൾ ചിലരെങ്കിലും കേട്ടിരിക്കാനിടയുണ്ട്. അത്തരത്തിൽപ്പെട്ട ചില വസ്തുക്കൾ ലോക ശ്രദ്ധ തന്നെ പിടിച്ചുപറ്റുകയും ചെയ്തു. കൈവശം വച്ചിരുന്നവർക്കെല്ലാം പരക്കെ നിർഭാഗ്യം വരുത്തുകയും ചെയ്ത ചില വസ്തുക്കൾ ശാസ്ത്ര ലോകത്തിന്റെ വിശദീകരണങ്ങൾക്ക് വഴങ്ങാതെ ഇന്നും നിലകൊള്ളുന്നു. ഇവ കഥകളല്ല, അനുഭവസാക്ഷ്യങ്ങലാണ് എന്ന വസ്തുത നമ്മളെ ആശ്ചര്യപ്പെടുത്തിക്കൊണ്ട് യുക്തിവാദത്തിന് നേരെ ചോദ്യചിഹ്നങ്ങളായി ഉയർന്നു നിൽക്കുകയും ചെയ്യുന്നു.

ഇതാ അത്തരം ചരിത്രത്തിന്റെ ചില ഏടുകൾ.

> ഈ പ്രപഞ്ചത്തിലെ സാഗരതീരത്ത് ചിപ്പിയും കക്കയും പെറുക്കി നടക്കുന്ന ചെറിയ കുട്ടിയാണ് ഞാൻ! അറിയപ്പെട്ടതിനെക്കാളും എത്രയോ അജ്ഞാത രഹസ്യങ്ങൾ ഈ പ്രപഞ്ചസമുദ്രത്തിന്റെ നിഗൂഢതകളിൽ ഇനിയും മറഞ്ഞിരിക്കുന്നു.
>
> ഐസക് ന്യൂട്ടൺ

## ചിരിക്കുന്ന ബുദ്ധ സന്യാസി

1928 ലെ ഒരു തെളിഞ്ഞ പ്രഭാതം. ജപ്പാനിലെ തിരക്കേറിയ അങ്ങാടി നഗ
രങ്ങളിലൊന്നിൽ കൗതുക വസ്തുക്കൾ തേടിയിറങ്ങിയ യൂറോപ്യൻ ദമ്പതികൾ
യാദൃശ്ചികമായി ഒരു പുരാവസ്തു വില്പന ശാലയിൽ ചെന്നെത്തി. ഉദയസൂ
ര്യന്റെ നാട്ടിലെ അനവധി അത്ഭുത വസ്തുക്കൾ നിറഞ്ഞിരുന്ന പ്രസ്തുത വില്പ
നശാലയിൽ അവരെ - ചാൾസിനെയും മേരിയേയും - ഏറ്റവും ആകർഷിച്ചത്
ചിരിക്കുന്ന ബുദ്ധ സന്യാസിയുടെ ഒരു ചെറിയ പ്രതിമയായിരുന്നു. അതിന്
നിശ്ചയിച്ചിരുന്ന വില! അതിന്റെ പുരാവസ്തുമൂല്യവും കലാപരമായ നിർമ്മാണ
ആധിക്യവും കണക്കിലെടുത്താൽ വളരെ തുച്ഛമാണെന്നു
പോലും മേരിക്ക് അഭിപ്രായമുണ്ടായിരുന്നു. എന്നിരുന്നാലും
ചെറിയ വിലപേശലിനു ശേഷമാണ് ചാൾസ് ആ പ്രതിമ സ്വന്ത
മാക്കിയത്. ഇത്തരം പ്രതിമകൾ ഐശ്വര്യ ദായകമാണെന്ന്
എവിടെയോ വായിച്ചിരുന്നുവെന്ന് ചാൾസ് മേരിയോട് പറ
യുകയും ചെയ്തു.

മേരിയുടെ വസ്ത്രങ്ങളും മറ്റും സൂക്ഷിച്ചിരുന്ന പെട്ടി
യിൽ ഈ പ്രതിമയും ഭദ്രമാക്കി വച്ച് അവർ യാത്ര തുടർന്നു.

ജപ്പാനിൽ നിന്നും കപ്പലിൽ ഫിലിപ്പൈൻസിലെ മനില
യിലേക്ക് പൊയ്ക്കൊണ്ടിരിക്കവെ മേരിയ്ക്ക് ചെറിയ തോതിൽ
പല്ലുവേദന അനുഭവപ്പെട്ടു. ആദ്യം ലഘുവായി തുടങ്ങിയ വേദന പെട്ടെന്ന്
ശക്തമായി. കപ്പലിലെ ഡോക്ടർ നൽകിയ വേദനസംഹാരികളെ മറികടന്ന്
വായ്തുറക്കുന്നതിനുപോലും അസാധ്യമാകുന്ന മട്ടിൽ രോഗം മൂർച്ഛിക്കുന്നതായി
കണ്ടപ്പോൾ മനിലയിലെ ഒരു ദന്തരോഗ വിദഗ്ധനെ കണ്ടു. നിർഭാഗ്യമെന്നു പറ
യട്ടെ, ദന്തരോഗവിദഗ്ധന്റെ ശ്രമങ്ങളുടെയിടയിൽ പ്രധാന ഞരമ്പുകളിലൊന്ന്
പൊട്ടുകയും ശക്തമായ രക്തപ്രവാഹവും തുടർന്ന് അത് നിറുത്തുന്നതിനുള്ള
ശസ്ത്രക്രിയയിലും കാര്യങ്ങൾ ചെന്നെത്തുകയും ചെയ്തു.

മുറിവും വേദനയുമായി മേരിയും കൂടെ ചാൾസും യാത്ര തുടർന്നു.
ഇക്കുറി കപ്പൽ ആസ്ട്രേലിയയിലേക്കായിരുന്നു. യാത്രമധ്യേ ചാൾസിന് പല്ല്
വേദനയുടെ ലക്ഷണങ്ങൾ കണ്ടു തുടങ്ങി. ക്രമേണ വേദന മൂർച്ഛിച്ച് അസഹ്യ
മായ അവസ്ഥയിലെത്തുകയും ചെയ്തു. വിചിത്രമെന്നു പറയട്ടെ ആസ്ട്രേലി
യയിലേക്കുള്ള യാത്രയിൽ ബുദ്ധ സന്യാസിയുടെ പ്രതിമ മേരി ചാൾസിനെ ഏൽപ്പി
ച്ചിരുന്നു. ആസ്ട്രേലിയായിൽ നിന്നും ചാൾസ് ദമ്പതികൾ പ്രത്യേക വാഹന
ത്തിൽ ന്യൂസീലാന്റ് സന്ദർശനത്തിന് പോകാനിടയായി. പ്രസ്തുത യാത്രാവേ
ളയിൽ കപ്പലിൽ തങ്ങിയ ഒരു വൃദ്ധയുടെ, പക്കൽ പ്രതിമയുൾപ്പെടെയുള്ള ലഗേജ്

ജാപ്പനീസ് ബാ...
പ്രതി...

ഏൽപിച്ചിട്ടായിരുന്നു യാത്ര. പ്രസ്തുത യാത്രാവേളയിൽ പല്ല് വേദനക്കു ഗണ്യമായ ശമനമുണ്ടായതായി ചാൾസിനും മേരിക്കും അനുഭവപ്പെട്ടുവെങ്കിലും ന്യൂസിലാന്റിലെ കാലാവസ്ഥയുടെ പ്രത്യേകതയാവാമെന്നു സമാധാനിക്കുകയാണവർ ചെയ്തത്. എന്നാൽ കപ്പലിൽ തിരിച്ചെത്തിയ ചാൾസിനെ അത്ഭുതപ്പെടുത്തിക്കൊണ്ട് പ്രതിമ സൂക്ഷിച്ചിരുന്ന വൃദ്ധയുടെ നീരുവന്നു വീർത്ത കവിൾത്തടമാണ് അവർക്ക് കാണാൻ കഴിഞ്ഞത്.

വിഡ്ഢിത്തമാണെന്നു തോന്നിയെങ്കിലും, തങ്ങളുടെ പുതിയ കൗതുകവസ്തുവും ദന്തരോഗവുമായി അജ്ഞാതമായ എന്തോ ബന്ധമുള്ളതായി മേരിക്കു തോന്നി. അവൾ അത് ചാൾസിനോട് പറയുകയും ചെയ്തു. കളിയാക്കിചിരിക്കുന്നതിനു പകരം, അനുകൂലമായ ഒരു മുഖഭാവമായിരുന്നു അയാളിലും. ഒടുവിൽ യാത്രാകപ്പൽ അമേരിക്കൻ തീരത്തെത്തി. അമേരിക്കയിൽ ചാൾസിന്റെ അമ്മായിയുടെ വാസസ്ഥലം സന്ദർശിക്കാൻ ദമ്പതികൾ തീരുമാനിച്ചു. ബന്ധുദർശനത്തെക്കാളുപരി, പുരാവസ്തുക്കളിലും, നിഗൂഢശാസ്ത്രങ്ങളിലും തത്പരയായിരുന്ന പ്രസ്തുത അമ്മായിയെ പ്രതിമ കാണിച്ച് സംശയനിവർത്തി തേടുകയെന്നതും അവരുടെ ലക്ഷ്യമായിരുന്നു.

പ്രതിമ കൈമാറിക്കിട്ടിയ ഉടൻതന്നെ അമ്മായി വിശദ പരിശോധനക്കായി തയ്യാറെടുത്തു. ഇത്തരം പ്രതിമകൾ സാധാരണ ഭാഗ്യദായകങ്ങളാണെന്ന് പൊതുവെ അഭിപ്രായപ്പെടുകയും ചെയ്തു. ഒരു ലെൻസും ചെറിയ ദണ്ഡുകളുമായി പ്രതിമ പരിശോധന നടത്തിക്കൊണ്ടിരിക്കെ അമ്മായി മുഖത്തെ സന്തോഷം പെട്ടെന്ന് മാഞ്ഞു പോകുന്നത് ചാൾസ് കണ്ടു. അവർ ചാൾസിനെ സമീപത്തേക്ക് മെല്ലെ മാടി വിളിച്ച്, ലെൻസ് പ്രതിമയുടെ ഇടതു കവിളിനു നേരെ പിടിച്ചു സൂക്ഷിച്ചു നോക്കാൻ പറഞ്ഞു. വളരെ സൂക്ഷ്മമായി ലെൻസിലൂടെ നോക്കുമ്പോൾ മാത്രം കാണാവുന്ന തരത്തിൽ സൂചികൊള്ളുന്നവണ്ണമുണ്ടായിട്ടുള്ള മൂന്നു പാടുകൾ ചാൾസ് കണ്ടു. ഈയം തേച്ചുണക്കിയ പ്രസ്തുത പാടുകളിൽ വളരെ സൂക്ഷ്മമായി രക്തക്കറപോലെ തോന്നിക്കുന്ന അടയാളങ്ങളും, പൗരസത്യ ദുർമന്ത്രവാദങ്ങളിൽ എന്തിനോ ഉപയോഗിച്ചതും, പ്രസ്തുത ദുഷ്കർമ്മങ്ങളുടെയാടുവിൽ ശത്രുദോഷത്തിന് രക്തം നിറച്ചു കൈമാറിയതുമായ വസ്തുവാണ് തന്റെ പുതിയ സമ്പാദ്യമെന്ന് കേട്ടു ചാൾസ് നിശ്ശബ്ദനായിരുന്നു.

സൗഭാഗ്യദായകമെന്ന് കരുതി, വിലകൊടുത്ത് ദുരന്തം വാങ്ങിയ കഥ തുടരുന്നതിന് മേരിക്ക് താത്പര്യമുണ്ടായില്ല. ലണ്ടനിൽ മടങ്ങിയയുടൻ ഒരു പുരാവസ്തു വ്യാപാരിക്ക് കിട്ടിയ വിലക്ക് പ്രതിമ കൈമാറി അവൾ ആശ്വാസം തേടി. ആരുടെയോ ദുരന്ത കഥകളിലെ രഹസ്യപാത്രമായി പ്രതിമ ഇന്നും കഥ തുടരുന്നുണ്ടാവണം.

## യുദ്ധക്കുറ്റവാളിയായ മോട്ടോർകാർ

ഇത് ശാപങ്ങളുടെ ചരിത്രത്തിലെ ഒരു സംഭവമല്ല. ശാപംപേറിയ ഒരു മോട്ടോർ കാർ ലോക ചരിത്രം തന്നെ മാറ്റി മറിച്ച കഥയാണ്. ഒരു പക്ഷേ ഇത്രയും കുപ്രസിദ്ധമായ ഒരു ദൗർഭാഗ്യ പ്രതീകം ചരിത്രത്തിൽ തന്നെ വേറെ കാണാൻ കഴിയില്ല.

ലോകം കത്തിയെരിഞ്ഞ ഈ കഥയിലെ കഥാപാത്രം ഒരു മേൽമൂടിയില്ലാത്ത ഒരു ആദ്യകാല മോട്ടോർ കാറാണ്. കാലം 1914. ജൂലൈ മാസത്തിന്റെ ഈറൻ ദിനങ്ങളിലൊന്നിൽ ആസ്ട്രിയായുടെ കിരീടാവകാശിയായ രാജകുമാരൻ ആർച്ച് ഡ്യൂക്ക് ഫ്രാൻസ് ഫെർഡിനന്റ് ഭാര്യയോടൊപ്പം പ്രസ്തുത തുറന്ന കാറിൽ യാത്ര ചെയ്യുകയാണ്. പെട്ടെന്ന് കാറിന്റെ മുന്നിലേക്ക് ഒരു യുവാവ് കടന്നു കയറി. തന്റെ കൈത്തോക്ക് രാജകുമാരന് നേരെ ചൂണ്ടി ഉന്നം തെറ്റാതെ നിറയൊഴിച്ചു. അയാളുടെ വെടിയുണ്ട പാഞ്ഞു കയറിയത് ചരിത്രത്തിലേക്കായിരുന്നു. കാരണം ഒന്നാം ലോക മഹായുദ്ധത്തിന് തുടക്കമിട്ട സംഭവമെന്ന നിലയിൽ മേൽപ്പറഞ്ഞ കൊലപാതകം നിരവധി വായനക്കാർ ചരിത്ര പുസ്തകത്തിൽ നിന്നും പഠിച്ചിരിക്കാം. എന്നാൽ ചരിത്രം കാണാതെ പോയ കഥയാണ് നമ്മുടെ വിഷയം. രാജകുമാരൻ സഞ്ചരിച്ചിരുന്ന പ്രസ്തുതകാർ അതിന്റെ ഉടമസ്ഥർക്കെല്ലാം കൊടിയ ദുരന്തം സമ്മാനിച്ച നിഗൂഢ ശാപം പേറിയിരുന്ന, അജ്ഞാത ശാപത്തിന്റെ കെട്ടുപാടുകൾ നിറഞ്ഞിരുന്ന യന്ത്രമായിരുന്നു എന്നതാണ് രസകരവും അതേസമയം വിസ്മയകരവുമായ രഹസ്യം.



കാറ്റുകളിലും, മോട്ടോർ വാഹനങ്ങളിലും ഭാഗ്യനമ്പരുകളിലും സൗഭാഗ്യവും ദൗർഭാഗ്യവും തിരയുന്നവർ ഇന്നും നമ്മുടെ ചുറ്റുമുള്ള സ്ഥിതിക്ക് മേൽപ്പറഞ്ഞ കാറിന്റെ കഥ നമ്മുടെ താത്പര്യം വളർത്താതിരിക്കില്ല. തന്റെ ആദ്യയുടമയായ രാജകുമാരന് ദുർമരണം സമ്മാനിച്ച പ്രസ്തുതകാർ തുടർന്ന് വാങ്ങിയത് ജനറൽ പോടിയോറക്ക് എന്ന അസ്ട്രിയൻ സൈന്യാധിപനായിരുന്നു. കാറിന്റെ കൈവശാവകാശം ലഭിച്ചതോടൊപ്പം വന്ന ദുരന്തം അദ്ദേഹത്തിന്റെ യുദ്ധമുന്നണിയെ ബാധിച്ചു. തുടർച്ചയായി ദയനീയ പരാജയം ഏറ്റുവാങ്ങിയ ജനറലിനെ ഒടുവിൽ രാജാവ് തിരികെ വിളിപ്പിച്ചു. പരാജിതനും അപമാനിതനുമായി ജനമദ്ധ്യത്തിൽ ഒറ്റപ്പെട്ട് മരിക്കാനായിരുന്നു ഒരു കാലത്ത് സുപ്രസിദ്ധനായിരുന്ന

ആ ജനറലിന്റെ വിധി. തുടർന്ന് സൈന്യത്തിലെ ഒരു ക്യാപ്ടൻ പ്രസ്തുതകാറിന്റെ ചുമതല ഏറ്റെടുത്തു തികച്ചും ഒൻപതു ദിവസം കഴിയുന്നതിനുമുൻപായി ദയനീയമായ ഒരു അപകടരംഗത്തിന് പാത്രമാകാനായിരുന്നു പാവത്തിന്റെ നിയോഗം. പാതയോരത്തെ രണ്ടു പാവം കർഷകരെ നിലത്തുരച്ച് ഒരു വൻമരത്തിലിടിച്ച് തകർന്നു കിടക്കുന്ന കാറിന്റെ ദൃശ്യമായിരുന്നു അന്ന് നഗരവാസികൾ കണികണ്ടത്.

തുടർന്ന് അറ്റകുറ്റപ്പണികൾ നടത്തി പുതുക്കിയെടുത്ത കാർ, യുഗോസ്ലാവ്യായുടെ ഗവർണ്ണർക്ക് കൈമാറിക്കിട്ടി. നിരന്തരമായ അപകട പരമ്പരകൾ പിന്തുടർന്നു കണ്ടപ്പോൾ ഭയന്നുപോയ ഗവർണ്ണർ കാർ കൈമാറ്റത്തിന് തയ്യാറെടുത്തു. പക്ഷേ കൈമാറ്റം സാധ്യമാകുന്നതിനു മുൻപ് തന്റെ ഇടതുകൈ ഒരപകടത്തിൽ നഷ്ടപ്പെടുന്നത് അദ്ദേഹത്തിന് ഒഴിവാക്കാൻ കഴിഞ്ഞില്ല.

തുടർന്ന് ഒരു ഡോക്ടർക്ക് കൈമാറിക്കിട്ടിയ കാർ അദ്ദേഹത്തിന്റെ ജീവൻ തന്നെ വിലയായെടുത്തു. തുടർന്ന് കാറിന് ലഭിച്ച അവകാശി സൈമൺ എന്ന രത്നവ്യാപാരിയായിരുന്നു. അയാൾക്കും വിധി മറിച്ചായില്ല. പിന്നീട് ചരിത്രത്തിന്റെ ഭാഗമായ പ്രസ്തുത കാറിനെ വൻ വിലകൊടുത്ത് ഒരു സെർബിയൻ കർഷകൻ സ്വന്തമാക്കി. ഒപ്പം മരണവും ഒടുവിൽ ഒരു ഗ്യാരേജുടമ കാർ സ്വന്തമാക്കിയെങ്കിലും ഒരു ഓവർടേക്കിംഗ് ശ്രമത്തിനിടയിൽ ജീവൻ വെടിയാൻ അയാൾക്കും വിധിയുണ്ടായി.

ഉടമസ്ഥർക്കെല്ലാം മരണമോ തുല്യദുരന്തങ്ങളോ സമ്മാനിച്ച പ്രസ്തുത കാർ ദുരാവിഷ്ട വസ്തുവെന്നപോലെ വെറുക്കപ്പെട്ടു തുടങ്ങി. ഒടുവിൽ വിയന്ന മ്യൂസിയത്തിൽ ചരിത്രത്തിന്റെ ഭാഗമായി പ്രദർശനവസ്തുവായി മാറിയ പ്രസ്തുത വാഹനം ഇന്നും കാഴ്ചക്കാർക്ക് ഉൾക്കിടിലമായി നിലക്കൊള്ളുന്നു.

## ശപിക്കപ്പെട്ട കപ്പൽ

മനുഷ്യനിർമ്മിതമായ വാഹനങ്ങളിൽ ഒരു പക്ഷെ ഏറ്റവും ശപിക്കപ്പെട്ടതായി കണക്കാക്കപ്പെടുന്നത് ഒരു കപ്പലാണ് - ഒരു ആവിക്കപ്പൽ. ആദ്യമായി കടലിലിറങ്ങിയ നാൾ മുതൽ ദുരന്തങ്ങളുടെ പരമ്പരയ്ക്കു വിധേയമായ പ്രസ്തുത കപ്പലിനെ ഭൂതബാധിതമെന്നു വരെ ആൾക്കാർ കരുതിപ്പോയിരുന്നു. പക്ഷെ രൂപത്തിലും ഭാവത്തിലും രാജകീയ സൗന്ദര്യം പേറിയിരുന്ന, ലോക പ്രശസ്തമായ ശില്പികളുടെ കരലാളനമേറ്റു വാങ്ങിയ പ്രസ്തുത കപ്പൽ, നിർമ്മാണ വേളയിൽ ആരുടെയും മോഹന സ്വപ്നമായിരുന്നു. അവളുടെ പേര് ഗ്രേറ്റ് ഈസ്റ്റേൺ.

1854 ൽ, ഐ. കെ. ബ്രൂണൽ എന്ന വിഖ്യാതനായ എൻജിനിയറുടെ ഭാവനയിൽ നിന്നുമാണ് "ഗ്രേറ്റ് ഈസ്റ്റേൺ" പിറവികൊള്ളുന്നത്. വിക്ടോറിയൻ കാലഘട്ടത്തിന് സ്വപ്നം കാണാൻ പോലും കഴിയാത്ത സവിശേഷതകൾ തന്റെ കപ്പലിൽ ഇണക്കിചേർക്കുന്നതിനു ബ്രൂണൽ അനിതരമായ സാമർത്ഥ്യം കാണിച്ചിരുന്നു. ഉദ്ദേശം 4000 യാത്രക്കാരും അവരുടെ സാധനസാമഗ്രികളും വഹിക്കുന്നതിനുള്ള സൗകര്യം, 211 മീറ്ററോളം നീളമുള്ള പാമരം അതും ഉരുക്കു കൊണ്ട് തീർത്തത് തുടങ്ങിയവ ഉൾക്കൊണ്ടിരുന്ന കപ്പലിന്റെ പണി നൂറുകണക്കിനു തൊഴിലാളികളുടെ നിരവധി ദിവസത്തെ പ്രയത്നം കൊണ്ടാണ് പൂർത്തിയാക്കിയതു പോലും. ഒടുവിൽ തെംസ് നദീമുഖത്ത് അവളുടെ കന്നിയാത്രക്കു മുഹൂർത്തം കുറിക്കപ്പെട്ടു. 1858 ജാനുവരി മാസം 31-ാം തീയതി. തുടക്കത്തിൽ തന്നെ നിർമ്മാതാക്കൾ കടംകയറിയിരുന്നതിനാൽ ധനകാര്യ സ്ഥാപനങ്ങളിലൊന്ന് കപ്പലിന്റെ ഉടമസ്ഥാവകാശം ഏറ്റെടുക്കുകയും ഒരു യാത്രപോലും തരമാകാതെ നിർമ്മാതാക്കൾക്കു കപ്പൽ വിട്ടുകൊടുക്കേണ്ടി വരുകയും ചെയ്തു. പുതിയ ഉടമസ്ഥർ കപ്പലിന്റെ സഞ്ചാരപഥം തെംസിൽ നിന്നും വടക്കേ അറ്റ്ലാന്റിക്കൻ തീരത്തേക്കു മാറ്റുകയും ചെയ്തു. കന്നിയാത്ര തുടങ്ങുന്നതിനു ഏതാനം നിമിഷം മുൻപ് കപ്പലിന്റെ നിർമ്മാതാവായ ബ്രൂണലിനു കലശലായ നെഞ്ചുവേദന അനുഭവപ്പെട്ടു. തുടർന്നു കഠിനമായ ഹൃദയാഘാതവും. തുടർന്നു തന്റെ മോഹസാഫല്യമായ കപ്പലിന്റെ യാത്രാവിശേഷങ്ങളുടെ കഥയറിയാൻ കഴിയാതെ ബ്രൂണൽ അന്ത്യശ്വാസം വലിക്കുകയും ചെയ്തു.

അതൊരു തുടക്കം മാത്രമായിരുന്നു. കന്നിയാത്രക്കിടയിൽ കപ്പലിന്റെ ഒരു വാൽവിലുണ്ടായ തകരാർ കാരണമുണ്ടായ പൊട്ടിത്തെറിയിൽ ഏതാനും ജീവനക്കാരുടെ മരണമായിരുന്നു അടുത്ത ദുരന്തം. അറ്റകുറ്റപണികൾക്കിടയിൽ മറ്റൊരുപൊട്ടിത്തെറിയിൽ വീണ്ടും മറ്റൊരു തൊഴിലാളി മരണമടഞ്ഞു. ഇതിനുശേഷം ഉല്ലാസയാത്രാനൗകയായി പ്രസ്തുതകപ്പൽ ഉപയോഗിക്കുന്നതിനായിരുന്നു ഉടമസ്ഥരുടെ തീരുമാനം. ഉല്ലാസയാത്രക്കിടെ ഹോളിവുഡിനു

സമീപം കപ്പൽ കൊടുങ്കാറ്റിൽപ്പെടുകയും കനത്തനാശനഷ്ടങ്ങൾക്കു വിധേയമാവുകയും ചെയ്തു. തുടർന്നു ഏതാനും ദിവസങ്ങൾക്കിടെ ക്യാപ്ടനും മറ്റൊരു കപ്പൽ ജോലിക്കാരനും മുങ്ങിമരിക്കുന്നതിനു കാരണമായ മറ്റൊരു അപകടമുണ്ടായി. തുടർന്നു ഏതാനും നാളത്തേക്ക് യാത്ര നിറുത്തേണ്ടിവരികയുമുണ്ടായി.

അടുത്ത ദുരന്തം ഇംഗ്ലണ്ടിലേക്കുള്ള യാത്രയിലാണ് നേരിട്ടത്. യാത്രാമധ്യേ. ഒരു ചെറു ബോട്ടുമായി കൂട്ടിയിടിച്ച് ബോട്ടിലെ ജീവനക്കാരുടെ മരണത്തിന് കാരണമായി ആ യാത്ര. തുടർന്ന് ചെറുതും വലുതുമായ ദുരന്തങ്ങൾ ഓരോ യാത്രയിലും ഗ്രേറ്റ് ഈസ്റ്റേണിനെ വേട്ടയാടി. അറ്റകുറ്റപ്പണികളും നഷ്ട പരിഹാരവുമായി 13 ലക്ഷത്തിലധികം പൗണ്ട് ഉടമകൾക്ക് നഷ്ടപ്പെടുകയും ചെയ്തു. ഒടുവിൽ 1864 ൽ അവളുടെ കൈവശാവകാശം ഒഴിയുന്നതിന് കമ്പനി തീരുമാനിച്ചു. പക്ഷേ ഓരോ യാത്രയിലും, ദുരന്തം പേറിയ ഗ്രേറ്റ് ഈസ്റ്റേൺ വാങ്ങുന്നതിന് ആരുമെത്തിയില്ല. അവസാനം ഇരുമ്പുവിലക്ക് 25000 പൗണ്ടിന് ലോകോത്തര കപ്പലുകളുടെ റാണി എന്ന് ഒരിക്കൽ വിശേഷിക്കപ്പെട്ടിരുന്ന ഗ്രേറ്റ് ഈസ്റ്റേൺ വില്ക്കേണ്ടതായി വന്നു. യാത്രികർക്ക് ദുരന്തവും ഉടമകൾക്ക് ദാരിദ്ര്യവും കൊണ്ടുവരുമെന്ന് വിശ്വസിക്കപ്പെട്ട പ്രസ്തുത കപ്പൽ പിന്നീട് യാത്രാവാഹനമായി ഉപയോഗിക്കാൻ ആരും ധൈര്യപ്പെട്ടില്ല. ഒടുവിൽ ഏഡൻ തുറമുഖത്തിലേക്ക് ടെലിഗ്രാഫ് കേബിൾ സമുദ്രാന്തർ ഭാഗം വഴി സ്ഥാപിക്കുന്ന പണിക്ക് പ്രസ്തുത കപ്പൽ നിയോഗിക്കപ്പെട്ടു. പക്ഷേ ദുരന്തം അവിടെയും വിട്ടുമാറിയില്ല. ലിവർ പൂളിനടുത്ത് വച്ച് മറ്റൊരു കപ്പലുമായി കൂട്ടിയിടിച്ച് തകരാറിലായതിനെ തുടർന്ന് 1886 ൽ പൊളിച്ചു വിൽക്കുന്നതിനായി ഒരു ഇരുമ്പു വ്യാപാരിക്ക് പ്രസ്തുത കപ്പൽ കൈമാറ്റപ്പെട്ടു.

ഓരോ യാത്രയിലും ദുരന്തം മാത്രം കൈമാറികിട്ടിയ പ്രസ്തുത ആഢംബര കപ്പലിന്റെ വിധി പലർക്കും ഇന്നും നിഗൂഢമായി നിൽക്കുന്നു. ഒടുവിൽ ഇരുമ്പു വ്യാപാരികൾ കപ്പൽ പൊളിക്കുമ്പോൾ കപ്പലിന്റെ ഇരട്ട ഭിത്തിയുള്ള യന്ത്രഭാഗങ്ങൾക്കിടയിൽ ഉരുക്കു പാളികളോടു അമർന്നു പോയ രണ്ടു അസ്ഥികൂടങ്ങൾ കണ്ടു കിട്ടി. നിർമ്മാണഘട്ടത്തിലെപ്പോഴോ അപകടം പറ്റി അമർന്നു ചേർന്ന് രക്ഷപ്പെടാനാവാത്തവണ്ണം യന്ത്ര ഭിത്തികളോട് അള്ളിപ്പിടിച്ചിരിക്കുന്ന വിധം, രണ്ടു ജോലിക്കാരുടെ അസ്ഥികൂടങ്ങളായിരുന്നു അവ. ഗതികിട്ടാതെ പോയ ആ ദുരന്താത്മാവുകളുടെ സാന്നിദ്ധ്യമാണോ കപ്പലിനെ വേട്ടയാടിയതെന്ന ചോദ്യം ഇന്നും നിഗൂഢതയായി ബാക്കി നിൽക്കുന്നു.

## ശപിക്കപ്പെട്ട പുസ്തകം

ആഫ്രിക്കയുടെയും ഹെയ്ത്തി തുടങ്ങിയ വിദൂര ദ്വീപസമൂഹങ്ങളുടെയും നിഗൂഢമായ വിചിത്രാചാരങ്ങൾ നിരവധിയാണ്. ദുർമന്ത്രവാദങ്ങളും, പ്രേതപിശാചു സേവയും മന്ത്രവാദികളും നിറഞ്ഞു നിൽക്കുന്ന പ്രസ്തുത ലോകവുമായി ബന്ധപ്പെട്ടതാണ് ഈ സംഭവം.

ആഫ്രിക്കൻ ദുർമന്ത്രവാദങ്ങളിൽ ഏറ്റവും ശക്തവും, ഭീകരവുമായി കരുതപ്പെടുന്നതാണ് വുഡോ. വാമൊഴികളുടെ രൂപത്തിൽ മാത്രം ഗോത്രാധിപന്മാരും മന്ത്രവാദികളും അഭ്യസിച്ചു വരുന്ന പ്രസ്തുത മന്ത്രങ്ങൾ ആലേഖനം ചെയ്യുന്നതും അവയെ അപഹസിക്കുന്നതും കൊടിയ ദുരന്തങ്ങൾക്ക് കാരണമായേക്കാമെന്നാണ് ഗോത്രവർഗ്ഗ വിശ്വാസം. 1970 നോടടുത്ത് മരണമടഞ്ഞ റോബർട്ട് ഹെയ്നൽ എന്ന അമേരിക്കൻ കേണൽ ഇത്തരമൊരു ദുരന്തത്തിന്റെ ഇരയാണെന്ന് കരുതപ്പെടുന്നു.

അമേരിക്കൻ സേനയുടെ ഭാഗമായി 1964 ൽ ഹെയ്ത്തി ദ്വീപിൽ എത്തിച്ചേർന്ന റോബർട്ട്, പ്രസ്തുത ദ്വീപിലെ ഭീകര ഭരണാധികാരിയായിരുന്ന പപ്പാഡോക് അഭ്യസിച്ചു ശീലിച്ച വുഡോ ആചാരങ്ങളെക്കുറിച്ചും അഭിചാര വിദ്യകളെക്കുറിച്ചും അറിയാനിടയായി, പ്രസ്തുത അഭിചാര പ്രയോഗങ്ങളിൽ അമിത താത്പര്യം തോന്നിയ റോബർട്ട് ഗോത്രവർഗ്ഗങ്ങളിൽ നിന്നും പ്രസ്തുത വിദ്യകളുടെ പലനിഗൂഢതകളും ശേഖരിക്കുകയും പഠിക്കുകയും ചെയ്തു.

അമേരിക്കയിൽ തിരിച്ചെത്തിയതിനുശേഷം താൻ പഠിച്ചതും അറിഞ്ഞതുമായ വുഡോ അഭിചാരക്രിയകളെക്കുറിച്ച് റിട്ടൺ ഇൻ ബ്ലഡ് എന്ന പേരിൽ ഒരു പുസ്തകം തയ്യാറാക്കുന്നതിന് ശ്രമമാരംഭിച്ചു റോബർട്ട്. പ്രസ്തുത പുസ്തകത്തിന്റെ ഭാഗമായി തയ്യാറാക്കിയ ലേഖനങ്ങളും കുറിപ്പുകളും സാരംശരൂപത്തിൽ പ്രസിദ്ധീകരിക്കുന്നതിനും അദ്ദേഹം താത്പര്യം കാട്ടി. പ്രസ്തുത കുറിപ്പുകൾ വഴി വുഡോ അഭിചാരക്രിയകളും, ഹെയ്ത്തിയുടെ ദുർമന്ത്രവാദചരിത്രവും ശ്രദ്ധ പിടിച്ചു പറ്റുന്നതിനും ഇടയായി. തന്റെ ലേഖനങ്ങളിൽ വുഡോ രഹസ്യങ്ങൾ അനാവരണം ചെയ്തതോടൊപ്പം ദുരാചാരങ്ങളുടെയും ഭീകരമാന്ത്രിക വിദ്യകളെയും വിമർശന രൂപത്തിൽ അവതരിപ്പിക്കുന്നതിന് റോബർട്ട് പ്രത്യേക താത്പര്യം കാട്ടിയിരുന്നു.

തങ്ങളുടെ പാരമ്പര്യാചാരങ്ങളെ തുറന്നുകാട്ടിയെന്നു മാത്രമല്ല വിമർശിക്കുകയും ചെയ്ത റോബർട്ടിന് നേരെ വുഡോ മന്ത്രവാദിനി കൂടിയായ പപ്പാഡോകിന്റെ വിധവ വുഡോ മന്ത്രങ്ങളിലധിഷ്ഠിതമായ ശാപം ചൊരിഞ്ഞതായി കരുതപ്പെടുന്നു. തുടർച്ചയായി റോബർട്ടിന്റെ പുസ്തകത്തിനെ ദുരന്തം വേട്ട

യാടി തുടങ്ങി. പ്രസിദ്ധീകരണത്തിന് കൊണ്ടു പോകുന്ന വഴിയിൽ വച്ച് അതിശയകരമായി പ്രസ്തുത പുസ്തകത്തിന്റെ കൈയെഴുത്തു പ്രതി അപ്രത്യക്ഷമായി. പിന്നീട് പ്രസിദ്ധീകരണശാലയുടെ ഉപയോഗശൂന്യമായ ചവറുകൂനകൾക്കിടയിൽ നിന്നും കണ്ടെടുക്കുകയും ചെയ്തു. പുസ്തകത്തിലെ വിവരങ്ങൾ സംബന്ധിച്ച് റോബർട്ടുമായി അഭിമുഖത്തിന് നിയോഗിക്കപ്പെട്ടിരുന്ന ഒരു പത്ര റിപ്പോർട്ടർ തലേന്ന് പെട്ടെന്ന് രോഗബാധിതനാവുകയും തുടർന്ന് മരണമടയുകയും ചെയ്തു. മാത്രമല്ല പുസ്തക പ്രസിദ്ധീകരണ തീരുമാനത്തിനും ശേഷം മടങ്ങിവന്ന റോബർട്ടിനെ ഒരു തെരുവുനായ ആക്രമിക്കുകയും കൈകൾക്ക് മാരകമായി പരിക്കേൽപ്പിക്കുകയും ചെയ്തു. പിന്നീട് ഹൃദ്രോഗബാധയ്ക്ക് വിധേയമായ അദ്ദേഹം ദീർഘകാലം ആശുപത്രിയിൽ കഴിയേണ്ടതായും വന്നു.

ഒടുവിൽ 1979 ൽ ഹെയ്തിയ്ക്കടുത്ത് സെന്റ് ബെർത്ത്ലേമി ദ്വീപിൽ റോബർട്ട് ചെന്നു ചേരാനിടയായി. അപ്രതീക്ഷിതമായി ഹൃദ്രോഗം മൂർച്ഛിക്കുകയും ശക്തമായ ഹൃദയാഘാതത്തെ തുടർന്ന് പെട്ടെന്ന് മരണമടയുകയും ചെയ്തു. ഹെയ്തിയിൽ വുഡോ വിശ്വാസ പ്രകാരം ഒരാൾ ഹെയ്തിയ്ക്കെത്രയും അടുത്താകുന്നുവോ അത്രയും അഭിചാരബാധയുടെ ശക്തികൂടുന്നു എന്ന മാന്ത്രിക വിശ്വാസം അദ്ദേഹത്തിൽ ഫലപ്രാപ്തിയിലെത്തിയാവാം ഒരു പക്ഷേ ആ മരണത്തിനു പിന്നിൽ.

## പ്രതീക്ഷയുടെ ദുരന്ത രത്നം

ഭാഗ്യരത്നങ്ങളുടെയും നവരത്ന മോതിരങ്ങളുടെയും പ്രചാരം കമ്പ്യൂ
ട്ടർ യുഗത്തിലും ഏറിവരികയാണ്. വിശ്വസിച്ചാലുമില്ലെങ്കിലും അത്തരം രത്ന
ങ്ങൾ കൊണ്ടുവരുന്ന ഭാഗ്യ നിർഭാഗ്യങ്ങളുടെ കഥകൾ ഏറെ പ്രചാരമുള്ളവയാ
ണ്. അത്തരത്തിലൊന്നാണ് ഹോപ്പ് ഡയമണ്ട് എന്ന് വിളിക്കപ്പെട്ടിരുന്ന ഒരി
ന്ത്യൻ രത്നത്തിന്റെ കഥ.

ഗോൽക്കോണ്ടയിലെ ഖനികളിലൊന്നിൽ നിന്നും കിട്ടിയ വിലമതിക്കാനാ
വാത്ത രത്നമായിരുന്നു ഹോപ്പ്ഡയമണ്ട്. കൈമാറി മറിഞ്ഞ് ഒടുവിൽ ലൂയി
പതിനാലാമന്റെ രത്ന ശേഖരത്തിൽ എത്തിച്ചേരുന്നതു മുതലാണ് അതിമനോ
ഹരമായ പ്രസ്തുത രത്നം ലോകശ്രദ്ധയിൽ വരുന്നത്. പക്ഷെ ലൂയിക്ക് രത്നം
കൊണ്ടുവന്നത് മരണമായിരുന്നു. തുടർന്ന് ഫ്രഞ്ച് വിപ്ലവത്തിന്റെ രക്ത മേഘ
ങ്ങൾക്കിടയിൽ മറഞ്ഞിരുന്ന രത്നം പിന്നീട് ലോർഡ് ഫ്രാൻസിസ് ഹോപ്പിന്
സമ്മാനിക്കപ്പെട്ടു. അദ്ദേഹത്തിന്റെ പേരിൽ നിന്നാണ് പ്രസ്തുത രത്നത്തിന്
പ്രതീക്ഷയുടെ രത്നം എന്നയർത്ഥമുള്ള ഹോപ്പ്ഡയമണ്ട് എന്ന പേര് ലഭിച്ചതും.
അദ്ദേഹത്തിന്റെ ദാമ്പത്യ ബന്ധം തകർന്നുപോയതിന്റെ കാരണം പ്രസ്തുത രത്ന
മാണെന്ന് ധാരണയിൽ അദ്ദേഹത്തിന്റെ ഭാര്യ അതിന്മേൽ തിന്മയുടെ ശക്തി
കളെ ആവാഹിച്ചുകൊണ്ട് ഉഗ്രശാപം ചൊരിഞ്ഞതായിട്ടാണ് കഥ. എന്തായാലും
രത്നം പിന്നീട് ധരിച്ചവർക്കെല്ലാം കഠിനദുരന്തമായിരുന്നു അതു കൊണ്ടുവന്നത്
എന്നത് സത്യം.

തുടർന്നു രത്നം കൈവശം വന്നത് ജാക്വിസ് കോളോ എന്ന രത്ന
വ്യാപാരിയ്ക്കാണ്. അയാളത് നികോവ്സ്കി എന്ന റഷ്യാക്കാരന് വിൽക്കു
കയും ചെയ്തു. എന്നാൽ ദുരന്തം രണ്ടു പേരെയും പിന്തുടർന്നു. കച്ചവടമുറ
പ്പിച്ച് ദിവസങ്ങൾക്കം ഭ്രാന്തനായി ആത്മഹത്യ ചെയ്തു ജാക്വിസ് എന്ന വ്യാപാ
രി. രത്നം കൈവശം കിട്ടിയ നികോവ്സ്കി ഒരു നടിയുടെ കൊലപാതക
ത്തിൽ പങ്കാളിയാവുകയും, തുടർന്ന് ക്ഷുഭിതമായ ജനക്കൂട്ടത്തിന്റെ തല്ലേറ്റു മരി
ക്കുകയും ചെയ്തു. തുടർന്ന് ഒരു ഗ്രീക്ക് രത്ന വ്യാപാരിക്കാണ് രത്നം കൈമാ
റിക്കിട്ടിയത്. അകാലമരണം അയാളെയും പിടികൂടി. ഒടുവിൽ 1908 ൽ തുർക്കി
യിലെ സുൽത്താനായിരുന്ന അബ്ദുൾഹമീദിന് രത്നം സംഭാവന ചെയ്യപ്പെട്ടു.
പക്ഷേ 1909 ൽ സിംഹാസനം നഷ്ടപ്പെട്ട് രാജ്യം വിട്ടോടാനായിരുന്നു അയാളു
ടെയും വിധി. രത്നം അതിന്റെ ദുരന്ത യാത്ര തുടർന്നുകൊണ്ടിരുന്നു. ചില
കൈവശക്കാർ അകാലത്തിൽ അപകടമരണമടയുകയും മറ്റു ചിലർ മരണതുല്യ
മായ പീഢനങ്ങളേറ്റു വാങ്ങുകയും ചെയ്ത് ഒടുവിൽ എഡ്വേർഡ്മക്ലീൻ എന്ന
പത്രമുടമയുടെ പക്കലെത്തിച്ചേർന്നു - കൂടെ ദുരന്തവും. മദ്യപാനം മൂത്ത് ഭ്രാന്തെ

ടുത്ത മക്കളിന്റെ ഒരു കുഞ്ഞ് അപകടമരണത്തിനിടയാവുകയും ചെയ്തു. ഒടു
വിൽ ദുരന്തങ്ങൾ മാത്രം കൊണ്ടു വന്ന പ്രതീക്ഷയുടെ രത്നം (ഹോപ്ഡയമ
ണ്ട്), വാഷിംഗ്ടൺ സ്മിത്സോണിയൻ ഇൻസ്റ്റിറ്റ്യൂട്ടിലെ സ്ഫടികഖചിതമായ പേട
കത്തിനുള്ളിലേക്ക് മാറ്റപ്പെട്ടു. ഇന്നും ഭയം കലർന്ന ആകാംഷ സന്ദർശകരിലു
ണർത്തി സ്വന്തം നിഗൂഢ ദുരന്തത്തിന്റെ ലാഞ്ചനപോലുമില്ലാതെ ഹോപ്ഡയ
മണ്ട് പ്രസ്തുത ഇൻസ്റ്റിറ്റ്യൂട്ടിൽ സ്ഥിതി ചെയ്യുന്നു.

ഭാഗ്യരത്നങ്ങളുടെ ഫലപ്രാപ്തിയിൽ മനുഷ്യന് ഇന്ന് അമിതവും അനൽപവുമായ താത്പര്യം വളർന്നു വരുന്ന കാലമാണ്. ആഭരണശാലകളുടെയും സ്വർണ്ണവ്യാപാരികളുടെയും വാണിജ്യ താത്പര്യങ്ങൾ അവയിൽ പ്രതിഫലിക്കുന്നുണ്ടാവാം. എന്നാലും രാശിയുടെയും നാളിന്റെയും ഗ്രഹനിലയുടെയും അടിസ്ഥാനത്തിൽ രത്നങ്ങൾ ധരിക്കുന്ന രീതി ഇന്ന് വ്യാപകമത്രെ! ശനിയുടെ അപഹാരകാലത്ത് നീലരത്നം ധരിക്കണമെന്ന വിശ്വാസമുദാഹരണം.

സാഹിത്യത്തിലും രത്നങ്ങൾ ഏറെ പ്രശസ്തം. ക്ലിയോപാട്രയുടെ മരണഹേതുവായ മോതിരക്കല്ലുമുതൽ കോഹിനൂർ രത്നത്തിന്റെ തിളക്കം വരെ അങ്ങനെ പടർന്നു നിൽക്കുന്നു- ചരിത്രത്തിലും കൃതികളിലും

# സ്വപ്നങ്ങൾ - സ്വപ്നങ്ങൾ

മനുഷ്യ മനസ്സിനെ എന്നെന്നും മോഹിപ്പിച്ചിരുന്ന ചിലപ്പോഴൊക്കെ ഭയപ്പെടുത്തിയിരുന്ന പ്രതിഭാസമാണ് സ്വപ്നങ്ങൾ. ജീവിതത്തിൽ സ്വപ്നം കണ്ടിട്ടില്ലാത്തവർ ആരെങ്കിലും ഉണ്ടാകുമെന്ന് പറയാനാവില്ല. വരാൻ പോകുന്ന സുന്ദരദിനങ്ങളുടെ മുൻവഴികാട്ടിയായി, ഒരു ദുരന്തത്തിന്റെ നിമിത്തമായി സ്വപ്നങ്ങൾ എപ്പോഴും കണക്കാക്കപ്പെട്ടിരുന്നു. ശാസ്ത്രം, മനുഷ്യാഭിലാഷങ്ങളുടെ അബോധമനസ്സിലെ സാക്ഷാത്കാരമായി കണക്കാക്കി തള്ളിക്കളഞ്ഞ സ്വപ്നങ്ങൾ നിമിത്ത ശാസ്ത്രവും ലക്ഷണശാസ്ത്രവും മറ്റ് പല ഭാവി കാര്യങ്ങളുടെയും സൂചനയായിട്ടാണ് വിലയിരുത്താറുള്ളത്.

അത്തരം ചില കഥകൾ തുടർന്നു വായിക്കാം.

> മനുഷ്യമനസ്സിന്റെ അഗാതതലങ്ങളിൽ നിഗൂഢഗർത്തങ്ങളും ഇരുണ്ട പർവ്വത ഗോപുരങ്ങളും ഇനിയുംമെത്രയോ അറിയപ്പെടാതെ മറഞ്ഞിരിക്കുന്നു.!
>
> \- ഹോപ്കിൻസ്-

## മലയൻ സ്വപ്നശാസ്ത്രം

1932 ൽ നടന്ന സംഭവമാണ്. പെറ്റ്നൂൽ എന്ന സാഹസിക സഞ്ചാരി മലയൻ പർവ്വത മേഖലകളിൽ യാത്ര ചെയ്യുകയായിരുന്നു. മലയായിൽ കാണപ്പെട്ടിരുന്ന ടെമർസെനോയ് വർഗ്ഗക്കാരായ മലവർഗ്ഗ ഗോത്രക്കാരുടെ ആചാരങ്ങളിൽ ഏറെ തത്പരനായിരുന്നു, ഒരു നരവംശ ശാസ്ത്രജ്ഞൻ കൂടിയായ അദ്ദേഹം.

അവരുടെ ഏറ്റവും വിചിത്രമായ ആചാരമായിരുന്നു സ്വപ്നദർശന ഫലങ്ങളിലുള്ള താത്പര്യവും വിശ്വാസവും. ഒരു ഗോത്ര വർഗ്ഗ ബാലൻ രാത്രിയിൽ ഏതെങ്കിലും ഭീകരമൃഗത്തെ കണ്ടു ഭയപ്പെട്ടു എന്നിരിക്കട്ടെ! അയാളുടെ അച്ഛൻ ഉണർന്നയുടൻ തന്റെ കുട്ടിയോട് ഇപ്രകാരം പറയുന്നു.

"മകനെ! നീ നിന്റെ സഹോദരന്മാരെയും കൂട്ടുകാരെയും കൂട്ടി ആ ജീവിയോട് പോരാടണം. അതിനെ അങ്ങനെവിടാൻ പാടില്ല" കുട്ടി ഒരു തരം സ്വയം ഹിപ്നോസിസിന് വിധേയമാക്കപ്പെടുന്നതിന്നലവണ്ണം ഇപ്രകാരം ചിന്തിച്ചു കിടന്നുറങ്ങുന്നു. അത്തരം ഉറക്കത്തിൽ മേൽ പറഞ്ഞ മൃഗം ഇണങ്ങി തന്നോട് അടുത്തു പെരുമാറുന്നതായി അവൻ വീണ്ടും സ്വപ്നം കാണുമെന്നും അത് വരാൻ പോകുന്ന വിജയത്തിന്റെ മുന്നോടിയാണെന്നും അവർ വിശ്വസിക്കുന്നു.

സെൽഫ് ഹിപ്നോസിസ് എന്ന മനഃശാസ്ത്രത്തിൽ വിളിക്കപ്പെടുന്ന മേൽപ്പറഞ്ഞ അവസ്ഥ അത്ഭുതമാണെന്ന് പറയാനാവില്ല. പക്ഷേ ഒരു പരീക്ഷണ ഘട്ടത്തെയും തുടർന്നുള്ള ജീവിത വിജയത്തെയും കൃത്യമായി കാണിക്കുന്നതാണ് ഇത്തരം സ്വപ്നങ്ങൾ എന്ന വിശ്വാസം ശാസ്ത്ര ദൃഷ്ട്യാവിശദീകരണമില്ലാത്തതും പലപ്പോഴും യഥാർത്ഥത്തിൽ നേരിട്ടിട്ടുള്ളതുമത്രെ! ഒരിക്കൽ ഒരു മനുഷ്യൻ ജലകന്യകയുമായി കൂട്ടുകെട്ടിലായതായി സ്വപ്നം കണ്ടിരുന്ന കഥ നൂൻ വിശദീകരിക്കുന്നുണ്ട്. സ്വപ്നത്തിൽ പ്രത്യക്ഷപ്പെട്ട ജലകന്യക അയാളോട് നദിയിൽ കൂടുതൽ മീൻകിട്ടുന്ന സ്ഥലങ്ങൾ പറഞ്ഞു കൊടുക്കുന്നതായിട്ടാണ് സ്വപ്നം. ആദ്യമൊക്കെ ചിരിച്ചുകളഞ്ഞെങ്കിലും പിന്നീട് ഇതൊന്നു പരീക്ഷിക്കാൻ അയാൾ തീരുമാനിച്ചു. നദിയുടെ കൃത്യമായി രേഖാചിത്രം തയാറാക്കി, സ്വപ്നത്തിൽ കണ്ടതായി പറഞ്ഞ സ്ഥലങ്ങളിൽ അടയാളമിട്ടു. ആ സ്ഥലങ്ങളിൽ മീൻപിടിക്കാനിറങ്ങിയ നൂൻ അത്ഭുതപ്പെടുക തന്നെ ചെയ്തു. കാരണം നദിയുടെ മറ്റ് ഭാഗങ്ങളിൽ കിട്ടിയതിന്റെ എത്രയോ ഇരട്ടി മത്സ്യങ്ങളാണ് അവിടെ നിന്നും ലഭിച്ചത്. അക്കൂട്ടത്തിൽ അപൂർവ്വ ഇനം മത്സ്യങ്ങൾ പോലുമുണ്ടായിരുന്നു.

ഒരിക്കൽ മറ്റൊരാൾ കണ്ട സ്വപ്നത്തിൽ അവരുപയോഗിച്ചിരുന്ന ചൂണ്ടൻ കൊളുത്തിൽ ചിലമാറ്റങ്ങൾ വരുന്നതായാണ് കണ്ടത്. സാധാരണയിൽ നിന്ന്

വ്യത്യസ്തമായിട്ടുള്ള ചില വളവുകളും തിരിവുകളും തന്റെ ചൂണ്ടൽ കൊളുത്തിലും മീൻ കോരികയിലും വന്നിരിക്കുന്നതായിട്ടാണ് അയാൾ സ്വപ്നമായി കണ്ടത്. ഒടുവിൽ അയാൾ അത്തരം വളവുകൾ ചൂണ്ടലിൽ വരുത്താൻ തീരുമാനിച്ചു. അത്തരം ചൂണ്ടലുപയോഗിച്ച് മീൻപിടുത്തത്തിനിറങ്ങിയ അയാൾക്ക് സാധാരണ കിട്ടുന്നതിലും ഏറെ വലിപ്പമുള്ള മത്സ്യങ്ങൾ ലഭിച്ചു തുടങ്ങി. തുടർന്ന് മറ്റു ചിലരും അത്തരം ചൂണ്ടൽ ഉപയോഗിച്ചു നോക്കിയതായും നൂൻ വിവരിച്ചിട്ടുണ്ട്.

ഇത്തരം ധാരാളം സ്വപ്നഫലാനുഭവങ്ങൾ പ്രസ്തുത ഗോത്ര വർഗ്ഗത്തിനെ സ്വപ്ന വിശ്വാസികളാക്കി. അവർ സ്വപ്നങ്ങളുടെ ഗോത്രവർഗ്ഗം എന്നർത്ഥമുള്ള പേരിലാണ് ഇന്ന് വിളിക്കപ്പെടുന്നത്.

സ്വപ്നങ്ങളും അവയുടെ ഫലങ്ങളും മനുഷ്യന് എന്നും ചിന്താവിഷയമായിരുന്നു. മനശാസ്ത്രദൃഷ്ട്യാ സ്വപ്നങ്ങളിലേക്കിറങ്ങിയ സിഗ്മണ്ട് ഫ്രോയിഡിന്റെ സിദ്ധാന്തങ്ങളുടെ അടിത്തറ തന്നെ സ്വപ്നങ്ങളുടെ അപഗ്രഥനമല്ലോ! (ഇന്റർപ്രെട്ടേഷൻ ഓഫ് ഡ്രീംസ്) എല്ലാ സ്വപ്നത്തിന്റെയും അടിത്തറ രതിബിംബങ്ങളാണെന്ന ഫ്രോയിഡിയൻ സിദ്ധാന്തം പിൽക്കാലത്ത് ചോദ്യം ചെയ്യപ്പെട്ടുവെങ്കിലും മനശാസ്ത്ര പഠനത്തിന് ഫ്രോയിഡും സ്വപ്നങ്ങളും നൽകിയ സംഭാവന അതുല്യമാണ്.

ആധുനിക വൈദ്യശാസ്ത്രം രോഗപഗ്രഥനവും സ്വപ്നദർശനവുമായുള്ള പങ്കിനെപ്പറ്റി പഠനങ്ങൾ നടത്തിയിട്ടുണ്ട്. എന്നിരുന്നാലും എങ്ങനെയാണ് മനുഷ്യൻ സ്വപ്നങ്ങൾ കാണുന്നത് എന്ന ചോദ്യവും, മനുഷ്യനല്ലാതെ മറ്റേതെങ്കിലും ജീവി സ്വപ്നം കാണാറുണ്ടോ എന്ന ചോദ്യവും ഇന്നും ശാസ്ത്രത്തിന് ഉത്തരമില്ലാത്തവയാണ് റാപിഡ് ഐ മൂവ്മെന്റ് (ആർ ഇ എം) എന്ന് വിളിക്കപ്പെടുന്ന നിദ്രാഘട്ടത്തിലാണ് സ്വപ്നങ്ങളുണ്ടാകുന്നത് എന്നല്ലാതെ അതിന്റെ പ്രേരണാകാരകമായ ജീവിശാസ്ത്ര പ്രതിഭാസമെന്താണെന്നത് ഇന്നും കണ്ടെത്താനായിട്ടില്ല.

## സ്വപ്നങ്ങളിലെ സുന്ദരി

ലോക പ്രശസ്ത സാഹിത്യകാരനായി ചാൾസ്ഡിക്കൻസ് പറഞ്ഞിട്ടുള്ള ഒരു സംഭവമാണിത്. തുടർച്ചയായി രാത്രികളിൽ അദ്ദേഹത്തിന്റെ മനസ്സിൽ കടന്നുവന്ന ഒരു സ്വപ്നം യാഥാർത്ഥ്യമായി തീർന്ന സംഭവം.

തന്റെ വിശ്രമമുറിയിൽ എഴുത്തുനിറുത്തി നിശബ്ദനായിരിക്കുന്ന ഡിക്കൻസ് തന്നെയാണ് സ്വപ്നത്തിലെ ഒരു കക്ഷി. ആകാശത്തിൽ ഇലം നീലിമ കലർന്നിരിക്കുന്നതും നക്ഷത്രങ്ങൾക്ക് പ്രകാശം വർദ്ധിക്കുന്നതും അദ്ദേഹത്തിന് അനുഭവപ്പെട്ടിരുന്നതിൽ നിന്നും സമയം ഏതാണ്ട് സന്ധ്യകഴിഞ്ഞുകാണണമെന്ന് അദ്ദേഹം കരുതി. പെട്ടെന്ന് ഒരു മാതിലിനപ്പുറം ചുവന്ന ഷാൾ ധരിച്ച ഒരു സ്ത്രീ പ്രത്യക്ഷപ്പെടുന്നു. ഇരുട്ടിൽ അവ്യക്തമായിരുന്ന മുഖം ക്രമേണ അടുത്തുവരുന്നതും തെളിയുന്നതും അദ്ദേഹം കാണുന്നു. ക്രമേണ മുഖം അദ്ദേഹത്തിന്റെ നേരെ തിരിയുമ്പോഴും അവളാണെന്ന് അദ്ദേഹം തിരിച്ചറിഞ്ഞില്ല. യുവതി മെല്ലെ അടുത്തു വന്നു പതിഞ്ഞ സ്വരത്തിൽ പരിചയപ്പെടുത്തുന്നു. "ഞാൻ മിസ് നേപ്പിയർ".

ഏറെ ദിവസങ്ങൾ ഈ സ്വപ്നം കണ്ടിരുന്നെങ്കിലും അജ്ഞാതയായ യുവതി തന്റെ സ്വപ്നത്തിൽ സ്ഥിരമായി വന്നു പോകുന്നതെന്തെന്ന് അദ്ദേഹത്തിന് മനസ്സിലായില്ല. എന്നിരുന്നാലും സ്ഥിരമായി ആവർത്തിക്കാറുണ്ടായിരുന്നതിനാൽ അവളുടെ മുഖവും പേരും അദ്ദേഹത്തിന് ചിരപരിചിതമായി തീർന്നു.

ദിവസങ്ങൾ കുറെ കഴിഞ്ഞു. ഇടയ്ക്കിടക്ക് കാണുന്ന സ്വപ്നത്തെക്കുറിച്ച് ഡിക്കൻസ് ഗൗരവമായി ആലോചിക്കാതെയായി. അങ്ങനെയിരിക്കെ ഒരു ദിവസം രാത്രിയിൽ രണ്ടു തവണ അതേ സ്വപ്നം ആവർത്തിച്ചു കണ്ടു.

പുലർന്നയുടൻ പതിവു ജോലികളിൽ മുഴുകിയെങ്കിലും ആ സ്വപ്നം അദ്ദേഹത്തെ വിട്ടു പോയില്ല. അപരിചിതയായ ഒരു യുവതി അതും പരിചിമല്ലാത്ത പേരുള്ള ഒരു യുവതി എന്തിനാണിങ്ങനെ സ്വപ്നത്തിൽ കടന്നുവരുന്നതെന്ന് അദ്ദേഹം ചിന്തിച്ചു. ഒരു പക്ഷേ വരാൻ പോകുന്ന മറ്റെന്തെങ്കിലും ഭാഗ്യ നിർഭാഗ്യങ്ങളുടെ സൂചനയായിട്ട് ആകാം പ്രസ്തുത സ്വപ്നദർശനം എന്നുപോലും ഡിക്കൻസ് കരുതി.

ഒടുവിൽ ഒരു വെള്ളിയാഴ്ച രാത്രി, പതിവുപോലെ എഴുത്ത് കഴിഞ്ഞ് അദ്ദേഹം വിശ്രമമുറിയിലേക്ക് കടന്നു. കുറച്ചുനേരം വായനയിൽ മുഴുകിയിരുന്നു. ആരോ സന്ദർശകർ അദ്ദേഹത്തിനെ കാണാൻ വന്നിരിക്കുന്നതായി പരിചാരകൻ വന്ന് അറിയിച്ചു. മുറിക്ക് പുറത്ത് തന്റെ സുഹൃത്തായ മിസ്. ബോയ്ലും

അവരുടെ സഹോദരനും നിൽപ്പുണ്ടായിരുന്നു. അവർക്കെല്ലാം ചുവന്ന ഷാൾ കൊണ്ട് തല മൂടി നിന്ന ഒരു യുവതിയും ക്രമേണ അദ്ദേഹത്തിന്റെയടുത്തേക്ക് തിരിഞ്ഞ് പതിഞ്ഞ സ്വരത്തിൽ അവർ പറഞ്ഞു.

"ഞാൻ മിസ് നേപ്പിയർ". ഏറെക്കാലം തന്റെ മനസ്സിനെ സ്വാധീനിച്ചിരുന്ന നേപ്പിയറിനെ ഡിക്കൻസ് ആദ്യമായി കണ്ടുമുട്ടുകയായിരുന്നു എന്ന് പറഞ്ഞാൽ അത് പൂർണ്ണമായും ശരിയല്ല. കാരണം അജ്ഞാതമായ ഏതോ ശക്തിയുടെ കാന്തിക പ്രഭാവം, ആ മുഖം ഒരു സ്വപ്നബിംബമായി എത്രയോ രാജ്യങ്ങളിൽ ഡിക്കൻസിനെ തൊട്ടുണർത്തിയിരിക്കുന്നു.

അവരുടെ സഹോദരനും നിൽപ്പുണ്ടായിരുന്നു. അവർക്കൊപ്പം ചുവന്ന ഷാൾ കൊണ്ട് തല മൂടി നിന്ന ഒരു യുവതിയും ക്രമേണ അദ്ദേഹത്തിന്റെയടുത്തേക്ക് തിരിഞ്ഞ് പതിഞ്ഞ സ്വരത്തിൽ അവർ പറഞ്ഞു.

"ഞാൻ മിസ് നേപ്പിയർ". ഏറെക്കാലം തന്റെ മനസ്സിനെ സ്വാധീനിച്ചിരുന്ന നേപ്പിയറിനെ ഡിക്കൻസ് ആദ്യമായി കണ്ടുമുട്ടുകയായിരുന്നു എന്ന് പറഞ്ഞാൽ അത് പൂർണ്ണമായും ശരിയല്ല. കാരണം അജ്ഞാതമായ ഏതോ ശക്തിയുടെ കാന്തിക പ്രഭാവം, ആ മുഖം ഒരു സ്വപ്നബിംബമായി എത്രയോ രാജ്യങ്ങളിൽ ഡിക്കൻസിനെ തൊട്ടുണർത്തിയിരിക്കുന്നു.

## അപകടം മുൻകൂട്ടി കാണിച്ച സ്വപ്ന ദർശനം

സ്വപ്നങ്ങൾ പലതരത്തിൽ വ്യാഖ്യാനിക്കപ്പെട്ടിട്ടുണ്ടെന്ന് ഇതിനകം വ്യക്തമാക്കിയിട്ടുണ്ടല്ലോ. മനഃശാസ്ത്രപരമായി സ്വപ്ന വിശകലനം നടത്തി വ്യക്തിയുടെ മാനസിക ഭാവങ്ങളും മനോനിലയും അപഗ്രഥനം ചെയ്യുകയും സ്വപ്നങ്ങളുടെ അപഗ്രഥനം വഴി വ്യക്തിയുടെ സ്വഭാവത്തിന്റെ പ്രത്യേകതകൾ കണ്ടെത്തുകയും ചെയ്തതിലൂടെയാണ് ഡോക്ടർ സിഗ്മണ്ട് ഫ്രോയിഡ് ആധുനിക മനഃശാസ്ത്രത്തിനു തുടക്കമിട്ടതു തന്നെ. പിൽക്കാലത്ത് യുങ് തുടങ്ങിയവരെപ്പോലും സ്വപ്നങ്ങളുടെ അപഗ്രഥനം സ്വാധീനിച്ചിട്ടുമുണ്ട്.

എന്നാൽ പ്രാചീന സംസ്കൃതികൾക്ക് സ്വപ്നങ്ങൾക്ക് മറ്റൊരു അർത്ഥതലമാണുണ്ടായിരുന്നത്. വരാൻ പോകുന്ന നന്മതിന്മകളുടെ പ്രതീകാത്മക ദർശനങ്ങളായി നിമിത്ത ശാസ്ത്രം സ്വപ്നത്തെ വിലയിരുത്തുന്നു. ഓരോ ജീവിയേയും എന്നു വേണ്ട തീയ് തുടങ്ങിയ അചേതന വസ്തുക്കളെപ്പോലും സ്വപ്ന കണ്ടാൽ ഉണ്ടായേക്കാവുന്ന സംഭവങ്ങളെയും അനുഭവങ്ങലെയുംക്കുറിച്ച് ലക്ഷണശാസ്ത്രങ്ങളും നിമിത്തശാസ്ത്രവും ദീർഘമായി തന്നെ വിശദീകരിക്കുന്നുമുണ്ട് (ഇവയിൽ ചിലത് അനുബന്ധമായി ചേർച്ചിട്ടുള്ളത് കൂടി കണ്ടാലും)

എന്നാൽ ഇതിൽ നിന്നൊക്കെ വ്യത്യസ്തമായി വരാൻ പോകുന്ന ഒരു ദുരന്തമോ സംഭവമോ പലപ്പോഴും നമുക്ക് യാതൊരു പരിചയവുമില്ലാത്ത സ്ഥലങ്ങളും വ്യക്തകളുമായി ബന്ധപ്പെട്ടത് മുൻകൂട്ടി സ്വപ്നരൂപത്തിൽ കാണാനിടയായ സന്ദർഭങ്ങൾ ഒട്ടനവധി രേഖപ്പെടുത്തിയിട്ടുണ്ട്. ടെലിപ്പതിയുടെയും ഭാവിദർശനത്തിന്റെയും സ്വഭാവമുള്ള ഇത്തരം അനുഭവങ്ങൾ വളരെയധികം ഗവേഷകരെയും ശാസ്ത്രസാഹിത്യകാരന്മാരെയും ആകർഷിച്ചിട്ടുണ്ട്. മലയാള സിനിമയിൽ തന്നെ അയ്യർ ദ ഗ്രേറ്റ് പോലുള്ള ചില ചിത്രങ്ങൾ ഓർക്കുക. അവയിലെ കഥകൾ കല്പിതങ്ങളാവാം. എന്നാൽ അതിനു തുല്യമായ യഥാർത്ഥ അനുഭവങ്ങൾക്ക് പലപ്പോഴും മനുഷ്യൻ സാക്ഷ്യം വഹിച്ചിട്ടുണ്ട്. അത്തരം ചില സംഭവങ്ങൾ നമുക്ക് പരിശോധിക്കാം.

ജോൺ ഡൺ എന്ന ബ്രിട്ടീഷ് വൈമാനിക വിദഗ്ധൻ (എയറോട്ടിക്കൽ എൻജിനീയർ) നേരിട്ടു അനുഭവം ഇത്തരത്തിൽപ്പെടുന്നു. 1927 ൽ പുസ്തരൂപത്തിൽ ഇത് പ്രസിദ്ധീകരിക്കപ്പെട്ടിട്ടുമുണ്ട്.

ഒരു ദിവസം രാത്രി ശക്തമായി തകർന്നു വീഴുന്ന റെയിൽവേ ബോഗികളുടെ ദൃശ്യമാണ് ജോൺ സ്വപ്നത്തിൽ കണ്ടത്. ഒന്നല്ല പലതവണ തുടർച്ചയായി ഏതാണ്ട് ഒരേ ദൃശ്യങ്ങൾ. ആദ്യമൊക്കെ വെറും തോന്നലാണെന്ന് കരുതി

തള്ളിക്കളഞ്ഞ ജോൺ തുടർച്ചയായ സ്വപ്നങ്ങളുടെ ഫലമായിട്ടാവണം ഇത്തരമൊരു സ്വപ്നം എവിടെയോ നടക്കാനിടയുള്ള ദുരന്തത്തിന്റെ സൂചനയാണെന്ന് കരുതി തുടങ്ങി. പക്ഷേ എവിടെയാണെന്ന് ഏത് ട്രെയിനിലാണെന്നോ ജോണിന് തിരിച്ചറിയാനായില്ല. എന്നിരുന്നാലും തന്റെ സുഹൃത്തുക്കളോടൊക്കെ ഇത്തരമൊരു സ്വപ്നത്തിന്റെ കാര്യം അയാൾ പറഞ്ഞു. ചിലരൊക്കെ അയാളെ കളിയാക്കി. പലരും കാര്യമായെടുത്തതുമില്ല.

ഒടുവിൽ 1914 ൽ ഒരു ഏപ്രിൽ 14ന് സ്വപ്നം യാഥാർത്ഥ്യമായി തീർന്നു. ഫ്ളയിംഗ് സ്കോട്ട്സ്മാൻ എന്നു പേരുള്ള മെയിൽ ട്രെയിൻ ബമിക്സ് ലാന്റ് സ്റ്റേഷനിൽ നിന്നും പതിനഞ്ച് മൈൽ ദൂരെ വച്ച് പാളത്തിൽ നിന്നും തലകുത്തി ഇരുപതടി താഴ്ച്ചയുള്ള കടലിലേക്കു വീണ വാർത്തയാണ് അന്ന് ജോണും അയാളുടെ സുഹൃത്തുക്കളും കേട്ടത്. ട്രെയിനിന്റെ ബോഗികളുടെ ക്രമവും എണ്ണവുമെല്ലാം ജോൺ സ്വപ്നങ്ങളിൽ കണ്ടിരുന്നവയോട് വളരെയടുത്തു വന്നു. അയാളുടെ സുഹൃത്തുക്കളിൽ ഈ സംഭവം അമ്പരപ്പുളവാക്കിയതിൽ അതിശയമില്ലല്ലോ. അത്തരം സുഹൃത്തുക്കളുടെ വികാര പ്രകടനങ്ങൾ മറ്റുള്ളവരെയും ജോണിന്റെ സ്വപ്നദർശനം സത്യമാണെന്നു വിശ്വസിക്കാൻ പ്രേരിപ്പിക്കുന്നു.

## ചരിത്രത്തിലേക്ക് ഒരു സ്വപ്നദർശനം

സ്വപ്നങ്ങൾ ഭാവിപ്രവചനങ്ങളാകുന്ന കഥകൾ നിരവധിയുണ്ട്. എങ്കിലും 1914 ൽ ഒരു ബിഷപ്പ് കണ്ട സ്വപനത്തിന്റെയത്ര ചരിത്രപരമായ പ്രാധാന്യമുള്ള സംഭവങ്ങൾ കുറവാണ്.

റവ: ജോസഫ് ഡി ലാൻവി എന്നായിരുന്നു പ്രസ്തുത പുരോഹിതന്റെ പേര്. ബാൾക്കൻ പ്രദേശത്തെ ബിഷപ്പായിരുന്ന ലാൻവി 1914 ജൂൺ 27 നു രാത്രിയിൽ ഞെട്ടിപ്പിക്കുന്ന ഒരു ദുഃസ്വപ്നം കണ്ടു.

തന്റെ മേടയിലിരിക്കുന്ന ബിഷപ്പിനെ തേടി പതിവുപോലെ തപാൽക്കാരൻ വരുന്നു. കൈമാറിയ കത്തുകളുടെ കൂട്ടത്തിൽ ചുവന്ന റിബൺ കെട്ടിയ ഒരു തടിച്ച കവർ അദ്ദേഹത്തിന്റെ ശ്രദ്ധ പിടിച്ചുപറ്റി. റവ: ലാൻവിയുടെ മേൽവിലാസം മനോഹരവും ആഢ്യവുമായ കൈയക്ഷരങ്ങളാൽ ആ കവറിനു പുറത്ത് ആലേഖനം ചെയ്തിരുന്നു.

കവറിനുള്ളിൽ വീണ്ടും രണ്ടു ചെറിയകവറുകളാണ് ഉണ്ടായിരുന്നത്. അവയ്ക്കു ചുവന്ന റിബൺ ആവരണവുമുണ്ടായിരുന്നു. ഒന്നാമത്തെ കവറിനുള്ളിൽ ഒരു ചിത്രമായിരുന്നു ബിഷപ്പ് കണ്ടത്. ഒരു തെരുവിലൂടെ നീങ്ങുന്ന രൂപത്തിലുള്ള ഒരു കാർ. ആ കാറിനു നടുവിൽ പ്രഭുപദവിക്കു അനുയോജ്യമായ വസ്ത്രം ധരിച്ച ഒരു ഉന്നതകുലജാതനും അയാളുടെ ഭാര്യയും ഇരിപ്പുണ്ട്. അവർക്കഭിമുഖമായി സീറ്റിൽ പട്ടാളമേധാവിയെന്നുതോന്നിപ്പിക്കുന്ന തരത്തിൽ വസ്ത്രം ധരിച്ച മറ്റൊരാളും.

നിരത്തിന്റെ ഒരു കോണിൽ കെട്ടിടങ്ങളുടെ മറപ്പറ്റി രണ്ടു പട്ടാള ഓഫീസർമാർ നിൽക്കുന്നതായും, അവരിലൊരാൾ കാറിനു നേരേ തോക്കുയർത്തി പിടിച്ചിരിക്കുന്നതായും ചിത്രീകരിക്കപ്പെട്ടിരുന്നു.

രണ്ടാമത്തെ കവറിനുള്ളിൽ ഒരു ചെറിയ കുറിപ്പുണ്ടായിരുന്നത് ആഢ്യവും മനോഹരവുമായ അക്ഷരങ്ങളാൽ തയ്യാറാക്കപ്പെട്ടിരുന്ന പ്രസ്തുത കുറിപ്പിൽ ഇപ്രകാരം രേഖപ്പെടുത്തിയിരുന്നു.

“പ്രീയപ്പെട്ട ലാൻവി, ഞാനും എന്റെ ഭാര്യയും ഒരു രാഷ്ട്രീയ ഗൂഢാലോചനക്കു ഇരയായ വിവരം അറിയിക്കട്ടെ. ഞങ്ങളുടെ ആത്മാക്കൾക്കു വേണ്ടി ദയവായി താങ്കൾ പ്രാർത്ഥിച്ചാലും”. ആർച്ച് ഡ്യൂക്ക് ഫെർഡിനാർഡ്.”

ഫാദർ ലാൻവി ഞെട്ടിയുണർന്നു. പ്രശസ്തനും കിരീടാവകാശിയുമായിരുന്ന രാജകുമാരന്റെ മുഖം അദ്ദേഹത്തിന്റെ മനസ്സിൽ മായാതെ നിറഞ്ഞു നിന്നു. അന്നു രാത്രി അദ്ദേഹത്തിനു ഉറങ്ങാനായില്ല.

തൊട്ടടുത്ത ദിവസം തന്നെ ആർച്ച് ഡ്യൂക്ക് ഫെർഡിനാൻസിന്റെ കൊലപാതക വാർത്ത അദ്ദേഹത്തെ തേടിയെത്തി. താൻ സ്വപ്നം കണ്ടുണർന്നതിനു ഏതാണ്ട് തുല്യമായ സാഹചര്യങ്ങളിൽതന്നെ ആർച്ച് ഡ്യൂക്ക് വധിക്കപ്പെട്ടിരിക്കുന്നതായി തുടർന്നു വന്ന വാർത്തകൾ ബിഷപ്പിനു ബോധ്യപ്പെടുത്തുകയും ചെയ്തു. ഒന്നാം ലോകമഹായുദ്ധത്തിനു കാരണവും നിമിത്തവുമായിരുന്ന മേൽപ്പറഞ്ഞ കൊലപാതകത്തിന്റെ രംഗപശ്ചാത്തലം ഇന്ന് ചരിത്രത്തിന്റെ തന്നെ ഭാഗമാണല്ലോ!

മേൽപ്പറഞ്ഞ സ്വപ്നവും തുല്ല്യമായ സംഭവങ്ങളും മനുഷ്യന്റെ മനസ്സിലെ അടിച്ചമർത്തിയ ആഗ്രഹങ്ങളുടെ ദൃശ്യമാണ് സ്വപ്നങ്ങളെന്ന ജീവശാസ്ത്ര- മനശ്ശാസ്ത്ര നിഗമനത്തിന് അപ്പുറം നിൽക്കുന്നു എന്ന് വ്യക്തമാണെല്ലോ. എവിടെയോനിന്നു വരുന്ന അജ്ഞാതമായ ചില പ്രേരകശക്തികൾ മനസ്സിനെ ഉദ്ദീപിപ്പിക്കുന്നതിൽ നിന്നും എങ്ങിനെയോ ഇങ്ങനെ സ്വപ്നങ്ങൾ ജനിക്കുന്നു എന്നു മാത്രമേ ഇപ്പോൾ നമ്മുക്കറിയുകയുള്ളു.

## ടെലിപ്പതിക് സ്വപ്നം – ഒരു സ്വാനുഭവക്കുറിപ്പ്

എന്തുകൊണ്ടാണ് സ്വപ്നങ്ങൾ ഉണ്ടാകുന്നതെന്ന ചോദ്യം പ്രസക്തമായ ഒന്നാണിന്നും. കാരണം അടിച്ചമർത്തിയ വൈകാരികാവസ്ഥകളോ സാധിക്കാൻ കഴിയാത്ത ആഗ്രഹമോ അല്ലെങ്കിൽ മനസ്സിന്റെ ഗുപ്തമായ മോഹമോ സ്വപ്നങ്ങളാകമെന്ന ശാസ്ത്രതത്വം പോലും പൂർണ്ണ സത്യമല്ലെന്നു നമ്മുക്കറിയാം.

ഫ്രോയിഡിന്റെ സ്വപ്നങ്ങളുടെ അപഗ്രഥനം എന്ന ഗ്രന്ഥം തന്നെ മേൽപ്പറഞ്ഞതിൽ നിന്നും വ്യത്യസ്തമായി മനസ്സിന്റെ ആദിമചോദനകളും സ്വപ്നങ്ങളും തമ്മിലുള്ള ബന്ധത്തെയാണ് കൂടുതൽ വിശദീകരിക്കുന്നത്. ഇതിൽ നിന്നും കുറച്ചുകൂടെ വ്യത്യസ്തമാണ് മറ്റു മനശാസ്ത്രജ്ഞരുടെ പ്രത്യേകിച്ചും യുങ് തുടങ്ങിയവരുടെ വീക്ഷണം. എന്നാൽ ഇത്തരം സ്വപ്ങ്ങളുടെ സാധ്യത ജ്യോതിഷികളും നിമിത്തലക്ഷണക്കാരും അംഗീകരിച്ചിട്ടുണ്ട്. ജൈവ സ്വപ്നങ്ങളെന്ന പേരു നൽകി ഇത്തരം ജീവശാസ്ത്രപരമായ കാരണങ്ങളാൽ ഉണ്ടാകുന്ന സ്വപ്നങ്ങളെ അവരും അംഗീകരിക്കുന്നു.

ഇതിൽ നിന്നൊക്കെ വ്യത്യസ്തമാണ് ടെലിപ്പതിക് സ്വപ്നങ്ങൾ അഥവാ പ്രവചന സ്വപ്നങ്ങൾ. വരാൻ പോകുന്ന ദുരന്തങ്ങൾ സ്വപ്നരൂപത്തിൽ മുൻകൂട്ടി പ്രത്യക്ഷമാവുകയെന്നതാണ് ഇത്തരം സ്വപ്നങ്ങളുടെ രീതി. ഏറെ രസകരമായ വസ്തുത പലപ്പോഴും സ്വപ്നം കാണുന്ന വ്യക്തിക്കോ അയാളുമായി അടുത്ത ബന്ധമുള്ള ആൾക്കോ അല്ല പകരം ഒരു പ്രത്യേക സ്ഥലത്തെ ആളുകൾക്ക് അല്ലെങ്കിൽ അയാൾക്കു പരിചിതരായ വ്യക്തിക്കോ സ്ഥലത്തിനോ വസ്തുക്കൾക്കോ വന്നു ചേരുന്ന ദുരന്തമായിരിക്കും ഇത്തരം സ്വപ്നങ്ങളുടെ വിഷയം. എങ്കിലും പ്രസ്തുത സ്വപ്നം യാഥാർത്ഥ്യമാകുന്ന ഘട്ടം അനുഭവിക്കേണ്ടിവരുന്ന വ്യക്തിക്ക് ഉണ്ടാകുന്ന മാനസിക സംഘർഷം എപ്രകാരമായിരിക്കുമെന്ന് നമുക്ക് ആലോചിക്കാവുന്നതാണ്. തെളിവുകളായി ഹാജരാക്കാൻ ഒന്നുമില്ലാത്തതിനാൽ പലപ്പോഴും അയാളുടെ വാക്കുകൾ മറ്റുള്ളവർ വിശ്വസിക്കാൻ തയ്യാറാകാത്തപ്പോഴും ആ സ്വപ്നം അയാളെ ചകിതനാക്കുന്നു. ഇത്തരമൊരനുഭവം ഇതെഴുതുന്ന എനിക്കും ഉണ്ടായിട്ടുണ്ട്. 1980 ൽ കോളേജ് കാലഘട്ടത്തിൽ ഏറെ യുക്തിവാദിയും സ്വതന്ത്ര വിശ്വാസങ്ങളുടെ ആകർഷണീയതയിൽ മുഴുകി നടത്തവനുമായിരുന്നു ഞാൻ. സ്വാഭാവികമായും ചെറുപ്പം നൽകുന്ന റെബലിന്റെ സ്വഭാവവും ഇടതുപക്ഷ ചിന്തകളുടെ സ്വാധീനവും ഏറെ മനസ്സിൽ പിടിച്ചു കുലുക്കിയിരുന്ന ഒരു കാലം.

ആ കാലഘട്ടത്തിലാണ് എനിക്കൊരു ജോലി ലഭിക്കുന്നത്. തിരുവനന്തപുരം നഗരത്തിന്റെ തെക്കൻ ഭാഗത്തു വരുന്ന ചെറിയ ഒരു സ്ഥാപനത്തിൽ

ക്ലാർക്കായി. ഏഴെട്ടു ക്ലാർക്കുമാരുണ്ടായിരുന്ന പ്രസ്തുത സ്ഥാപനത്തിൽ ഏറെ ചെറുപ്പമായിരുന്ന ഞാൻ പലരുടെയും സ്നേഹവും വാത്സല്യവും അനുഭവിച്ചു കഴിയുകയുമായിരുന്ന കാലം. എനിക്കെതിരെ കിടന്നിരുന്ന ഒരു കസേര ഒഴിഞ്ഞു കിടന്നിരുന്നു. വിവരം തിരക്കിയപ്പോൾ അടുത്തിരുന്ന സുഹൃത്ത് പറഞ്ഞു.

"ഓ! തനിക്കറിയില്ലേ! നമ്മുടെ -" അയാൾ പറഞ്ഞ പേര് ഒരു സ്ത്രീയുടേതാണ്. എന്റെ നാടിനടുത്തായിരുന്ന അവരുടെ വീടും മറ്റു വിവരങ്ങളും കുറെയൊക്കെ എനിക്കറിയുമായിരുന്നു.

"അവർക്ക് കുറച്ചുക്കാലമായി അസുഖമാണ്. പല ആശുപത്രികൾ മാറി മാറി ഇപ്പോൾ മെഡിക്കൽ കോളേജിൽ ചികിത്സയിലാണ്. അസുഖം കുറവുണ്ട് എന്നാണറിവ്". സുഹൃത്ത് തുടർന്നു.

ഏതാനും ആഴ്ചകൾ കഴിഞ്ഞു ആ സ്ത്രീ ജോലിക്ക് പിറ്റേദിവസം മുതൽ ഒരു പക്ഷേ വന്നേക്കുമെന്ന് ആരോ പറഞ്ഞു കേട്ടു. എല്ലാവരും സന്തോഷിക്കുകയും ചെയ്തു. അന്നുരാത്രിയാണ് ഞാനാ സ്വപ്നം കണ്ടത്. ഓഫീസിൽ ഇരിടനാഴിയുടെ ആദ്യഭാഗത്ത് സൂപ്രണ്ടും അടുത്ത് ഞാനും തുടർന്ന് ഒരു നിരയായി മറ്റുള്ളവരും ഇരിക്കുന്ന ക്രമമാണുള്ളത്. അത്തരത്തിൽ ഇരിക്കുമ്പോൾ ഹാഫ് ഡോർ തള്ളി തുറന്ന് രണ്ടു ചെറുപ്പക്കാർ കടന്നുവരുന്നു. ഒരാളുടെ ഇളം നീല ഷർട്ടു പോലും എനിക്കിന്നു ഓർമ്മയുണ്ട്. അവർ സൂപ്രണ്ടിനെ തിരക്കി. അദ്ദേഹം വന്നിരുന്നില്ല. തുടർന്ന് അടുത്ത സീറ്റിലെത്തി എന്നോട് താഴ്ന്ന സ്വരത്തിൽ പറഞ്ഞു.

"നമ്മുടെ ചേച്ചി ഇന്നു രാവിലെ മരിച്ചു". ആദ്യത്തെ സീറ്റിലിരുന്ന സ്ത്രീയുടെ കാര്യമാണ് അവർ പറഞ്ഞത്. ഞാൻ ഞെട്ടിയുണർന്നു. പിറ്റേദിവസം അസുഖം സുഖമായി ഓഫീസിലെത്തേണ്ട ആ സ്ത്രീയെപ്പറ്റി കണ്ട കനവ് എന്നെ കുറച്ചൊക്കെ ഭയപ്പെടുത്തി. എന്നിരുന്നാലും കുറെയൊക്കെ അവരുടെ അസുഖത്തിൽ നിന്നുണ്ടായ വിചാരങ്ങളുടെ ഫലമാവാം ആ സ്വപ്നം എന്ന് ഞാൻ ധരിച്ചു.

പിറ്റേദിവസമായി. അന്നുവരുമെന്ന് പറഞ്ഞ അവർ ഓഫീസിലെത്തിയില്ല. രാവിലെ ബസ് കയറുന്നതിന് മുമ്പായി ചെറിയ ക്ഷീണം തോന്നിയതിനാൽ വീട്ടിലേക്ക് മടങ്ങിപ്പോയി എന്ന് ആരോ പറഞ്ഞു. ലീവ് ഒന്നു രണ്ടാഴ്ചക്കൂടി നീട്ടിയെന്നു.

ദിവസങ്ങൾ കഴിഞ്ഞു. പതിവുപോലെ അല്പം നേരത്തെ ഞാൻ ഓഫീസിലെത്തി. പലരും വന്നു തുടങ്ങുന്നതേയുള്ളൂ. പെട്ടെന്ന് ഹാഫ്ഡോർ തുറന്ന് രണ്ടു ചെറുപ്പക്കാർ ഉള്ളിൽ കടന്ന് സൂപ്രണ്ടിനെ തിരക്കി. വന്നിട്ടില്ല എന്ന മറു

പടി കേട്ട് അവരിൽ ആൾ മെല്ലെ എന്റെയടുത്തെത്തി താഴ്ന്ന സ്വരത്തിൽ പറഞ്ഞു.

"നമ്മുടെ ചേച്ചി ഇന്നു രാവിലെ മരിച്ചു പോയി. പെട്ടെന്ന് രോഗം കലശലായി".

മരണവാർത്തയുടെ ആഘാതത്തെക്കാളുപരി ഞാനെന്റെ സ്വപ്നത്തെക്കുറിച്ച് ഓർത്തവണ്ണം ഒന്നു രണ്ടു നിമിഷം അമ്പരന്നു നിന്നുപോയി.

ഇന്നും ആ അമ്പരപ്പ് എന്നെ പിന്തുടരുന്നു എന്നതാണ് സത്യം. ഇത്തരം സംഭവങ്ങളിലും ഈ പുസ്തകങ്ങളിൽ പറയുന്നതും മറ്റുവിധത്തിലുമുള്ള രഹസ്യാത്മകവും നിഗൂഢവുമായ പ്രതിഭാസങ്ങളിലേക്കും എന്നെ ആകർഷിച്ചുകൊണ്ട് ആ സ്വപ്നം ഇന്നും പച്ചയായി നിൽക്കുന്നു.

സാഹിത്യ കൃതികളിൽ സ്വപ്നദർശനം ഏറെ പ്രശസ്തമാണ്. കാൽപൂർണ്ണിയാ കാണുന്ന സ്വപ്നം ജൂലിയസ് സീസറിന്റെ ദുരന്തം മുൻകൂട്ടി കാണുന്നത് ഷേക്സ്ഫിയർ വർണ്ണിക്കുന്നിടത്തും അക്സിയാനോയ്ക്കു വന്നു ചേരുന്ന ദുരന്തം മുൻക്കൂട്ടി സ്വപ്നരൂപത്തിൽ കാണുന്ന ഭാര്യയുടെ തടസ്സവാദങ്ങൾ ടോൾസ്റ്റോയ് പറയുന്നിടത്തും (ദൈവം സത്യം കാണുന്നു, പക്ഷെ കാത്തിരിക്കണം) സ്വപ്നത്തിന് സാഹിത്യത്തിലും സാഹിത്യകാരനിലും ഉള്ള സ്വാധീന ശക്തി പ്രകടമാണ്

# ഭൂമിയിലെ അത്ഭുതങ്ങൾ

ഭൗമാതീത ശക്തികളോ, പ്രപഞ്ചാതീത രഹസ്യങ്ങളോ നൽകിയ നിഗൂഢതകൾക്കൊപ്പമോ അൽപ്പം കൂടുതലോ ആണ് നമ്മുടെ സ്വന്തം ഭൂമി ഒളിപ്പിച്ച രഹസ്യങ്ങൾ. സൗരയൂഥത്തിന്റെ കോണിൽ മാനവികതയുടെ മാതൃത്വം പേറി നിൽക്കുന്ന ഭൂമിയുടെ തന്നെ നിഗൂഢതകളിൽ വെളിച്ചമെത്തിക്കാൻ മനുഷ്യമനസ്സിന് ഇനിയും കഴിഞ്ഞിട്ടില്ല.

അത്തരം രഹസ്യങ്ങൾ അനവധിയാണ്. ബർമുഡയിലെ ത്രികോണ ഗർത്തങ്ങൾ, എങ്ങോ മാഞ്ഞുപോയെന്നു കരുതുന്ന അറ്റ്ലാന്റിസ്, അമേരിക്കൻ റെഡ് ഇന്ത്യൻമാരുടെ നാട്ടിലെ മരണ താഴ്വര ഇങ്ങനെ- നീളുന്നു ഭൗമ നിഗൂഢതകൾ.

അവയിൽ ചിലതിനെപ്പറ്റി തുടർന്നുവരുന്ന പേജുകളിൽ വായിക്കുക.

> അറിയപ്പെടാത്ത ഒന്നിനെ അന്ധവിശ്വാസങ്ങളുടെ പാളയത്തിൽ തള്ളിക്കളയുന്നതിനെക്കാളുപരി അതിന്റെ രഹസ്യമറിയുന്നിടം വരെ ശാസ്ത്രം വളർന്നിട്ടില്ലെന്ന് വിശ്വസിക്കാനാണ് ഞാനിഷ്ടപ്പെടുന്നത്. .
>
> സ്വാമി വിവേകാനന്ദൻ-

## മരണത്താഴ്‌വരയിലെ സ്വയം സഞ്ചരിക്കുന്ന കൽക്കൂടങ്ങൾ

അമേരിക്കയിലെ റെഡ് ഇന്ത്യന്മാർ ആ ഭൂഖണ്ഡത്തിന്റെ അധിപൻമാരായിരുന്ന പ്രാചീനകാലഘട്ടത്തിൽ നിന്നും തുടങ്ങാം. തങ്ങളുടെ ഗ്രാമത്തിൽ രാത്രികളിൽ കടന്നുവന്ന് വൻപാറകഷ്ണങ്ങളെ ഉരുട്ടി നീക്കുന്ന ഭീകര മനുഷ്യരെത്തേടി ഗോത്രത്തലവൻമാർ കാവലിരുന്ന രാത്രികൾ. നീണ്ട കുന്തമുനകളും പേറി രാത്രി മുഴുവൻ ഉറക്കമിളച്ചിരുന്ന അവരെ കൂടുതൽ പരിഭ്രാന്തരാക്കി രാവിലെയും കല്ലുകൾ സ്ഥാനം മാറിയിരിക്കുന്നു.



ണത്താഴ്‌വരയിലെ
ുകൾ

അമേരിക്കൻ ഇന്ത്യക്കാർക്ക് ഇത് പുതുമയായിരുന്നില്ല. മരണത്താഴ്‌വാരം എന്ന പേരിട്ട് വിളിച്ചിരുന്ന മലയിടുക്കുകളിൽ കൂറ്റൻ കല്ലുകൾ തനിയെ സഞ്ചരിക്കുന്ന ഈ അത്ഭുതത്തിന് അവരെത്രയോ തവണ സാക്ഷ്യം വഹിച്ചിരുന്നു. എത്രയോ രാത്രികളിൽ കല്ലുകൾ ഉരുട്ടിയാളുന്ന ഭീകരരെത്തേടി ക്കാവലും നിന്നിരുന്നു. പക്ഷേ കല്ലുകൾ സഞ്ചാരം തുടർന്നുകൊണ്ടേയിരുന്നു. അതും ചെറിയ കല്ലുകളല്ല 300നും 400നും കിലോഗ്രാമിനിടക്കു ഭാരം വരുന്ന വൻ പാറകൾ. ആരോ ഉരുട്ടിയകറ്റുംപോലെ കൃത്യമായി 200-300 മീറ്റർ സഞ്ചിരക്കുന്നു. മണ്ണിൽ കൃത്യമായ അടയാളങ്ങൾ ഇട്ടുക്കൊണ്ടു തന്നെയായതിനാൽ അവ സ്വയം ഇഴഞ്ഞു നീങ്ങുന്നതായാണ് അനുഭവപ്പെട്ടിരുന്നത്.

ചരിത്രത്തിന്റെ കോണുകളിൽ റെഡ് ഇന്ത്യൻ വർഗ്ഗവും ഗോത്രത്തലവൻമാരും മാഞ്ഞുപോയിട്ടും, ഇന്നും കല്ലുകൾ സഞ്ചാരം തുടരുന്നു. ഡെത്ത്‌വാലി അഥവാ 'മരണത്താഴ്‌വാരം' ഇന്ന് മികച്ച ഒരു ടൂറിസ്റ്റ് കേന്ദ്രമാണ്. ആദ്യമൊക്കെ ശാസ്ത്രം ഈ പ്രതിഭാസം വിശ്വസിക്കാൻ തയ്യാറായില്ല. കല്ലുകളുടെ നീക്കത്തിനു പിന്നിൽ സംഘടിത ശ്രമങ്ങളുണ്ടാകാമെന്ന് ശാസ്ത്രജ്ഞർ പറഞ്ഞു. 1960 കളിലാണ് ഇതേപ്പറ്റി വിശദമായ പഠനങ്ങൾ നടന്നത്.

1969 ൽ ഡാ: റോബർട്ട് ഷാർപ്പ് എന്ന കാലിഫോർണിയൻ ജിയോളജി പ്രൊഫസർ മരണത്താഴ്‌വാരത്തിലെത്തി. ഏഴുവർഷം കല്ലുകൾക്കൊപ്പം താമസിച്ചു ഇഞ്ചിനിഞ്ച് നിരീക്ഷണം തുടങ്ങി.

ഒരു കി. ഗ്രാം മുതൽ 500 കി. ഗ്രാം വരെ തൂക്കമുള്ള 25 കല്ലുകൾ അദ്ദേഹം പരീക്ഷത്തിന് തെരഞ്ഞെടുത്തു. ഇരുമ്പു കുറ്റികൾ തറച്ച് അവയുടെ സ്ഥാനം

കൃത്യമായി രേഖപ്പെടുത്തി. ഏഴുവർഷത്തെ നിരീക്ഷണ ഫലങ്ങൾ വിസ്മയകരമായിരുന്നു. തന്റെ നിരീക്ഷണ വസ്തുക്കളായ പാറകൾക്ക് ഗണ്യമായ സ്ഥാനമാറ്റം വന്നിരിക്കുന്നതാണ് അദ്ദേഹം കണ്ടത്. ചില കല്ലുകൾ 300 മീറ്റർ ദൂരത്തോളം സഞ്ചരിച്ചിരിക്കുന്നു. വിശദമായ പഠനങ്ങളുടെ തുടർച്ചയായി ഷാർപ് താഴെപറയുന്ന കണ്ടെത്തലുകൾ നടത്തി.

1. കല്ലുകൾ നനവുള്ള മണ്ണിലാണ് വേഗത്തിൽ ചലിക്കുന്നത്. 1968-69, 1972 -73 എന്നിങ്ങനെ കൂടുതൽ മഴ ലഭിച്ച വർഷങ്ങളിലെ സഞ്ചാര ദൈർഘ്യം കൂടുതലായിരുന്നു എന്നദ്ദേഹം കണ്ടെത്തി.
2. പ്രസ്തുത പ്രദേശത്തെ ഭൂഗർഭ ജലവിതാനത്തിൽ ഉണ്ടാകുന്ന വ്യതിയാനങ്ങളാവാം കല്ലുകളെ ചലിപ്പിക്കുന്നത്. ഈ സിദ്ധാന്തങ്ങൾ അദ്ദേഹം 1976-ൽ പ്രസിദ്ധീകരിക്കുകയും ചെയ്തു.

എന്നാൽ ധാരാളം ശാസ്ത്രജ്ഞരും മറ്റ് ഗവേഷകരും മേൽ പറഞ്ഞ സിദ്ധാന്തങ്ങളെ ചോദ്യം ചെയ്തു. പലപ്പോഴും ദീർഘമായി വരൾച്ചയുടെ നാളുകളിൽ, തടാകങ്ങൾപോലും വറ്റിവരണ്ട കാലത്തു പോലും പതിവ് സഞ്ചാരം കല്ലുകൾ നടത്തിയിരുന്നതായി തെളിവുകളുണ്ടെന്ന് അവർ ചൂണ്ടിക്കാട്ടി. മാത്രമല്ല കടുത്ത മൂടൽ മഞ്ഞുള്ള ഒരു ഡിസംബർ രാത്രിയിൽ, 1978 ൽ, തെളിഞ്ഞ ആകാശത്തിനു കീഴെ കല്ലുകൾ ധാരാളമായി സഞ്ചരിച്ചു കണ്ടതായി വാർത്തകൾ വന്നു. തെളിഞ്ഞ രാത്രിയിൽ ദീർഘമായ ആ സഞ്ചാരത്തിന് പെട്ടെന്ന് പ്രേരിപ്പിച്ചവയെന്താണെന്ന് കല്ലുകൾക്കു മാത്രമേ അറിയുമായിരുന്നുള്ളൂ.

മഴ മേഘങ്ങളല്ലെങ്കിൽ, ഭൗമജലവിതാനമല്ലെങ്കിൽ പിന്നെന്താണ് ഡെത്ത് വാലിയിലെ കല്ലുകളെ സഞ്ചിരപ്പിക്കുന്നതിനുള്ള പ്രേരക ശക്തിയെന്നതിന് കൃത്യമായ ഉത്തരം ഇന്നും ശാസ്ത്രത്തിന് നൽകാനായിട്ടില്ല. മനുഷ്യന്റെ അറിവിന്റെ പരിമതികളെ നോക്കി ചിരിച്ചുക്കൊണ്ടു നിൽക്കുന്ന ഭൂമിയുടെ മടത്തട്ടിലൂടെ കല്ലുകളിന്നും സഞ്ചരിച്ചുക്കൊണ്ടിരിക്കുന്നു.

ക്രിസ്തുവിനും 347 വർഷം മുൻപുള്ള ഗ്രീസ്. മഹാനായ ഗ്രീക്കു ചിന്തകൻ പ്ലേറ്റോ അന്ന് യുവാവായിരുന്നു. തന്റെ ഗുരുനാഥനായ സോക്രട്ടീസിന്റെ സന്നിധിയിൽ കൂടിയിരിക്കുന്ന ചെറുപ്പക്കാരിൽ ഒരാളുടെ കഥയിൽ അതീവ തത്പരനായി അദ്ദേഹം. ക്രിസ്തുവിനും 9600 വർഷങ്ങൾക്കു മുൻപ് ഭൂമിയിൽ നിന്നും തുടച്ചു മാറ്റപ്പെട്ടതായി കരുതപ്പെടുന്ന ഒരു നഗരിയെ കുറിച്ചാണ് അയാൾ പറഞ്ഞുകൊണ്ടിരുന്നത്. അതീവ ബുദ്ധിമാന്മാരും, സൗന്ദര്യവും സന്തുഷ്ടിയും നിറഞ്ഞ ജീവിതം നയിച്ചിരുന്നവരുമായിരുന്നു അവിടത്തെ ജനത. ശാസ്ത്ര സങ്കേതങ്ങളിൽ അന്നത്തെ ജനങ്ങളുടെ വളരെ മുൻപിൽ നിന്നവർ, ആധുനിക കെട്ടിട നിർമ്മാണ വൈദഗ്ദ്ധ്യത്തെപ്പോലും നാണിപ്പിക്കുന്ന മനോഹര ഹർമ്യങ്ങൾ തീർത്തിരുന്നവർ, സംസ്കാരത്തിന്റെ ഉച്ചകോടിയിൽ നിലനിന്നിരുന്നവർ ഇതൊക്കെ ആയിരുന്നു അവിടത്തെ ജനത.

പക്ഷേ ക്രിസ്തുവിനും 9600 വർഷങ്ങൾക്കുമുമ്പ് ഏതോ ഒരു ദിവസം അത് കാലത്തിന്റെ മഹായവനികയ്ക്കുള്ളിൽ അപ്രത്യക്ഷമായി എങ്ങനെയിന്ന് ഇന്നും ആർക്കും പറയാൻ കഴിയാതെ.

ആ നഗരിയുടെ പേരാണ് അറ്റ്ലാന്റിസ്.

പ്ലേറ്റൊയുടെ കൃതികളിലൂടെയാണ് ആദ്യം ലോകമതിന്റെ പേരു കേട്ടത്. അൽപ്പം നിറം പിടിച്ചതാവാമെങ്കിലും പ്ലേറ്റോയുടെ അറ്റ്ലാന്റിസ് സ്വർഗ്ഗസങ്കല്പത്തെക്കാളും ഏറെ മുകളിലായിരുന്നു. പ്ലേറ്റോയെ ഉദ്ധരിക്കട്ടെ "കടലിന് തൊട്ടരികെ, ഫലഭൂയിഷ്ഠ സമതലങ്ങളും ചെറുകുന്നുകളും ചേർന്ന സുന്ദര നഗരം. നഗര കവാടം സ്വർണ്ണം കൊണ്ട് പണിതതായിരുന്നു. ഉള്ളിൽ സുവർണ്ണ ക്ഷേത്രങ്ങൾ, രത്നവചിതമായ ഗോപുരങ്ങൾ, ചൂടും തണുപ്പും ജലം നിറഞ്ഞ നീരുറവകൾ അങ്ങനെ ഗന്ധർവ്വ കഥകളിൽ കാണുന്ന ഒരു നഗരി".


...ി് - ഒരു

പ്ലേറ്റൊയുടെ വർണ്ണന ഏറെ ജനങ്ങളെ ആകർഷിച്ചു. സുവർണ്ണ നഗരിയോടുള്ള താത്പര്യം അന്നുമുതൽ ഇന്നു വരെ ധാരാളം അന്വേഷകരിൽ അനല്പമായ താത്പര്യമാണ് ഉണ്ടാക്കിയത്. അറ്റ്ലാന്റിസിന്റെ ഭൗതിക സൗന്ദര്യവും, ബൗദ്ധിക നേട്ടങ്ങളും അനാവരണം ചെയ്യുന്ന 2000 ൽ അധികം പുസ്തകങ്ങൾ രചിക്കപ്പെട്ടു എന്ന് പറഞ്ഞാൽ തന്നെ പ്രസ്തുത താത്പര്യത്തിന്റെ

വ്യാപ്തി ഊഹിക്കാവുന്നതാണ്. പക്ഷേ എല്ലാ ഗവേഷണങ്ങളും പുസ്തകങ്ങളും രണ്ടു ചോദ്യങ്ങൾക്ക് മുന്നിൽ ഉത്തരം മുട്ടി നിൽക്കുന്നു.

ഒന്ന് : അറ്റ്ലാന്റിസ് ഭൂപടത്തിൽ എവിടെയാണ് നിലനിന്നിരുന്നത്.

രണ്ട് : പ്രസ്തുത നഗരി എങ്ങനെയാണ് ഒരു പൊടിപോലും ശേഷിപ്പിക്കാതെ മറഞ്ഞുപോയത്.

സത്യത്തിൽ രണ്ട് ചോദ്യങ്ങൾക്കും ഇന്നും കൃത്യമായ ഉത്തരമില്ല. അതുകൊണ്ടുതന്നെ വെറുമൊരു മനോഹര ഭാവനയാണ് അറ്റ്ലാന്റിസ് എന്ന് കരുതുന്നവർ ധാരാളമുണ്ട്.

എന്നാൽ കഥകളിൽ ആകൃഷ്ടരായി ഇറങ്ങിപ്പുറപ്പെട്ടവരിൽ പലരും കണ്ടെത്തിയ വിവരങ്ങൾ അറ്റ്ലാന്റിസ് വെറും കഥയല്ല എന്ന സംശയം ബലപ്പെടുത്തി. അവയിൽ ഏറ്റവും പ്രമുഖമായിരുന്ന കണ്ടെത്തൽ അമേരിക്കൻ സെനറ്റർ ആയിരുന്ന ഇഗ്നേഷ്യസ് ഡോണെല്ലിയുടേതാണ്. അറ്റ്ലാന്റിക് മഹാസമുദ്രത്തിന്റെ മധ്യഭാഗത്തിനടുത്ത് ആയിരുന്നു അറ്റ്ലാന്റിസിന്റെ സ്ഥാനമെന്നും, അപ്രതിരോധ്യമായ ഏതോ പ്രപഞ്ച പ്രതിഭാസത്തിനടിപ്പെട്ട് ആ ദ്വീപ് കടലിനുള്ളിലേക്ക് താണുപോയതാണെന്നും അദ്ദേഹം സിദ്ധാന്തിച്ചു. പക്ഷേ പിൽക്കാലത്ത് നടത്തിയ ഭൗമശാസ്ത്ര പഠനങ്ങൾ അദ്ദേഹം ചൂണ്ടിക്കാട്ടിയ ഭാഗത്ത് അറ്റ്ലാന്റിക് സമുദ്രത്തിൽ നിന്നും പുതിയ ദ്വീപുകൾ ഉയർന്നു വരികയാണുണ്ടായതെന്ന് തെളിയിച്ചു. എങ്കിലും ആധുനിക മനുഷ്യന്റെ ശ്രദ്ധ അറ്റ്ലാന്റിലേക്ക് തിരിച്ചു വിടുന്നതിൽ ഡോണെല്ലി അനല്പമായ സംഭാവനയാണ് നൽകിയത്. 1969 ൽ ഒരു ആഴക്കടൽ മത്സ്യബന്ധന സംഘത്തിന് ബൊഹോമിയൻ തീരത്തിനടുത്തു വച്ച് കടലിന്റെ അടിത്തട്ടിൽ കൊത്തിയെടുത്ത കല്ലിൽ തീർത്തതെന്ന് തോന്നിപ്പിക്കുന്ന ഒരു കൽമതിലു കാണാൻ കഴിഞ്ഞു. പുരാവസ്തു ഗവേഷകരും, അറ്റ്ലാന്റിസ് ആരാധകരും അങ്ങോട്ടേക്കു കുതിച്ചു. ഒരു മഹാതുറമുഖത്തിന്റെ ചുറ്റുമതിലാണെന്ന് ചിലർ അവകാശപ്പെട്ടു. പക്ഷേ പുരാതന മായൻ, ഇൻകാ സംസ്കാരാവശിഷ്ടങ്ങളുടെ മറ്റ് തുല്യ സംസ്കാരങ്ങളുടെയോ സൃഷ്ടിയോണോയെന്ന് വ്യക്തമായി ആർക്കും പറയാൻ കഴിഞ്ഞില്ല. മാത്രമല്ല പ്രസ്തുത ഭിത്തി മനുഷ്യ നിർമ്മിതമല്ലെന്നും ഒരു പ്രത്യേക പ്രകൃതി പ്രതിഭാസം വഴി കടൽപ്പാറകൾക്ക് വന്ന രൂപാന്തരീകരണമാണെന്നും പ്രശസ്ത ഭൗമശാസ്ത്രാധ്യാപകനായിരുന്ന ഡോ. ജോൺ ഹാൾ സമർത്ഥിക്കുകയും ചെയ്തു. പക്ഷേ ഏഴുവർഷം കഴിഞ്ഞ് 1977 ൽ ഒരു സമുദ്രാന്തര പര്യവേഷക സംഘം പ്രസ്തുത പാറകളിലൊന്ന് അടർത്തിയെടുക്കുന്നതിൽ വിജയിച്ചു. വശങ്ങളിൽ കൊത്തുപണികളുണ്ടായിരുന്ന പ്രസ്തുത ശിലാഖണ്ഡം മനുഷ്യ നിർമ്മിതമാണെന്ന വസ്തുത പ്രസ്തുത കൊത്തുപണികൾ നിസ്സംശയം തെളിയിച്ചിരുന്നു. പക്ഷേഎന്ന്, ആരാണ് അത് ചെയ്തത് എന്ന

ചോദ്യത്തിനിന്നും ഉത്തരം കണ്ടെത്താൻ ശാസ്ത്രത്തിനു കഴിഞ്ഞിട്ടില്ല.

ബ്രിസ്റ്റോൾ സർവ്വകലാശാലാ പ്രൊഫസർ പദവിയലങ്കരിച്ചിരുന്ന പ്രൊഫ: ഡെറക്ക് മറ്റൊരു സിദ്ധാന്തം അവതരിപ്പിച്ചു. പ്ലേറ്റൊയുടെ വർണ്ണനയിലെ നഗരം യഥാർത്ഥമായിരുന്നു എന്നും എന്നാൽ സ്ഥാനം ഗണിച്ചതിൽ തെറ്റുപറ്റിയെന്നു മായിരുന്നു അദ്ദേഹത്തിന്റെ കണ്ടെത്തൽ. ക്രീറ്റ് ദ്വീപിനടുത്തായി ഏജിയൻ ദ്വീപ് സമൂഹങ്ങളിൽ തഴച്ചു വളർന്ന മിനോവൻ സംസ്കാരത്തിന്റെ കഥയാണ് അറ്റലാന്റീസ് എന്നാണ് അദ്ദേഹം കണ്ടെത്തിയത്.

വെങ്കലയുഗം മുതൽ ക്രിസ്തുവിന് 2000 വർഷം മുൻപുവരെ നിലനിന്നിരുന്ന മിനോവൻ സംസ്കാരം അഗ്നിപർവ്വത സ്ഫോടനം കൊണ്ട് പൂർണ്ണമായും നശിച്ചു പോയെന്നും 1967 ൽ പ്രസിദ്ധ പുരാവസ്തു ഗവേഷകൻ കണ്ടെത്തിയ വിവരങ്ങൾ മേൽപ്പറഞ്ഞ വസ്തുതകളെ തെളിയിച്ചു. വെഡൂവിയസ് പൊട്ടിയൊഴുകിയ ലാവയിലമർന്നുപോയ പോംപി നഗരത്തിനു തുല്യമായ കാഴ്ചകളാണ് പുരാവസ്തു ഗവേഷകർ കണ്ടെത്തിയത്. ലാവയിൽ മൂടിയ ഗോപുര കവാടങ്ങളും മനോഹര സൗധങ്ങളും മുപ്പത് മീറ്റർ ഉയരത്തിൽ ചാരം മൂടിക്കിടക്കുന്നക്കാഴ്ചയാണ് അവർ കണ്ടത്.

പ്ലേറ്റോയുടെ വിവരണങ്ങളോട് ഏറെ യോജിച്ചിരുന്ന കാഴ്ചകളുള്ള ആ നഗരി തന്നെയായിരുന്നോ അറ്റ്ലാന്റിസ് അതോ തത്തുല്യമായ മറ്റൊരു നഗരി അറ്റ്ലാന്റിക്കിൽ മാഞ്ഞുപോയിട്ടുണ്ടോയെന്നത് ഇന്നും സമസ്യയായി തുടരുന്നു.

## ബ്രിട്ടീഷ് ശിലാഭീമന്മാർ

ബ്രിട്ടീഷ് ദ്വീപ് സമൂഹങ്ങളുടെ ഹൃദയഭാഗത്ത് സാലിസ്ബറി സമതലങ്ങൾക്കപ്പുറം ആകാശത്തിലേക്കു തലയുയർത്തി നില്ക്കുന്ന മഹാശിലാഗോപുരങ്ങൾ ചരിത്രാതീത കാലത്ത്, പരിഷ്കൃത സമൂഹങ്ങൾ രൂപം കൊള്ളുന്നതിനും ഏറെ മുൻപ് മനുഷ്യൻ നിർമ്മിച്ച മഹാത്ഭുതം. അവയത്രെ സ്റ്റോൺ ഹെഡ്ജുകൾ എന്നു വിളിക്കപ്പെടുന്ന ശിലാ ഭീമൻമാർ.

ആറും ഏഴും മീറ്റർ ഉയരവും ചിട്ടയായ ജ്യാമതീയ രീതികളിൽ രൂപപ്പെടുത്തിയതും ചുമടുതാങ്ങികളുടെ ആകൃതിയിൽ ഒന്നിനു മീതെ മറ്റൊരു ശിലാരൂപമെന്ന നിലയിൽ പണിയിച്ചിട്ടുള്ളതുമായ പ്രസ്തുത മഹാശിലാഖണ്ഡങ്ങൾ രൂപം കൊണ്ടും നിർമ്മാണ ചാതുര്യം കൊണ്ടും ഇന്നത്തെ എഞ്ചിനിയറിംഗ് വിദ്യാകുശലൻമാരായ ശില്പികളെപ്പോലും ലജ്ജിപ്പിക്കുന്നു. മാത്രമല്ല പ്രസ്തുത ശിലകൾ 500 കി:മി ദൂരെയുള്ള പ്രസ്‌ലി കുന്നുകളിൽ നിന്നും കൊണ്ടുവന്നിട്ടുള്ളവയാണെന്നു കൂടി അറിയുക. ക്രിസ്തുവിനു 2500 മുൻപ് ഇത്രയും ദൂരെ മാമലകളിൽ കല്ലുകൾ കൊണ്ടുവരുന്നതിനും അവ കൃത്യമായ ചതുര രൂപങ്ങളിൽ 7 മീറ്റർ ഉയരത്തിലുള്ള ഖണ്ഡങ്ങളാക്കി മാറ്റുകയും അവയുടെ മുകളിൽ കൃത്യമായ പാകത്തിൽ കല്ലുകൾ വച്ചു പിടിപ്പിക്കുകയും ചെയ്തതിനു പുരാതന മനുഷ്യൻ ഉപയോഗിച്ച വിദ്യയെന്തായിരുന്നു എന്നത് ഒന്നാമത്തെ നിഗൂഢത.



സ്റ്റോൺ ഹെ

ഇത്തരം ശിലാഖണ്ഡങ്ങൾ നിർമ്മിക്കുന്നതിന് പ്രേരകമെന്തായിരുന്നുവോ എന്നതും കാരണമെന്തായിരുന്നുവെന്നതും രണ്ടാമത്തെ നിഗൂഢത.

ഈജിപ്റ്റിലെ പിരമിഡുകളെ പോലെ, ഈസ്റ്റർ ദ്വീപിലെ പ്രതിമകളെ പോലെ മനുഷ്യ നിർമ്മിതമായ മഹാത്ഭുതമായി സ്റ്റോൺ ഹെഡ്ജുകൾ ഇന്നും നിലകൊള്ളുന്നു.

ആധുനിക ഗവേഷകർ ഈ ശിലാഖണ്ഡങ്ങളുടെ വിന്യാസ രീതിയും സ്ഥലവും അടിസ്ഥാനമാക്കി പല നിഗമനങ്ങളും എത്തിച്ചിട്ടുണ്ട്. അതീവ സമർത്ഥരായ ജ്യോതിശാസ്ത്ര പണ്ഡിതരായിരുന്നു ഈ ശിലാഗോപുര നിർമ്മാണത്തിനു പിന്നിലെന്നും ദൂരെയുള്ള കുന്നുകളിൽ നിന്നും ആകാശ ഗോളങ്ങളുടെയും നക്ഷത്രങ്ങളുടെയും സ്ഥാനനിർണ്ണയം നടത്തുന്നതിനു ഇവ ഉപയോഗിച്ചിരിക്കുകയാ

ണെന്നും അവർ അഭിപ്രായപ്പെട്ടിട്ടുണ്ട്. എന്നാൽ ആ കാലഘട്ടത്തിലെ ജ്യോതിശാസ്ത്ര വിജ്ഞാനത്തിനു അനുസരണമായ മറ്റു തെളിവുകൾക്കൂടി ഇനി ലഭിക്കാനുണ്ട് എന്നതിനാൽ മേൽപ്പറഞ്ഞ വിശദീകരണത്തിനു പൂർണ്ണമായ ബലം കൈവന്നിട്ടില്ല.

കേരളത്തിൽ പ്രത്യേകിച്ചും മലബാറിലും മറ്റും കാണുന്ന തൊപ്പിക്കല്ലുകൾ പോലെ ഇവയും പുരാതന മനുഷ്യന്റെ ശവമടക്കും മറ്റാചാരങ്ങൾക്കുമുള്ള സൂചനാഫലകങ്ങളാണെന്നു മറ്റൊരു കൂട്ടർ പറയുന്നു. പക്ഷെ ശവകല്ലറകളോ, അസ്ഥിഖണ്ഡങ്ങളോ ഇതിന്റെ കൂടെ കാണുന്നതായി രേഖപ്പെടുത്തിയിട്ടില്ലാത്ത സാഹചര്യത്തിൽ ഇതുവെറും അനുമാനമായി മാറിനില്ക്കുന്നു.

മൂന്നാമത്തെ അനുമാനം കുറെക്കുടി വിശ്വാസ്യമാണ്. നമ്മുടെ ക്ഷേത്രങ്ങൾ പോലെ കരിങ്കല്ലിൽ തീർത്ത ഈ ശിലാരൂപങ്ങൾ പുരാതന മനുഷ്യന്റെ ആരാധന സ്ഥാനങ്ങൾ ആയിരുന്നു എന്നതാണ് അത്. ദൂരെ കുന്നിൻ മുകളിൽ നിന്നു പോലും കാണാവുന്ന വിധത്തിലും ജനങ്ങൾക്കു കൂടിനിൽക്കാനുതകുന്ന രീതിയിലും ഉള്ള അവയുടെ നിർമ്മാണ രീതിക്കു അനുമാനം യോജിക്കുന്നുണ്ടെങ്കിലും ഇതിനും തെളിവുകളൊന്നും പൂർണ്ണമല്ല.

ഉദ്ദേശമെന്തായിരുന്നാലും ഏറ്റവും വലിയ ചോദ്യം ഇനിയും ബാക്കി നില്ക്കുന്നു. ക്രിസ്തുവിനു 2000 ലധികം വർഷം മുൻപ് ഗണിത ശാസ്ത്രപരമായ കൃത്യതയോടെ ഇത്രയും മികച്ചരീതിയിൽ കല്ലുകളൊരുക്കി ഏതു വിദ്യക്കൊണ്ടാണ് ഇത്തരമൊരു ശിലാഗോപുരക്കൂട്ടം പണിഞ്ഞത്! പിരമിഡുകളുടെ കഥ പോലെ ഇന്നും ഉത്തരമില്ലതെ പ്രസ്തുത ചോദ്യം ബാക്കി നിൽക്കുന്നു.

## അമേരിക്ക കണ്ടുപിടിച്ചതാര്?

വളരെ ലളിതമായ ഉത്തരമുള്ള ചോദ്യം: അമേരിഗോ വെസ്പുചി. പക്ഷെ ഒരു പത്തിരുപത്തഞ്ച് വർഷം മുൻപ് ശരാശരി കേരളീയൻ പറഞ്ഞിരുന്ന ഉത്തരം മറ്റൊന്നായിരുന്നു. ക്രിസ്റ്റഫർ കൊളംബസ്. രണ്ടുത്തരങ്ങളും ഇന്നും ഭാഗികമായി ശരിയാണുതാനും. എന്നാൽ ചരിത്രത്തിന്റെ ആദി മദ്ധ്യാന്തങ്ങൾ പൂർണ്ണമായി തെരയുന്ന ഒരാളുടെ ഉത്തരം ഇതൊന്നുമാവില്ലയെന്നതാണ് ശരിയായ സത്യം. കാരണം കൊളംബസിനും ഏറെ മുൻപ് കടൽ കടന്നു പോയ ചൈനക്കാരും ഫിനിഷ് സഞ്ചാരികളും വ്യാപാരികളും എന്തിന് പുരാതന ഗ്രീക്കു നാവികർ വരെ പടിഞ്ഞാറ് ഒരു വൻ കരയുടെ സാന്നിദ്ധ്യം കണ്ടെത്തിയതായി രേഖപ്പെടുത്തിയിട്ടുണ്ട്. യൂറോപ്പ്യൻ ചരിത്രം ബ്രിട്ടന്റെയും അയൽ രാജ്യങ്ങളുടെയും ചരിത്രമായി ചുരുങ്ങിയ കാലഘട്ടത്തിലൂടെ കടന്നുപോയപ്പോൾ കൊളംബസിന്റെയും കഥ കൂടുതൽ പ്രചാരം നേടിയെന്ന് നിരവധി ചരിത്രക്കാരൻമാർ കരുതുന്നുണ്ട്.



യൂറോപ്പ്യൻ നാവികർ എത്തുന്നതിനു മുൻപ്പു തന്നെ - അതായത് ക്രിസ്തുവിനു 12000 വർഷം മുൻപ് തന്നെ - മനുഷ്യൻ അമേരിക്കയിൽ താമസിച്ചിരിന്നു. അവർ റെഡ് ഇന്ത്യൻമാർ എന്ന വർഗ്ഗമായിരുന്നതിനാൽ പുറം ലോകം അമേരിക്കയെപ്പറ്റി കേട്ടിരുന്നില്ല. എന്നാൽ അവർക്കു ശേഷം തുടർന്ന് മംഗോളിയൻ വംശജരും സൈബീരിയയിൽ നിന്നും അലാസ്ക്കയിൽ നിന്നും കുടിയേറിയ മുക്കുവരും അമേരിക്കയിൽ എത്തിയിരുന്നു എന്നതിനു തെളിവുണ്ട്.

കാർബൺ 14 ഡേറ്റിംഗ് എന്ന റേഡിയോ ആക്ടീവ് മാർഗ്ഗമുപയോഗിച്ചു നടത്തിയ പഠനങ്ങൾ മനുഷ്യാവശിഷ്ടങ്ങളിൽപ്പെടുന്ന മേൽപ്പറഞ്ഞ വർഗ്ഗങ്ങളുടെ സാന്നിദ്ധ്യം കൊളംബസിനും ഏറെ വർഷങ്ങൾക്കു മുൻപ് തന്നെ അമേരിക്കയിൽ ഉണ്ടായിരുന്നതായി തെളിയിച്ചിട്ടുണ്ട്. ചൈനാക്കാരും മംഗോളിയൻമാരും കൊളംബസിനു മുൻപ് എത്തിയിരുന്നതിനു മേൽപ്പറഞ്ഞ പഠനങ്ങൾ തെളിവായിട്ടെടുക്കുന്നതുമാണ്.

ആദ്യമായി അമേരിക്കയിൽ ചെന്നു ചേർന്ന മറ്റു വർഗ്ഗങ്ങൾ ചൈനാക്കാരാണ് എന്നു ചിലർ വാദിക്കുന്നുണ്ട്. റെഡ് ഇൻഡ്യൻ വർഗ്ഗങ്ങൾ നിർമ്മിച്ചിട്ടുള്ള

ശില്പങ്ങളിലും രൂപമാതൃകളിലും ചൈനീസ് സ്വാധീനമുള്ളതായി കണ്ടെത്തിയിട്ടുണ്ട്. പ്രത്യേകിച്ചും ബുദ്ധമതാരംഭത്തിന്റെ കാലത്തും ക്രിസ്തുവിനു മുൻപ് 2000-ാംമാണ്ടിലും മറ്റും നിർമ്മിക്കപ്പെട്ടതെന്നു കരുതുന്ന ശില്പങ്ങൾ റെഡ് ഇന്ത്യൻ വർഗ്ഗക്കാർക്കിടയിൽ കണ്ടെത്തിയിട്ടുണ്ട്.

ഇതേ തുടർന്നു, ഹോയ്ചിൻ എന്ന ബുദ്ധമതാനുയായി ശാന്ത സമുദ്രം കടന്ന് 2000 ബി. സി. യിൽ അമേരിക്കൻ ഭൂഖണ്ഡത്തിൽ എത്തിയിരുന്നതായി ബെയ്ജിംഗ് സർവ്വകലാശാല ചരിത്ര വിഭാഗം അവകാശപ്പെട്ടു. ഫുസാംഗ് എന്ന മെക്സിക്കൻ തുറമുഖ തീരത്ത് അദ്ദേഹമെത്തിയെന്നും, തന്റെ മാതൃരാജ്യത്തെ ഓർമ്മിപ്പിക്കുന്ന രീതിയിൽ ഫുസാംഗ് എന്ന പേർ തുറമുഖത്തിന് നൽകിയെന്നും അവർ ചൂണ്ടിക്കാട്ടി. എന്തായാലും ക്രിസ്തുവിനു മുൻപ് അമേരിക്കയിൽ നിർമ്മിക്കപ്പെട്ടതായി തെളിഞ്ഞിട്ടുള്ള റെഡ് ഇൻഡ്യൻ ശില്പങ്ങളിൽ ചൈനീസ് സ്വാധീനം പ്രകടമാണ്.

കച്ചവടക്കാരായ ഫിന്നിഷ് നാവികരാണ് അമേരിക്കയിലെത്തിയ ആദ്യ വിദേശികർ എന്നതാണ് മറ്റൊരു വാദം. ക്രി. മു. 600-ാമാണ്ടിൽ ഫിന്നീഷ് നാവികർ ചെയ്ത യാത്രകളുടെ ചരിത്ര വിവരങ്ങൾ പലതും അമേരിക്കാ വൻകരയുടെ രൂപഭാവങ്ങളെ അനുസ്മരിപ്പിക്കുന്നുവെന്ന് ഗ്രീക്ക് ചരിത്രകാരന്മാരിൽ പ്രമുഖനായ ഹെറഡോട്ടസ് തന്നെ ചൂണ്ടിക്കാട്ടിയിട്ടുണ്ട്.

പിൽക്കാല ഖനനങ്ങൾ മേൽപ്പറഞ്ഞ സിദ്ധാന്തങ്ങളെ അനുകൂലിക്കുന്ന തെളിവുകൾ നൽകിയിട്ടുമുണ്ട്. 1872 ൽ കണ്ടെത്തിയ ഒരു പുരാലിഖിതം പിൽക്കാലത്ത് സൈറസ് ഗോർഡൻ വായിച്ചെടുക്കുകയുണ്ടായി. ക്രിസ്തുവിന് ഏറെ മുൻപ് രചിക്കപ്പെട്ട ആ രേഖ ഇങ്ങനെ പറയുന്നു.

"ഞങ്ങൾ, സൈഡൻ രാജാവിന്റെ നാട്ടിലെ പ്രജകൾ, ചെങ്കടൽ കടന്ന്, ആഫ്രിക്ക ചുറ്റി വരുന്ന വഴി കൊടുങ്കാറ്റിൽപ്പെട്ടു. പിന്നീട് കാറ്റിന്റെ വഴി കടന്ന് ഞങ്ങൾ ഇവിടെ ഈ വൻകരയിലെത്തി. ഞങ്ങൾ ദേവന്മാർക്കും ദേവതമാർക്കും പ്രിയർ, ഇവിടെ കഴിയുന്നു".

ബ്രസീലിന്റെ ഉൾഭാഗത്ത് നിന്നും കണ്ടെടുത്ത ഈ ശില ക്രിസ്തുവിന് വളരെ മുൻപ് എഴുതപ്പെട്ടതാണെന്നതു ശാസ്ത്രം കണ്ടെത്തിയിട്ടുണ്ട. പക്ഷേ അവർ ആരായിരുന്നു! അമേരിക്ക കൊളംബസിന് തീറെഴുതിക്കൊടുക്കുന്നതിനും വളരെ മുൻപ് അവിടെയെത്തിയവർ യൂറോപ്യൻമാരോ, ഏഷ്യാക്കാരോ? ചൈനാക്കാരോ? ഫിന്നീഷ്നാവികരോ!?

ചരിത്രം ഇന്നും നിശബ്ദമായി അജ്ഞാത മനസ്സുമായി ഈ ചോദ്യങ്ങൾക്കു മുന്നിൽ തലകുനിച്ചു നിൽക്കുന്നു.

## മത്സ്യമഴയും രക്തമഴയും

റോഡ്സ് ദ്വീപുകൾ അധികം ജനശ്രദ്ധ പിടിച്ചു പറ്റിയിട്ടില്ലാത്ത സ്ഥലമാണ്. പക്ഷേ 1932 നവംബർ 18 ന് പ്രസ്തുത ദ്വീപിന്റെ പേര് വാർത്താ മാധ്യമങ്ങളിൽ സ്ഥാനം പിടിച്ചു.

ആകാശം പതിവിലധികം കറുത്തിരുണ്ടിരുന്ന ഒരു ദിവസമായിരുന്നു. മഴമേഘങ്ങളുടെ അക്കാലം. പെട്ടെന്ന് ഘോരമായ ഇടിമിന്നലിനൊപ്പം മഴ വീണു. മുറ്റത്ത് നോക്കി നിന്ന ഗ്രാമവാസികൾ അമ്പരന്നു പോയി. ചെറുമീനുകൾ അതും പിടയുന്ന ചെറുമീനുകൾ ആകാശത്തു നിന്നും മഴയ്ക്കൊപ്പം പെയ്തിറങ്ങുന്നു. ജനൽ പാളികളിൽ തട്ടിത്തെറിച്ച് ഇലച്ചാർത്തുകളിലൂടെ ഊഴ്ന്നിറങ്ങിയും മീനുകൾ വീണുകൊണ്ടിരുന്നു. മുറ്റത്തും മേൽക്കൂരയിലും തൊടിയിലും തോട്ടത്തിലുമെല്ലാം മീനുകളുടെ ആവരണം. അതങ്ങനെ കനത്തുകൊണ്ടിരുന്നു.

ആദ്യത്തെ അമ്പരപ്പ് മാറിയപ്പോൾ ഗ്രാമവാസികൾ പുറത്തേയ്ക്കു വന്നു. ചിലർ പ്രത്യേകിച്ചും കുട്ടികൾ മീനുകൾ പെറുക്കിയെടുക്കാൻ തുടങ്ങി. ചില പ്രാദേശിക പത്രലേഖകർ ഒരു കുപ്പി നിറയെ മത്സ്യം ശേഖരിച്ചു തെളിവായിവച്ചു.

റോഡ്സ് ദ്വീപുകളിലെ ഒരു ഡോക്ടർ ആയിരുന്നു ഗസർ. അദ്ദേഹം ഈ പ്രകൃതി പ്രതിഭാസത്തിൽ ആകൃഷ്ടനായി. പല ഭാഗത്തുമുള്ള ജനവിഭാഗങ്ങളെ സന്ദർശിച്ചു സമാന വിവരങ്ങൾ ശേഖരിക്കാൻ തീരുമാനിച്ചു. അദ്ദേഹത്തിനു ലഭിച്ച വിവരങ്ങൾ അത്ഭുതകരമായിരുന്നു.

ഉൾനാടൻ പ്രദേശങ്ങളിലെ അമേരിക്കൻ കർഷകരും ഗ്രാമവാസികളും ഇത്തരം പ്രതിഭാസങ്ങൾ മുൻപും കണ്ടിരുന്നു. മഴതുള്ളികൾക്കൊപ്പം വീണ മത്സ്യങ്ങളെ തങ്ങൾ കുപ്പികളിൽ ശേഖരിച്ചതായി ചിലർ പറയുകയും ചെയ്തു. ഇത്തരം പതിനഞ്ചോളം സംഭവങ്ങൾ ഗസറിന്റെ റിപ്പോർട്ടിലുണ്ട്.

ഗസറിന്റെ റിപ്പോർട്ട് വായിച്ച പലരും ഇത്തരം വിചിത്രമഴകളുടെ പല അനുഭവങ്ങളും അദ്ദേഹത്തിന് എഴുതി. 1896 ൽ ജർമ്മനിയിലും, ഗ്രീസിലും സിംഗപ്പൂരിലും ഇത്തരം അനുഭവങ്ങൾ ഉണ്ടായതായി വെളിവാക്കപ്പെട്ടു.

എല്ലായിടത്തും ശക്തമായ കാറ്റും ഇടിമിന്നലും ആലിപ്പഴ വർഷവും ഉണ്ടായതിനൊപ്പമാണ് മത്സ്യമഴ പെയ്തത് എന്നതാണ് ഏറ്റവും ശ്രദ്ധേയമായ വസ്തുത.

ഇതോടൊപ്പം മറ്റ് അത്ഭുത മഴകളും പുറത്തു വന്നു. കറുത്ത മഴയും മഞ്ഞ മഴയും മാത്രമല്ല രക്തമഴയും പെയ്തതായി രേഖപ്പെടുത്തപ്പെട്ടു. അടുത്ത കാലത്ത് കേരളത്തിലെ ചില ഭാഗങ്ങളിൽ തന്നെ മഞ്ഞമഴ പെയ്തതായും ചുവന്ന മഴ പെയ്തതായും രേഖപ്പെടുത്തിയിട്ടുണ്ട്.

എന്താണ് ഈ പ്രകൃതി പ്രതിഭാസത്തിനു പിന്നിലെ രഹസ്യം. രസകരമെന്നു പറയട്ടെ പലരും പല അഭിപ്രായക്കാരാണ്. ദേവതമാരുടെ കോപം മഞ്ഞ മഴയും ചുവന്ന മഴയും പെയ്യിച്ചു എന്ന് ഗ്രീക്ക് ഇതിഹാസകാരനായ ഹോമർ പറഞ്ഞിട്ടുള്ളതു മുതൽ ആധുനിക ഭൗതിക ശാസ്ത്രകാരന്മാരുടെ വിശദീകരണങ്ങൾവരെ അപൂർണ്ണവും പരസ്പര വിരുദ്ധവുമാണ്.

വലിയജലാശയങ്ങളിൽ രൂപംകൊള്ളുന്ന 'ടൊർണാഡോ' എന്ന ചുഴലിക്കാറ്റാണ് കഥയിലെ വില്ലൻ എന്നാണ് ഭൂരിപക്ഷം ശാസ്ത്രകാരന്മാരുടെയും അഭിപ്രായം. ജലാശയങ്ങളിലെ ജലം അപ്പാടെ ഫണൽ രൂപത്തിൽ മുകളിലേയ്ക്കുയർത്തുവാനും മേഘങ്ങളോളം ഉയരത്തിൽ കൊണ്ടുപോയി അനേകം മൈലുകൾക്കകലെ ചിതറി വീഴ്ത്താനും ഈ കാറ്റിന് കഴിയുമത്രെ! വെള്ളത്തോടൊപ്പം വലിച്ചുയർത്തപ്പെടുന്ന മത്സ്യങ്ങളും ജലജീവികളുമാണ് മൈലുകൾക്ക് അകലെ മഴയായി വീണതെന്ന് അവർ പറയുന്നു.

സൾഫർ നിക്ഷേപങ്ങൾ തിങ്ങിയ പ്രദേശങ്ങളിൽ വീശുന്ന കാറ്റ് മഞ്ഞ നിറമുള്ള സൾഫർ ലവണങ്ങളെ വലിച്ചുയർത്തി മേഘങ്ങളിലെ ജലവുമായി ചേർത്ത് മഞ്ഞമഴയും ചുവന്ന ഇരുമ്പ് ലവണങ്ങൾ ചേർത്ത് രക്ത നിറമുള്ള ചുവന്ന മഴയും ഉണ്ടാകുന്നു എന്ന് അവർ അഭിപ്രായപ്പെട്ടു. വൻ മലിനീകരണങ്ങളാണ് കറുത്ത മഴയ്ക്ക് കാരണമെന്നും.

എന്നാൽ നിറങ്ങളുടെ മഴയ്ക്ക് ചില ശാസ്ത്രജ്ഞന്മാർ മറ്റ് വിശദീകരണം നൽകിയിട്ടുണ്ട്. അഗ്നിപർവ്വതങ്ങളിൽ നിന്നും പുറത്തു വരുന്ന ഖരരൂപ വസ്തുക്കൾ കാറ്റിനൊപ്പം ചേർന്നുണ്ടാകുന്ന പ്രതിഭാസമാണ് നിറമുള്ള മഴയെന്ന് ചിലർ പറയുന്നു.

എന്നാൽ നിറമുള്ള ചില സൂക്ഷ്മജീവികൾ പ്രപഞ്ച കോണുകളിൽ ഒരുമിച്ചു കൂടുന്നുവെന്നും അവയുടെ ഒരുമിച്ചു കൂടലാണ് ഇത്തരം മഴയ്ക്ക് കാരണമെന്നും ജീവശാസ്ത്രകാരന്മാർ പറഞ്ഞിട്ടുണ്ട്.

കേരളത്തിൽ അടുത്ത കാലത്തു പെയ്ത മഴയിലും സഹാറയിലെ ലവണങ്ങളുടെ സാന്നിദ്ധ്യം ഭൗതിക ശാസ്ത്രജ്ഞർ കണ്ടെത്തിയപ്പോൾ ജീവാണുക്കളുടെ സാന്നിദ്ധ്യം മറ്റ് ചില ശാസ്ത്രജ്ഞന്മാർ കണ്ടെത്തിയ കാര്യം നമുക്കോർമ്മയുണ്ട്. ഇക്കാര്യം ഇന്നും ഒരു തർക്ക വിഷയമാണു താനും.

എന്നാൽ പ്രപഞ്ചത്തെക്കുറിച്ച് ആഴത്തിൽ പഠിച്ചുവരുന്ന ഊർജ്ജതന്ത്ര പണ്ഡിതർ മറ്റൊരു അഭിപ്രായമാണ് പറഞ്ഞത്. ഭൗമാന്തരീക്ഷത്തിൽ വന്നിടിച്ചു ചിതറിപോകുന്ന അനേകം ഉൾക്കകളിൽ നിന്നും അന്തരീക്ഷത്തിൽ കലരുന്ന ലവണങ്ങളാണ് നിറമുള്ള മഴകളുണ്ടാകുന്നതെന്ന് അവർ പറയുന്നു.

കഥയിന്നും തുടരുന്നു. ജീവാണുക്കളോ, ഉൽക്കകളോ, ടൊർണാഡോയോ ആരാണ് മേഘങ്ങളിൽ നിറം കലർത്തിയതെന്ന് ശാസ്ത്രകാരന്മാർ ഇന്നും തർക്കം തുടരുമ്പോഴും പ്രകൃതി നിഗൂഢമായ പുഞ്ചിരിയോടെ മാറി നിൽക്കുന്നു.

പ്രകൃതി ദുരന്തങ്ങളുടെ കാരണങ്ങൾ പലതുമിന്നും അജ്ഞാതമാണ്. മത്സ്യമഴ മുതൽ ഇന്നത്തെ സുനാമി വരെ പലതും പ്രവചനാതീതമാണ്താനും. എന്നാലും ഇവ ചരിത്രത്തിൽ പലപ്പോഴും ആവർത്തിച്ചിട്ടുണ്ട്. പഴയനിയമത്തിൽ (ബൈബിൾ) ദൈവം രക്തമഴയും കൽമഴയും തീമഴയും ഫറവോയുടെ മേൽ ചൊരിഞ്ഞതായി പറയുന്ന ഭാഗങ്ങൾ ഇത്തരം പ്രകൃതി പ്രതിഭാസങ്ങളെ സാക്ഷ്യപ്പെടുത്തുന്നു.

## ജലസ്രോതസ്സ് തേടുന്നവർ

കിണർ കുഴിക്കാൻ സ്ഥാനം കാണുന്ന രീതി നമുക്കു സുപരിചിതമാണ ല്ലോ. ഒരു ചെറിയ പാത്രത്തിൽ ഒരു പച്ചില കൂട്ടും, അല്പം എണ്ണയും ചേർത്ത തിനു ശേഷം പച്ചിലച്ചാറിൽ എണ്ണ അലിയുന്ന രീതി നോക്കി ജലമുള്ള സ്ഥാനം നിർണ്ണയിക്കുന്ന രീതിയാണ് സാധാരണ നമ്മുടെ നാട്ടിൽ കാണുന്നത്.

അന്ധവിശ്വാസമോ അത്ഭുതമോ എന്തുതന്നെ പറഞ്ഞാലും ഇത്തരം വിദ്യ കളിലൂടെ ജലം കണ്ടെത്താൻ പലപ്പോഴും വളരെ വിജയകരമായി തന്നെ കഴി ഞ്ഞിട്ടുമുണ്ട്. രാസികവും ഭൗതികവുമായി ശാസ്ത്രതത്വങ്ങളും വിശ്വാസത്തിന്റെ ഇളകാത്ത ദൃഢതയും ഒത്തു ചേരുന്ന ഈ സന്ദർഭങ്ങളിൽ പലപ്പോഴും നമ്മൾ അത്ഭുതപ്പെട്ടു നിൽക്കാറുമുണ്ട്. ഇത്തരം വിദ്യകളിലൂടെ പ്രകൃതപ്രതിഭാസത്തിനെ വിലയിരുത്തി ജലം കണ്ടെത്തുന്ന രീതികളിൽ ഏറ്റവും പ്രചാരമുള്ളതാണ് പുരാ തന ബ്രിട്ടീഷ് ഗ്രാമീണർ കൈക്കൊള്ളുന്ന രീതി അത്യധികം സൂക്ഷ്മതയുള്ള ശാസ്ത്രീയ ഉപകരണങ്ങൾക്കും യന്ത്രങ്ങൾക്കും കഴിയാത്ത രീതിയിൽ വളരെ കൃത്യമായി ജലം കണ്ടെത്തുന്ന ഗ്രാമീണരുടെ ഈ രീതി ഇന്നും നിഗൂഢമായ ഒരു പ്രതിഭാസമാണ്.

ഒരു അറ്റം അല്പം വളഞ്ഞ രണ്ടു കഷണങ്ങളായി വേർതിരിക്കപ്പെട്ട തടി ക്കഷണങ്ങൾ ഒരുമിച്ചു ചേർത്തു പിടിക്കുന്നു. എന്നിട്ടു കൈ അലസമായി കമ്പു കളുടെ വളഞ്ഞ ഭാഗത്ത് പിടിച്ചുകൊണ്ട് അതീവ ശ്രദ്ധയോടെ മുന്നോട്ടു നടക്കു ന്നു. ഏത് ഭാഗത്ത് വച്ചാണോ കൈകളുടെ ചലനംകൊണ്ടു കമ്പുകൾ ഒരേ ദിശയിലേക്ക് തിരിയുന്നത് അവിടെ ജലം കാണുമെന്നാണ് അവരുടെ വിശ്വാ സം.

ഇത്തരം കഴിവുകൾ കമ്പുകളിലല്ല പ്രത്യുത ധ്യാന നിമഗ്നനായി നടന്നു നീങ്ങുന്ന പുരോഹിതന്റെയോ പണ്ഡിതന്റെയോ അബോധമനസ്സിൽ ആണ്ടു കിടക്കുന്ന നിഗൂഢപ്രതിഭയിലാണ് സ്ഥിതി ചെയ്യുന്നത്. മാന്ത്രിക അനുഷ്ഠാന ങ്ങളുടെ ദീർഘമായ അനുഷ്ഠാനം വഴി നേടിയെടുത്തിട്ടുള്ള അപൂർവ്വമായ മനശക്തിയാണ് ഇപ്രകാരമുള്ള തിരിച്ചറിവിന് മനുഷ്യന് കഴിവുനൽകുന്നതെ ന്നാണ് വിദഗ്ധമതം.

ഇത്തരം കഴിവുകൾക്ക് ഒരുപാട് സാക്ഷികളുണ്ട്. ഒന്നാം ലോക മഹായു ദ്ധത്തിൽ പങ്കെടുത്ത ഒരു ബ്രിട്ടീഷ് സേനാവിഭാഗത്തിന്റെ അനുഭവകുറിപ്പുക ളിൽ നിന്നും ഒരു ഭാഗം ഉദാഹരണമായി കണക്കിലെടുക്കാം. പതിനായിരം വരുന്ന പ്രസ്തുത സൈനികർ, ജർമ്മൻ സേനയാൽ വളയപ്പെട്ടിരുന്നു. ഉപ

രോധം ശക്തമാകുമ്പോറും പുറത്തു നിന്നു വരുന്ന വസ്തുക്കളുടെ അളവ് കുറഞ്ഞു. മരുഭൂമിക്കു തുല്യമായിരുന്ന ആ പ്രദേശത്ത് അവരുടെ ജീവിതം നരക തുല്യമായി. ഏറ്റവും വലച്ചത് ജലത്തിന്റെ കുറവായിരുന്നു. ദാഹാർത്ത രായ സൈനികർ പലയിടത്തും അലഞ്ഞെങ്കിലും ജലം കിട്ടിയില്ല. ചിലർ ഭൂമി കുഴിച്ചു നോക്കി. കടുത്ത വരൾച്ചയുടെ ലക്ഷണങ്ങളായിരുന്നു പ്രകൃതിക്കും മണ്ണിനും. ഒടുവിൽ ഒരു സൈനികൻ പറഞ്ഞു "സുഹൃത്തുക്കളെ അറ്റം വളഞ്ഞ രണ്ടു വടി നൽകാമോ? എന്റെ നാട്ടിലെ മുത്തശ്ശന്മാർ നൽകിയ ഒരു ചെറിയ വിദ്യ നോക്കാം? പലരും പരിഹസിച്ചെങ്കിലും അവസാന മാർഗ്ഗമെന്ന നിലയിൽ അവരത് പരീക്ഷിക്കാൻ തീരുമാനിച്ചു. അറ്റം വളഞ്ഞ രണ്ടു വടികൾ തയ്യാറാക്കി. ധ്യാനനിമഗ്നനായി ഒരു സൈനികൻ മെല്ലെ നടന്നു തുടങ്ങി. ഏറെ നടന്നുവെങ്കിലും ആദ്യം നിരാശയായിരുന്നു ഫലം. ഒടുവിൽ ദിവസങ്ങളോളം നീണ്ട അന്വേഷണത്തിനൊടുവിൽ കമ്പുകളുടെ തല ഒരേ ദിക്കിൽ തിരിഞ്ഞു. അവിടെ കുഴിക്കാനയാൾ ആവശ്യപ്പെട്ടു. പലരും മടിച്ചെങ്കിലും കുറച്ചുപേർ ഒരു അന്തിമ പരീക്ഷണത്തിന് തയ്യാറായി. പക്ഷേ കുഴിച്ചു പോകവെ, ദിവസങ്ങൾ കഴിഞ്ഞപ്പോൾ മണ്ണിന്റെ ഈർപ്പനിലയിൽ വന്ന മാറ്റം അവരെ ആവേശഭരിതരാക്കി. കൂടുതൽപേർ കുഴിക്കാൻ തയ്യാറായി. ഒടുവിൽ ഒരു പാറമേലാണ് കുഴി ചെന്നു നിന്നത്. പാവങ്ങൾ നിരാശനായി. എന്നാൽ ഒരു വൃദ്ധസൈനികൻ പറഞ്ഞു സുഹൃത്തുക്കളെ തീർന്നില്ല. ഈ പാറ പൊട്ടിക്കണം. ഒത്തു ശ്രമിച്ചാൽ അതു പൊട്ടും. എല്ലാവരും ചേർന്ന് പാറ പൊട്ടിക്കാൻ ശ്രമിച്ചു. ശക്തമായ ശ്രമങ്ങളുടെ ഭാഗമായി പാറപൊട്ടി പിളരുകയും അതിശക്തമായ ഒരു ജലപ്രവാഹം ഉയരുകയും ചെയ്തുവെന്നാണ് വിശദീകരണം.

ഇതിൽ അതിശയോക്തി തീർച്ചയായും ഉണ്ടാകാം. എന്നാൽ ഒരു പട്ടാളക്കാരൻ ജലം ഉള്ള സ്ഥലം കമ്പുകൾ വഴി കണ്ടുപിടിച്ചു എന്നത് പലരും രേഖപ്പെടുത്തിയ ചരിത്രമാണ്. ഇത്തരം കഴിവുകൾ മറ്റു പലരിലും, പല ഗോത്രങ്ങളിൽ തന്നെ ലോകമെമ്പാടും കാണാവുന്നതാണ്. നമ്മുടെ നാട്ടിൽ സ്ഥാനം നോക്കുന്ന ആശാരിമാരും കിണർ വെട്ടുന്നവരും ഒരു കഥയല്ലല്ലോ!

എന്താണ് ഇത്തരം കഥകൾക്ക് അടിസ്ഥാനമായ കഴിവിന്റെ രഹസ്യം. മന്ത്രങ്ങളാവാമെന്ന് വിശ്വാസികൾ! യാദൃശ്ചികമായ ഒത്തു ചേരലാവാമെന്ന് യുക്തിവാദികൾ. മനുഷ്യന് പഞ്ചേന്ദ്രീയങ്ങൾക്കപ്പുറം ആറാമിന്ദ്രിയം മനസ്സിനുള്ളിൽ ഒളിഞ്ഞിരിപ്പുണ്ടെന്നും പലവിധ ആചാരാനുഷ്ഠാനങ്ങളിലൂടെ അതിനെ ഉണർത്തിയെടുത്തവരാണ് ഇത്തരം വിദ്യകൾ ചെയ്യുന്നതെന്നും പാരാസൈക്കോളജി വെറും തമാശയായി കണക്കാക്കുന്നവരും ധാരാളം.

എന്തായാലും ശാസ്ത്രീയമായി പൂർണ്ണമായും വിശദീകരിക്കാൻ കഴിയാതെ ഇത്തരം അത്ഭുതകരമായ കഴിവുകൾ ഉള്ള പണ്ഡിതർ ഭൂമിയിൽ ഇന്നും കാണപ്പെടുന്നുണ്ട്. ഭൂമിയുടെ ആയിരം നിഗൂഢതകളിൽ ഒന്നായി.

## നെസ്സ് തടാകത്തിലെ ഭീകരജീവി

നദികളും തടാകങ്ങളും പലപ്പോഴും മനുഷ്യന് പേടി സ്വപ്നമായി തീരാറുണ്ട്. അത്തരത്തിൽ ഏറ്റവും പ്രസിദ്ധമായ നദീമുഖത്തടാകമാണ് നെസ്സ് തടാകം എന്ന അയർലണ്ടിലെ ശുദ്ധജലശേഖരം.

പ്രസ്തുത തടാകത്തിൽ അത്ഭുതകരമായ രൂപവും വിചിത്ര ശരീരവുമുള്ള ദിനോസറുകളെ ഓർമ്മിപ്പിക്കുന്ന ഒരു ജലജീവിയെ കണ്ടെത്തിയതായി 1938 മുതൽ കേട്ടിട്ടുണ്ട്. ധാരാളം കഥകൾ-പ്രസ്തുത ജീവി പിന്തുടർന്ന് ഓടിച്ച നീന്തൽക്കാർ, മത്സ്യബന്ധനത്തൊഴിലാളികൾ തുടങ്ങിയവരുടെ അനുഭവക്കുറിപ്പുകളായി പുറത്തി വന്നിട്ടുണ്ട്. എന്നാൽ ചില കഥകൾ ഏറെ ഭീതിമയമാണ്. ജലാശയത്തിനരികെ തുണി നനയ്ക്കാനെത്തിയ ഗ്രാമീണബാലികയെ വിചിത്രാകാരമുള്ള ഭീകരജീവി പിടിച്ചു താഴ്ത്തി കൊന്നു തിന്നതായിട്ടും മറ്റുമുള്ള അത്തരം കഥകൾ പ്രചരിച്ചു തുടങ്ങിയതോടെ ജനങ്ങൾ പേടിച്ചരണ്ടു. 1982 ൽ ഒരു അധ്യാപികയായിരുന്ന ഡിൽഷ് ഫിഷർ നെസ്സ് തടാകതീരത്തെത്തി. തടാകത്തിന്റെ മനോഹരിതയിൽ ഏറെ ആകൃഷ്ടയായ അവർ രാത്രി വൈകുവോളം തീരത്തിരുന്നു. പെട്ടെന്ന്



നെസ് തടാക ജീവി [illegible]

ദൂരെ തിരയിളക്കത്തിനൊപ്പം തിരമാലകളെക്കാളും വലിപ്പമുള്ള ഒരു ജീവി ചലിക്കുന്നതായി അവർക്കു തോന്നി. നടുവിൽ കൂനുള്ള, ചരിത്രാതീതകാലത്തെ ദിനോസറുകളുടെ ആകൃതിയുള്ള ഒരു വൻ ജീവി ജലപ്പരപ്പിലൂടെ നീങ്ങുന്നതാണ് അവനാദ്യം കണ്ടത്. സ്തബ്ധയായി നിന്ന അവർക്ക് ശബ്ദമുയർത്തി നിലവിളിക്കാൻപോലും കഴിഞ്ഞില്ല. അവർ നോക്കിയിരിക്കെ മല തിരയിൽ താഴും പോലെ ആ ജീവി കടലിനുള്ളിലേക്ക് ഊളിയിട്ടു. അതിന്റെ ചലനങ്ങൾ തിരമാലകളുടെ ശക്തി വർദ്ധിപ്പിക്കുന്നതായി ഫിഷറിന് തോന്നിയത്രെ!

വീണ്ടും നാലു വർഷങ്ങൾക്കു ശേഷമാണ് ജീവിയുടെ കഥ തുടങ്ങുന്നത്. അന്ന് ഒരു സംഘം യുവതികളുടെ പഠനസംഘമാണ് പ്രസ്തുതജീവിയെ കണ്ടത്. 80 ൽ അധികം അടി നീളമുള്ള അതിനെ ചിത്രത്തിലാക്കാൻ അവർ ശ്രമിക്കുകപോലും ചെയ്തു, പക്ഷേ കഴിഞ്ഞില്ല.

1980 ൽ ഷിങ്ഷിയാങ് എന്ന ചൈനീസ് സർവ്വകലാശാലയിലെ ഒരു കൂട്ടം

പര്യവേക്ഷകരും. 1982 ൽ ഒരു പോളിഷ് പത്രപ്രവർത്തകനും ഇതുപോലുള്ള അനുഭവങ്ങൾ ഉണ്ടായി.

നെസ്സ് തടാകത്തിൽ മാത്രമല്ല താരതമ്യേന ചെറിയ ചില ഉൾനാടൻ തടാകങ്ങളിലും പ്രത്യേകിച്ച് റഷ്യയിലെ ഉൾപ്രദേശങ്ങളിൽ ഇത്തരം ജീവികളെ കണ്ടെത്തിയതായി ചിലർ അവകാശപ്പെട്ടിട്ടുണ്ട്. ആയതിനാൽ ഈ വിഷയം കൂടുതൽ ശ്രദ്ധയാകർഷിച്ചു. കൂട്ടത്തിൽ ഒരു ഡോക്ടർ ഇത്തരത്തിൽ നെസ്സ് തടാകത്തിനരികിൽ വച്ച് എടുത്തതായി പറഞ്ഞുകൊണ്ട് ഒരു ഫോട്ടോയും പുറത്തുവിട്ടു. ജലപരപ്പിൽ കഴുത്തുനീട്ടുന്ന ഒരു ഭീകരസത്വത്തിന്റെ നിഴൽരൂപമായിരുന്നു ഫോട്ടോയിൽ.

ഇതോടെ ജനശ്രദ്ധ കൂടുതൽ ഈ വിഷയത്തിൽ പതിഞ്ഞു. ഗവേഷകർ ഇക്കാര്യം ശ്രദ്ധിച്ചു തുടങ്ങി. ഭൗമാരംഭകാലത്ത് രൂപം കൊണ്ട ജീവജാലങ്ങളിൽപ്പെടുന്ന ദിനോസറുകളിൽ ചിലത് ഇന്നും നശിക്കാതെ തുടരുന്നുണ്ടെന്നും അവയുടെ ശിഷ്ട ജീവിയാണ് നെസ്സിലെ ജീവിയെന്നും ചിലർ അഭിപ്രായപ്പെട്ടു. ഭൂമിയിൽ നശിക്കാതെ ശേഷിക്കുന്ന അത്തരം ജീവികൾ ചിലയിടങ്ങളിലൊക്കെ ജീവശാസ്ത്രജ്ഞന്മാർ കണ്ടെത്തിയിട്ടുണ്ട്. ജീവിക്കുന്ന ഫോസിലുകൾ എന്ന് ജീവശാസ്ത്രം വിളിക്കുന്ന അവയിൽ ഏറ്റവും വലുതാണ് നെസ്സ് തടാകജീവിയെന്നാണ് ഒരു മതം.

എന്നാൽ ഇത് മനുഷ്യമനസ്സിന്റെ തോന്നലാണെന്നും രാത്രിയുടെ അരണ്ട വെളിച്ചത്തിൽ മേഘക്കൂട്ടങ്ങളും, തടാകപരപ്പിലെ വള്ളങ്ങളും മത്സ്യബന്ധനബോട്ടുകളും ചേർന്നുണ്ടാക്കിയ വെറും തോന്നലാണീ കഥകൾക്കു പിന്നിലെന്നും മറ്റൊരു കൂട്ടർ. മുൻപറഞ്ഞ ഫോട്ടോ പോലും അത്തരത്തിൽ ഒരു ബോട്ടിന്റെ ചിത്രമാണെന്ന് എഡിൻബർഗ്ഗ് സർവ്വകലാശാലയിലെ പ്രൊഫസറായ കാംപ്ബെൽ ഉറപ്പിച്ചു പറയുന്നു.

കഥകൾക്കും അഭിപ്രായങ്ങൾക്കും ഇന്നും വിരാമമില്ല. കൂടുതൽ നിഗൂഢതയിലേക്ക് ഊളിയിട്ടുകൊണ്ട് നെസ്സിന്റെ അഗാധതയിൽ കൂടിയിരിക്കുന്ന ജീവി ഏതാണ്. ഏതെങ്കിലും ശാസ്ത്രകാരന്റെ പരീക്ഷണ ശാലയിൽ അവനെ കുടുക്കാൻ കഴിയുമെങ്കിൽ അന്നുമാത്രം വെളിപ്പെടുത്താൻ കഴിയുന്ന ഒരു രഹസ്യമാണോ അവൻ! അഥവാ വെറും തോന്നലോ! ഈ ചോദ്യങ്ങൾ ഇന്നും ഭൂമിയിലെ രഹസ്യങ്ങളിലൊന്നായി അവശേഷിക്കുന്നു.

## അജ്ഞാതന്റെ കാല്പാടുകൾ

1855 ഫെബ്രുവരിയിലെ ഒരു പ്രഭാതം. പതിവുപോലെ ഉറക്കമുണർന്ന ഗ്രാമവാസികൾ അത്ഭുതകരമായ ഒരു കാഴ്ച കണ്ടു. നാലു നാലര ഇഞ്ച് നീളമുള്ള നിരനിരയായ കാല്പാടുകൾ മഞ്ഞിൽ നീണ്ടു കിടക്കുന്നതായിരുന്നു ആ കാഴ്ച. അതങ്ങനെ നീണ്ടുപോയി. മഞ്ഞുമൂടിയ മുറ്റങ്ങൾകടന്ന്, വീടിന്റെ മുകൾ ഭാഗങ്ങൾ കടന്നു ആ ഒറ്റപാദത്തിന്റെ മുദ്രകൾ നീണ്ടു പോയി.

തെക്കൻ ഇംഗ്ലണ്ടിലെ ഡെവൺ ഷെയർ എന്ന പ്രദേശത്തായിരുന്നു ഈ സംഭവം. ഗ്രാമവാസികൾ പേടിച്ചരണ്ടതിൽ അത്ഭുതമില്ലല്ലോ. ചിലരൊക്കെ ആ പാദമുദ്രകൾ അടുത്തുചെന്നു പരിശോധിക്കാൻ ധൈര്യം കാട്ടി. ഏതാണ്ട് ഒരു കുതിരക്കുളമ്പിന്റെ ആകൃതിയും ആഴവുമായിരുന്നു അതിന്. അമ്പരപ്പ് മാറിയപ്പോൾ ജനങ്ങൾ ചിന്തിച്ചത് മറ്റൊന്നാണ്. ഇത്ര ആഴത്തിലും വലിപ്പത്തിലും മഞ്ഞിൽ പാദം പതിയ്ക്കുന്നതിന് ഏത് ജീവിയ്ക്കാണ് കഴിയുന്നത്. അന്ധവിശ്വാസികളും അർദ്ധജ്ഞാനികളും പലതും പറഞ്ഞു. സാത്താന്റെ കാല്പാടുകളാണെന്ന് ഗ്രാമവാസികൾ അതിനെ വിളിച്ചു. ഏറ്റവും അത്ഭുതകരമായ കാര്യം ഏതാണ്ട് 40 കി. മീ. വരെ ദൂരം ഒറ്റരാത്രികൊണ്ട് ആ പാദമുദ്ര പതിഞ്ഞിരുന്നു എന്നതാണ്.



യതി അ...
ഹിമമനുഷ്യൻ ...
രേഖാ ചി...

വാർത്ത പരന്നതോടെ വാർത്താ ലേഖകരും, ശാസ്ത്രകുതുകികളും മറ്റ് ജനവിഭാഗങ്ങളും ഡെവൺഷയറിലേക്ക് ഒഴുകി; ഓരോരുത്തരും പഠിച്ചു നൽകിയ വിവരങ്ങൾ പരസ്പര വിരുദ്ധമായിരുന്നു എന്നു മാത്രം. എല്ലാ പാദങ്ങളുടെ വലിപ്പവും രൂപവും ഒന്നായിരുന്നതിനാൽ അത് ഒരൊറ്റ ജീവിയുടെതാണെന്ന വ്യക്തമായിരുന്നു. പക്ഷേ ഒറ്റരാത്രികൊണ്ട് കൃത്യമായി ഒരേ രേഖയിൽ 40 കി. മി നടന്നു നീങ്ങിയ ജീവിയേതാണ് എന്ന ചോദ്യം കുഴക്കുന്നതായിരുന്നു. ആദ്യമായി അന്ധവിശ്വാസ ജടിലമല്ലാത്ത ഒരു വിശദീകരണം നൽകിയത് സർ റിച്ചാർഡ് ഓവൻ എന്ന ജീവശാസ്ത്രജ്ഞൻ ആയിരുന്നു. മിതോഷ്ണമേഖലാ പ്രദേശങ്ങളിൽ കാണപ്പെടുന്നതും ഓട്ടർ വർഗ്ഗപ്പെടുത്തുന്നതുമായ ബാഡ്ജർ എന്ന ജീവിയുടേതാകാം എന്നാണ് അദ്ദേഹം അഭിപ്രായപ്പെട്ടത്. നമ്മുടെ നാട്ടിലെ കീരിയുടെ

ആകൃതിയും അല്പമേറെ വലിപ്പമുള്ള ബാഡ്ജർ അക്ഷീണമായി ദീർഘയാത്രയ്ക്ക് പ്രാപ്തനാണ് എന്നതും സത്യം. പക്ഷേ ഒരൊറ്റ രാത്രിയിൽ വീടിന്റെ മേൽക്കൂരകൾ വരെ ചാടിക്കടന്ന് 40 കി. മീ. ദൂരം, ഭൂമിയിൽ ശക്തമായ കാലടി നിലനിറുത്തി ഒരു കീരിവർഗ്ഗത്തിലെ ജീവി സഞ്ചരിച്ചു എന്നത് പല ജീവശാസ്ത്രജ്ഞന്മാരും അംഗീകരിക്കുന്നില്ല.

മറ്റൊരു രസകരമായ വ്യാഖ്യാനം ഹിമമനുഷ്യൻ അഥവാ യതി എന്ന ജീവിയാകാമെന്നാണ് വാനരാകൃതിയും മനുഷ്യചേഷ്ടകളുമുള്ള യതി മഞ്ഞുമൂടിയ വനാന്തരങ്ങളിൽ കാണപ്പെടുന്നതായി വിശ്വസിക്കപ്പെടുന്ന ജീവിയാണ്. ജീവശാസ്ത്ര ലോകം കണ്ടെത്തിയിട്ടില്ലായെങ്കിലും മഞ്ഞു മൂടിയ ഭാഗങ്ങളിലെ മനുഷ്യവർഗ്ഗങ്ങൾ അവനെക്കുറിച്ച് ധാരാളം കഥകൾ പറയാറുണ്ട്. ഉയർന്ന കാലുകളും ശക്തമായ ശരീരശേഷിയുമുള്ള യതിക്കും ഈ സഞ്ചാരം അപ്രാപ്യമല്ല. പക്ഷേ ഒരിക്കലും ശാസ്ത്രത്തിന്റെ കണ്ണിൽപ്പെടാത്ത അത്തരമൊരു ജീവിയെ എങ്ങിനെയാണ് യുക്തിസഹമായി അംഗീകരിക്കാൻ കഴിയുന്നത്.

കൂട്ടത്തിൽ പറയട്ടെ 1840 ൽ ധ്രുവപ്രദേശങ്ങളിൽ പര്യവേഷണം നടത്തിയ സംഘങ്ങളിൽപ്പെടുന്ന ക്ലാർക്ക് ജയിംസ്, 1945 ൽ ലോകമഹായുദ്ധവുമായി ബന്ധപ്പെട്ടു യാത്രകൾ നടത്തിയ എറിക് റസ്സൽ തുടങ്ങിയവർ സമാന സ്വഭാവമുള്ള കാല്പാടുകൾ കണ്ടെത്തിയിട്ടുള്ളതായി രേഖപ്പെടുത്തിയിട്ടുണ്ട്. എന്നാൽ അത്ഭുതകരമായ കാര്യം ഡെവൺ ഗ്രാമത്തിലാകട്ടെ ഇംഗ്ലണ്ടിലെ മറ്റൊരു കോണിലാകട്ടെ പിന്നീടൊരിക്കലും അത്തരം പാദമുദ്രകൾ കണ്ടിട്ടേയില്ല എന്നതാണ്.

ഒറ്റ രാത്രികൊണ്ട് ഇംഗ്ലീഷ് ഗ്രാമഭൂമിയിലൂടെ 40 കി. മീ. നടന്നു മറഞ്ഞ അജ്ഞാത ജീവി ആരായിരുന്നു എന്നത് ഇന്നും വിശദീകരണമില്ലാത്ത ചോദ്യമായി മാറി നിൽക്കുന്നു.

## നോഹയുടെ പേടകവും കൃഷ്ണന്റെ ദ്വാരകയും

ബൈബിളിലെ പഴയ നിയമത്തിലെ മഹാപ്രളയം, ഭാഗവത പുരാണത്തിൽ പ്രതിപാദിക്കുന്ന കൃഷ്ണരാജധാനിയായ ദ്വാരകയിലെ കടൽകയറ്റം ഇവയൊക്കെ വെറും കെട്ടുകഥകളാണോ? ക്രിസ്തുവും കൃഷ്ണനും ചരിത്രകഥാപാത്രങ്ങളാണോ കല്പിത കഥാപാത്രങ്ങളാണോ? ഇത്തരം ചോദ്യങ്ങൾ അർത്ഥമില്ലാത്തതാണെന്നും മഹാപ്രതിഭകളായ കവികളുടെയും കലാകാരന്മാരുടെ ഭാവനകളിൽ വിടർന്ന മഹാപുഷ്പങ്ങളായിരുന്നു പുരാണങ്ങളും അവയിലെ കഥാപാത്രങ്ങളും എന്ന് ഒറ്റനോട്ടത്തിൽ തന്നെ തോന്നിയേക്കാം. എന്നാൽ പിൽക്കാലത്ത് നടന്ന ചരിത്ര - പുരാവസ്തു പഠനങ്ങൾ ഇവ വെറും കഥകളാണെന്ന് പറഞ്ഞ് തള്ളിക്കളയാൻ കഴിയുന്നവയല്ലായെന്നാണ് തെളിയിക്കുന്നത്..

പുരാണ കഥകളിൽ ഭാവനയുടെ നിറം കലർന്നിരിക്കാം. ദേവാവതാരകഥകൾ കല്പിതമാവാം. എന്നാൽ മേൽപ്പറഞ്ഞ മഹാപ്രളയവും, ദ്വാരകാപുരിയുടെ നാശവുമെല്ലാം യഥാർത്ഥത്തിൽ നടന്നവയാണെന്ന തെളിയിക്കാനുതകുന്ന ചില ചരിത്രാവശിഷ്ടങ്ങൾ കണ്ടെടുത്തിട്ടുണ്ട്.

വിശുദ്ധബൈബിൾ പറയുന്ന മഹാപ്രളയത്തിന്റെ കഥയിൽ തുടങ്ങാം. ദൈവനിഷേധികളെ ശിക്ഷിക്കാൻ ദൈവം പ്രളയം സൃഷ്ടിച്ചുവെന്നും, പ്രസ്തുത പ്രളയത്തെ അതിജീവിക്കുന്നതിന് പേടകം നിർമ്മിക്കുന്നതിനാവശ്യമായ നിർദ്ദേശം നോഹയ്ക്ക് നൽകിയെന്നുമാണല്ലോ പഴയ നിയമത്തിന്റെ പ്രസ്തുത കഥയുടെ സാരാംശം. 1929 ൽ സർ ലിയോനാർഡ്‌വുള്ളി എന്ന പുരാവസ്തു ഗവേഷകൻ ഇറാക്കിലെ ഉൾനഗരത്തിൽ നിന്നും ഒരു പുരാവസ്തു ശേഖരം കണ്ടെത്തി. മണ്ണിനടിയിൽ നാലഞ്ചു മീറ്റർ ആഴത്തിൽ ഉറച്ചുപോയ എക്കലും കളിമണ്ണും വീണ് തകർന്ന നിലയിലുള്ള ഒരു പുരാതന ജനപദമായിരുന്നു അത്. ഒരു കനത്ത വെള്ളപ്പൊക്കം കൊണ്ടുവന്ന കളിമൺ കൂനകൾക്ക് 3000 ത്തോളം വർഷങ്ങളുടെ പഴക്കം കണ്ടെത്തിയിരുന്നു. തുടർന്നു മെസപ്പൊട്ടോമിയൻ പർവ്വത നിരകളിൽ നടന്ന ഗവേഷണങ്ങളിൽ തുർക്കിയിലെ അങ്കാര പർവ്വത മുകളിൽ ജലയാന പാത്രത്തിന്റെ നിർമ്മാണത്തിനുപയോഗിക്കുന്നതരത്തിലുള്ള തടിക്കഷണങ്ങളും കണ്ടുകിട്ടുകയുണ്ടായി. പ്രസ്തുത പർവ്വത



നോഹയുടെ പേ

നിരകളിൽ ലഭ്യമായതിൽ നിന്നും വ്യത്യസ്തമായ തരം മരമായിരുന്നു അത്. വിചിത്രമായ സംഗതിയെന്തെന്നാൽ, പിൽക്കാലത്ത് കാർബൺ 14 എന്ന ഐസോട്ടോപ്പ് ഉപയോഗിച്ചുള്ള കാലനിർണ്ണയം വഴി പ്രസ്തുത തടിക്ക് 3500 ബി.സിയോളം പഴക്കമുണ്ടെന്നും അത് മെസോപ്പൊട്ടോമിയുടെ പ്രാന്തങ്ങളിൽ കാണപ്പെടുന്നതാണെന്നും കണ്ടെത്തി. മേൽപറഞ്ഞ വിവരങ്ങൾ ബൈബിൾ കഥയിലെ പ്രളയ കാല സ്ഥലങ്ങളോട് ഏറെയടുത്താണ് എന്നാൽ ശിലായുഗത്തിലനൊടുവിൽ കൂറ്റൻ പ്രളയമുണ്ടായതായും പ്രസ്തുത പ്രളയ കാലത്തിന്റെ ഓർമ്മകളിലെ കഥകളാണ് ബൈബിളിലെ പ്രളയക്കഥയ്ക്ക് ഹേതുവെന്നും ഒരു കൂട്ടം ശാസ്ത്രജ്ഞർ വിലയിരുത്തിയിട്ടുണ്ട്. പക്ഷേ തുർക്കിയുടെ മലമുകളിൽ കണ്ടെത്തിയ കപ്പൽ തടികളുടെ വരവ് ഇന്നും വിശദീകരണമില്ലാതെ തുടരുന്നു. ബൈബിളിലെ നോഹയുടെ പേടകത്തിന്റെ കഥയല്ലാതെ മറ്റൊരുത്തരം നൽകാനാവാത്ത ചോദ്യമായി.



നോഹയുടെ പേടകത്തിന്റെ രൂപരേഖ

ഇനി കൃഷ്ണ രാജധാനിയിലേക്ക്. ശ്രീകൃഷ്ണന്റെ നിർവാണത്തോടെ കടൽ കയറി നശിച്ച നഗരമായ ദ്വാരകയിലേക്ക്. സ്വർണ്ണ ഗോപുരങ്ങളും സൗന്ദര്യത്തികവുമുള്ള രാജധാനി ഐതീഹ്യങ്ങൾക്കപ്പുറം, അറേബ്യൻ കടലിന്റെയുള്ളിൽ ആണ്ടുകിടപ്പുണ്ടെന്ന് ചില പുരാവസ്തുഗവേഷണങ്ങൾ കണ്ടെത്തിയ തെളിവുകൾ ഉറപ്പു നൽകുന്നു.

അറേബ്യൻ കടലിൽ ആണ്ടുപോയ പ്രസ്തുത നഗരി ഇന്നത്തെ ദുർഗ്ഗാധീശക്ഷേത്രത്തിനു സമീപം കടലിനുള്ളിലാണെന്ന അഭിപ്രായമുള്ളവർ സാമാന്യ ജനങ്ങളല്ല. ചിരകാലം പുരാവസ്തു പഠനം നടത്തിയ പ്രൊ: സംഘാലിയ എന്ന ഡെക്കാൺ യൂണിവേഴ്സിറ്റി പ്രൊഫസർ, പ്രസിദ്ധ സമുദ്രഗവേഷകനായ ഡോ. ഡി.എസ്. റാവു തുടങ്ങിയവരായിരുന്നു അത്. പ്രൊഫസർ സംഘാലിയ നടത്തിയ ഗവേഷണങ്ങളിൽ ശംഖു മുദ്രയുള്ള നാണയങ്ങളും, പാത്രാവശിഷ്ടങ്ങളും കണ്ടെത്തി. 1963 ൽ അദ്ദേഹം പ്രസിദ്ധീകരിച്ച റിപ്പോർട്ടിൽ നാലുതലമുറ മാത്രം അവിടെ നിലനിന്ന ഒരു ജനതനിയുടെതാണ് ആ നഗരമെന്നും അതിപുരാതനമായ സംസ്കാരമായിരുന്നു അതെന്നും അല്ലാതെ കൃഷ്ണരാജധാനിയാണെന്ന് പറയാൻ തെളിവില്ലായെന്നാണ് വെളിപ്പെടുത്തിയിട്ടുള്ളത്.

ഗവേഷണങ്ങൾ തുടർന്നു 1979 ൽ ഡോ. ഡി.എസ്. റാവുവിന്റെ പഠന ഫലങ്ങൾ പുറത്തു വന്നു. കൂടുതൽ ആഴത്തിൽ നടത്തിയ പഠനങ്ങളിൽ ഗോപുരങ്ങളുടെയും ചിത്രതൂണുകളുടെയും അംശങ്ങളും ഒരു വിഷ്ണുക്ഷേത്രത്തിന്റെ

അവശിഷ്ടങ്ങളും കണ്ടെത്തി. തുടർന്ന് നടത്തിയ ഗവേഷണങ്ങളിൽ കോട്ടയുടെയും സമാനരൂപങ്ങളുടെയും അവശിഷ്ടങ്ങളും കണ്ടെത്തി. അവയിൽ പലതും മഹാഭാരത ഭാഗവതങ്ങളിലെ ദ്വാരകവർണ്ണനയോട് യോജിക്കുന്നു. ക്രിസ്തുവിനു മുൻപ് 16-ാം ശതകം മുതൽ 9-ാം ശതകം വരെയുള്ള അവിശിഷ്ടങ്ങളാണ് കണ്ടെത്തിയത്. തുടർന്ന് കടൽ കയറി നഗരി മറഞ്ഞതാകാമെന്നാണ് നിരീക്ഷകരുടെ വിലയിരുത്തൽ.

കഥകളിലെ നഗരിയും കണ്ടെടുത്ത അവിശിഷ്ടങ്ങളും ഏറെ സാമ്യമുള്ളവയാണെന്നത് രണ്ട് നഗരിയും ഒന്നാണെന്ന സംശയം ഗവേഷകരിൽ ഉയർത്തിയിട്ടുണ്ട്. എന്നാൽ പൂർണ്ണമായ വിവരങ്ങൾ ലഭ്യമാകാതെ കടലിനടിയിൽ മറഞ്ഞുകിടക്കുന്ന മഹാനഗരി കൃഷ്ണന്റെ രാജ്യധാനിയാണോയെന്ന് ഇന്നും പറയാറായിട്ടില്ല എങ്കിലും ഗോമതിഘട്ടമെന്ന കടൽ തീരവും സമീപത്തെ ക്ഷേത്രങ്ങളും സമുദ്ര നാരായണ ക്ഷേത്രത്തിന്റെ സാന്നിദ്ധ്യവുമെല്ലാം ഇന്ന് ഭക്ത ജനങ്ങൾക്കെന്നപോലെ ഗവേഷകർക്കും തീർത്ഥാടന കേന്ദ്രമായി മാറിയിട്ടുണ്ട്.

ചരിത്രവും ഇതിഹാസവും കൂടിച്ചേരുന്ന സന്ദർഭങ്ങൾ എന്നും മനു
ഷ്യശ്രദ്ധയാകർഷിച്ചിട്ടുണ്ട്. രാമേശ്വരം മുതൽ ധനുഷ്കോടി വരെയുള്ള
ശിലാഖണ്ഡങ്ങളുടെ സാനിദ്ധ്യം, രാമായണത്തിലെ സേതുബന്ധത്തിനോ
ടും, രാവണന്റെ ലങ്കയും ഇന്നത്തെ ശ്രീലങ്കയെന്ന ദ്വീപിന്റെയും സാദൃശ്യ
ങ്ങളുമൊക്കെ ഇതിനുദാഹരണമാത്രെ!

സിലോൺ എന്ന ദ്വീപിന് ശ്രീലങ്കയെന്ന് പുനർ നാമകരണം ചെയ്യു
ന്നതിനുള്ള പ്രേരണപോലും ഈ ചരിത്ര സാദൃശ്യങ്ങളുടെ പ്രകടസാന്നി
ദ്ധ്യമാണ്.

**ബെർമുഡ ത്രികോണം**

അറ്റ്‌ലാന്റിക് മഹാസമുദ്രാന്തർഭാഗത്ത് അജ്ഞാതമായ ഏതോ അദൃശ്യ ശക്തിക്ക് കീഴ്പ്പെട്ട് കപ്പലുകളെ മാത്രമല്ല അനേകായിരം അടി ഉയരത്തിലുള്ള ആകാശയാനങ്ങളെപ്പോലും വലിച്ചു താഴ്ത്തുന്ന ഭീകരസ്വരൂപിയായി ഇന്നും നിഗൂഢതയിൽ നില്ക്കുന്ന ബെർമുഡയുടെ രഹസ്യമെന്താണ്. ഒരു പക്ഷേ അറ്റ്‌ലാന്റിക്കിന്റെ നിഗൂഢതകളെപ്പറ്റി എഴുതപ്പെട്ടിട്ടുള്ള ലേഖനങ്ങളും പുസ്തകങ്ങളും ചെന്നു നിൽക്കുന്നത് കൂടുതലും മേൽപ്പറഞ്ഞ ചോദ്യത്തിലാണ്.

ഫ്ളോറിഡയ്ക്കും ബെർമുഡയ്ക്കും പ്രിട്ടോറിക്കയ്ക്കും ഇടയിൽ ത്രികോണാകൃതിയിൽ കിടക്കുന്ന വടക്കൻ അറ്റലാന്റിക് ഭാഗമാണ് ബെർമുഡ ത്രികോണമെന്ന് വിളിക്കപ്പെടുന്നത്. ധാരാളം കപ്പലുകളും യാത്രാവിമാനങ്ങളും അറ്റ്‌ലാന്റിക്കിന്റെ മേൽപ്പറഞ്ഞ ഭാഗത്ത് വച്ച് കാണാതായിട്ടുണ്ട് - യാത്രാ സൗകര്യങ്ങൾ തീരെ കുറഞ്ഞ പഴയകാല കപ്പലുകൾ മാത്രമല്ല ആധുനിക യന്ത്രങ്ങളാൽ നിയന്ത്രിക്കപ്പെടുന്ന ആഡംബര ജലവാഹനങ്ങൾ വരെ. ഇത്തരം അപ്രത്യക്ഷമാകൽ സാധാരണ അപകടങ്ങളായിട്ടാണ് ആദ്യമൊക്കെ കരുതപ്പെട്ടിരുന്നത്. ക്രമേണ അപകടങ്ങളുടെ എണ്ണം അസാധാരണമാം വിധം കൂടുകയും യാതൊരു തെളിവുകളും ലഭ്യമാകാത്തവിധത്തിൽ തുടരെ തുടരെ കപ്പലുകൾ കാണാതാവുകയും ചെയ്തു തുടങ്ങിയപ്പോഴാണ് ലോകശ്രദ്ധ ബെർമുഡയിലേക്ക് തിരിയുന്നത്.

അനേകം ശാസ്ത്രീയ നിരീക്ഷണങ്ങളും പഠനങ്ങളും തുടർന്നുണ്ടായി അവരിൽ പ്രധാന പഠനം നടത്തിയത് ലാറൻസ് കുത്ഷേ എന്ന ഗവേഷകനായിരുന്നു. 1945 ൽ ബെർമുഡയിൽ തകർന്നു വീണതായി കരുതപ്പെടുന്ന അവഞ്ചർ വിമാനങ്ങളുടെ കഥയിലായിരുന്നു അദ്ദേഹത്തിന്റെ പഠനങ്ങളുടെ തുടക്കം. അഞ്ച് വിമാനങ്ങളുടെ നിരയായിരുന്നു അത്. അതി സമർത്ഥരായ പൈലറ്റുമാരാണ് അതിനെ നിയന്ത്രിച്ചിരുന്നത്. അവസാനമായി കൺട്രോൾറൂമുമായി ബന്ധം പുലർത്തുമ്പോൾ ഷ്ളൈറ്റ് ക്യാപ്ടൻ പറഞ്ഞതായി രേഖപ്പെടുത്തിയ വരികൾ ഇപ്രകാരമായിരുന്നു :-

"ഞങ്ങൾക്ക് ദിശ തിരിയുന്നില്ല ഉപകരണങ്ങളുടെ പ്രവർത്തനം നിന്തിരിക്കുന്നു. താഴെ കടലിന്റെ രൂപത്തിനുപോലും വല്ലാത്തമാറ്റം കാണുന്നു". അല്പ സമയം കഴിഞ്ഞു വീണ്ടും "ഞങ്ങൾ 225 നോട്ടിക്കൽ മൈൽ അകലെയാണ്. ഞങ്ങൾക്ക് മുന്നിലായി എന്തോ......." പിന്നീട് നിശബ്ദത മാത്രം. അപകട സൂചനമണത്ത ഭൂകേന്ദ്രം ഒരു സംഘം നാവികരെ തിരച്ചിലിന് ഉടനടി അയയ്ക്കാൻ ഉത്തരവിട്ടു. അതിശയകരമെന്നു പറയട്ടെ ആ ബോട്ടും പിന്നീടൊരിക്കലും മടങ്ങിയില്ല.

ഈ റിപ്പോർട്ടാണ് കുത്ഷെ പഠിച്ചത്. ആ പഠനത്തിൽ അദ്ദേഹം കണ്ടെത്തിയ വിവരങ്ങൾ താഴെ പറയുന്നു.

റിപ്പോർട്ടിൽ പറയുന്ന പോലെ സമർത്ഥരായ വൈമാനികരായിരുന്നില്ല പകരം പുതിയ ഒരു സംഘം പൈലറ്റുകളാണ് അവഞ്ചർ വിമാനം നിയന്ത്രിച്ചിരുന്നത്. യാത്രക്കിടയിൽ പ്രധാന വിമാനത്തിന്റെ കോമ്പസ് തകരാറിലായതിനാൽ ദിശതെറ്റിയ വിമാനവ്യൂഹം കടലിൽ തകർന്നു വീണതാണെന്നും അദ്ദേഹം കണ്ടെത്തി. മാത്രമല്ല നാവിക സംഘത്തിന്റെ ചെറു വിമാനവും അപകടത്തിൽപ്പെട്ടതായും അതിന് കടലിൽ തന്നെയുള്ള ഒരാവിക്കപ്പൽ സാക്ഷ്യം വഹിച്ചതായും അദ്ദേഹം വിവരിച്ചു. അതുകൊണ്ടുതന്നെ ബെർമുഡ വെറും കെട്ടുകഥയാണെന്നും അവിടെ ഉണ്ടാകുന്ന അപകടങ്ങൾ പലഭാഗത്തായി നടത്തിയതാണെന്നും അദ്ദേഹം വിലയിരുത്തി. കുക്ഷെയുടെ കഥ ചില ശാസ്ത്രജ്ഞന്മാരും അംഗീകരിക്കുകയും ബെർമുഡയിലെ അപകടം യാദൃശ്ചികതയാണെന്നും മറ്റുള്ളവ ജനപദങ്ങളിൽ ഉരുത്തിരിഞ്ഞിരുന്ന കെട്ടുകഥകളുടെ സംഗ്രഹം മാത്രമാണെന്നും പലരും ഇന്നും കരുതുന്നു.



യു.എസ് മു...
സോവിയറ്റ് യൂണ...
യൻ ശാസ്ത്രജ്ഞ...
ബെർമുഡയിൽ ...
ത്തിയ സംയു...
പര്യവേഷ...

എന്നാൽ തുടരെ തുടരെ നടന്ന അപകടങ്ങൾ, അതും, ഒരു പ്രത്യേക കടലിടുക്കിൽ വെറും യാദൃശ്ചികതയാണെന്ന് കരുതാത്തവരും ധാരാളം ഭൂഗോളത്തിന്റെ ഗുരുത്വകേന്ദ്രം ബെർമുഡയിൽ പ്രവർത്തിക്കുന്നുണ്ടെന്നും പ്രസ്തുത കേന്ദ്രത്തിന്റെ അമിതമായ ഗുരുത്വാകർഷണബലം അതു വഴി കടന്നു പോകുന്ന കപ്പലുകളുടെ ദിക്കറിയുന്ന യന്ത്രങ്ങൾ തകരാറിലാക്കുകയും, തുടർന്ന് ഉൾക്കടലിലേക്ക് അവയെ വലിച്ചടുപ്പിക്കുകയും ചെയ്യുന്നുവെന്നും ഒരു കൂട്ടർ പറയുന്നു.

പല കഥകളും സംഭവിക്കാത്തവയാണെന്നും അഥവാ സംഭവിച്ചാൽ തന്നെ ബർമുഡയ്ക്കും ഏറെ ദൂരത്താണെന്നും മറ്റു ചിലർ. കടൽക്കൊള്ളക്കാരും തീവ്രവാദികളും തട്ടിയെടുത്ത കപ്പലുകളുടെ പഴി ബെർമുഡ കേൾക്കേണ്ടി വന്നതാണെന്ന മറ്റൊരു കൂട്ടർ.

അറ്റ്ലാന്റിക് അപകടകാരിയായ സമുദ്രമാണെന്നും സർഗാസോ തുടങ്ങി

വൻ പായൽ വ്യൂഹങ്ങൾ മൂടിക്കിടക്കുന്ന കടൽ ഭാഗങ്ങളിൽ കപ്പലുകൾ കുടുങ്ങിതാണതാവുമെന്നും മറ്റു ചിലർ. വാക്കുതർക്കങ്ങൾ തുടരുമ്പോഴും കപ്പലുകൾ എവിടെയോ മറയുന്നു ഇന്നും. നമ്മുടെ സംസ്ഥാനത്തു നിർമ്മിച്ച കൈരളി എഴുപതുകളിൽ നിറയെ മലയാളികൾ ഉൾപ്പെടെയുള്ള യാത്രക്കാരുമായി നടുക്കടലിൽ മറഞ്ഞ്പോയിട്ടില്ലേ. മൂന്നു പതിറ്റാണ്ടുകഴിഞ്ഞിട്ടും കപ്പലിന്റേയോ യാത്രാക്കാരുടെയും വിവരം ഇന്നും ലഭിച്ചിട്ടുമില്ല. ഇത്തരം അവ്യക്തകളും ദുരൂഹതകളും ബർമുഡയിലെ കഥകൾ വെറും യാദൃശ്ചികതയാണോ എന്ന ചോദ്യം ബാക്കി നിറുത്തുന്നു. അക്കാരണം കൊണ്ടു തന്നെ പഠനങ്ങളിന്നും തുടരുകയും ചെയ്യുന്നു. എഴുപതുകളിൽ സോവിയറ്റു യൂണിയന്റെയും യുണൈറ്റഡ് സ്റ്റേറ്റ്സിന്റെയും സംയുക്ത ഗവേഷണം നടത്തിയിരുന്നു. ശക്തമായ ചുഴികളും പൊഴികളും കണ്ടെത്തിയ സംഘത്തിനു പക്ഷേ അജ്ഞാതമായ എന്തെങ്കിലും ബലകേന്ദ്രം ബർമുഡയിലുള്ളതായി കണ്ടെത്താനായില്ല. വെറും കടൽച്ചുഴിയിലെ അപകടങ്ങളെ ശാസ്ത്ര കഥകളാക്കിയതാണ് ബെർമുഡക്കഥയെന്നവർ പറയുകപോലും ചെയ്തു. പക്ഷെ പ്രധാന ചോദ്യം ഇപ്പോഴും ബാക്കി നില്ക്കുന്നു.

വിശാലമായ അറ്റ്ലാന്റിക്കിൽ ധാരാളം ചുഴികളും മലരുകളും നിറഞ്ഞ ആഴക്കടലുകൾക്കപ്പുറം ഈ ഒരൊറ്റബിന്ദുവിൽ മാത്രം ധാരാളം അപകടങ്ങൾ തുടരെ ഉണ്ടായതിനു കാരണമെന്ത്? തകർന്നുപോയ കപ്പലുകളുടെയും മാഞ്ഞുപോയ കപ്പലുകളുടെയും അവശിഷ്ടങ്ങളെങ്കിലും ഇനിയും കണ്ടെത്താൻ കഴിയാത്തതിനു കാരണമെന്ത് എന്നിങ്ങനെയുള്ള പ്രധാനചോദ്യങ്ങൾ ഇന്നും ഉത്തരം കിട്ടാതെ മാറി നില്ക്കുന്നു.

# വിചിത്രാനുഭവങ്ങൾ വിചിത്ര മനുഷ്യൻ

ഏറെ പ്രയാസപ്പെട്ടാലും വിശദീകരണം കണ്ടെത്താനാകാത്ത ചില ആകസ്മികാനുഭവങ്ങൾ, ഒത്തു ചേരലുകൾ, സാമ്യങ്ങൾ എന്നിവ മനുഷ്യരിൽ കാണാറുണ്ട്. അതുപോലെ തന്നെ മനുഷ്യ ശരീരത്തിനു താങ്ങാൻ കഴിയുന്നതിലുമധികം വേദന നിസ്സാരമായി സഹിക്കുന്നവൻ, ഇലക്ട്രിക് ഷോക്കു പോലും നിസ്സാരമാക്കി തള്ളുന്നവൻ വൈദ്യുതി ശരീരത്തിലൂടെ പ്രവഹിച്ചാലും ഒന്നും സംഭവിക്കാത്തവൻ, ഏറെ ശ്രമങ്ങൾ നടത്തിയിട്ടും കൊലപ്പെടുത്താൻ കഴിയാത്തവൻ എന്നിങ്ങനെ തികച്ചും വിശദീകരണാതീതമായ സംഭവവികാസങ്ങൾ അനുഭവ സാക്ഷ്യങ്ങളായി രേഖപ്പെടുത്തിയിട്ടുണ്ട്.

വിശദീകരണത്തിനും യുക്തിബോധത്തിനും വഴങ്ങാതെ നിൽക്കുന്ന അത്തരം സംഭവങ്ങളെപ്പറ്റിയാണ് തുടർ പേജുകളിൽ.

നാമിങ്ങറിയുവതൽപ്പം,- എല്ലാം ഓമനേ ദൈവ സങ്കല്പം

(കവിവാക്യം)

## ആത്മാവിൽ മുട്ടി വിളിച്ച സംഗീതം

1960 ൽ പെട്ടെന്നായിരുന്നു അത്. റോസ്മേരി ബ്രട്ടൺ എന്ന സാധാരണ ബ്രിട്ടീഷ് വീട്ടമ്മ പെട്ടന്ന് സംഗീതത്തിൽ താത്പര്യം കാട്ടിത്തുടങ്ങി. സംഗീതത്തിൽ താത്പര്യം കാട്ടിത്തുടങ്ങി. സംഗീതപഠനമെന്നതിലുപരി ഉന്നത വിദ്യാഭ്യാസം പോലും നേടിയിട്ടില്ലാത്ത അവർക്കു വന്ന മാറ്റം പലരുടെയും ശ്രദ്ധ പിടിച്ചുപറ്റുന്ന രീതിയിൽ അസാധാരണമായിരുന്നു. സാധാരണ സംഗീതജ്ഞൻമാർക്കും അജ്ഞാതമായ സംഗീത രൂപങ്ങളും ശ്രുതികളും അവൻ കംപോസ് ചെയ്തു. ഏറെ വിചിത്രം അതിനവർ പറഞ്ഞ കാരണമായിരുന്നു. സംഗീത സംവിധാനത്തിനൊരുങ്ങുമ്പോൾ ഏതോ അജ്ഞാത ശക്തി തന്നിൽ കടന്നു കൂടുന്നുവെന്നും ആ നിഗൂഢശക്തിയുടെ ആജ്ഞാനുവർത്തിയായിട്ടാണ് താൻ സംഗീത സംവിധാനം നിർവഹിക്കുന്നതെന്നും അവർ അഭിപ്രായപ്പെട്ടു. മാത്രമല്ല ചില രാത്രികളിൽ അജ്ഞാതനായ ആ സംഗീതജ്ഞനെ സ്വപ്നം കണ്ടിട്ടുള്ളതായും അവർ പറഞ്ഞു. അങ്ങനെയിരിക്കെ ഒരിക്കൽ ഒരു ഗ്യാലറിയിൽ വച്ച് കണ്ട ഒരു ചിത്രം ചൂണ്ടി അവൾ പറഞ്ഞു "ഇതാണ് ഞാൻ കാണുന്ന മുഖം". വിചിത്രമെന്നു പറയട്ടെ അത് 19-ാം നൂറ്റാണ്ടിൽ ജീവിച്ചിരുന്ന പ്രസിദ്ധ സംഗീതജ്ഞൻ ഫ്രാങ്സ് ലിസ്ക്സ്- ന്റെ ചിത്രമായിരുന്നു. വെറും വിഭ്രാന്തിയെന്നു പറഞ്ഞു പലരും തള്ളിക്കളഞ്ഞെങ്കിലും അവർ അക്കാലത്ത് രൂപം നൽകിയ സംഗീതികളിൽ ലിസ്കസിന്റെ സ്വാധീനം പ്രകടമായിരുന്നു എന്ന് പലരും അഭിപ്രായപ്പെട്ടിട്ടുണ്ട്.

കഥ തുടരുന്നു. 1964 ൽ റോസ് മേരിയുടെ സംഗീത രീതികൾക്കു മാറ്റം വന്നു. സ്വപ്നത്തിൽ പ്രസിദ്ധ സംഗീതജ്ഞൻമാരായ ബിഥോവൻ, ചോവിൻ തുടങ്ങിയവർ പ്രത്യക്ഷമായി നിർദ്ദേശങ്ങൾ നൽകി തുടങ്ങിയെന്നു അവർ അവകാശപ്പെട്ടു. സത്യമെന്തായാലും അതു മുതൽ റോസ് മേരിയുടെ സംഗീത ശില്പങ്ങൾക്കു അസാമാന്യമായ ഗാംഭീര്യവും ഭംഗിയും കൈവന്നു എന്നത് സത്യമാണ്.

"സംഗീതത്തിന്റെ നോട്ടുകൾ തയ്യാറാക്കാൻ തുടങ്ങുമ്പോൾ എന്തോ ചിലത് എന്നിലേക്കു ആവാഹിക്കപ്പെടുന്നു. അറിയാതെ എന്റെ കൈകളെ ആരോ ചലിപ്പിക്കുന്ന ഒരു പ്രതീതി. ഒടുവിൽ സംഗീതിക പൂർത്തിയാകുമ്പോഴാണ് സ്വബോധം വീണു കിട്ടിയ തോന്നലുണ്ടാകുന്നത്" റോസ് മേരി ഒരിക്കൽ എഴുതി.

എന്തായാലും സാധാരണ വീട്ടമ്മയായിരുന്ന റോസ് മേരി തയ്യാറാക്കിയ സംഗീത രൂപങ്ങൾ അക്കാലത്തെ പ്രശസ്ത സംഗീതജ്ഞരായ റോഡ്നി ബെന്നറ്റ് തുടങ്ങിയവർ ഏറെ പ്രശംസിക്കുകയും അവയുടെ മിസ്റ്റിക്ക് സ്വഭാവം അത്ഭുതകരമാണെന്നു അഭിപ്രായപ്പെടുകയും ചെയ്തിട്ടുണ്ട്.

ക്രമേണ ആത്മീയ വാദികളുമായി കൂടുതൽ അടുത്തു കഴിഞ്ഞ റോസ്മേരി ഇത്തരം കാര്യങ്ങളിൽ കൂടുതൽ പഠനങ്ങളിൽ മുഴുകി. മഹത്തായ മനുഷ്യർക്കും ആത്മാക്കൾക്കും നാശമില്ലെന്നും അവ തങ്ങൾക്കു യോജ്യരായ വ്യക്തികളുമായി സംവദിക്കുമെന്നും ഭക്ത്യാദര പുരസ്കരം സ്വീകരിക്കുന്ന സന്നദ്ധ മനസ്സുകളി ലേക്ക് ഓടിയെത്താൻ അവയ്ക്കു കഴിയുമെന്നും റോസ്മേരി വാദിച്ചു. പക്ഷെ അവയെ തിരിച്ചറിയാനുള്ള കഴിവ് ഏറെ ജന്മവാസനയാലും കുറെ പരിശീ ലനം വഴിയും നേടിയെടുക്കണമെന്നും.

ഇതൊന്നും യുക്തി ചിന്തകർക്കു ദഹിച്ചിട്ടില്ല എന്നതിൽ തർക്കമില്ല. അന്തർലീനമായ ജന്മസിദ്ധമായ വാസന പെട്ടെന്നു പുറത്തു വന്നതാണെന്നു അവർ പറഞ്ഞു. എന്നിരുന്നാലും ഏറെക്കാലം സംഗീതമായി യാതൊരു ബന്ധവും പുലർത്താനിരുന്ന ഒരു വീട്ടമ്മ പെട്ടെന്നു സംഗീതത്തിൽ അമിത താത്പര്യം കാട്ടി ത്തുടങ്ങിയതെങ്ങിനെയെന്ന ചോദ്യം ഇന്നും ഉത്തരമില്ലാതെ ബാക്കി നിൽക്കുന്നു.

## വിചിത്രമായ ആകസ്മികതകൾ

1978 ആഗസ്റ്റ് മാസത്തെ ഒരു മഞ്ഞുരാത്രി. വത്തിക്കാൻ നഗരം പതിവിലും അധികം ദുഃഖമൂകമായിരുന്നു. പുരോഹിതൻമാരും മൂകരായി കാത്തു നിന്നു. കാരണം അന്നത്തെ പോപ്പ് തിരുമേനിയായിരുന്ന പോൾ ആറാമൻ ഏറെ രോഗാതുരനായി കിടക്കുകയായിരുന്നു. രാത്രി 9.40 മണിയായപ്പോൾ ഒരു അത്ഭുത സംഭവമുണ്ടായി. പെട്ടെന്നു പോപ്പിന്റെ മുറിയിലെ ക്ലോക്കിൽ മണി മുഴങ്ങി. നേരം തെറ്റിയുള്ള മണിമുഴക്കം കണ്ട് അത്ഭുതപ്പെട്ട വൈദികർ നിശബ്ദരായിരുന്നു പ്രാർത്ഥിക്കുക പോലും ചെയ്തു. പെട്ടെന്നായിരുന്നു ആരോ പറഞ്ഞു "പോപ്പ് തിരുമേനിയ്ക്കു ചലനമില്ല" ഒടുവിൽ ഡോക്ടർ വന്നു. തിരുമേനിയുടെ മരണം സ്ഥിരീകരിച്ചു കൊണ്ട് ഡോക്ടർ പറഞ്ഞു "ഏതാണ്ട് 9.40 നാണ് മരണം നടന്നത് ".



പോപ് പോൾ രണ്ടാമൻ അന്ത്യനിദ്രയിൽ

കഴിഞ്ഞ ഏതാണ്ട് 55 വർഷമായി അണുവിട തെറ്റാതെ തിരുമേനിയെ സേവിച്ചിരുന്ന ആ ക്ലോക്ക് അണ് അദ്ദേഹത്തിന്റെ മരണ സമയത്ത് ആദ്യമായി തെറ്റായ സമയത്ത് മണിമുഴക്കി സംഭവം സമീപകാല ചരിത്രത്തിലെ ഏറ്റവും വലിയ ആകസ്മിക സംഭവമായി നിലകൊള്ളുന്നു.

പക്ഷെ ഇതൊരൊറ്റപ്പെട്ട സംഭവമല്ല. ചരിത്രത്തിൽ ഇത്തരം ആകസ്മികമായ വിചിത്ര ഒത്തു ചേരലുകൾ വേറെയും കാണാം. ആദിചരിത്രകാരനായ ഹിപ്പോക്രേറ്റസ് പോലും ഇത്തരം ആകസ്മികതകളെ കുറിച്ച് പ്രതിപാദിച്ചിട്ടുണ്ട്. എന്തിരുന്നാലും സമീപകാല സംഭവങ്ങൾക്കൊത്തപോലെയുള്ള തെളിവുകളോ സാക്ഷ്യ പത്രങ്ങളോ ഇല്ലാത്തതിനാൽ ഇതിനു വിശ്വാസ്യത പൂർണ്ണമായും അവകാശപ്പെടാനാവില്ല.

എന്നാൽ ആധുനിക കാല സംഭവങ്ങൾ നേരെ മറിച്ച് ഏവർക്കും അറിയാവുന്നവയാണ്. 1944 ലെ ലോകമഹായുദ്ധ കാലത്തെ ഒരു സംഭവമിങ്ങനെ. സഖ്യ കക്ഷികൾ ജപ്പാനോടും ജർമ്മനിയോടും ഏറ്റു മുട്ടുന്നതിനു വിവിധ രഹസ്യ പദ്ധതികൾ നടപ്പിലാക്കുന്ന കാലം. ഏവർക്കും അറിയുന്നതുപോലെ അതീവ രഹസ്യമായ ഈ പദ്ധതികൾ കോഡുഭാഷയിലാണ് നാമകരണം ചെയ്തിരുന്നത് 'ഒമേഗ', 'നെപ്ട്യൂൺ', 'മെർക്കുറി' തുടങ്ങിയവയായിരുന്നു അവയിൽ ചിലത്.

അങ്ങനെ ഒരു ദിവസം ഇംഗ്ലീഷ് ഡെയ്‌ലി ടെലഗ്രാഫിൽ പ്രസിദ്ധീകരിച്ച ഒരു പദപ്രശ്നത്തിന്റെ ഉത്തരമായി മേൽ പറഞ്ഞ കോഡുവാക്കുകൾ പ്രത്യക്ഷപ്പെട്ടു. അമ്പരന്നു പോയ രഹസ്യ പോലീസും രാജ്യരക്ഷാ മന്ത്രാലയവും പത്രമാഫീസിലേക്കു കുതിച്ചു. പദപ്രശ്നം തയ്യാറാക്കിയ പത്രപ്രവർത്തകൻ നാസി ചാരനായി മുദ്രകുത്തപ്പെട്ടു അറസ്റ്റിലായി. പക്ഷെ കൂടുതൽ ചോദ്യം ചെയ്യലിൽ അയാൾ വെറുമൊരു സ്ക്കൂളദ്ധ്യാപകനും നിരപരാധിയുമാണെന്നു തുടർന്നു തെളിഞ്ഞു. മാത്രമല്ല രണ്ടു ദശകമായി പത്രത്തിന്റെ പദപ്രശനം തയ്യാറാക്കി വന്നിരുന്ന അയാൾക്കു സൈനിക രഹസ്യങ്ങളെക്കുറിച്ച് കേട്ടറിവു പോലും ഉണ്ടായിരുന്നില്ല. വിചിത്രമായ ആകസ്മികതയായി ഈ സംഭവം നിലനില്ക്കുന്നു.

ഇനി പ്രശസ്ത അമേരിക്കൻ ഭീകര കഥാകൃത്തായിരുന്ന അലൻ പോയുടെ ഒരനുഭവം കൂടി. കടലിൽ ഒറ്റപ്പെട്ടു പോയ നാലു നാവികർ ദീർഘകാലം പട്ടിണി കിടന്നു വലഞ്ഞു ഒടുവിൽ കൂട്ടത്തിലെ ഏറ്റവും ബാലനായ റിച്ചാർഡ് പാർക്കർ എന്ന പന്ത്രണ്ടു വയസ്സുകാരനെ കൊന്നു തിന്നുന്നതായിട്ട് പോയുടെ ഒരു കഥയുണ്ട്. കഥ പ്രസിദ്ധീകരിച്ച് രണ്ടു വർഷത്തിനു ശേഷം 1884 ൽ കപ്പൽ ദുരന്തത്തിൽപ്പെട്ട് അലഞ്ഞു തിരിഞ്ഞു ഒറ്റപ്പെട്ട ദ്വീപിൽ പെട്ടുപോയ ചിലരെ രക്ഷപ്പെടുത്തിയ നാവികർ ഇത്തരമൊരു കഥ പറഞ്ഞു. ഏതാണ്ട് രണ്ടു വർഷം മുൻപ് കപ്പലപകടത്തിൽ പെട്ട നാവികർ കൂട്ടത്തിൽ പെട്ട ബാലനെ കൊന്നു തിന്നാൻ തീരുമാനിച്ചതായും എന്നാൽ ഒടുവിൽ എങ്ങനെയോ ആ തീരുമാനം മാറ്റിയതായും പറഞ്ഞു. ഏറ്റവും വിചിത്രമായ വസ്തുത കഥയിലെ നായകനായ ബാലന്റെയും മേൽ പറഞ്ഞ സംഭവത്തിലെ ബാലന്റെയും പേരുകളിലെ സാദൃശ്യമാണ് - റിച്ചാർഡ് പാർക്കർ. ചുരുക്കത്തിൽ പോ കഥയെഴുതുമ്പോൾ വിദൂരമായ ഒരു ദ്വീപിൽ ആരുമറിയാതെ അതേ സംഭവം നടന്നു കൊണ്ടിരിക്കുകയായിരുന്നു.

എന്താണ് ഇത്തരം സാദൃശ്യങ്ങൾക്കു നിദാനം. പ്രപഞ്ചത്തിലാകമാനം നിറഞ്ഞു നില്ക്കുന്ന ഏതോ അജ്ഞാതമായ ശക്തിയോ ഊർജ്ജമോ പല സ്ഥലങ്ങളിൽ ഒരേ സമയം ഒരേ തരത്തിലുള്ള തരംഗങ്ങൾ സൃഷ്ടിക്കുന്നുവെന്നു് ചില ഗവേഷകർക്കു അഭിപ്രായമുണ്ട്. സചേതനവും അചേതനവുമായ വസ്തുതകളെ സ്വാധീനിക്കുന്ന അത്തരം ബലരേഖകൾ പക്ഷെ ചിലരിൽ മാത്രം പ്രത്യക്ഷപ്പെടുന്നു എന്ന ചോദ്യം പക്ഷെ ഇന്നും ഉത്തരമില്ലാതെ ബാക്കി നില്ക്കുന്നു.

## സഹനത്തിന്റെ സീമകൾക്കപ്പുറം

വേദനസഹിക്കാനുള്ള കഴിവ് ഓരോ മനുഷ്യരിലും വ്യത്യസ്തമാണ്. നിസ്സാരമായ വേദനപോലും താങ്ങാനാകാതെ നിലവിളിക്കുന്നവരും വൻമുറിവുകളേറ്റാൽ പോലും നിസ്സാരമായി കാണുന്നവരും നമ്മുക്കു പരിചിതരാണ്. അഡ്രിനാലിൻ തുടങ്ങിയ ഹോർമോണുകളും ആത്മബലവും മനോനിലയും എല്ലാം ഈ കഴിവിനെ സ്വാധീനിക്കാറുണ്ട് എന്നാൽ മനുഷ്യനു സാധാരണ ഗതിയിൽ അതിജീവിക്കാൻ കഴിയാത്ത ശാരീരിക പീഡനങ്ങൾ വിശ്വാസങ്ങളുടെയോ ആചാരങ്ങളുടെയോ പേരിൽ നിസ്സാരമായി അതിജീവിക്കാനുള്ള അദ്ഭുത സിദ്ധി ചില അപൂർവ്വ മനുഷ്യർക്കുണ്ട്. അതു പോലെ സാധാരണ മനുഷ്യരെ മൃതിയോടടുപ്പിക്കുന്ന തരത്തിലുള്ള വൈദ്യുതാഘാതം പോലും ബാധിക്കാത്ത ചില വ്യക്തികളുമുണ്ട്. ഇത്തരം സിദ്ധികൾക്കു പിന്നിലെ നിഗൂഢത ഇന്നും തെളിയിക്കപ്പെട്ടിട്ടില്ല. എന്നിരുന്നാലും സംഭവങ്ങൾ തികച്ചും, പകൽ പോലെ , യാഥാർത്ഥ്യമാണു താനും.


കണ്ണുകളിലെ ദിവ്യരക്ത പ്രവാഹം

ഇത്തരം സംഭവങ്ങളിൽ ഏറ്റവുമധികം കണ്ടിട്ടുള്ളത് ക്രിസ്തുവിന്റെ കുരിശാരോഹണത്തിന്റെ ആചാരപരമായ അനുകരണങ്ങളിലാണ്. ഇവരിൽ ചില വ്യക്തികൾ കുരിശേറ്റതിന്റെ പ്രതീകമായ ആണി തഴമ്പുകൾ ജന്മനാ തന്നെ കാണപ്പെടുകയും ചെയ്യുന്നു. മാത്രമല്ല ആ തഴമ്പുകളിൽ ചിലപ്പോളൊക്കെ രക്തം കിനിയാറുമുണ്ട്.

1921 വരെ ഒരു വീട്ടു വേലക്കാരിയുടെ ജീവിതം നയിച്ചിരുന്ന സ്ത്രീയായിരുന്ന ഗമ്മാ ഗൽഗാനിയുടെ കഥയിലേക്കു നോക്കാം. 1921 ൽ ഒരു ശരത്കാല സന്ധ്യയിൽ പ്രാർത്ഥനാനിരതയായിരുന്ന വേളയിൽ അവളിലേക്കു ഒരു ദിവ്യശക്തിയുടെ പ്രവാഹം കടന്നു വരുന്നതു പോലെ അനുഭവപ്പെട്ടു. അടുത്ത പ്രഭാതത്തിൽ പതിവിലും വൈകിയിട്ടും ഗമ്മാ ഉറക്കമെണീറ്റില്ല. കാര്യം തിരക്കിയെന്നവണ്ണം വാതിൽ തുറന്ന അവളുടെ അമ്മ ഞെട്ടിപ്പിക്കുന്ന കാഴ്ചയാണ് കണ്ടത്. ഗമ്മയുടെ കൈകളും വസ്ത്രങ്ങളും ചോരയിൽ കുതിർന്നിരിക്കുന്നു. മാത്രമല്ല ശരീരത്തിൽ പലയിടത്തും ചാട്ടയുടെ അടിയേറ്റവണ്ണമുള്ള അടയാളങ്ങളും. എന്നാൽ തുടർന്നു കൈകാൽ കഴുകിയപ്പോൾ അവ അപ്രത്യക്ഷമായി. അത്ഭുതപ്പെടുത്തികൊണ്ട് തൊട്ടടുത്ത വ്യാഴാഴ്ച ദിവസം ഇതേ രംഗങ്ങൾ ആവർത്തിച്ചു. തുടർന്നങ്ങനെ വ്യാഴാഴ്ചകൾ തോറും ഇത് തുടർന്നു കൊണ്ടിരുന്നു വെള്ളിയാഴ്ച്ചകളിൽ മുറിവ് ഉണങ്ങിയ തരത്തിൽ പാടുകൾ അവശേഷിപ്പിച്ചു കൊണ്ട് അവ മായുകയും ചെയ്തു. ഗമ്മായുടെ മരണം വരെ ഇതു തുടർന്നിരുന്നതായി പറയപ്പെടുന്നു.

1968 ൽ മരണമടഞ്ഞ മോർട്ടിഗ്യോൺ എന്ന സ്പാനിഷ് പുരോഹിതന്റെ കഥയാണ് മറ്റൊന്നു. ഇദ്ദേഹത്തിന്റെ കൈകളിൽ വെറും മുറിവുകളല്ല ആണി ആഴത്തിൽ തറച്ചു കയറിയ മട്ടിലുള്ള അടയാളങ്ങൾ തന്നെ കണ്ടിരുന്നുവത്രേ.

കുറച്ചുകൂടി അടുത്തകാലത്ത് 1972 ൽ കത്തോലിക്കാ വിഭാഗത്തിൽ ഉൾപ്പെടാത്ത ക്ലോറിക എന്ന ആഫ്രിക്കൻ പെൺകുട്ടി ഇത്തരമൊരു അനുഭവമുണ്ടായതായി രേഖപ്പെടുത്തിയത്. ഇത്തരം അടയാളങ്ങൾ തീവ്രമത വിശ്വാസമുണ്ടാക്കുന്ന മാനസിക ചേദനകളുടെ ഫലനമാണെന്ന ധാരണ തിരുത്തി.

എന്താണിത്തരം അനുഭവങ്ങളുടെ രഹസ്യമെന്നത് ആധുനിക വൈദ്യശാസ്ത്രത്തിനു അജ്ഞാതമാണിന്നും എങ്കിലും ശാസ്ത്രീയമായി തന്നെ അനവധി പേർ ഈ പ്രതിഭാസം പഠിക്കുകയുണ്ടായി.



തെരീസ ന്യൂമാൻ - ദിവ്യ ക്ഷതങ്ങൾ സഹിതം

തീവ്രമാനസിക ഭാവങ്ങളുടെ ഫലമായവയാണെന്നും, മതവിശ്വാസികളുടെ തീവ്രഉൾപ്രരണയാണ് അതിനു കാരണമെന്നും ഒരു കൂട്ടർ അഭിപ്രായപ്പെട്ടു. എന്നാൽ മത വിശ്വാസ പ്രമാണങ്ങൾ ചില പ്രത്യേക വ്യക്തികളിലെങ്കിലും സെൽഫ് ഹിപ്നോസിസ് എന്നയവസ്ഥക്കു കാരണമാകുകയും അതുണ്ടാക്കുന്ന മാനസിക വിഭ്രാന്തിയിൽ അവർ തന്നെ ഉണ്ടാക്കുന്ന മുറിവുകളെന്നും മനശാസ്ത്രജ്ഞർ വിശദീകരിച്ചിട്ടുണ്ട്. എന്നാൽ വളരെ ആഴമുള്ള മുറിവുകൾ പൂർണ്ണ ബോധാവസ്ഥയിലുള്ള വ്യക്തിയിൽ പോലും വേദനകൾ ഉണ്ടാകാത്തതെന്തെന്ന ചോദ്യം മറുപടി കിട്ടാതെ ബാക്കി നില്ക്കുന്നു. അതിലും വിചിത്രമായ വസ്തുത ഇത്തരം മുറിവുകൾ ആസമയപരിധിക്കു ശേഷം തനിയെ ഉണങ്ങുന്നു എന്നതാണ്. രോഗാണു ബാധയോ പഴുപ്പോ ഒരിക്കലും ഒരു മുറിവിനെയും ബാധിച്ചതായി ഇവരിലാരും പറയുകയുണ്ടായിട്ടില്ല എന്നതും അത്ഭുതമാണ്.

നമ്മുടെ നാട്ടിലെ വെളിച്ചപ്പാടുകളും ഗരുഡൻ തൂക്കക്കാരും തുടങ്ങി ഉയർന്ന വോൾട്ടേജുള്ള വൈദ്യുതി ശരീരത്തിലൂടെ നിർബാധം കടത്തി വിട്ടു നടക്കുന്നവർ വരെ യാതൊരു ശാരീരികാസ്വസ്ഥതയും കാട്ടാറില്ലല്ലോ. ദിവസങ്ങളോളം ആണികൾക്കു മുകളിൽ കിടക്കുന്ന സന്യാസിമാരുടെ കഥയും തുല്യമാണ്. ഇത്തരം കഴിവുകളുടെ രഹസ്യമെന്തെന്ന ചോദ്യത്തിനു നമ്മുടെ പ്രപഞ്ചബോധം എത്രയോ ചെറുതാണെന്ന ഉത്തരം മാത്രമാണുള്ളത്.

ചില ജീവികളുടെ ശരീരത്തിൽ പ്രകാശം ഉദ്പാദിക്കപ്പെടുന്നുണ്ട് എന്ന വസ്തുത നമ്മുക്കറിയാം. മിന്നാമിനുങ്ങുകളും ചില കടൽ വിരകളും ഉദാഹരണം. എന്നാൽ ഒട്ടു മിക്ക ജീവജാലങ്ങളുടെയും ഉള്ളിൽ കുറഞ്ഞ അളവിലെങ്കിലും വൈദ്യുതിയുദ്പാദിക്കപ്പെടുന്നുണ്ട് എന്ന കാര്യം ഭൂരിഭാഗം പേർക്കും അറിയാത്ത ഒരു ശാസ്ത്രതത്വമാണ്. തലച്ചോറിന്റെ പ്രവർത്തനത്തെ നിയന്ത്രിക്കുന്ന വൈദ്യുത കാന്തിക തരംഗങ്ങളുമായി ബന്ധപ്പെട്ടാണ് ഇ. ഇ. ജി കണക്കാക്കുന്നത് എന്ന വസ്തുത കുറച്ച് പേർക്കെങ്കിലും അറിയാവുന്നതാണെല്ലോ. എന്നാൽ അപൂർവ്വം ചില മനുഷ്യരിൽ ഈ വൈദ്യുത കാന്തിക തരംഗങ്ങൾ കൂടുതൽ ശക്തി പ്രാപിച്ച് മറ്റുള്ളവർക്കു വൈദ്യുതാഘാതം ഏൽപ്പിക്കത്തക്ക ശക്തിയാർജ്ജിച്ച ചില സംഭവങ്ങളുണ്ട്.

കരോലിൻ ക്ലെയർ എന്ന കനേഡിയൻ പെൺകുട്ടിയുടെ കഥ പല പത്രങ്ങളും റിപ്പോർട്ട് ചെയ്തിട്ടുള്ളതാണ് ഒരിക്കൽ ഗുരുതരമായ അസുഖം ബാധിച്ചു കരോലിൻ കിടപ്പിലായി. തലച്ചോറിനെ ബാധിച്ച അണുബാധയായിരുന്നു അസുഖം. എങ്കിലും കഠിനമായ ശ്രമങ്ങൾ വഴി ഡോക്ടർമാർക്കു അവളെ രക്ഷിക്കാൻ സാധിച്ചു. ഒരു വിധം നടക്കാറായ സമയത്ത്, ഒരു ദിവസം അവൾ ആശുപത്രി മുറിയിലൂടെ നടക്കുകയായിരുന്നു. കാലിടറാതെ സമീപത്തുള്ള ഒരു ഇരുമ്പു കസേരയിൽ അവൾ കൈകൊണ്ട് പിടിച്ചു. പെട്ടെന്നു എന്തോ കാന്തിക ബലം കൊണ്ടെന്ന വണ്ണം കസേര അവളുടെ കൈകളിൽ നിന്നും വേർപെടുത്താനാവാത്തവണ്ണം പറ്റിച്ചേർന്നു. കരോലിന്റെ അമ്പരപ്പും അവശതയും കണ്ടു നഴ്സ് ഓടിച്ചെന്നു അവളെ പിടിക്കാൻ ശ്രമിച്ചു അവളെ അമ്പരിപ്പിച്ചു കൊണ്ട് നഴ്സിന്റെ ശരീരത്തിലൂടെ വൈദ്യുത ഷോക്ക് ഏൽക്കുകയും അവൾ തെറിച്ചു പോകുകയും ചെയ്തു. മറ്റു വിധത്തിൽ വൈദ്യുതിയുമായി ബന്ധപ്പെട്ടിട്ടുണ്ടാകാമെന്ന ധാരണ ആയിരുന്നു ആദ്യമുണ്ടായത്. എന്നാൽ തുടർന്നുള്ള ശ്രമങ്ങളിൽ നിന്നും ആ ധാരണ തെറ്റാണെന്നു തെളിഞ്ഞു. പക്ഷെ അവളെ സ്പർശിക്കുന്നവർക്കു വൈദ്യുതാഘാതമേൽക്കുന്ന ദുഃഖകരമായ അവസ്ഥ നില നിന്നു. പക്ഷെ ഒന്നു രണ്ടു ദിവസത്തിനു ശേഷം വൈദ്യുതിയുടെ ശക്തി കുറയുകയും തുടർന്നു സാധാരണ നിലയിലെത്തുകയും ചെയ്തു. എങ്കിലും സാധാരണ ജീവിതം വീണ്ടെടുക്കുന്നതിനു ഏതാനം മാസത്തെ ചികിത്സ കൊണ്ട് മാത്രമാണ് കരോലിനു സാധിച്ചത്.

ബെർലിൻ നഗരപ്രാന്തത്തിലുള്ള ഒരു ഗ്രാമത്തിൽ പെടുന്ന ജെന്നി മോർഗൻ എന്ന പെൺകുട്ടിയുടെ കഥ ഇതിലും വിചിത്രമാണ്. ഒരു ദിവസം ഒരു ഹാൻഡ് പമ്പ് ഉപയോഗിച്ചു ഒരു കുഴൽ കിണറിൽ നിന്നും വെള്ളമെടുക്കുകയാ

യിരുന്നു ജെന്നി. ശക്തിയോടെ പമ്പ് ചെയ്തിരിക്കുന്നതിനിടയിൽ അവളുടെ ശരീരമാകെ ഒരു തരിപ്പ് പടർന്നു കയറുന്നതുപോലെ തോന്നി. അവളുറക്കെ നിലവിളിച്ചതു കേട്ടു ഓടിയെത്തിയ അമ്മ അവളെ ചുറ്റിപ്പിടിക്കാൻ ശ്രമിച്ചു. പക്ഷെ ഒരു വൈദ്യുത കമ്പിയിൽ തൊടുന്ന അനുഭവമാണവരെ നേരിട്ടത്. അനന്തരന്ന ഗ്രാമവാസികൾ ഒത്തു ചേർന്നു അവളെ താങ്ങിയെടുക്കാൻ ശ്രമിച്ചിട്ടും ഫലം മേൽപറഞ്ഞതിനു തുല്യമായിരുന്നു. ഒരു റബർ ഷീറ്റു കൊണ്ട് ആവരണം ചെയ്തിട്ടായിരുന്നു അവളെ ആശുപത്രിയിലെത്തിച്ചത്. ഡോക്ടർമാർക്കും ചികിത്സ പ്രയാസകരമായിരുന്നു എന്ന് പറയേണ്ടതില്ലല്ലോ. റബർ കൈയുറകളും ചെരുപ്പുമണിഞ്ഞു മാത്രമേ അവർ പോലും അവളെ സമീപിച്ചിരുന്നുള്ളു. ഒടുവിൽ ഏതാനം ആഴ്ച്ചകൾക്കു ശേഷം ക്രമേണ വൈദ്യുതിയുടെ ശക്തി കുറയുകയും ജെന്നി സുഖം പ്രാപിക്കുകയും ചെയ്തു.

എന്താണിത്തരം പ്രതിഭാസത്തിനു കാരണമെന്ന ചോദ്യത്തിനു വൈദ്യശാസ്ത്രത്തിനു മറുപടിയില്ല. മനുഷ്യരിലും വളരെ താണ ചില ജീവിവർഗങ്ങൾ- വൈദ്യത ഈൽ, വൈദ്യുത തിരണ്ടി- വൈദ്യുതി ഉത്പ്പാദിപ്പിക്കുന്നതായി നമ്മുക്കറിയും. ഇതു പക്ഷെ അത്തരം ജീവിവർഗങ്ങളുടെ പൊതു സ്വഭാവമാണ്. എന്നാൽ മനുഷ്യരിൽ ചിലർ മാത്രം പെട്ടെന്നു വൈദ്യുതിയുടെ ജനറേറ്റർ പോലെ പ്രവർത്തിക്കുകയും അതു പോലെ പെട്ടെന്നു തന്നെ ഈ പ്രതിഭാസം ഇല്ലാതാകുകയും ചെയ്യുന്നതെങ്ങനെയെന്ന ചോദ്യം ഇന്നും നിഗൂഢമായ പ്രകൃതി രഹസ്യമായി നിലകൊള്ളുന്നു.

## വിചിത്ര സാമ്യങ്ങൾ

ഒരാളെപ്പോലെ കാഴ്ച്ചയ്ക്കു എല്ലാ രീതിയിലും ഒരുപോലെയുള്ള മറ്റൊരു വ്യക്തിയെ ഭൂമിയിൽ കാണാൻ കഴിയില്ല എന്നത് പ്രപഞ്ച സൃഷ്ടിയിലെ അത്ഭുതകരമായ പ്രതിഭാസങ്ങളിൽ ഒന്നാണെന്നു നമ്മുക്കറിയാം. ഒരുമിച്ചു ജനിച്ചവരായ ഇരട്ട കുട്ടികളിൽ പോലും എന്തെങ്കിലും വ്യത്യാസങ്ങൾ കാണാൻ കഴിയും. എന്നാൽ യാതൊരു പരിചയവും സാമ്യവും ഉണ്ടാകാനിടയില്ലാത്ത സാഹചര്യങ്ങളിൽപ്പെട്ട രണ്ട വ്യക്തികൾ സമാന സ്വഭാവമുള്ള അനുഭവങ്ങൾക്കു വിധേയമാകുന്ന അനുഭവങ്ങൾ വിരളമല്ല. അപ്രശസ്തരും സാധാരണക്കാരുമായ ജനവിഭാഗങ്ങൾക്കു ഇത്തരം അനുഭവങ്ങൾ ഉണ്ടാകാറുണ്ടെങ്കിലും ശ്രദ്ധിക്കപ്പെടാതെ പോകാറാണ് പതിവ്. എന്നാലും മറ്റൊരാളുടെ അനുഭവമായി പറഞ്ഞു കേട്ടിട്ടുള്ളതിനു തുല്യമായ അനുഭവങ്ങൾ നമ്മളിൽ ചിലർക്കു തന്നെ ഉണ്ടായിട്ടുള്ളതായി നമ്മുക്കറിയാം. ഇത്തരം കഥകളിൽ ഏറ്റവും പ്രസിദ്ധമായ കഥയിലെ നായകർ രണ്ടു പ്രസിഡണ്ട്മാരാണ്. രണ്ടു പേരും ഒരേ രാജ്യത്തിന്റെ അതായത് യുണൈറ്റഡ് സ്റ്റേറ്റ്സിന്റെ അമരക്കാർ എന്ന നിലയിൽ പ്രശസ്തരായവർ. അബ്രഹാം ലിങ്കണും ജോൺ. എഫ്. കെന്നഡിയും, ഇവരുടെ ജീവിത്തിനു സമാനതകളേറെയാണ്. രണ്ടു പേരും ഏറ്റവും ജനപ്രീതിയാർജ്ജിച്ച അമേരിക്കൻ പ്രസിഡന്റുമാർ. തങ്ങളുടെ ഭരണകാലത്തെ ലോകശ്രദ്ധ തങ്ങളിലേക്കു കേന്ദ്രീകരിക്കുന്നതിൽ ഏറ്റവും വിജയം പ്രാപിച്ചവർ. എന്നാൽ ഇത്തരം പൊതുവായ സാമ്യങ്ങൾ മറ്റു പലർക്കും യോജിക്കുമെന്നുള്ളതിനാൽ ഇതിനെ ഗൗരവമായി കണക്കാക്കേണ്ടതില്ല എന്നു കരുതുന്നവൻ ബാക്കികൂടെ കേട്ടിട്ടു തീരുമാനിക്കുന്നതാവും ഭംഗി.

രണ്ടു പേരും അധികാരത്തിലിരിക്കെ വധിക്കപ്പെട്ട അമേരിക്കൻ പ്രസ്ഡന്റുമാർ. വധം നടക്കുന്ന സമയത്ത് രണ്ടു പേരോടുമൊപ്പം അവരുടെ ഭാര്യമാർ കൂടെയുണ്ടായിരുന്നു. രണ്ടു പേരും വെടിയേറ്റാണ് മരണമടഞ്ഞതും.

എല്ലാത്തിലുമുപരി വിചിത്രമായ ഒരു സാമ്യം കൂടി ! ലിങ്കന്റെ സെക്രട്ടറിമാരിലൊരാളുടെ പേരു കെന്നഡിയെന്നും കെന്നഡിയുടെ സെക്രട്ടറിമാരിലൊരാളുടെ പെരു ലിങ്കണെന്നും ആയിരുന്നു. ചരിത്രത്തിന്റെ ഭാഗമായി തീർന്ന ആ അമേരിക്കൻ ഭരണാധികാരികൾ തമ്മിലുള്ള സാദൃശ്യങ്ങൾ ഇപ്രകാരം ഒട്ടനവധിയാണ്.

ഇതിന്റെ മറുവശമാണ് മറ്റൊരു വ്യക്തിയുടെതുമായി നമ്മുടെ ആകൃതിക്കും പ്രകൃതിക്കും വന്നു ചേരുന്ന സാദൃശ്യം. നിങ്ങളെപ്പോലെയൊരാളെയല്ല നിങ്ങളെ തന്നെ എവിടെയോ വച്ചു കണ്ടുവെന്നു സുഹൃത്തുക്കൾ അവകാശപ്പെടുകയും അതു കേട്ടു നിങ്ങൾ അമ്പരന്നു പോകുന്ന അവസ്ഥ ചിലർക്കെങ്കിലും വന്നിട്ടുണ്ടാകും. ഇത്തരം അപരൻമാരും ചരിത്രത്തിൽ നിരവധിയുണ്ട്. ഹിറ്റലർ, മുസോ

ളിനി തുടങ്ങിയവരോടു ഇപ്രകാരം സാദൃശ്യമുള്ള ധാരാളം അപരൻമാരെ അവ രുടെ സർക്കാർ തന്നെ നിലനിർത്തി വന്നിരുന്നതായും അവർക്കു നേരെയുള്ള വധശ്രമങ്ങൾ ഒഴിവാക്കാൻ ഒരു മാർഗ്ഗമെന്ന നിലയിൽ ഇത് ഉപയോഗിച്ചിരുന്ന തായും ചിലർ കരുതുന്നുണ്ട്.

അടുത്തകാലത്ത് ഇറാഖ് പ്രസിഡന്റ് സദാം ഹുസൈൻ നഗരത്തിൽ പ്രത്യ ക്ഷപ്പെട്ടപ്പോഴും ഒടുവിൽ അറസ്റ്റ് ചെയ്യപ്പെട്ടപ്പോഴും അത് യഥാർത്ഥ സദാം ആകണമെന്നില്ല എന്ന് ഒത്തിരിപേർ അഭിപ്രായപ്പെട്ടത് ഓർമ്മയുണ്ടാകും പലർക്കും.

ഇത്തരം കഥകളിൽ വിസ്മയകരമായ ചിലതുമുണ്ട്. അത്തരത്തിലൊരു സംഭവം ആൾ മാറാട്ടമാണോ മറ്റെന്തെങ്കിലും ദ്വന്ദ്വവ്യക്തിത്വ പ്രതിഭാസമാണോ യെന്നു പോലും ഇന്നും വിശദീകരിക്കപ്പെടാത്ത ഈ സംഭവം ഇപ്രകാരമാണ് 1865 ൽ കാനഡയിലെ ബ്രിട്ടീഷ് ഭരണാധികാര സഭ ചേരുന്ന സന്ദർഭം. അന്ന് നിലവിലുള്ള ഭരണകൂടത്തിനു ഒരൊറ്റ വോട്ടിന്റെ ഭൂരിപക്ഷം മാത്രമാണുണ്ടായി രുന്നത്. അതുകൊണ്ടു തന്നെ എല്ലാ ദിവസവും ഓരോ അംഗവും ഹാജരാ കാൻ പ്രത്യേകം ശ്രദ്ധിച്ചിരുന്നു. അങ്ങനെയിരിക്കെ ഭരണ പക്ഷത്തിനെതിരെ മറുപക്ഷം അവിശ്വാസ പ്രമേയ നോട്ടീസ് നൽകി. വോട്ടെടുപ്പിനു തലേ ദിവസം ഒരു സമാജികനായ ചാൾസ് വുഡിനു ഗുരുതരമായ ഒരു അപകടം പറ്റി. അയാൾ തീരെ അവശനായി ആശുപത്രികിടക്കയിൽ ആയിരുന്നു എന്ന് വിവരം ലഭിച്ചു. കിടക്ക വിട്ട് എഴുന്നേൽക്കാൻ പോലും കഴിയാത്തവിധം അവശനായ നിലയിൽ കിടക്കുന്ന അയാളുടെ അവശത കാരണം സർക്കാർ ഒരു വോട്ടിനു പുറത്താകു മെന്നു എല്ലാവരും കരുതി. എന്നാൽ വോട്ടെടുപ്പ് സമയമായപ്പോൾ എല്ലാവ രെയും അത്ഭുതപ്പെടുത്തിക്കൊണ്ട്, ചാൾസ് സഭയ്ക്കുള്ളിൽ കടന്നു ചെന്നു അയാളുടെ സീറ്റിലിരുന്നു സർക്കാർ വിജയിക്കുകയും ചെയ്തു. തുടർന്നു സഭാം ഗങ്ങളുടെ ഒരു ഗ്രൂപ്പ് ഫോട്ടോയെടുത്തതിലും അയാൾ പങ്കെടുത്തു. പ്രസ്തുത ഫോട്ടോയിൽ ഒരു കസേരയിലിരുന്നു ഗൗരവമായി ചിന്തിക്കുന്ന അയാളുടെ മുഖം കൃത്യമായി പതിയുകയും ചെയ്തിട്ടുണ്ട്. തുടർന്നു അയാൾ പുറത്തേക്കു നടന്നു പോയതായി മറ്റുള്ളവർ ഓർക്കുകയും ചെയ്യുന്നു. അപകടം നിസ്സാരമാകാമെന്നു കരുതി സുഹൃത്തുക്കൾ അയ്യാളെ തിരക്കിയപ്പോൾ കണ്ടതുമില്ല. ഒടുവിൽ ചിലർ അയാളുടെ സുഖവിവരം തിരക്കി വീട്ടിലെത്തി. അയാൾ വീട്ടിൽ ഉണ്ടായിരുന്നില്ല കൂടുതൽ അന്വേഷണത്തിൽ അയാൾ ആശുപത്രി വിടാനാകാത്തവണ്ണം ഗുരുത രമായ പരിക്കു പറ്റികിടക്കുകയാണെന്ന വിവരമാണവർക്കു കിട്ടിയത്. എങ്കിൽ ആരായിരുന്നു സഭയിൽ എത്തിയത് എന്ന ചോദ്യം ഇന്നും വിശദീകരണമില്ലാതെ നിൽക്കുന്നു.

ളിനി തുടങ്ങിയവരോടു ഇപ്രകാരം സാദൃശ്യമുള്ള ധാരാളം അപരൻമാരെ അവരുടെ സർക്കാർ തന്നെ നിലനിർത്തി വന്നിരുന്നതായും അവർക്കു നേരെയുള്ള വധശ്രമങ്ങൾ ഒഴിവാക്കാൻ ഒരു മാർഗ്ഗമെന്ന നിലയിൽ ഇത് ഉപയോഗിച്ചിരുന്നതായും ചിലർ കരുതുന്നുണ്ട്.

അടുത്തകാലത്ത് ഇറാഖ് പ്രസിഡന്റ് സദാം ഹുസൈൻ നഗരത്തിൽ പ്രത്യക്ഷപ്പെട്ടപ്പോഴും ഒടുവിൽ അറസ്റ്റ് ചെയ്യപ്പെട്ടപ്പോഴും അത് യഥാർത്ഥ സദാം ആകണമെന്നില്ല എന്ന് ഒത്തിരിപേർ അഭിപ്രായപ്പെട്ടത് ഓർമ്മയുണ്ടാകും പലർക്കും.

ഇത്തരം കഥകളിൽ വിസ്മയകരമായ ചിലതുമുണ്ട്. അത്തരത്തിലൊരു സംഭവം ആൾ മാറാട്ടമാണോ മറ്റെന്തെങ്കിലും ദ്വന്ദ്വവ്യക്തിത്വ പ്രതിഭാസമാണോയെന്നു പോലും ഇന്നും വിശദീകരിക്കപ്പെടാത്ത ഈ സംഭവം ഇപ്രകാരമാണ് 1865 ൽ കാനഡയിലെ ബ്രിട്ടീഷ് ഭരണാധികാര സഭ ചേരുന്ന സന്ദർഭം. അന്ന് നിലവിലുള്ള ഭരണകൂടത്തിനു ഒരൊറ്റ വോട്ടിന്റെ ഭൂരിപക്ഷം മാത്രമാണുണ്ടായിരുന്നത്. അതുകൊണ്ടു തന്നെ എല്ലാ ദിവസവും ഓരോ അംഗവും ഹാജരാകാൻ പ്രത്യേകം ശ്രദ്ധിച്ചിരുന്നു. അങ്ങനെയിരിക്കെ ഭരണ പക്ഷത്തിനെതിരെ മറുപക്ഷം അവിശ്വാസ പ്രമേയ നോട്ടീസ് നൽകി. വോട്ടെടുപ്പിനു തലേ ദിവസം ഒരു സമാജികനായ ചാൾസ് വുഡിനു ഗുരുതരമായ ഒരു അപകടം പറ്റി. അയാൾ തീരെ അവശനായി ആശുപത്രികിടക്കയിൽ ആയിരുന്നു എന്ന് വിവരം ലഭിച്ചു. കിടക്ക വിട്ട് എഴുന്നേൽക്കാൻ പോലും കഴിയാത്തവിധം അവശനായ നിലയിൽ കിടക്കുന്ന അയാളുടെ അവശത കാരണം സർക്കാർ ഒരു വോട്ടിനു പുറത്താകുമെന്നു എല്ലാവരും കരുതി. എന്നാൽ വോട്ടെടുപ്പ് സമയമായപ്പോൾ എല്ലാവരെയും അത്ഭുതപ്പെടുത്തിക്കൊണ്ട്, ചാൾസ് സഭയ്ക്കുള്ളിൽ കടന്നു ചെന്നു അയാളുടെ സീറ്റിലിരുന്നു സർക്കാർ വിജയിക്കുകയും ചെയ്തു. തുടർന്നു സഭാംഗങ്ങളുടെ ഒരു ഗ്രൂപ്പ് ഫോട്ടോയെടുത്തതിലും അയാൾ പങ്കെടുത്തു. പ്രസ്തുത ഫോട്ടോയിൽ ഒരു കസേരയിലിരുന്നു ഗൗരവമായി ചിന്തിക്കുന്ന അയാളുടെ മുഖം കൃത്യമായി പതിയുകയും ചെയ്തിട്ടുണ്ട്. തുടർന്നു അയാൾ പുറത്തേക്കു നടന്നു പോയതായി മറ്റുള്ളവർ ഓർക്കുകയും ചെയ്യുന്നു. അപകടം നിസ്സാരമാകാമെന്നു കരുതി സുഹൃത്തുക്കൾ അയ്യാളെ തിരക്കിയപ്പോൾ കണ്ടതുമില്ല. ഒടുവിൽ ചിലർ അയാളുടെ സുഖവിവരം തിരക്കി വീട്ടിലെത്തി. അയാൾ വീട്ടിൽ ഉണ്ടായിരുന്നില്ല കൂടുതൽ അന്വേഷണത്തിൽ അയാൾ ആശുപത്രി വിടാനാകാത്തവണ്ണം ഗുരുതരമായ പരിക്കു പറ്റികിടക്കുകയാണെന്ന വിവരമാണവർക്കു കിട്ടിയത്. എങ്കിൽ ആരായിരുന്നു സഭയിൽ എത്തിയത് എന്ന ചോദ്യം ഇന്നും വിശദീകരണമില്ലാതെ നിൽക്കുന്നു.

# ആചാരങ്ങളും വിശ്വാസങ്ങളും

വിശ്വാസങ്ങളുടെ ലോകത്ത് നിന്നും നോക്കുമ്പോൾ ഒന്നും അധികമല്ല. മറ്റുള്ളവർക്ക് വിചിത്രമെന്നും അസംബന്ധമെന്നും തോന്നുന്ന ആചാരങ്ങൾ വിശ്വാസങ്ങൾ അനുഷ്ഠാനങ്ങൾ തുടങ്ങിയവ ഓരോ നാടിനുമുണ്ട്.

ഇവയിൽ സത്യമുണ്ടെങ്കിലും ഇല്ലെങ്കിലും അവയുടെ ഫലങ്ങൾ അനുഭവിച്ചും കണ്ടും കേട്ടും അറിഞ്ഞവരുടെ എണ്ണം ധാരാളമുണ്ട്. പല ആചാരങ്ങളും മന്ത്ര വിദ്യകളും, മാനസിക ഭാവങ്ങളെ സ്വാധീനിച്ച് ഒരുതരം മനോരോഗ ചികിത്സയുടെ ഫലം ചെയ്യുന്നുണ്ടെന്നും ചില മന്ത്രവാദികളെങ്കിലും ആദിമ മനോരോഗവിദഗ്ദ്ധരാണെന്നും ശാസ്ത്രജ്ഞർ അഭിപ്രായപ്പെടുന്നു. മനുഷ്യന്റെ ധ്യാനത്തിനും പൂർണ്ണമായ ശ്രദ്ധകേന്ദ്രീകരണത്തിനും ചിന്തയുടെ മാനസികതരംഗങ്ങൾ ഉണ്ടാക്കാനും അതുവഴി മറ്റുള്ളവരെ സ്വാധീനിക്കാവുമെന്നും മറ്റു ചിലർ. എന്തായാലും ഇത്തരം വിശ്വാസങ്ങൾ ചിലതെങ്കിലും യാഥാർത്ഥ്യമാകാറുണ്ടെന്നത് വിശദീകരിക്കാനാവാത്ത ഒരു സത്യമാണ്. മാന്ത്രികതയുടെയും, അഭിചാരത്തിന്റെയും താന്ത്രിക വിദ്യയുടെയും അത്ഭുത ലോകത്തിലേക്ക് നമുക്ക് ഒന്നെത്തി നോക്കാം.

"മരണസമാനമായതും എന്നാൽ മരിച്ചിട്ടില്ലാത്തതും സോംബികളാക്കപ്പെട്ടവരുമായ വ്യക്തികളെ പണിയെടുപ്പിക്കാൻ തയ്യാറാക്കുന്നതും അത്തരത്തിൽ മാറ്റിയെടുക്കുന്നതും, മരിച്ചമനുഷ്യനെ മരണപ്പെട്ടോ അല്ലാതെയോ കല്ലറയ്ക്കുള്ളിൽപ്പെടുത്തുന്നതും ഉണർത്തുനതും, വധശ്രമമായി കണക്കാക്കപ്പെടും"

(ഹെയ്തിയിലെ നിയമവ്യവസ്ഥയിൽ 246-ാം വകുപ്പ്)

# ആചാരങ്ങളും വിശ്വാസങ്ങളും

വിശ്വാസങ്ങളുടെ ലോകത്ത് നിന്നും നോക്കുമ്പോൾ ഒന്നും അധികമല്ല. മറ്റുള്ളവർക്ക് വിചിത്രമെന്നും അസംബന്ധമെന്നും തോന്നുന്ന ആചാരങ്ങൾ വിശ്വാസങ്ങൾ അനുഷ്ഠാനങ്ങൾ തുടങ്ങിയവ ഓരോ നാടിനുമുണ്ട്.

ഇവയിൽ സത്യമുണ്ടെങ്കിലും ഇല്ലെങ്കിലും അവയുടെ ഫലങ്ങൾ അനുഭവിച്ചും കണ്ടും കേട്ടും അറിഞ്ഞവരുടെ എണ്ണം ധാരാളമുണ്ട്. പല ആചാരങ്ങളും മന്ത്ര വിദ്യകളും, മാനസിക ഭാവങ്ങളെ സ്വാധീനിച്ച് ഒരുതരം മനോരോഗ ചികിത്സയുടെ ഫലം ചെയ്യുന്നുണ്ടെന്നും ചില മന്ത്രവാദികളെങ്കിലും ആദിമ മനോരോഗവിദഗ്ദ്ധരാണെന്നും ശാസ്ത്രജ്ഞർ അഭിപ്രായപ്പെടുന്നു. മനുഷ്യന്റെ ധ്യാനത്തിനും പൂർണ്ണമായ ശ്രദ്ധകേന്ദ്രീകരണത്തിനും ചിന്തയുടെ മാനസികതരംഗങ്ങൾ ഉണ്ടാക്കാനും അതുവഴി മറ്റുള്ളവരെ സ്വാധീനിക്കാവുമെന്നും മറ്റു ചിലർ. എന്തായാലും ഇത്തരം വിശ്വാസങ്ങൾ ചിലതെങ്കിലും യാഥാർത്ഥ്യമാകാറുണ്ടെന്നത് വിശദീകരിക്കാനാവാത്ത ഒരു സത്യമാണ്. മാന്ത്രികതയുടെയും, അഭിചാരത്തിന്റെയും താന്ത്രിക വിദ്യയുടെയും അത്ഭുത ലോകത്തിലേക്ക് നമുക്ക് ഒന്നെത്തി നോക്കാം.

"മരണസമാനമായതും എന്നാൽ മരിച്ചിട്ടില്ലാത്തതും സോംബികളാക്കപ്പെട്ടവരുമായ വ്യക്തികളെ പണിയെടുപ്പിക്കാൻ തയ്യാറാക്കുന്നതും അത്തരത്തിൽ മാറ്റിയെടുക്കുന്നതും, മരിച്ചമനുഷ്യനെ മരണപ്പെട്ടോ അല്ലാതെയോ കല്ലറയ്ക്കുള്ളിൽപ്പെടുത്തുന്നതും ഉണർത്തുനതും, വധശ്രമമായി കണക്കാക്കപ്പെടും"

(ഹെയ്തിയിലെ നിയമവ്യവസ്ഥയിൽ 246-ാം വകുപ്പ്)

## വൂഡോ – ആഫ്രിക്കൻ പ്രേതവിദ്യ

മാന്ത്രികർക്ക് ഏറ്റവുമധികം സ്വാധീനമുള്ള സമൂഹമാണ് ആഫ്രിക്കൻ ഗോത്ര ങ്ങൾ. പ്രത്യേകിച്ചും ഹെയ്ത്തി ദ്വീപും സമീപ പ്രദേശങ്ങളും. പ്രസ്തുത പ്രദേ ശത്തെ പ്രധാന അഭിചാരവിദ്യയാണ് വൂഡോ. മരിച്ചവരോ മരണസമാനരോ ആയവരിൽ ഊർജ്ജം ആവാഹിച്ച് അവരെകൊണ്ട് പ്രവർത്തിയെടുപ്പിക്കാൻ കഴിയുമെന്ന് അവകാശപ്പെടുന്ന പ്രേതവിദ്യയാണ് ഇതിന്റെ പരമകാഷ്ഠ. ഇപ്ര കാരം ഊർജ്ജം ആവാഹിക്കപ്പെട്ട പ്രേതരൂപികളെ സോംബി എന്നു വിളിക്കു ന്നു.

യഥാർത്ഥ്യത്തിൽ മരിച്ചവർക്കു ജീവൻ നൽകാൻ ആഫ്രിക്കയിലെന്നല്ല ലോകത്ത് ഒരിടത്തും ആർക്കും കഴിഞ്ഞതായി തെളിയിക്കപ്പെട്ടിട്ടില്ല. വിചിത്ര മായ മരുന്നു കൂട്ടുകളും, അനുഷ്ഠാനങ്ങളും ഉപയോഗിച്ചു തങ്ങളുടെ ഇരകളാ യിതീരുന്ന പച്ച മനുഷ്യനെ മനുഷ്യനും മൃഗവുമല്ലാത്ത ഒരു തരം അവസ്ഥയിലെ ത്തിക്കുകയാണ് മന്ത്രവാദികൾ ഇവിടെ ചെയ്യുന്നത്. സോംബികൾ എന്നറിയ പ്പെടുന്ന ഈ ജീവരൂപങ്ങൾക്കു അസാമാന്യ കഴിവും പൈശാചിക സ്വഭാവമു ണ്ടാകുമെന്നു കരുതപ്പെടുന്നു. ഇപ്രകാരമുള്ള ഭീകര സ്വരൂപങ്ങളെ സൃഷ്ടിക്കു ന്നതിനു ആഫ്രിക്കൻ മന്ത്രവാദികൾക്കു കഴിയുമെന്നത് വിചിത്രമായ സത്യമാണ്. മന്ത്രവാദികളുടെ ഇഷ്ടപ്രകാരം പണിയെടുക്കുന്ന ഈ രൂപങ്ങൾ പണ്ട് കാലത്ത് വ്യാപകമായിരുന്നു എന്ന് പല സഞ്ചാരികളും രേഖപ്പെടുത്തിയിട്ടുണ്ട്.

1918 ൽ ഹെയ്ത്തി ദ്വീപിലെ അമേരിക്കൻ ഷുഗർ കമ്പനിയുടെ മാനേജർക്കു ഇത്തരംമൊരനുഭവം ഉണ്ടായതായി രേഖപ്പെടുത്തിയിട്ടുണ്ട്. ഒരു ദിവസം ഭീകര മായ മുഖഭാവങ്ങളും ചലനമറ്റ കണ്ണുകളും മുഷിഞ്ഞു കീറിയ വസ്ത്രങ്ങളും ധരിച്ചു ഒരു സംഘം ഒരു ഗോത്രത്തലവന്റെ നേതൃത്വത്തിൽ തോട്ടത്തിലെത്തി ജോലി തിരക്കി. പണിക്കാരെ ആവശ്യമുണ്ടായിരുന്നതിനാൽ മാനേജർ സന്തോഷപൂർവ്വം സമ്മതിച്ചു ഗ്രാമത്തലവൻ പറഞ്ഞു. "ഇവർ എന്തു പണിയും ചെയ്യും. സാറിനു ഇഷ്ടമുള്ള കൂലി നൽകിയാൽ മതി. ഇംഗ്ലീഷോ മറ്റ് ഭാഷയോ അറിയാത്തതി നാൽ കൂലിയും മറ്റും എന്നെ ഏൽപ്പിക്കണം. കാര്യങ്ങൾ എന്നോട് പറഞ്ഞാൽ ഞാനവരുടെ ഭാഷയിൽ പറഞ്ഞു കേൾപ്പിക്കാം. പിന്നെ ഒരു പ്രധാന കാര്യം ഇവർക്കു ഭക്ഷണമായി എന്തും കൊടുക്കാം. പക്ഷെ ഒന്നിലും ഒരു കാരണവ ശാലും ഉപ്പു ചേർക്കരുത്". അവസാനത്തെ മുന്നറിയിപ്പ് ഒരിക്കൽ കൂടെ ആവർത്തിച്ച് അയാൾ പോയി.

മാനേജരെ അദ്ഭുതപ്പെടുത്തി അവർ ശക്തമായി പണിയെടുത്തു. ഒരി ക്കൽ പോലും വിശ്രമിക്കാൻ നിന്നില്ല എന്നു തന്നെ പറയാം. ഉച്ചഭക്ഷണം കഴി

ക്കാൻ നിന്നതല്ലാതെ. ഉപ്പു ചേർക്കാത്ത കഞ്ഞി കുടിച്ചവർ ജോലി തുടരുകയും ചെയ്തു.

അങ്ങനെ ഒരു ദിവസം ഗ്രാമത്തിൽ ഉത്സവം വന്നു. ഉത്സവത്തോടനുബന്ധിച്ചു നടന്ന മേളയിൽ കച്ചവടത്തിനെത്തിയ വസ്തുക്കളിൽ ഉപ്പും മധുരവും ചേർത്ത ബിസ്കറ്റ് വില്പനയ്ക്കു വച്ചിരുന്നു. മാനേജരുടെ ഭാര്യ മേൽ പറഞ്ഞ ബിസ്കറ്റ് കുറെയധികം വാങ്ങിയിരുന്നു. അതിലൊരു പങ്ക് അവർ സോംബികൾക്കു നൽകി. ഉപ്പു ചേർന്ന ബിസ്കറ്റ് കഴിച്ചതോടെ സോംബികളുടെ ഭാവം മാറി. ഓലിയിടുന്ന വണ്ണം നിലവിളിച്ചു കൊണ്ട് അവ പുറത്തേക്കു പാഞ്ഞു. ഓടി ഓടി ഒടുവിൽ ഗ്രാമ ശ്മശാനത്തിൽ ചെന്ന് കല്ലറകൾക്കിടയിൽ എവിടയോ അവർ അപ്രത്യക്ഷമായി എന്ന് റിപ്പോർട്ടു ചെയ്യപ്പെടുന്നു.

അതിശയോക്തി ഏറെയുണ്ടെങ്കിലും ഈ സംഭവം ഭൂരിഭാഗവും സത്യമായിരുന്നു. മരണം കഴിഞ്ഞു മടങ്ങി വന്നവരുടെ കഥ ആൾക്കാരെ ആകർഷിച്ചു തുടർന്നു നടന്ന ഗവേഷണങ്ങൾ വിചിത്രമായ വെളിപ്പെടുത്തൽ ചിലതു നടത്തി.

"കുട്ടിക്കാലം മുതൽ പ്രത്യേക വിഷങ്ങൾ നൽകി വളർത്തിയെടുക്കുന്നവരാണ് ഭാവിയിൽ സോംബികളാകുന്നതെന്നും ഈ വിഷം ശരീരപ്രവർത്തനത്തെ ബാധിക്കുന്നു എന്നതിനാൽ വിശപ്പ്, ദാഹം, തളർച്ച തുടങ്ങിയവ അനുഭവിക്കാതെയും ശരീരത്തിനു വലിയ മാറ്റം വരാതെയും പകുതി മരിച്ചും പകുതി ജീവിച്ചും കഴിയുന്നവരാണിവർ" എന്നാണ് പ്രധാന കണ്ടെത്തൽ.

എന്തായാലും മരണത്തിൽ നിന്നു മടങ്ങി വന്നവരെ പോലെ പെരുമാറുന്ന ഉപ്പ് തിന്നാൽ നശിച്ചു പോകുന്ന ഈ ജീവികൾ ഏത് മരുന്നിന്റെ ഫലമെന്നോ, ഏത് ശക്തിയാണ് ഇവരെ കഠിന ജോലിക്ക് പ്രാപ്തരാക്കുന്നതെന്നോ ആഫ്രിക്കൻ മന്ത്രവാദികൾക്കു മാത്രമേ അറിയൂ.

## ബാൻഷി – ഐർലണ്ടിലെ മരണ ഗീതം

ഐർലണ്ടിലെ വിശാലമായ ചതുപ്പുകൾക്കപ്പുറം ജീവിക്കുന്ന സാധാരണ ജനങ്ങളുടെ വിശ്വാസത്തിന്റെ പ്രതീകമാണ് ബാൻഷിയെന്ന മരണ ദൂതി. ആരും നേരിട്ടു കണ്ടിട്ടില്ലായെങ്കിലും വിശാലമായ ചതുപ്പു നിലങ്ങൾക്കപ്പുറം കാറ്റിന്റെ ചൂളം വിളിയെ മറികടന്ന് കാതു തുളയുന്ന ശബ്ദത്തിൽ ബാൻഷി കരയുന്നു. പ്രസ്തുത ശബ്ദം കേൾക്കുമ്പോൾ ഐറിഷ് ഗ്രാമീണർ പറയും "ആരെയോ മരണം തേടിവരുന്നു, ബാർഷി പാടുന്നതു കേട്ടില്ലേ?"

ഐറിഷ് കഥകളിലെ ബാൻഷിക്ക് വൃദ്ധയുടെ രൂപമാണ് ചിത്രീകരിക്കപ്പെട്ടിട്ടുള്ളത്. എന്നാൽ നേരിട്ട് ആരും കണ്ടിട്ടില്ലാത്തതിനാൽ അതിന്റെ രൂപമെന്തെന്നോ അത് മനുഷ്യനോ ജീവിയോ ആണോയെന്നോ തിരിച്ചറിയാൻ പോലും കഴിഞ്ഞിട്ടില്ല, ആർക്കും. എന്നാൽ ദീനമായി തേങ്ങുന്ന ശബ്ദത്തിൽ ചതുപ്പിൽ ഉയർന്നു കേൾക്കുന്ന ആ ഒച്ച ഒട്ടേറെപ്പേർ കേട്ടിട്ടുള്ളതായി ചിത്രീകരിച്ചിട്ടുണ്ട്.

1930 ൽ ജെയിംസ് ഓബ്റേ തനിക്കുണ്ടായ അനുഭവം ഇപ്രകാരം വർണ്ണിച്ചിട്ടുണ്ട്. "അത് തണുത്ത ഒരു പ്രഭാതമായിരുന്നു. ദൂരെ വിജനമായ ചതുപ്പിൽ നിന്ന് ഒരൊച്ച കേട്ടു തുടങ്ങി. ആർത്തു കരയുന്ന ഒരു വൃദ്ധയുടെ ശബ്ദം പോലിരുന്നു അത്. ചീറിയടിക്കുന്ന കാറ്റിന്റെ ശബ്ദം പോലെയാണ് ആദ്യം തോന്നിയതെങ്കിലും ജനലിനപ്പുറം ചെടികളിൽ കാറ്റിന്റെ ചലനമേ ഉണ്ടായിരുന്നില്ല."

"ഈ സംഭവം കഴിഞ്ഞ് താഴേക്ക് ചെന്ന ഞാൻ കേട്ടത് ഒരു ദുരന്തമായിരുന്നു. വളരെക്കാലമായി എന്റെ സ്നേഹ സാന്നിദ്ധ്യമായിരുന്ന അപ്പൂപ്പൻ മരിച്ചുപോയതായി ഫോണിൽ ആരോ വിളിച്ചു പറഞ്ഞത്രെ! കരയുന്ന അച്ഛനും അമ്മയും ആയിരുന്നു താഴത്തെ പ്രധാന കാഴ്ചകൾ. ബാൻഷിയുടെ ശബ്ദം മരണത്തിന്റെ മുന്നോടിയാണ് എന്ന് പിന്നീട് ഈ സംഭവമറിഞ്ഞ പലരും എന്നോടു പറഞ്ഞു".

ഈ കഥ നമ്മൾ പൂർണ്ണമായും അവിശ്വസിക്കേണ്ടതുണ്ടോ? നമ്മുടെ നാട്ടിലെ പാതിരാപുള്ളുകളും മറ്റു ചില പക്ഷികളും കരയുന്നതു കേട്ടാൽ തൊട്ടടുത്ത് മരണ വാർത്ത കേൾക്കാൻ ഇടവരുമെന്ന് കരുതുന്ന പഴമക്കാർ ഇന്നും ധാരാളമുണ്ട്. പക്ഷേ അവരിൽ നിന്നു വ്യത്യസ്തമായി ഈ സംഭവങ്ങളിൽ പ്രസ്തുത ശബ്ദത്തിന്റെ ഉടമയാരാണെന്ന് ആർക്കും കണ്ടെത്താൻ കഴിഞ്ഞിട്ടില്ലാ എന്ന വ്യത്യാസമുണ്ട്.

ചതുപ്പുകൾക്കപ്പുറത്തു നിന്ന് ഇത്തരം ശബ്ദം കേട്ടപ്പോഴൊക്കെ തുടർന്നു

മരണവാർത്തയും കേൾക്കേണ്ടി വന്നതായി. ഒട്ടേറെപ്പേർ പറഞ്ഞിട്ടുണ്ട് 1848 ൽ ആർലി പ്രഭു ഇപ്രകാരമുള്ള ശബ്ദങ്ങൾ തുടർച്ചയായി കേട്ടതും തുടർന്ന് ഭാര്യയ്ക്കും ബന്ധുക്കൾക്കും മരണം വന്നതുമായി സ്കോട്ട്ലാന്റ് പ്രഭുക്കാർമാരുടെ ചരിത്രം രേഖപ്പെടുത്തിയിട്ടുണ്ട്.

1988 ൽ ഉണ്ടായ സംഭവം കൂടെ രേഖപ്പെടുത്തി ഇതവസാനിപ്പിക്കാം. തെക്കൻ ആഫ്രിക്കയിലെ എണ്ണക്കുഴൽ തീപിടിച്ച് ഇരുന്നൂറോളം ജോലിക്കാർ മരിച്ച സംഭവം ചരിത്രത്തിന്റെ ഭാഗമാണ്. ഈ തീപിടുത്തത്തിനു മുമ്പേ എണ്ണ ക്കിണറുകൾക്കപ്പുറം വിദൂരത്തിൽ ഒരു വൃദ്ധയുടെ നീണ്ട കരച്ചിൽ പോലെന്തോ കേട്ടിരുന്നതായി നിരവധി ജോലിക്കാർ പറഞ്ഞു. എന്നാൽ അത് എണ്ണക്കിണറു കളിലെ വാതകം പുറത്തേക്കുയർന്ന ശബ്ദമാണെന്നാണ് ശാസ്ത്രം വിശദീകരി ച്ചു. ചതുപ്പുനിലങ്ങളിലും ഇത്തരം മീഥേൻ തുടങ്ങിയ വാതകങ്ങളുടെ സാന്നിദ്ധ്യം കാണാമെന്നും.

എന്നാൽ എണ്ണക്കിണറുകളിലെ ജോലിക്കാർ ഒന്നടങ്കം പറഞ്ഞത് മറ്റൊരു കാര്യമാണ്. തുളച്ചുകയറുന്ന ദയനീയ വിലാപം പോലെയുള്ള ആ വൃദ്ധ ശബ്ദം ബാൻഷിയുടെ മരണ ഗീതം തന്നെയായിരുന്നു.

> നിമിത്തശാസ്ത്ര പ്രകാരമുള്ള പക്ഷിമൃഗാതികളുടെ ഭാവചലനങ്ങളെക്കുറിച്ചുള്ള വിശ്വാസം എല്ലാ നാട്ടിലുമുണ്ട്. കാക്കവിളിച്ചാൽ വിരുന്നു വരുമെന്നും, മൂങ്ങ കരഞ്ഞാൽ ദുരന്തം വരുമെന്നും, കാലൻ കോഴി മരണത്തിന്റെ സന്ദേശവാഹകനാണെന്നുംമുള്ള നമ്മുടെ നാടൻ വിശ്വാസങ്ങൾ ഇതിനുദാഹരണമാണ്

## അഗ്നിക്കാവടിയും ആഴിയിൽ നടക്കുന്നവരും

തികച്ചും പരിചിതമായ ദക്ഷിണേന്ത്യൻ അനുഷ്ഠാനങ്ങളിലേക്കാവാമിനി നമ്മുടെ അന്വേഷണം. തീകൊണ്ടു നിർമ്മിച്ച വലിയ ആഴിമേൽ നടക്കുന്നവരും, അഗ്നികൊണ്ട് കാവടിയാടുന്നവരും കേരളത്തിൽ തികച്ചും സുപരിചിതമാണല്ലോ. കവിളിൽ ദീർഘമായ ശൂലം തറച്ചുറപ്പിച്ച് ഒന്നും സംഭവിക്കാത്ത മട്ടിൽ നടന്നു നീങ്ങുന്ന കാവടിയാട്ടക്കാരനും വലിയതൂക്കു വില്ലുകളിൽ ദേവീ പ്രീതിയ്ക്കായി ഗരുഡൻ തൂക്കം നടത്തുന്ന തൂക്കക്കാരും നമുക്ക് ഏറെ പരിചിതം.

ചിരിച്ചുകൊണ്ട് വേദന സഹിക്കുകയും അഗ്നിക്കുമീതെ നടക്കുകയും ചെയ്യാൻ സാധാരണ മനുഷ്യനെ പ്രാപ്തനാക്കുന്ന അത്ഭുത വിദ്യയെന്താണ്. ദൈവിക ശക്തിയോ, മാനസികബലമോ അതോ ദീർഘ പരിശീലനമോ എന്തെന്ന് തീർത്തും പറയാൻ ബുദ്ധിമുട്ടാണെങ്കിലും പ്രസ്തുത അനുഷ്ഠാനങ്ങൾ ഇന്നും സർവ്വസാധാരണമായി കാണുന്നു. ദൈവികവും മാന്ത്രികവുമായ കർമ്മാനുഷ്ഠാനങ്ങളുമായി ബന്ധപ്പെട്ട് ഇത്തരം ആചാരങ്ങൾ പ്രാക്തന സംസ്കാരങ്ങളിലെല്ലാം നിലനിന്നിരുന്നു. ഇന്ത്യയുടെ വടക്കു കിഴക്കൻ ഗോത്രമേഖലയിലും ആഫ്രിക്കൻ വനാന്തരങ്ങളിലുമെല്ലാം അഗ്നികൊണ്ട് അത്ഭുതം കാണിക്കുന്ന ഭക്തരും മാന്ത്രികരും നിലനിന്നു വരുന്നു.



അഗ്നിനടനത്തിന് പരിശീലനം തേടുന്ന ബുദ്ധയോഗി

അഗ്നികൊണ്ട് ഒരു വലയം തീർത്ത് നഗ്നപാദരായി അതിനു കുറുകെ നടന്ന് തീ കെടുന്നതു വരെ അതിനുള്ളിൽ ധ്യാനിമഗ്നരായി ഇരുന്ന് മന ശുദ്ധി തേടുന്ന രീതി റെഡ് ഇന്ത്യൻ വർഗ്ഗക്കാരുടെയിടയിലുണ്ട്. അനുഷ്ഠാന വേഷങ്ങൾ മാത്രം ധരിച്ച് നഗ്നപാദരായി ആളികത്തുന്ന അഗ്നിവലയത്തിലൂടെ നടന്ന് ഉള്ളിലെ ചെറിയ വ്യാസമുള്ള അനുഷ്ഠാന മണ്ഡപത്തിൽ തീയ് കെടുന്നതുവരെ- ചിലപ്പോൾ അത് മണിക്കൂറുകളാകാം- ഇരിക്കുന്ന ഈ അനുഷ്ഠാനത്തിനിടയിൽ സാധാരണ ആർക്കും പൊള്ളലേൽക്കാറില്ല. മാത്രമല്ല ആരെങ്കിലും പൊള്ളലേറ്റ് പാടു വീണാൽ അയാളെ അശുദ്ധനായി കണക്കാക്കി ആചാര്യ സ്ഥാനത്ത് നിന്നും ഒഴിവാക്കുന്നതാവരുടെ രീതി.

ജപ്പാനിൽ ബുദ്ധമത കേന്ദ്രങ്ങളിൽ മഠങ്ങളിലെ സന്യാസിമാർക്കിടയിലും ഇത്തരം ഒരു ചടങ്ങുണ്ട്. ദീർഘമായി ഒരു പാതയിൽ കുറുകെ അഗ്നിജ്വലിപ്പിച്ച്

അതിലൂടെ നഗ്നപാദരായി പൊള്ളലേൽക്കാതെ നടക്കുന്നതിനുള്ള ആത്മബലം ആർജ്ജിക്കുന്നതിനാണ് ഈ മാർഗ്ഗം പിന്തുടരുന്നത്.

ഇത്തരത്തിൽ ഭാരതത്തിലും, ജപ്പാനിലും ആഫ്രിക്കയിലുമൊക്കെ ഒരേ പോലെ കണ്ടു വരുന്ന പ്രസ്തുത അനുഷ്ഠാനത്തിനു പിന്നിലെ രഹസ്യം ഇന്നും പൂർണ്ണമായും വ്യക്തമല്ല.

ഭാരത തത്വശാസ്ത്രപ്രകാരം ഹഠയോഗം ശീലിച്ച സന്യാസിമാർക്ക് ഇന്ദ്രിയ നിയന്ത്രണം സാധ്യമാവുമെന്നും അതു നൽകുന്ന ആത്മബലം വഴി തൊലിയെ പൊള്ളാതെ സംരക്ഷിക്കുന്നതിനും മറ്റും കഴിയുമെന്നും വിശദീകരിക്കപ്പെടുന്നു.

ദീർഘകാലത്തെ മനോ നിയന്ത്രണ മാർഗ്ഗങ്ങൾ വഴി മനുഷ്യ ശരീരത്തിലെ പ്രവർത്തനങ്ങളെ നിയന്ത്രിക്കുന്നതിനാവശ്യമായ ഉന്നത മാനസിക ബലം നേടാൻ കഴിയുന്നതിനാലാണ് ഇത് സാധ്യമാകുന്നതെന്ന് മറ്റൊരു പക്ഷം.

ദൈവികാനുഗ്രഹത്തിന്റെ നിദർശനം നൽകുന്ന ഉദാത്തമായ മാനസികാ വസ്ഥയാണെന്ന് അനുഷ്ഠാനങ്ങളുടെ വക്താക്കളായ പരോഹിതർ പറയുന്നു.

ചില മരുന്നു കൂട്ടുകളും കൂട്ടത്തിൽ നേടുന്ന പരിശീലനവുംകൊണ്ട് ആർക്കും കഴിയുന്ന പ്രവർത്തി മാത്രമാണിതെന്ന് ഡോ. എ.ടി കോവൂരുക്കമുള്ള യുക്തിവാദികളും പറയുന്നു. മാത്രമല്ല തെളിവിനായി അവരും തീയിലൂടെ നട ക്കുന്ന വിദ്യകാണിച്ചിട്ടുണ്ട്. പക്ഷേ വളരെ ചുരുങ്ങിയ നേരം മാത്രം കനലിൽ ചവുട്ടി ചാടി മറയുന്ന ആ രീതിയും കത്തുന്ന തീയിലൂടെ ദീർഘദൂരം നടക്കുന്ന രീതികളും തമ്മിൽ വ്യത്യാസമുണ്ടെന്നതാണ് യാഥാർത്ഥ്യം.

ഇതോടൊപ്പം, സർക്കസിലും തെരുവ് നാടോടികളും ശരീരത്തിൽ തീവള യങ്ങൾ ഉഴിയുകയും തീയുണ്ട വിഴുങ്ങുകയും ചെയ്യുന്നതും വായനക്കാർ കണ്ടി രിക്കും. ദീർഘപരിശീലനം വഴി സാധ്യമാകുന്ന ഒരു പ്രതിഭാസമാണ് തീയിൽ നിന്നുള്ള ഈ സംരക്ഷണം എന്ന കാര്യം മേൽ പറഞ്ഞ പ്രകടനക്കാർ തെളിയി ക്കുന്നു. എന്നാൽ ചിലർക്കുമാത്രം ഇത്തരം കഴിവുകൾ നേടാൻ കഴിയുന്നതെ ങ്ങനെ എന്ന ചോദ്യത്തിന് ഇന്നും ഉത്തരമില്ല. ഏത് പ്രത്യേക സിദ്ധിയേയും പോലെ പ്രകൃതിയുടെ ഏതോ നിഗൂഢ ഭാവം വഴി ലഭിക്കുന്ന അപൂർവ്വമായ മനോനിലയും ശാരീരികമായ സിദ്ധിവിശേഷമാണ് അഗ്നിക്കാവടിക്കും പിന്നിലെന്ന് മാത്രമേ ഇപ്പോൾ പറയാൻ കഴിയുകയുള്ളൂ. ശാസ്ത്രത്തിന്റെ വെളിവാക്കപ്പെട്ട നിയമങ്ങൾക്ക് വിശദീകരിക്കാനാവാത്ത മറ്റൊരു പ്രതിഭാസമാണെന്നു മാത്രം.

## മായന്മാരും ഇൻകാകളും

ഈജിപ്ഷ്യൻ സംസ്കാരത്തോടും ഗ്രീക്കിലെ പുരാതന സംസ്കാരത്തോടും കിടപിടക്കുന്ന ഒരു സാംസ്കാരിക പ്രതിഭാസമാണ് മായൻ സംസ്കാരം. മധ്യ അമേരിക്കയിൽ നിലനിന്നിരുന്ന മായന്മാരുടെയും ഇൻകാകളുടെയും സാംസ്കാരിക നിലവാരത്തോട് തുല്യപ്പെടുത്താൻ പുരാതന ഈജിപ്തിലെയും ഭാരതത്തിലെയും സംസ്കാരങ്ങൾ മാത്രമേയുള്ളൂ.

ലോകത്തിലെ ഏറ്റവും മികച്ച ഒരു സാംസ്കാരിക നിലവാരമാണ് മായന്മാരുടേത് എന്ന് നിസ്സംശയം പറയാം. പിരമിഡുകളുടെ നിർമ്മാണത്തിലും ഗണിതശാസ്ത്രതത്വങ്ങളിലും തികഞ്ഞ പാണ്ഡിത്യമുള്ളവരായിരുന്നു ഇവർ. പൂജ്യം എന്ന അക്കത്തെക്കുറിച്ചു പോലും ഇവർക്ക് അറിവ് ലഭിച്ചിരുന്നു എന്ന് പറയപ്പെടുന്നു.



ഇൻകാ ഗോപുരം

ക്രിസ്തുവിന് 2400 വർഷം മുൻപ് നിലനിന്നിരുന്ന മായൻസംസ്കാരം വിചിത്രമായ ആചാരങ്ങൾ കൊണ്ടു കൂടി ശ്രദ്ധേയമാണ്. കൂറ്റൻ കല്ലുകൾ കൊണ്ട് വർത്തുളാകൃതിയിൽ മകുടങ്ങൾ ചാർത്തിയ കൂറ്റൻ അമ്പലങ്ങൾ പണിയുന്നതിനും അവർ ശ്രദ്ധിച്ചിരുന്നു. പ്രസ്തുത അമ്പല ചുവരുകളിൽ ഈജിപ്ഷ്യൻ ചിത്രലിപികൾക്കു തുല്യമായ അക്ഷരകൂട്ടങ്ങൾ അവർ വരച്ചിരുന്നു. മരിച്ചവരെ സംസ്കരിക്കുന്നതിന് ഈജിപ്റ്റുകാരെപ്പോലെ പിരമിഡുകൾ പണിയുന്നതിനും ഇവർ താത്പര്യം കാട്ടി. കഠിനമായ അധ്വാനംകൊണ്ട് പോലും ഇന്നത്തെ മനുഷ്യന് യന്ത്ര സഹായമില്ലാതെ പണിയാൻ കഴിയാത്ത കരിങ്കൽ സ്തൂപങ്ങളും ഗോപുരങ്ങളും പണിയുന്നതിനും കൂറ്റൻ കരിങ്കൽ കഷണങ്ങൾ കൊണ്ടു പിരമിഡുകൾ കെട്ടിയുയർത്തുന്നതിനും അവർ സ്വീകരിച്ച മാർഗ്ഗങ്ങൾ ഇന്നും ലഭ്യമായിട്ടില്ല. നേരത്തെ സൂചിപ്പിച്ച ചിത്രലിപികൾ പൂർണ്ണമായും വായിച്ചറിയുന്നതിന് ഇന്നും പുരാവസ്തു ഗവേഷകർക്കും ഭാഷാ പണ്ഡിതർക്കും കഴിഞ്ഞിട്ടില്ല. അവയിലൊളിഞ്ഞിരിക്കുന്ന രഹസ്യങ്ങൾ പുറത്തുകൊണ്ടു വരുന്നതിനുള്ള ശ്രമങ്ങൾ ഇന്നും നടന്നുവരുന്നതേയുള്ളൂ. അവ ഫലപ്രാപ്തിയിലെത്തുമ്പോൾ മേൽപറഞ്ഞ രഹസ്യങ്ങൾ വെളിവാക്കപ്പെടുമെന്ന് കരുതാം.

പൂജ്യം എന്ന അക്കം മായന്മാർക്ക് അറിയാമായിരുന്നു എന്ന് തെളിഞ്ഞിട്ടുണ്ട്. ഒരു പക്ഷേ ഭാരതത്തിൽ നിന്നോ, അറബികളിൽ നിന്നോ ലഭ്യമായ ഈ അറിവ് പല ലിഖിതങ്ങളിലും അവർ രേഖപ്പെടുത്തിയിട്ടുണ്ട്. ക്രിസ്തുവിനും 2500 വർഷം മുൻപ് വിദൂര പൂർവ്വദേശങ്ങളിൽ നിന്നും ഇത്തരം അറിവുകൾ പാശ്ചാത്യദേശങ്ങളിൽ എത്തിയതെങ്ങനെയെന്നത് തർക്കവിഷയമാണിന്നും.

മേൽപ്പറഞ്ഞ ഗണിത സൂത്രങ്ങളും, പിരമിഡ് രൂപങ്ങളും മറ്റും ഭാരതീയ സംസ്കാരത്തോടും അറേബ്യൻ ഗ്രീക്ക് ഈജിപ്ഷ്യൻ ജനതയോടും മായൻമാർക്കും ഉള്ള ബന്ധം കാണിക്കുന്നു. ഇത്തരം ബന്ധം എപ്രകാരം വന്നു ചേർന്നു എന്ന ചോദ്യം മാത്രം ഉത്തരമില്ലാതെ നിലനിൽക്കുകയും ചെയ്യുന്നു.

മായൻ സംസ്കാരത്തിന്റെ ഏറ്റവും അജ്ഞാതമായ ഭാഗം ഇത്തരമൊരു സംസ്കാരം എങ്ങനെ തകർന്നു പോയി എന്ന ചോദ്യമാണ് പിൽക്കാലത്ത് മദ്ധ്യ അമേരിക്കയിൽ അപരിഷ്കൃത ജനനതി എത്രയോകാലം നിലനിന്നിട്ടും മേൽപ്പറഞ്ഞ സംസ്കാരത്തിന്റെ അവശിഷ്ടങ്ങളൊന്നും ആരിലും അവശേഷിക്കാതെ പോയത് എന്തു കൊണ്ട് എന്ന ചോദ്യം.

ഉത്തരങ്ങൾ പലതുണ്ട് പരസ്പര യുദ്ധം ചെയ്ത ഗോത്ര തലവൻമാർ സ്വയം നാശം വിതച്ചുവെന്നും തുടർന്നു കാട്ടു വർഗ്ഗങ്ങൾ ആക്രമിച്ചു കീഴ്പ്പെടുത്തിയെന്നും ഒരു വാദം.

പിൻകാലത്ത് 13-ാം നൂറ്റാണ്ടിലും 16-ാം നൂറ്റാണ്ടിലും കടന്നു വന്ന സ്പെയിൻകാരും മറ്റു യൂറോപ്യൻ വർഗ്ഗങ്ങളും നിരന്തരമായ ആക്രമണങ്ങൾ വഴി തകർത്തു തരിപ്പണമാക്കിയതാണ് മായൻ സംസ്കാരം, ചരിത്രത്തിൽ നിന്നും പോലും മാഞ്ഞു പോകാൻ കാരണമെന്നു അവർ പറയുന്നു.

എന്നാൽ ഈജിപ്റ്റിലും ഭാരതത്തിലും ലഭ്യമായിരുന്ന അറിവുകളും, ശില്പ വൈഭവമുള്ള ഒരു ജനത ലോകത്തിന്റെ മറ്റേ കോണിൽ എപ്രകാരമാണ് രൂപം കൊണ്ടതെന്നും, ഒരു അവശിഷ്ടം പോലും ബാക്കിനിർത്താതെ അതെങ്ങനെ മാഞ്ഞു പോയി എന്നുമുള്ള ചോദ്യങ്ങൾ ഇന്നും ഉത്തരം കിട്ടാതെ ബാക്കി നില്ക്കുന്നു.

മാത്രമല്ല ലോകത്തിന്റെ പല കോണുകളിൽ ഒരേ സമയം ഒരേ തരം ആചാരങ്ങളും അനുഷ്ഠാനങ്ങളും എങ്ങനെ രൂപം കൊണ്ടു എന്ന ചോദ്യവും ഇന്നും അജ്ഞാത രഹസ്യമായി നില കൊള്ളുന്നു.

## ചൈനീസ് മാന്ത്രിക ചതുരങ്ങളും ഐഷിങ്ങ് വിദ്യയും

ഐഷിങ്ങ് എന്ന ചൈനീസ് മാന്ത്രിക ചതുരങ്ങളുടെ ലോകത്തേക്കു ഒരെത്തിനോട്ടം മാത്രമാണിവിടെ ഉദ്ദേശിക്കുന്നത്. ഐഷിങ്ങ് എന്ന ചൈനീസ് പദത്തിനു മാറ്റങ്ങളുടെ ഗ്രന്ഥം എന്നാണ് വാക്കർത്ഥം.

നമ്മുടെ നാട്ടിലെ പക്ഷിഫലക്കാരും കവടി നിരത്തുന്നവരും മറ്റും ഉപയോഗിക്കുന്ന കാർഡുകളുടെ ചിത്രങ്ങളോടും സീതാചക്രം, സുബ്രമണ്യ ആരൂഢം, ഹനുമാൻ ജ്യോതിഷം തുടങ്ങിയ മാന്ത്രിക ചതുരങ്ങളോടും ഏറെ സാമ്യം പുലർത്തുന്ന ഒരു ചതുരം സൃഷ്ടിക്കുകയും പ്രസ്തുത ചതുരത്തിൽ മുഴുരേഖയും മുറിഞ്ഞ രേഖാഖണ്ഡങ്ങളും ഇടകലർന്ന് വരുന്ന ആറു രേഖകൾ അടങ്ങിയ ഒരു ചതുരം സൃഷ്ടിക്കുകയും പ്രസ്തുത ചതുരത്തിൽ മുഴുരേഖയും മുറിഞ്ഞ രേഖാഖണ്ഡവും വരുന്ന ക്രമത്തിനു ആധാരമായ ഫലങ്ങൾ ഗ്രന്ഥത്തിൽ നിന്നും കണ്ടെത്തി പറയുകയുമാണ് ഈ രീതി. ചില പ്രത്യേക തരം ചെടിയുടെ കമ്പുകൾ കത്തിച്ചുണ്ടാക്കുന്ന പുകയുടെ ദിശ നോക്കിയും മറ്റുമാണ് പുരാതന ചൈനയിൽ ചെഷിങ്ങ് ചക്രങ്ങൾ വരച്ചിരുന്നത്. ഇന്ന് ഇതിന്റെ സ്ഥാനത്ത് മൂന്നു നാണയങ്ങൾ ഒരുമിച്ച് ഗണിച്ചെടുക്കുകയാണ് സാധാരണ പതിവ്. ഇത് വളരെ ലളിതമാണ്. നാണയങ്ങൾ കൈയ്യിൽ കുലുക്കി തറയിലിടുന്നു. എത്ര തലഭാഗം വരുന്നു എന്നു നോക്കി വരകൾ നിശ്ചയിക്കുന്നു. അവയുടെ 2 ക്രമങ്ങൾ ചുവടെ ചേർക്കാം.

3 തലഭാഗം (നേർരേഖ (—)

3 മറുഭാഗം (മുറിഞ്ഞരേഖ) (- - -) എന്നിങ്ങനെ മറ്റു രീതികൾക്കു അനുസരിച്ചും വരകൾ മാറ്റുന്നു. ഇപ്രകാരം ആറു പ്രാവശ്യം ആവർത്തിക്കുന്നു അങ്ങനെ ലഭിക്കുന്ന ചതുരം നൽകുന്ന ഫലം ഗ്രന്ഥത്തിൽ നോക്കിയാൽ ഇപ്പഴത്തെ അവസ്ഥയും ഭാവി ഫലവും പറയാം. വിശദമായി ഇക്കാര്യം പ്രതിപാദിക്കുന്നതിനു. സ്ഥല പരിമിതി അനുവദിക്കുന്നില്ല. കാരണം തലഭാഗവും മറ്റു ഭാഗവും, ഹെഡും ടെയ്ലും ചേർന്നു മാറി വരുന്ന ഓരോ നാണയ രൂപത്തിനും ഓരോ വരവീതം 64 തരം ചതുരങ്ങൾ ഇത്തരത്തിൽ ഉണ്ടാക്കാം. ഓരോന്നിന്റെ വർത്തമാന ഭാവിഫലങ്ങൾ പ്രത്യേകം വിവരിക്കുന്നതിനു ഒരു മുഴുവൻ പുസ്തകം തന്നെ ആവശ്യമാണ്. ഐഷിങ്ങ് മാത്രം വിഷയമാക്കിയ ധാരാളം പുസ്തകങ്ങൾ ഇന്ന് കമ്പോളത്തിൽ കിട്ടുമെന്നതിനാൽ താത്പര്യമുള്ളവർക്കു അത്തരം ഗ്രന്ഥങ്ങളിൽ നിന്നും ഇത് ലഭിക്കുന്നതിന് പ്രയാസമല്ല.

ആധുനികതയുടെ ഈ കാലഘട്ടത്തിലും പാശ്ചാത്യരടക്കം പലർക്കും ഐഷിങ്ങ് താത്പര്യമുള്ള വിഷയമാണ് ഹോങ്കോങ്ങിലെ അത്യാധുനിക സ്റ്റോക്ക്

എക്സ്ചേയിഞ്ചിൽ പോലും കക്ഷികൾക്കും ഷെയർ ബ്രോക്കർമാർക്കും ഐഷിങ്ങ് നൽകുന്ന വിവരങ്ങൾ ലഭ്യമാക്കുന്ന കേന്ദ്രങ്ങൾ ഇതിനോടനുബന്ധിച്ച് പന്തലിച്ച് വളരുന്നുമുണ്ട്. രസകരമായ ഒരു സംഗതി കൂടെ പറയട്ടെ ആധുനിക കംപ്യൂട്ടർ സോഫ്റ്റ് വെയർ സങ്കേതങ്ങൾ ഉപയോഗിച്ചു ഐഷിങ്ങ് ഫലങ്ങൾ കണ്ടെത്തുന്ന സംവിധാനങ്ങൾ പോലും ഇന്ന് രൂപം കൊണ്ടിട്ടുണ്ടെന്നാണത്. ഏറ്റവും ഉന്നത രായ വ്യക്തികൾ പോലും ഐഷിങ്ങ് ഫലങ്ങൾ അറിയുന്നതിനു ആകാംഷ കാണി ക്കുന്നു എന്നത് തന്നെ അതിന്റെ വിശ്വാസ്യതയ്ക്കു തെളിവത്രേ! വലിയ സ്റ്റോക്ക് ബ്രോക്കർമാർ, കമ്പനിയുടമകൾ തുടങ്ങി ഹോളിവുഡ് താരങ്ങൾ പോലും ഐഷിങ്ങ് ഫലങ്ങൾ സത്യമായിരുന്നു എന്ന് തുറന്നു പറഞ്ഞിട്ടുമുണ്ട്.

ആറു രേഖകളുടെയും രേഖാഖണ്ഡങ്ങളുടെയും ഒരു ചതുരത്തിൽ കൃത്യമായി ഭാവിഫലം പറയുന്ന ഈ ചൈനീസ് വിദ്യ ഇത്തരം ഒരു മാന്ത്രിക വിസ്മയമായി നിലകൊള്ളുന്നു.

**പുരാതന ചൈന മാന്ത്രിക വിദ്യകൾക്കും അയോധന കലകൾക്കും ഏറെ പ്രശസ്തമാണ്. ഷാങ്ഹായ് ദ്വീപുകളും ഷാവോലിൻ ക്ഷേത്രവും അക്യുപങ്ചറും ചൈനീസ് സംസ്കാരത്തിന്റെ മാത്രം പ്രത്യേകതകളായി ലോകത്തിനു പകർന്നു കിട്ടിയവയാണ്- ഐഷിങും ഈക്കൂട്ട ത്തിൽപ്പെടുന്നു**

## ഫലം പറയുന്ന കാർഡുകൾ

ഭാവിയിൽ വന്നേക്കാവുന്ന നന്മയും തിന്മയും മുൻക്കൂട്ടി അറിയുന്നതിനുള്ള മനുഷ്യന്റെ അഭിവാഞ്ചയ്ക്കു ഒരു പക്ഷെ മനുഷ്യരാശിയുടെ ഉത്ഭവത്തോളം തന്നെ പഴക്കമുണ്ട്. ലോകത്ത് നിലനിന്നിരുന്നതും നിലനിൽക്കുന്നതുമായ എല്ലാ സാംസ്കാരിക വിഭാഗങ്ങളിലും മതവിശ്വാസികളിലും ഭാവിപ്രവചനത്തിനു വിചിത്രവും രസകരവുമായ പല മാർഗ്ഗങ്ങളും സ്വീകരിച്ചിട്ടുമുണ്ട്. അവയിലൊക്കെ പൊതുവായ ചില മാർഗ്ഗങ്ങളും രീതികളും കാണാൻ കഴിയുന്നു എന്നതാണ് ഇവയിൽ ഏറ്റവും കൗതുകമുണർത്തുന്ന വസ്തുത. കൈരേഖാശാസ്ത്രവും, പുരാണ ഗ്രന്ഥങ്ങൾ മറിച്ചു നോക്കി ആദ്യം കാണുന്ന ഭാഗവുമായി ബന്ധപ്പെടുന്ന രീതിയിൽ ഫല വിചിന്തനം നടത്തുന്ന രീതിയും ഇന്ന് സർവ്വസാധാരണമാണ്. എന്നാൽ അവയിൽ ഏറ്റവും പഴക്കമേറിയത് ഇറ്റലിയിൽ തുടങ്ങി യൂറോപ്പിലാകമാനം നിറഞ്ഞു നിന്ന ടാരറ്റ് കാർഡുകൾ മുതൽ പക്ഷി ശാസ്ത്രക്കാരൻ നമ്മുടെ നാട്ടിൽ ഉപയോഗിക്കുന്ന ചിത്ര ഫല പ്രവചനംവരെ വ്യാപകമായി പ്രചാരം സിദ്ധിച്ച ഭാവിപ്രവചന മാർഗ്ഗമാണ് ചിത്രങ്ങൾ ആലേഖനം ചെയ്ത കാർഡുകളുടെ പ്രവചന രീതി.

മുന്നിൽ നിരത്തി വച്ചിരിക്കുന്ന ഒരു കൂട്ടം കാർഡുകളിൽ ഒന്ന് തത്ത കൊത്തിയെടുക്കുന്നതും പ്രസ്തുത കാർഡിലെ ചിത്രം- മിക്കവാറും ഏതെങ്കിലും ദേവതയുടെതാകാം- നോക്കി നമ്മുടെ ഭാവി കാര്യങ്ങൾ പലപ്പോഴും വളരെ കൃത്യമായി തന്നെ പറയുകയും ചെയ്യുന്ന കുറത്തിയും കുറവനും നമ്മുക്കു ഏറെ പരിചിതമാണല്ലോ. അതിനു തുല്യമായിട്ടുള്ളതും എന്നാൽ കുറെ കൂടെ കൃത്യമായി ഫല പ്രവചനം നടത്തുകയും ചെയ്തിരുന്ന ഒരു യൂറോപ്യൻ രീതിയാണ് ടാരറ്റ് കാർഡുകൾ. മധ്യകാലഘട്ടത്തിൽ ഇറ്റലിയിൽ ആരംഭിക്കുകയും പതിനെട്ടാം നൂറ്റാണ്ടിന്റെ അന്ത്യപാദം വരെ യൂറോപ്പിലാകമാനം നിറഞ്ഞു നില്ക്കുകയും ചെയ്ത ഈ വിദ്യയിൽ ഫല പ്രവചനത്തിനു കുറത്തിയുടെ കൈയ്യിലെ തത്തയെടുക്കും പോലെയുള്ള കാർഡുകളാണ് ഉപയോഗിക്കുന്നത്. പക്ഷെ കാർഡുകളിൽ ദേവതമാരുടെ ചിത്രങ്ങൾക്കു പകരം മാന്ത്രികൻ, കോമാളി, പുരോഹിതൻ തുടങ്ങിയ ചിത്രങ്ങളാണ് ആലേഖനം ചെയ്തിട്ടുള്ളത്. ഇത്തരം 78 കാർഡുകളാണുപയോഗിക്കുന്നതെങ്കിലും അവയിൽ 22 എണ്ണം പ്രധാന വിഭാഗത്തിലും മറ്റുള്ളവ ഉപവിഭാഗത്തിലുമാണ് ഉൾപ്പെടുത്തിയിട്ടുള്ളത്. ആദ്യം പറഞ്ഞ 22 കാർഡുകളിൽ മാത്രമാണ് വ്യക്തികളുടെ ചിത്രങ്ങൾ. മറ്റുള്ളവ സാധാരണ ചീട്ടുകളിലെ ക്ലാവർ, സ്പെയ്ഡ് തുടങ്ങിയരൂപങ്ങൾക്കു തുല്യമായ നാലുതരം രൂപങ്ങൾ വ്യത്യസ്ത എണ്ണത്തിൽ ആലേഖനം ചെയ്തിട്ടുള്ളവയും അവയെ വാൻഡ്, കപ്പ്,

സ്വോർഡ്, പെന്റക്കിൾ എന്നിങ്ങനെ നാലു പേരുകളിലാണ് വിളിച്ചിരുന്നതും. ഇവയുടെ എണ്ണം അവയിൽ ചീട്ടുകളിലെന്നപോലെ രേഖപ്പെടുത്തിയിട്ടുണ്ടാകും.

പ്രധാന കാർഡുകളിൽ താഴെ കാണുന്ന 22 ചിത്രങ്ങൾ അവയ്ക്കെതിരെ നല്കിയിട്ടുള്ള വിലയുൾപ്പെടെ രേഖപ്പെടുത്തിയിട്ടുണ്ട്.

| ചിത്രം | വില | ചിത്രം | വില |
|---|---|---|---|
| കോമാളി | 0 | നീതി ദേവത | 11 |
| മാന്ത്രികൻ | 1 | തൂങ്ങി നിൽക്കുന്ന മനുഷ്യരൂപം | 12 |
| മുഖ്യപുരോഹിത | 2 | മരണദേവത | 13 |
| രാജ്ഞി | 3 | കോപദേവത | 14 |
| രാജാവ് | 4 | പിശാച് | 15 |
| ഹിയറോഫന്റ് (പരലോകദേവത) | 5 | ഗോപുരം | 16 |
| കാമുകികാമുകൻ | 6 | നക്ഷത്രം | 17 |
| രഥം | 7 | ചന്ദ്രൻ | 18 |
| ബലദേവത | 8 | സൂര്യൻ | 19 |
| സന്യാസി | 9 | വിധിദേവത | 20 |
| ചക്രം | 10 | ലോകം | 21 |

ഈ കാർഡുകൾ, ചീട്ടുകൾ കലയുന്ന അതേ രീതിയിൽ കലയണം. പറഞ്ഞ പ്രധാന 22 കാർഡുകളിൽ ഒന്ന് ആദ്യം എടുക്കാനും, തുടർന്നു മറ്റ് കാർഡുകൾ എടുക്കാനും ഫലമറിയാനെത്തുന്ന വ്യക്തിയോടു പ്രവചനക്കാർ ആവശ്യപ്പെടുന്നു. ഇപ്രകാരം തെരഞ്ഞെടുക്കുന്ന കാർഡിലെ ചിത്രങ്ങളും അവയുടെ വിലയും ആധാരമാക്കി പ്രാഥമിക ഫലവും തുടർന്നെടുക്കുന്ന ഉപകാർഡുകളെ ആധാരമാക്കി പൂർണ്ണ ഫലവും പറയാൻ കഴിയും. മാത്രമല്ല കാർഡുകൾ നേരെയാണോ തലതിരിഞ്ഞാണോ ലഭിക്കുന്നതെന്നുള്ളതും ഫലപ്രവചനത്തിൽ ശ്രദ്ധിക്കേണ്ടതുണ്ട്. ഫലപ്രവചനം വളരെ വിശാലവും ദീർഘവുമാണ്. ഓരോ ഘട്ടത്തിലും എന്തൊക്കെ സംഭവിക്കാമെന്നും എപ്രകാരം സംഭവിക്കാമെന്നും അവ വിശദീകരിക്കുന്നു. പ്രസ്തുത ഫലങ്ങളെല്ലാം വിശദീകരിക്കുന്നതിനു ഇവിടെ സാംഗത്യമോ ഇല്ല. എങ്കിലും വായനകാർക്കു ഒരേകദേശ ധാരണ ലഭിക്കുന്നതിനു മേൽപ്പറഞ്ഞ പ്രധാന കാർഡുകൾ പൊതുവെ എന്താണ് കാണിക്കുന്നതെന്ന് ചുവടെ ചേർക്കുന്നു.

| ചിത്രം | നേർദിശയിൽ എടുത്താൽ | തലതിരിഞ്ഞ രീതിയിൽ എടുത്താൽ |
|---|---|---|
| കോമാളി | ആത്മീയ ഉന്നതി | അവഗണനയും ആഡംബര |

| | | |
|---|---|---|
| മാന്ത്രികൻ | പുതിയ നേട്ടങ്ങളും ഉയർച്ചയും | ജീവിതം വഴിനാശവും<br>അപമാനം |
| രാജ്ഞി | വൈകാരികതയും സർഗ്ഗാത്മകയും | അന്തർമുഖത്വം |
| ആത്മാവ് | ഉന്നത പരലോക ജീവിതം. | അപക്വമായ പെരുമാറ്റം |
| ഹിയറോഫന്റ് | ഉയർന്ന സാമൂഹ്യ ബന്ധങ്ങൾ | അന്തസ്സിനു കോട്ടവും ക്ഷീണവും |
| കാമുകീകാമുകൻ | ഉയർന്ന കുടുംബ സൗഖ്യം, ഭാഗ്യം | ദൗർഭാഗ്യം പ്രേമനൈരാശ്യം |
| രഥം | ഏകാന്തതയും ഒറ്റപ്പെടുത്തലും | പരാജയം യുദ്ധങ്ങൾ |
| ബലദേവത | ധീരതയും നേട്ടങ്ങളും | അവിശ്വാസം അപമാനം |
| സന്യാസി | ജീവിത പുരോഗതി | സങ്കുചിത ചിന്തയും അവിശ്വാസവും |
| ഭാഗ്യചക്രം | പെട്ടെന്നുള്ള ജീവിത വിജയം | അധഃപതനം |
| നീതിദേവത | ഭാവിയിൽ ജീവിത വിജയം | ദുരന്തങ്ങൾ |
| തൂക്കിയിട്ട മനുഷ്യരൂപം | പെട്ടെന്ന് താഴ്ചയും പിന്നീട് വളർച്ചയും | സ്വാർത്ഥത |
| മരണദേവത | ജീവിതത്തിൽ ഒരു പുതിയ ഘട്ടത്തിന്റെ തുടക്കം. | മടിയും അധഃപതനവും |
| കോപദേവത | അവസ്ഥയിൽ മാറ്റം മിതത്വം | ശത്രുത മോശമായ പെരുമാറ്റം |
| പിശാച് | അക്രമം, രക്തച്ചൊരിച്ചിൽ, ശത്രുത | തളർച്ചയും യുക്തിരാഹിത്യവും |
| ഗോപുരം | അപ്രതീക്ഷിതമായ മാറ്റങ്ങളും വേർപിരിയലും. | ജയിൽവാസം ബന്ധനം |

| | | |
|---|---|---|
| നക്ഷത്രം | പ്രയാസങ്ങളിൽ നിന്നും മുക്തി. | ധനനഷ്ടം പരാജയം |
| ചന്ദ്രൻ | ഉൾഭയം, അനിശ്ചിതത്വം | അസ്ഥിരത, അനാരോഗ്യം |
| സൂര്യൻ | പുതിയ ബന്ധങ്ങളും സൗഹൃദങ്ങളും | അശ്രദ്ധ കൊണ്ടുള്ള തകർച്ച |
| വിധിദേവത | പുതിയ ഉദ്യോഗം ബിസിനസ് | നിയമതടസ്സങ്ങൾ, മുഖംഹാരം |
| ലോകം | താത്കാലിക പരാജയ വും തുടർന്ന് വിജയവും | നിശ്ചലാവസ്ഥ |

മേൽപറഞ്ഞ ചെറുവിവരണം കൊണ്ട് കാർഡിലെ ചിത്രങ്ങൾ നൽകുന്ന സാഹചര്യ ഫലം വായനക്കാർക്ക് മനസ്സിലാക്കാം. ഇതിനെയടിസ്ഥാനമാക്കി ദീർഘ മായ മുഴുവൻ ജീവിത പ്രവചനമാണ് തുടർന്ന് ഇത്തരം പ്രവാചകർ നടത്തു ന്നത് എന്ന വസ്തുതകൂടി അറിയേണ്ടതുണ്ട്.

കുറത്തിയുടെ തത്തയെടുക്കുന്ന ചിത്രങ്ങളിലും ടാരറ്റ് കാർഡിലും ഒളി ഞ്ഞിരിക്കുന്ന ഫല. പ്രവചനങ്ങൾ പലപ്പോഴും നമ്മെ അത്ഭുതപ്പെടുന്ന കൃത്യത പുലർത്താറുണ്ടെന്നതിന് വായനക്കാരിൽ തന്നെ അനുഭവസ്ഥരുണ്ടാകാം. എന്താ യാലും വിദൂരമായ ഭൂവിഭാഗങ്ങളിൽ ഏതാണ്ട് തുല്യമായ രീതിയിൽ കുറെയൊക്കെ വിശ്വാസ്യതയോടു കൂടി ഇത്തരം പ്രവചനരീതികൾ ശാസ്ത്രത്തെ അമ്പരപ്പിച്ചു കൊണ്ട് ഇന്നും നിലനിൽക്കുന്നു.

## അജ്ഞാത ഗോളങ്ങളും പ്രപഞ്ചവും

പ്രപഞ്ചവും മനുഷ്യനും തമ്മിലുള്ള അഭേദ്യമായ ബന്ധം എന്നും ശാസ്ത്ര
മനസ്സുകളെ തൊട്ടുണർത്തിയിട്ടുണ്ട്. സൗരയൂഥത്തിലെ ഗ്രഹപകർച്ചകൾ മുതൽ
അനന്ത പ്രപഞ്ചത്തിലെ അജ്ഞാത നക്ഷത്രക്കൂട്ടങ്ങൾ വരെ മനുഷ്യന്റെ മനസ്സി
നെയും ജീവിതത്തെയും സർവോപരി ഭാവി പ്രവർത്തനങ്ങളെയും വരാനിരി
ക്കുന്ന അനുഭവങ്ങളെയും സ്വാധീനിക്കുമെന്ന വിശ്വാസം പുരാതന കാലം മുതൽ
നിലനിന്നിരുന്നു. ഈജിപ്റ്റിലും ഭാരതത്തിലും പാശ്ചാത്യ നാടുകളിലും എല്ലാ
ഒരു പോലെ പടർന്നു പന്തലിച്ച പ്രസ്തുത വിശ്വാസങ്ങളിൽ നിന്നും പിന്നെ
'ജ്യോതിഷമെന്ന' ആചാര്യമതം ഇന്നും ഒളിഞ്ഞും തെളിഞ്ഞും ഏതു പ്രദേശ
ത്തേയും ജനങ്ങളിൽ സ്വാധീനം ചെലുത്തികൊള്ളുന്നു നിലകൊള്ളുന്നു.

പുരാതന ഈജിപ്തിലും, ഗ്രീസിലും, സൗരയൂഥ സിദ്ധാന്തങ്ങളുടെ പിറ
വിക്കും വളരെ മുൻപ് തന്നെ സൂര്യ ചന്ദ്രാദി ഗോളങ്ങളുടെ പ്രസക്തി പടർന്നു
പന്തലിച്ചിരിന്നു. സൂര്യരാശികൾ കണക്കാക്കി ഒരു മനുഷ്യന്റെ ജന്മസമയം ജന
നക്കൂറുകൾ എന്നിവ കണ്ടെത്തുകയും അതിന്റെ അടിസ്ഥാനത്തിൽ അയാളുടെ
ഭാവികാലാനുഭവങ്ങൾ പ്രവചിക്കുകയും ചെയ്യുന്നതായിരുന്നു ജ്യോതിഷത്തിലെ
പാശ്ചാത്യ രീതി. സോഡിയാക് സൈൻസ് അഥവാ സൂര്യരാശികളുടെ നിൽപ്പും
ഭാവവും മനുഷ്യ മനസ്സിൽ വരുത്തുന്ന സ്വാധീനങ്ങളായിരുന്നു അവയുടെ അടി
സ്ഥാനം. എന്നാൽ ഭാരതം പോലുള്ള പൗരസ്ത്യ ജ്യോതിഷ ദർശനങ്ങളിൽ നവ
ഗ്രഹങ്ങളുടെ സ്വാധീനം ഒന്നായി വിലയിരുത്തുകയും ജന്മനക്ഷത്രത്തിന്റെ അടി
സ്ഥാനത്തിൽ ഗ്രഹങ്ങളുടെ സ്ഥാനം കണക്കാക്കി ഓരോ ദശാകാലങ്ങൾ വിവരി
ക്കുകയുമാണ് പതിവ്. വ്യത്യാസങ്ങളെന്തു തന്നെയായാലും ഗ്രഹങ്ങളുടെ ചലന
ക്രമം മനുഷ്യ ജീവിതത്തെ സ്വാധീനിക്കുന്നു എന്ന വിശ്വാസമാണ് എല്ലാ ജ്യോതിഷ
രൂപങ്ങളുടെയും അടിത്തറ.

ചന്ദ്രനെയും രാഹുകേതുക്കളുടെയും മറ്റും ചിത്രീകരണം വഴി ഭാരതീയ
ജ്യോതിഷം ശാസ്ത്രദൃഷ്ട്യാനിലനില്ക്കുന്നതല്ലെന്നു യുക്തി വാദികൾ വാദിക്കു
ന്നുണ്ട്. എന്നാൽ വ്യത്യസ്തഗ്രഹങ്ങളുടെ സ്വാധീനം ഭൂമിയിലെ വസ്തുക്കളിൽ
വരുത്തുന്ന സ്വാധീനം ഒരു ശാസ്ത്ര സത്യമാണെന്നകാര്യത്തിൽ അവർക്കും സംശ
യമില്ല. പൂർണ്ണചന്ദ്ര ദിവസങ്ങളിലും മറ്റും ആസ്മ തുടങ്ങിയ രോഗങ്ങൾ ഉണ്ടാ
ക്കുന്ന ഏറ്റക്കുറച്ചിലുകൾ ചന്ദ്രാദി ഗ്രഹങ്ങൾക്കു മനുഷ്യ മനസ്സിനെ സ്വാധീനി
ക്കാൻ കഴിയുമെന്നതിനു ഉദാഹരണമായി ചൂണ്ടിക്കാട്ടാം.

കടൽ ജലത്തിൽ വേലിയേറ്റത്തിനു കാരണമാകാനും, ജീവികളുടെ ശാരീ
രീക പ്രതിപ്രവർത്തനങ്ങളെ നിയന്ത്രിക്കാനും ആകാശ ഗോളങ്ങൾക്കു കഴിയുമെ

കിൽ അത്തരം ഗ്രഹങ്ങളുടെ സ്വാധീനം ഓരോ ജനനങ്ങളിലും വ്യാപരിക്കുകയും ഭാവി പെരുമാറ്റങ്ങളെ ചിട്ടപ്പെടുത്തുന്നതിൽ പങ്ക് വഹിക്കുകയും ചെയ്യുമെന്നു വിശ്വസിക്കുന്നതിലും അസത്യമില്ലെന്നു കാണാവുന്നതാണ്.

സൂര്യന്റെ ഗമനാഗമനങ്ങളും ഋതുഭേദങ്ങളുമൊക്കെ കണക്കിലെടുത്താണ് ജ്യോതിഷം പ്രവർത്തിക്കുന്നത്. അതോടൊപ്പം ഓരോ ഗ്രഹങ്ങളുടെയും സ്ഥാനവും സ്ഥാനചലനവും വിലയിരുത്തി വ്യക്തിസ്വഭാവങ്ങളെ നിശ്ചയിക്കുന്നു. ഇപ്രകാരം സൂര്യാദിഗോളങ്ങളുടെ സ്വാധീനത്താൽ മനുഷ്യ ജീവിതത്തിനു മാറ്റം വരുന്ന കാലഘട്ടങ്ങളെ അതാത് കാലത്ത് സ്വാധിനമുള്ള ഗ്രഹങ്ങളുമായി ബന്ധപ്പെടുത്തി വിലയിരുത്തുന്നു.

സൂര്യാദിഗോളങ്ങളുടെ സ്വഭാവ വിശേഷങ്ങൾ അടിസ്ഥാനമാക്കിയാണ് ഓരോ ദേശത്തും വ്യത്യസ്ഥരായ മനുഷ്യർ ജ്യോതിഷ നിരൂപണം നടത്തിയിരുന്നതെന്നു പറഞ്ഞുവല്ലോ. എന്നാൽ ഈ പറഞ്ഞ വിവിധ രാജ്യങ്ങളിലെല്ലാം നിലനിന്നിരുന്ന ജ്യോതിഷ ഗ്രന്ഥങ്ങളിൽ പ്രത്യേകിച്ചും പാശ്ചാത്യപൗരസ്ത്യ ദേശങ്ങളിൽ പ്രസ്തുത ഗ്രഹങ്ങൾക്കു പ്രാമുഖ്യം വരുന്നതിനു അനുസരിച്ച് വ്യക്തിക്കു താഴെ പറയുന്ന പ്രത്യക അവസ്ഥാ വിശേഷങ്ങൾ വന്നു ചേരാമെന്നു പൊതുവായി പറയുന്നു.

1) സൂര്യൻ - അഹങ്കാരം ഉദാരത
2) ചന്ദ്രൻ - വൈകാരികാനുഭവങ്ങൾ കാരണമുള്ള ദു:ഖങ്ങൾ
3) ബുധൻ - ബുദ്ധി കൂർമ്മത
4) ശുക്രൻ - സൗന്ദര്യം, ഭാഗ്യം
5) ചൊവ്വ - ശത്രുതാമനോഭാവം, എടുത്തുചാട്ടം, യുക്തിനൈപുണ്യം
6) വ്യാഴം - ശുഭാപ്തി വിശ്വാസം
7) ശനി - അനിഷ്ടങ്ങൾ, അശുഭ സംഭവങ്ങൾ, ദു:ഖം

മറ്റു ഗ്രഹങ്ങൾ ഭാരതീയ ജ്യോതിഷത്തിലും മറ്റും കാണാമെങ്കിലും ലോകത്തിന്റെ വിവിധ ഭാഗങ്ങളിൽ പുരാതന കാലം മുതൽ നിലനിന്നിരുന്ന ഗ്രഹങ്ങളുടെ പൊതു പട്ടികയിൽ അവ വരുന്നില്ല. എന്നിരുന്നാലും ഈജിപ്തിലും ഇന്ത്യയിലും ഗ്രീസിലും ഇറ്റലിയിലുമൊക്കെ അതിപുരാതനമായ ഒരു കാലത്ത് ഒരേ പോലുള്ള വിശകലനങ്ങൾ നൽകി ഗ്രഹങ്ങളും ജാതക നിരുപണവും വളർന്നു വന്നു എന്നതിലെ രഹസ്യം ഇന്നും അജ്ഞാതമാണ്.

## ആത്മീയ രോഗശാന്തി

പ്രാണിക് ഹീലിംഗ് എന്ന ഇംഗ്ലീഷ് ഭാഷയിൽ വിളിക്കപ്പെടുന്ന 'ആത്മീയ രോഗശാന്തി ശുശ്രൂഷ' ഇന്ന് നമ്മുടെ നാട്ടിലും അപരിചിതമല്ല. ബില്ലിഗ്രഹാം തുടങ്ങി പ്രശസ്തരും അപ്രശസ്തരുമായ ഇത്തരം ശുശ്രൂഷകരുടെ കൂട്ടത്തിൽ സാക്ഷാൽ എഡ്വിൻ ആൽഡ്രിൻ എന്ന ചാന്ദ്രയാത്രികൻ വരെ ഉൾപ്പെടുന്നു.

ആത്മീയ രോഗശാന്തി എന്ന പദം കൊണ്ടുദ്ദേശിക്കുന്നത് എന്താണ്. നിയതമായ ചികിത്സാ മാർഗ്ഗങ്ങളും ഔഷധങ്ങളും കൊണ്ട് ചികിത്സിച്ചിട്ടും ഭേദമാകാതുൾപ്പെടെയുള്ള രോഗങ്ങൾ, പ്രാർത്ഥനയും മനഃശക്തിയും കൊണ്ട് മാത്രം ഭേദമാക്കാൻ കഴിയുമെന്നു അവകാശപ്പെടുന്ന രീതിയാണിത്. ബൈബിളിന്റെ കാലം മുതൽ ദിവ്യസിദ്ധികളുടെ ഉടമകളായ മഹാമാനുഷർ ഇത്തരം ചികിത്സ നിർവഹിച്ചിരുന്നു എന്ന് നമ്മുക്കറിയാം. ദൈവികമായ വചനങ്ങളുടെ പേരിൽ രോഗങ്ങളോട് ആജ്ഞാപിക്കുകയും രോഗിയുടെ രോഗത്തെ വിട്ടുമാറാൻ ആവശ്യപ്പെടുകയും ചെയ്യുന്ന രീതിയാണ് ഇത്. ശ്രീ സത്യസായിബാബയും മാതാഅമൃതാനന്ദമയിയും ഉൾപ്പെടെയുള്ള ദിവ്യ പുരുഷൻമാർക്കു ഇത്തരം കഴിവുകൾ ഉള്ളതായി ധാരാളം പേർ അനുഭവസാക്ഷ്യം നൽകിയിട്ടുമുണ്ട്.



വിരൽതുമ്പിലെ രോഗശാന്തി

എന്നാൽ ദൈവിക ശക്തിക്കുപരിയായി നമ്മുടെ മനോബലം പ്രത്യേക രീതിയിൽ കേന്ദ്രീകരിക്കുകയും പ്രസ്തുത മനോബലം വിരൽ തുമ്പുകളിലേക്കു ആവാഹിച്ചു വിരൽ തുമ്പുകളുടെ ചലനം വഴി ശാരീരിക ചോദനകളെയും പ്രതിരോധ ശേഷിയേയും ഊർജ്ജിതമാക്കി രോഗപ്രതിരോധം നേടുന്ന രീതിയാണ് പ്രാണിക് ഹീലിംഗ് എന്ന ചികിത്സാ രീതി കൊണ്ടുദ്ദേശിക്കുന്നത്. ദൈവീക സിദ്ധികളെക്കാളുപരി ചികിത്സകനിൽ അന്തർലീനമായ മാനസിക ബലം ഉണർത്തി വിരൽ തുമ്പുകളിലേക്കു ആവാഹിക്കുന്നതിനുള്ള സിദ്ധിയാണ് പ്രാണിക് ഹീലിംഗിന്റെ അടിസ്ഥാന ശില.

ദൈവികതയുടെ പേരിലായാലും മാനസിക ബലകേന്ദ്രീകരണം വഴിയായാലും മരുന്നും ആശുപത്രി ചികിത്സയുമില്ലാതെ രോഗം മാറ്റുന്ന രീതി പലപ്പോഴും യാഥാർത്ഥ്യമായ ഒരു പ്രതിഭാസമാണെന്നതിനു ഒരുപാട് തെളിവുകളുണ്ട്. ശാസ്ത്രീയമായി വിശദീകരണമില്ലെങ്കിലും അനുഭവസ്ഥർ ധാരാളമുള്ളതിനാൽ ശാസ്ത്രവും ഒരു പരിധി വരെ ഇത്തരം രീതികളെ അംഗീകരിച്ചിട്ടുമുണ്ട്. ചികിത്സകന്റെ ഭാവരൂപാദികളും പ്രത്യേക അംഗചലനങ്ങളും, വിശ്വാസികളായ

രോഗികളിലുണർത്തുന്ന മാനസിക വ്യതിയാനങ്ങൾ അയാളിലെ മനോബലമു ണർത്തുകയും ഇപ്രകാരമുള്ള മാനസിക പ്രേരണകളാണ് രോഗശാന്തിക്കു കാര ണമാകുന്നതെന്നും ശാസ്ത്രജ്ഞൻമാർ തന്നെ അഭിപ്രായപ്പെട്ടിട്ടുണ്ട്. വിശദീക രണം എന്തായാലും ഇത്തരം രോഗശാന്തി ഒരു യാഥാർത്ഥ്യമാണ്.

യോഗാതെറാപ്പിയും, ബ്രീതിംഗ് എക്സർസൈസും മറ്റുമൊക്കെ ഇതിന്റെ മറ്റ് വകഭേതങ്ങൾ മാത്രമാണ്. ഇത്തരം പ്രശസ്തനായ രോഗ ചികിത്സകനായി രുന്നു ഡോക്ടർ ഒ. കോൾ സൈൺചൻ ആധുനിക വൈദ്യ ശാസ്ത്രത്തിൽ പാണ്ഡിത്യം നേടിയിരുന്ന അദ്ദേഹം അത്തരം ചികിത്സകൾ പലപ്പോഴും പരാജ യമാകുന്നത് നേരിട്ടു കണ്ടിരുന്നു. മറ്റു രീതികളിൽ രക്ഷാമാർഗ്ഗമടഞ്ഞ ചില രോഗികളിൽ ആത്മീയ രോഗശാന്തിയുടെ സുരക്ഷതേടാൻ അദ്ദേഹം തീരുമാനി ച്ചു. ഒരിക്കൽ 61 കാരനായ ഒരു കാൻസർ രോഗി സൈൺചന്റെ അരികിലെ ത്തി. തൊണ്ടക്കു ക്യാൻസർ ബാധിച്ചിരുന്ന അയാളെ ആധുനിക വൈദ്യശാസ്ത്രം തള്ളിക്കളഞ്ഞിരുന്നു. സൈൺചൺ തന്റെ രോഗിക്കു ചില ശ്വാസ നിയന്ത്രണ വ്യായാമ മുറകൾ നൽകുകയാണ് ആദ്യം ചെയ്തത്. നമ്മുടെ യോഗ ചികിത്സ യിലെ പ്രാണായാമത്തിനു തുല്യമായ ഒരു ശ്വസനക്രമമായിരുന്നു അത്. ദിവസ ത്തിൽ മൂന്നു നേരം വീതം ആവർത്തിക്കുന്നതിനും രോഗിയോടു ആവശ്യപ്പെട്ടി രുന്നു. തുടർന്നു മൂന്നു മിനിട്ടു നേരം മനസ്സ് കേന്ദ്രീകരിച്ച് ധ്യാനത്തിൽ മുഴുകി ക്കൊണ്ട് സാവധാനം റിലാക്സ് എന്ന പദം ഉച്ചരിക്കാൻ ആവശ്യപ്പെട്ടു. ക്യാൻസർ പേശികളെ സങ്കോചിപ്പിച്ചിരുന്നതിനാൽ ആദ്യം വായ തുറക്കാൻ തന്നെ ഏറെ പ്രയാസമായിരുന്നു രോഗിക്ക്. എന്നാൽ ദിവസങ്ങളിലെ ആവർത്തിത പരിശീ ലനം കൊണ്ട് ഒരാഴ്ചയ്ക്കുള്ളിൽ അയാൾക്ക് വേദന കൂടാതെ ഇപ്രകാരം ഉച്ച രിക്കുന്നതിന് കഴിഞ്ഞു. തുടർന്ന് അയാളോട് ധ്യാനത്തിൽ മുഴുകാനും ട്യൂമർ ബാധിച്ച കോശങ്ങളിൽ മാനസിക റേഡിയേഷനുകൾ അയയ്ക്കുന്നതിന് ശ്രമി ക്കാനും ആവശ്യപ്പെട്ടു. പ്രസ്തുത കിരണങ്ങളേറ്റ് ട്യൂമർ നശിക്കുന്നതായി സങ്കൽപ്പിച്ചു കൊണ്ട് ഇത് ദിവസവും ആവർത്തിക്കുന്നതിനായി അയാളോട് ആവശ്യപ്പെട്ടിരുന്നു. തുടർന്ന് രക്തത്തിലെ വെളുത്ത രക്താണു ക്യാൻസർ കോശ ങ്ങളെ കീഴടക്കുന്നതായി സങ്കൽപ്പിച്ചു കൊണ്ട് ധ്യാനത്തിൽ മുഴുകാനും ഡോക്ടർ നിർദ്ദേശിച്ചു.

ഏതാണ്ട് ഏഴാമത്തെ ആഴ്ചയിലാണ് ഒടുവിലത്തെ നിർദ്ദേശം നൽകിയ ത്. പ്രസ്തുത നിർദ്ദേശം ഒരാഴ്ച ആവർത്തിക്കപ്പെട്ടു. തുടർന്നുള്ള ഫലം അവി ശ്വസനീയവും അത്ഭുതകരവുമായിരുന്നു. ക്യാൻസറിന്റെ വ്യാപനം തടയപ്പെട്ടു. ക്രമേണ ട്യൂമർ ബാധിച്ച കോശങ്ങൾ നശിച്ചു തുടങ്ങിയ രോഗി ഒടുവിൽ സുഖം പ്രാപിച്ച ശേഷമാണ് ആശുപത്രി വിട്ടത്.

മേൽപ്പറഞ്ഞതുപോലെ ധാരാളം സംഭവങ്ങൾ വായനക്കാർക്കും ഓർമ്മിക്കാനുണ്ടാകും. ആർട്ട് ഓഫ് ലീവിംഗ് തുടങ്ങിയ പ്രസ്ഥാനങ്ങളുമായി ബന്ധപ്പെട്ടിട്ടുള്ളവർക്ക് പ്രത്യേകിച്ചും. സെൽഫ് ഹിപ്നോസിസ് രീതിയെന്നും മാനസിക ചികിത്സാ പദ്ധതിയെന്നും ചിലർ ഇത്തരം ചികിത്സാ രീതികളെ വിളിക്കുന്നുണ്ടെങ്കിലും ആധുനിക വൈദ്യശാസ്ത്രം ഇന്നും ഇത്തരം രീതികൾ അംഗീകരിക്കുന്നില്ല. മാത്രമല്ല അബദ്ധജടിലവും അന്ധവിശ്വാസമാണെന്ന് വരെ പറയുന്ന ആധുനിക വൈദ്യശാസ്ത്ര പണ്ഡിതന്മാരുടെയെണ്ണമാണ് കൂടുതലും. എങ്കിലും ശാസ്ത്രത്തിന് ഇനിയും കണ്ടെത്താനാവാത്ത യാഥാർത്ഥ്യമായി തന്നെ ഇത്തരം ചികിത്സാ പദ്ധതി ലോകമെമ്പാടും ഇന്നും കണ്ടുവരുന്നു.

## മാഞ്ഞുപോയ മഹാനഗരം

ദൈവങ്ങളുമായി നേരിട്ട് സംവദിക്കാൻ കഴിയുന്നവരായി സ്വയം അവകാശപ്പെട്ടിരുന്ന ഗോത്രങ്ങൾ പ്രാചീന സംസ്കാരങ്ങളിൽ നിരവധിയാണ്. ഇത്തരം ഗോത്രങ്ങൾ നാഗരികതയിലും ആചാര വിശേഷങ്ങളിലും മറ്റുള്ളവരിൽ നിന്നും വേറിട്ടു നിന്നിരുന്നു. ആധുനിക കാലഘട്ടത്തിൽപ്പോലും ഇത്തരം വിശ്വാസ സമൂഹങ്ങളെ കാണാൻ പ്രയാസമില്ലെന്നുക്കൂടി പറയട്ടെ. എന്നാൽ ഇത്തരം പ്രാചീന നാഗരികതകൾ ഒരു പ്രത്യേകഘട്ടം കഴിഞ്ഞാൽ മാഞ്ഞുപോകുന്നതായിട്ടാണ് ചരിത്രം സാക്ഷ്യപ്പെടുത്തുന്നത്. സംസ്കാരം നിലനിന്നിരുന്നതിന്റെ പുരാവസ്തുശേഖരങ്ങളല്ലാതെ പ്രസ്തുത സംസ്കാരത്തിന്റേതായ ആചാരങ്ങളോ വിശ്വാസങ്ങളോ എന്തിന് ആ തലമുറതന്നെയോ ഒരു തെളിവു പോലും അവശേഷിപ്പിക്കാതെ ചരിത്രത്തിന്റെ നിഗൂഢതകളിലേക്ക് മാഞ്ഞുപോകുന്ന കാഴ്ചയാണ് ചരിത്രത്താളുകളിൽ നമുക്കു കാണാൻ കഴിയുന്നത്.

ഇത്തരം ആചാര വിശേഷങ്ങൾ എങ്ങനെ ഒരു തലമുറയ്ക്ക് കൈമാറിക്കിട്ടി എന്നതു പോലെ തന്നെ നിഗൂഢമാണ് അവയെങ്ങനെ മാഞ്ഞുപോയി എന്നതും.

ഇത്തരം പ്രാചീന സംസ്കാരങ്ങളിൽ ഒന്നിന്റെ കാര്യം എടുത്തു പറയേണ്ടതുണ്ട്. 1400 വർഷങ്ങൾക്കു മുൻപ് മെക്സിക്കൻ ഹൃദയങ്ങളിൽ നിലനിന്നിരുന്ന ട്വയോറ്റിഹ്വാകാൻ എന്ന നാഗരികതയാണിത്. യൂറോപ്യൻ ജനത അപരിഷ്കൃത ജീവിതം നയിച്ചിരുന്ന ഒരു കാലഘട്ടത്തിൽ തികച്ചും ആധുനികമായ ഒരു സാംസ്കാരിക ഭാവമായിരുന്നു മധ്യ അമേരിക്കയിൽ നിലനിന്നിരുന്നത് എന്നതാണ് സത്യം. റെഡ് ഇന്ത്യൻ ഭാഷയിൽ ട്വിയോകിഹ്വാകാൻ എന്ന പദത്തിന് ദൈവരാജ്യത്തേക്കുള്ള പാതകളുടെ നഗരം എന്നത്രേയർത്ഥം. നിരന്തരമായ പുരാവസ്തു ഗവേഷണങ്ങൾക്കു ശേഷവും ഇന്നും പ്രസ്തുത നഗരത്തിന്റെ പത്തിലൊന്നു ഭാഗം മാത്രമേ കണ്ടെത്താൻ കഴിഞ്ഞിട്ടുള്ളൂ. എന്നാൽ കണ്ടെത്തിയ വിവരങ്ങൾ തന്നെ അത്ഭുതകരവും അവിശ്വാസനീയവുമാണ്. താഴ്വരകളിലെ സമതല പ്രദേശങ്ങളിലാണ് പ്രസ്തുത സംസ്കാരം നിലനിന്നിരുന്നത് എന്നതാണ് കിട്ടിയ അറിവുകളിൽ പ്രധാനം. മുന്നോറോളം ജനങ്ങൾ ചേർന്ന ഗ്രാമങ്ങളായിരുന്നു സമൂഹത്തിന്റെ അടിസ്ഥാന ഘടകം. നഗര ഹൃദയത്തിൽ അവർ വിസ്മയകരമായ കെട്ടിടങ്ങൾ പ്രത്യേകിച്ചും ക്ഷേത്രങ്ങലും കോട്ടകളും തീർത്തിരുന്നു. സൂര്യന്റെയും ചന്ദ്രന്റെയും പേരിൽ നിർമ്മിക്കപ്പെട്ടിരുന്ന പിരമിഡുകളായിരുന്നു ഏറ്റവും പ്രമുഖം. പുരാതന ഈജിപ്ഷ്യൻ ജനതയെപ്പോലെ പിരമിഡുകളുടെയും മറ്റും നിർമ്മാണത്തിന് അവരെ സഹായിച്ച സാങ്കേതിക വിദ്യ എന്തായിരുന്നു എന്നത് ഇന്നും അജ്ഞാതമാണ്. ഉന്നത നാഗരികതയും ബുദ്ധിപരമായ

മേധാവിത്വവും പുലർത്തിയിരുന്നവരാണ് ഈ ജനത എന്നതിന് ധാരാളം തെളിവുകളുണ്ട്.

തികച്ചും വാസനാസമ്പന്നരും പ്രതിഭാശാലികളുമായ ഈ ജനത നശിച്ചു പോയതെങ്ങനെയെന്നതാണ് ഇന്നും നമ്മെ കുഴക്കുന്ന പ്രധാന പ്രശ്നം അതോടൊപ്പം ലോകത്തിന്റെ ഒരു കോണിൽ മറ്റുള്ളവരിൽ നിന്നും ഒഴിഞ്ഞു മാറി വ്യത്യസ്തമായ ആചാരവിശേഷങ്ങൾ ഉള്ളതും ഏഷ്യൻ ആഫ്രിക്കൻ കലാവിദ്യകളോട് സാമ്യം പുലർത്തുന്ന തരം പ്രതിഭാശാലികളായ ഒറ്റപ്പെട്ട ഒരു സംസ്കാര രൂപം കൊണ്ടതെങ്ങനെയെന്നും അവരുടെ ഭാഷയെന്തായിരുന്നുവെന്നുള്ള ചോദ്യങ്ങൾ ഇത്തരം ചോദ്യങ്ങൾക്കു ഇന്നും ഉത്തരമില്ല.

എങ്കിലും മേൽ പറഞ്ഞ ജനതയുടെ നാശത്തെപ്പറ്റി ചില അഭിപ്രായങ്ങളോ സിദ്ധാന്തങ്ങളോ ഉണ്ടായിട്ടുണ്ടുതാനും. അഗ്നിപർവ്വതങ്ങളിൽ കാണുന്നതരം പാറകളുടെ സാന്നിദ്ധ്യം മെക്സിക്കോയുടെ പല ഭാഗങ്ങളിൽ കാണാം. ആഗ്നേയശിലകളാൽ തീർത്ത മൺ പാത്രങ്ങളും ഗ്രഹോപകരണങ്ങളും ആയുധങ്ങളും ഇവർ ഉപയോഗിച്ചിരുന്നതായി കണ്ടെത്തിയിട്ടുമുണ്ട്. ഈ സാഹചര്യത്തിൽ ഒരു പ്രകൃതി ദുരന്തമോ അഗ്നിപർവ്വത സ്ഫോടനമോ ഈ ജനതയുടെ അന്ത്യം കുറിച്ചിട്ടുണ്ടാകുമോ എന്ന ചോദ്യം പ്രസക്തമാണ് പക്ഷെ അതിനു മേൽ പറഞ്ഞ ശിലാഖണ്ഡങ്ങൾക്കപ്പുറം ഒരു തെളിവും ലഭ്യമായിട്ടില്ല.

ക്രിസ്തുവിനു പിൻപ് ഏഴാം നൂറ്റാണ്ടിലാണ് ഈ സംസ്കാരം തകർന്നത് എന്ന കാര്യത്തിൽ ഗവേഷകരിൽ ഭൂരിഭാഗം പേർക്കും തർക്കമില്ല. പുറത്തു നിന്നും വന്ന ആക്രമണകാരികളുടെ ഏറ്റുമുട്ടലാകാം കാരണമെന്നു ചിലർ പറഞ്ഞിട്ടുണ്ടെങ്കിലും ഭൂരിഭാഗം പേരും യോജിക്കുന്നത് പ്രസ്തുത സമൂഹത്തിനകത്ത് നടന്ന ആഭ്യന്തരലഹളയാണിതിനു കാരണമെന്നാണ്. ഉന്നതരായ ഒരു വരേണ്യവർഗവും  നിലവിലുള്ള വ്യവസ്ഥാപിത ഭരണകൂടവും എന്തോ കാരണവശാൽ ഇടയുകയും തുടർന്നു നിരന്തരമായി ഏറ്റുമുട്ടുകയും ചെയ്തിട്ടുണ്ടാകുമെന്നതിനു ചില തെളിവുകളുമുണ്ട്.

എന്നാൽ ഇതെല്ലാം സിദ്ധാന്തപരമായ തെളിവുകൾ മാത്രം. ഇവയെ പിന്താങ്ങുന്ന കൃത്യമായ ഒരു സ്ഥിതിവിവരക്കണക്കു ഇനിയും ലഭ്യമായിട്ടില്ല. അതുകൊണ്ടു തന്നെ ലോകത്തിലെ പല സംസ്കാര വിശേഷങ്ങളിലെന്ന പോലെ ഈ മദ്ധ്യഅമേരിക്കൻ ജനതയും അവരുടെ ആചാരാനുഷ്ഠാനങ്ങളും എങ്ങനെ പിറന്നുവെന്നോയെങ്ങനെ അസ്തമിച്ചുവെന്നോ പറയാൻ കഴിയാതെ ഇരുളിൽ മറഞ്ഞു നില്ക്കുന്നു.

# പ്രേതരൂപികളും മരിച്ചിട്ടും മരിക്കാത്തവരും

ഒരുപക്ഷേ, അവിശ്വസനീയമായ സത്യങ്ങളിൽ ഏറ്റവും സാധാരണമായ വിഷയം, മരിച്ചവരുടെ ആത്മാക്കൾ ഏതെങ്കിലും സാഹചര്യത്തിൽ ഏതെങ്കിലും രൂപത്തിൽ മറ്റുള്ളവർക്ക് കാണത്തക്കവണ്ണം പ്രത്യക്ഷപ്പെടാറുണ്ടോ എന്നതാണ്. പ്രേതാത്മാക്കൾ മിഥ്യയോ സത്യമോ-ഒറ്റ നോട്ടത്തിൽ തന്നെ അന്ധവിശ്വാസമെന്ന് തോന്നിപ്പിക്കുന്ന ചോദ്യം - പക്ഷെ ഉള്ളിന്റെ ഉള്ളിൽ പ്രേതാത്മാക്കളെ വിശ്വസിക്കുന്നവർ മുതൽ പ്രേത ദർശനം നടത്തിയിട്ടുള്ളവർ, പ്രേതാത്മാക്കളുമായി മന്ത്രവാദികൾ അഥവാ മാധ്യമ പുരുഷന്മാർ വഴി ബന്ധപ്പെട്ടിട്ടുള്ളവർ വരെ ധാരാളമുള്ള നാടാണ് നമ്മുടേത്. ജസ്റ്റിസ്. വി.ആർ. കൃഷ്ണയ്യർ തുടങ്ങിയുള്ള യുക്തി ചിന്തകരായ ന്യായാധിപന്മാർ വരെ അക്കൂട്ടത്തിൽപ്പെടുന്നു എന്നതു തന്നെ ഇത് വെറും ഊഹാപോഹമാണെന്ന നിഗമനത്തെ ചോദ്യം ചെയ്യുന്നു.

ഇത്തരം ചില കഥകൾ അഥവാ സംഭവങ്ങളുടെ ചരിത്രം തുടർ പേജുകളിൽ കാണുക.

> പ്രപഞ്ചത്തിലെ ഓരോ അണുവിലുമുറങ്ങുന്ന നിഗൂഢതകൾ ഒരു ക്ഷണപത്രമാണ്. വീണ്ടും വീണ്ടും ഉള്ളിലേക്കു അന്വേഷിച്ചിറങ്ങി ചെന്ന് അനന്തവിശാലമായ ഒരു നവലോകത്തിന്റെ ഇന്നോളം അടഞ്ഞുകിടക്കുന്ന വാതിൽ തുറക്കുന്നതിനുള്ള ക്ഷണം.
>
> -മൈക്കൽപെറ്റ്-

## ലൈബ്രറിയിലെ മരണാനന്തര സന്ദർശകൻ

വിശ്വപ്രസിദ്ധ അമേരിക്കൻ ഗ്രന്ഥകാരനായ നഥാനിയൽ ഹാത്രോൺ വിശദീകരിച്ചിട്ടുള്ള ഒരു സംഭവമാണിത്. നഗരത്തിലെ വായനശാലയിൽ നിത്യസന്ദർശകനായിരുന്നു ഹാത്രോൺ. ഒരിക്കൽ ഒരു പഠനത്തിന്റെ ഭാഗമായി ഏറെ നേരം ലൈബ്രറിയിൽ ഇരിക്കേണ്ടതായി വന്നു അദ്ദേഹത്തിന്. നേരം വളരെ വൈകും വരെ ആ ലൈബ്രറിയിൽ ഇരിക്കുന്ന സന്ദർശകർ കുറവായിരുന്നു. പക്ഷേ എന്നും രാത്രി വളരെ വൈകി പുറത്തിറങ്ങാൻ തുടങ്ങുമ്പോഴും സ്ഥിരമായൊരു കസേരയിൽ ഒഴിഞ്ഞ കോണിൽ വായിച്ചുകൊണ്ടിരിക്കുന്ന ഒരു വ്യക്തിയെ ഹാത്രോൺ കണ്ടിരുന്നു. അദ്ദേഹത്തിന് പരിചയമുണ്ടായിരുന്ന ഡാ: ഹാരിസ് ആയിരുന്നു അത്. ലൈബ്രറി നിയമങ്ങൾ അനുവദിക്കാത്തതിനാൽ പരസ്പരം സംസാരിക്കാൻ കഴിയാറില്ലെങ്കിലും തന്റെ പ്രിയ പത്രമായ ബോസ്റ്റൺ പോസ്റ്റിന്റെ പേജുകളിൽ മുഴുകി തലതാഴ്ത്തിയിരിക്കുന്ന ഡാക്ടറെ ഹാത്രോൺ ശ്രദ്ധിച്ചിരുന്നു. അങ്ങനെയിരിക്കെ അല്പദൂരം അകലേക്ക് ഹാത്രോൺ യാത്ര ചെയ്യാനിടയായി. യാത്രയ്ക്കിടയിൽ കണ്ട സുഹൃത്തുമായി സംസാരിക്കുന്നതിനിടയിൽ ഡാ: ഹാരിസ് സംഭാഷണ വിഷയമായത് യാദൃച്ഛികമായിട്ടായിരുന്നു. ഹാരിസ് മരിച്ചിട്ട് ഏതാണ്ട് ഒരു വർഷമായിരിക്കുമെന്നും അദ്ദേഹത്തിന് ഏറെ വേണ്ടപ്പെട്ടവരുടെ കൂട്ടത്തിലായതിനാൽ തന്നെ വല്ലാതെ സ്പർശിച്ച ഒരു മരണമായിരുന്നു അതെന്നും സുഹൃത്ത് പറഞ്ഞപ്പോൾ ഹാത്രോൺ അമ്പരന്നു പോയി. പക്ഷേ ലൈബ്രറി ഹാളിനു പുറത്ത് ഒരിക്കലും ഹാരിസിനെ അടുത്തിടെ കാണാനിടയായിട്ടില്ലെന്നും, ഇടനാഴികളിലോ പുറത്തോ അദ്ദേഹം ഇറങ്ങിപ്പോകുന്നത് കാണാനായിട്ടില്ലെന്നും അദ്ദേഹം ഓർത്തു. എന്നിരുന്നാലും ഹാത്രോണിന് പൂർണ്ണവിശ്വാസം ഉണ്ടായില്ല.



നഥാനിയൽ ഹാത്രോൺ

ദിവസങ്ങൾക്കു ശേഷം വീണ്ടും ഹാത്രോൺ ലൈബ്രറിയിൽ എത്തി. സ്വാഭാവികമായും ഹാരിസിനെ കാണാറുള്ള കസേരയിലേയ്ക്ക് നോക്കി. അവിടെ മറ്റാരെയോ കണ്ടു. അദ്ദേഹം തന്റെ പഠനഗവേഷണ പ്രവർത്തനങ്ങളിൽ മുഴുകിയിരുന്നു. ഒടുവിൽ പോകാൻ ഇറങ്ങവെ വീണ്ടും യാദൃച്ഛികമായി അദ്ദേഹം ഹാരിസിന്റെ കസേരയിലേയ്ക്ക് പാളി നോക്കി. അരണ്ട വെളിച്ചത്തിൽ തന്റെ കൈകൾക്കുള്ളിലെ പത്രത്തിലേക്ക് തലതാഴ്ത്തി നിശബ്ദനായി ഹാരിസ് ഇരിപ്പുണ്ടായിരുന്നു. ഹാത്രോൺ പതുക്കെ ഇടനാഴികൾ കടന്ന് ലൈബ്രറി ഹാളിന്റെ വാതിൽക്കലെത്തി. ഒന്നു കൂടി തിരിഞ്ഞു നോക്കി. ഹാരിസിരുന്ന കസേര ശൂന്യമായിരുന്നു. അതിനടുത്തെങ്ങും ആരും ഉണ്ടായിരുന്നതായി ഒരു സൂചനയുമില്ലാതെ ആ ക്യാബിൻ അരണ്ട വെളിച്ചത്തിൽ മുങ്ങിക്കിടന്നു - ഏറെ നിശബ്ദമായി.

## തവിട്ടുക്കുപ്പായക്കാരൻ

പ്രേതാത്മാക്കളുടെ കഥകളിൽ ഏറ്റവും രസകരമായ ഒരു അനുഭവകുറിപ്പാണിത്. വിക്ടോറിയൻ ഇംഗ്ലണ്ടിൽ ഏറെ പ്രസിദ്ധനായിരുന്ന ഒരു തവിട്ടുകുപ്പായക്കാരൻ പ്രേതാത്മാവ് ആയിരുന്നു കഥാനായകൻ. ആൻ രാജകുമാരിയുടെകാലത്തും തുടർന്നു വിക്ടോറിയായുടെ കാലത്തും ഇദ്ദേഹത്തെ പലരും, പ്രഭുക്കന്മാരും പ്രശസ്തരുമടക്കം പലരും, നേരിട്ടു കണ്ടതായി രേഖപ്പെടുത്തിയിട്ടുണ്ട്. വെറും വിശ്വാസമാണെന്നും കെട്ടുകഥയാണെന്നും പറഞ്ഞുതള്ളിക്കളഞ്ഞവരെ കളിയാക്കിക്കൊണ്ട് 1930 ൽ പ്രേതാത്മാവ് പുനഃപ്രത്യക്ഷപ്പെട്ടു, ഒരിക്കൽക്കൂടി 1960 ലും.

ലണ്ടനിലെ റോയൽ തീയറ്ററിലെ വിശാലമായ ഹാളിലാണ് ഇത് പ്രത്യക്ഷപ്പെട്ടത്. അരണ്ട വെളിച്ചമുള്ള വേളയിൽ തവിട്ടു കുപ്പായത്താൽ ആപാദചൂഡം ആവരണം ചെയ്ത ഒരു രൂപമായിട്ടാണ് ഇതെന്നത്രെ എല്ലാവരും രേഖപ്പെടുത്തിയിട്ടുള്ളത്. പ്രസ്തുത രൂപത്തിനു പിന്നിലെ വ്യക്തിയുടെ യഥാർത്ഥ ചിത്രം ഗ്രഹിക്കാനും രൂപമെന്തെന്നു തിരിച്ചറിയാനും നിരവധിപേർ ശ്രമിച്ചു. പക്ഷേ ആകെ തിരിച്ചറിയാൻ കഴിഞ്ഞത് വിക്ടോറിയൻ കാലഘട്ടത്തിലെ ഏതോ അഭിനേതാവ് ആയിരാക്കാമെന്നതു മാത്രം. ആയിരക്കണക്കിന് വ്യത്യസ്ത കഥാപാത്രങ്ങളെയുൾക്കൊള്ളുന്ന അനവധി നാടകങ്ങൾ അരങ്ങേറിയ ആ കാലഘട്ടത്തിൽ നിന്നും ഒരു കഥാപാത്രത്തെ പ്രത്യേകിച്ചും അത്ര പ്രാധാന്യമില്ലാത്ത ഒരു കഥാപാത്രത്തെ ആരവതരിപ്പിച്ചുവെന്നറിയുക പ്രയാസകരമാണ് എന്ന് എടുത്തു പറയേണ്ടതില്ല. സുപ്രസിദ്ധ നാടക വിമർശകനും ചരിത്രകാരനുമായിരുന്ന ഡബ്ളിയു. ജെ. മക്ക്യൂൻ പോപ്, റോയൽ തിയറ്ററിലെ തന്റെ സന്ദർശന വേളയിൽ പലതവണ മേൽപ്പറഞ്ഞ കഥാപാത്രത്തെ കണ്ടെത്തിയിട്ടുണ്ട്. ഇടനാഴികളിലൂടെ ഒറ്റക്ക് നിശബ്ദനായി നടന്നു വരുന്ന രൂപമായിരുന്നു അതിന്. ഒരിക്കൽ അത് നടന്നു വന്ന വഴിയിൽ ആരോ എതിരേ വന്നു. രസകരമെന്നു പറയട്ടെ, ആ രൂപം പെട്ടെന്ന് എങ്ങോട്ടോ മറഞ്ഞു. ആൾ കടന്നു പോയതിനു ശേഷം വീണ്ടും പ്രത്യക്ഷപ്പെടുകയും ചെയ്തു.

തങ്ങളുടെ ജീവിതകാലത്തിൽ ഏറെ ഗാഢമായി ആഗ്രഹിക്കുകയും മോഹിക്കുകയും ചെയ്തിരുന്ന നിമിഷങ്ങൾ പൂർണ്ണസാഫല്യത്തിലെത്താതെ കെട്ടടങ്ങുമ്പോഴാണ് പ്രേതാത്മാക്കളായി വ്യക്തികൾ ഭൂമിയിൽ വിട്ടുപോകാതെ നിൽക്കുന്നതെന്ന് പല പാരാസൈക്കോളജി പണ്ഡിതരും അഭിപ്രായപ്പെട്ടിട്ടുണ്ട്.

ലണ്ടനിൽ റോയൽ തീയറ്ററിന്റെ മേൽക്കൂരയ്ക്കു കീഴിൽമോഹസാഫല്യം തേടി ഏതാണ്ട് ഇരുനൂറിലധികംവർഷം അലഞ്ഞുനടന്ന അജ്ഞാതനായ ആ ആത്മാവ് ആരാണെന്നത് മാത്രം ഇന്നും നിഗൂഢമായി തന്നെ ബാക്കി നിൽക്കുന്നു.

## ബർക്കലി സ്ക്വയറിലെ പ്രേതമന്ദിരം

പ്രേതകഥകൾക്ക്, പ്രേതാവിഷ്ടരുടെ അനുഭവങ്ങൾക്ക് ലോകത്തിലെ ഏതു ഭാഗത്തും ഒരേ സ്വഭാവമാണ്. ഏറെ നാൾ ആൾ താമസമില്ലാത്ത പഴയ പ്രഭുമന്ദിരങ്ങളിലും ഒറ്റപ്പെട്ട വിജനമായ പ്രദേശങ്ങളിലും പ്രേതാവേശമുള്ളതായി പരക്കെ വിശ്വസിക്കപ്പെടുന്നുമുണ്ട്. അത്തരത്തിൽ ജന ഹൃദയങ്ങളിൽ ഭീതിവളർത്തിയ പ്രഭുമന്ദിരമാണ് ബർക്കലി സ്വക്വയറിലെ പ്രേതമന്ദിരം.

ധാരാളം ജനങ്ങളെ പരിഭ്രമചിത്തരാക്കി ഭ്രാന്തോളം കൊണ്ടു ചെന്നെത്തിക്കുകയും മന്ത്രവാദികളെയും പ്രേതോച്ചാടകരെയും പരാജിതരാക്കി വാസം തുടരുകയും ചെയ്ത പ്രസ്തുത പ്രേതാത്മാവിന്റെ ചരിത്രവും വിക്ടോറിയ രാജ്ഞിയുടെ കാലത്താണ് തുടങ്ങുന്നത്. പക്ഷേ അതിനുമേറെമുമ്പ് തന്നെ കെട്ടുകഥകളിലും ഐതീഹ്യങ്ങളിലും പ്രസ്തുത കെട്ടിടം നിറഞ്ഞു നിന്നു. ധാരാളം കഥകളിൽ കേട്ടു പഴകിയ പ്രസ്തുത കെട്ടിടത്തിന്റെ നിജസ്ഥിതി അറിയുന്നതിന് വിക്ടോറിയൻ പ്രഭുവായിരുന്ന റോബർട്ട് വാർബോയ് തീരുമാനിക്കുന്നതോടെയാണ് പ്രധാനമായും ഇക്കാര്യത്തിൽ പൊതുജന ശ്രദ്ധ തിരിയുന്നത്.

തന്റെ വാദമുഖങ്ങളിൽ പൂർണ്ണവിശ്വാസമുണ്ടായിരുന്ന റോബർട്ട് ഒറ്റക്ക് കഴിയാനാണ് തീരുമാനിച്ചിരുന്നത്. കൂടെ ഒരു ചെറിയ ഒറ്റക്കുഴൽ തോക്കും കരുതിയിരുന്നു. ഒടുവിൽ രാത്രി വൈകി അയാൾ ബർക്കിലി സ്ക്വയറിനുള്ളിൽ കടന്നു കതകടയ്ക്കുകയും ചെയ്തു.



ലിറ്റിൽ

പിറ്റേന്ന് ഏറെ പുലർന്നിട്ടും അയാളുണർന്നില്ല. ഒടുവിൽ വാതിൽ തകർത്ത് ആളുകൾ ഉള്ളിലേക്ക് പ്രവേശിച്ചു. അകത്ത് കിടപ്പുമുറിയുടെ ചുവരിനോട് ചേർന്ന് മരിച്ചു മരവിച്ചു കിടക്കുന്ന റോബർട്ടിനെയാണ് അവർ കണ്ടത്. ഏതോ അതിഭീകര വസ്തുവിനു മുന്നിൽപ്പെട്ടെന്നവണ്ണം അയാളുടെ കണ്ണുകൾ തുറിച്ചിരുന്നു. വായ് അങ്ങേയറ്റം തുറന്നിരുന്നു. തോക്ക് ഒരു കൈയിൽ ഉയർന്നിരിക്കുന്ന അവസ്ഥയിലും.

അന്ന് കൊട്ടിയടക്കപ്പെട്ട കൊട്ടാര വാതിലുകൾ തേടി പിന്നീട് ഒരു സന്ദർശകൻ വരുന്നത് 1878 ലാണ്. ലിറ്റിൽടൺ പ്രഭു. തികച്ചും യുക്തിവാദിയായിരുന്ന പ്രഭു പക്ഷേ ഇക്കാര്യത്തിൽ ചില മുൻ കരുതലെടുത്തു. രണ്ടു തോക്കുകൾ. അതിലൊന്നിൽ മാന്ത്രിക കർമ്മങ്ങൾ നടത്തി രക്ഷാബന്ധനം നടത്തിയ വെള്ളി നാണയങ്ങൾ കൊണ്ടു പണിത വെടിയുണ്ട നിറച്ചിരുന്നു. മറ്റേതിൽ സാധാരണ തിരകളും - സരൂപിയായ മറ്റേതെങ്കിലും അരൂപിയായ പ്രേതാത്മാവിനെയായാലും

വ്യക്തിയെയായാലും നേരിടാൻ തക്ക മുൻകരുതൽ മാത്രമല്ല ഉന്നം തെറ്റാതെ നിറയൊഴിക്കുന്നതിന് ഏറെ സമർത്ഥനായതിനാലുള്ള ആത്മവിശ്വാസവും പ്രഭുവിനുണ്ടായിരുന്നു.

ഏതായാലും പ്രഭു ആ രാത്രി അതിജീവിച്ചു. ആദ്യമൊന്നും അദ്ദേഹം ഏറെയൊന്നും പറഞ്ഞില്ല. പക്ഷേ അദ്ദേഹത്തിന്റെ യുക്തിവാദ സ്വഭാവം അസ്തമിച്ചിരുന്നു. മാത്രമല്ല അഭ്യൂഹങ്ങൾക്ക് വിരാമമിട്ടുകൊണ്ട് കുറിപ്പുകളും ചോദ്യങ്ങളും എന്ന പേരിൽ തന്റെ അനുഭവക്കുറിപ്പുകൾ പുസ്തകരൂപത്തിൽ 1879 ൽ പ്രസിദ്ധീകരിക്കുകയും ചെയ്തു. ശാസ്ത്രത്തിനും മനുഷ്യന്റെ യുക്തി ബോധത്തിനും വിശദീകരിക്കാനാവാത്ത പ്രതിഭാസങ്ങൾ ഭൂമിയിലുണ്ടെന്നും, അത്തരത്തിൽ എന്തോ ഒന്ന് പ്രഭു മന്ദിരത്തിൽ കണ്ടിരുന്നുവെന്നും അദ്ദേഹം എഴുതി.

അതൊരു മങ്ങിയ സുതാര്യ രൂപമായിരുന്നു. അത് ക്രമേണ തന്റെ നേരെ നീണ്ടു വരുന്നത് കണ്ട പ്രഭു ആകെ ഭയന്ന് മന്ത്രാഭിഷിപ്തമായ വെള്ളിയുണ്ടകൾ നിറച്ച തോക്കിൽ നിന്നും നിറയൊഴിച്ചു. വെടിയുണ്ട അടുത്തേയ്ക്ക് വന്നതും പ്രസ്തുത രൂപം മാഞ്ഞുപോയതായി കണ്ടതായും അദ്ദേഹം എഴുതുന്നു.

ഒടുവിൽ പ്രസ്തുത കെട്ടിടത്തിന്റെ പൂർവ്വകാല ചരിത്രം പറയുന്ന ലിറ്റിൽടൺ പ്രഭു, ഏതാണ്ട് അഞ്ചാറു പേരെങ്കിലും പേടികൊണ്ട് മരിക്കുകയോ മരണത്തിനടുത്ത രീതിയിൽ ഭ്രാന്തരായി മാറുകയോ ചെയ്തതായി രേഖപ്പെടുത്തിയിട്ടുണ്ട്.

ഒടുവിൽ പ്രസ്തുത കെട്ടിടം പുതുക്കി പണിതു. ഇന്ന് അവിടം പ്രശസ്തമായ പുസ്തകക്കടകളുടെ ഭാഗമാണ്താനും. എന്തായാലും വാണിജ്യസ്ഥാപനങ്ങളുടെ ആവിർഭാവത്തിനുശേഷം പ്രസ്തുത പ്രേതരൂപത്തിന്റെ ആവിർഭാവമുണ്ടായതായി കണ്ടിട്ടില്ല. പക്ഷേ നാടോടിക്കഥകളും, വിശ്വാസങ്ങളും ഇന്നും അതിന്റെ ഓർമ്മ നിലനിറുത്തുന്നു. പ്രസ്തുത കെട്ടിടത്തിന്റെ ചരിത്രം ഓർക്കുന്ന പഴമക്കാരുടെ മനസ്സിലെ നടുക്കുന്ന ഓർമ്മയായി അത് നിലനിൽക്കുകയും ചെയ്യുന്നു. റുഡ്യാർഡ് കിപ്ലിംഗ് തുടങ്ങിയ ഇംഗ്ലീഷ് മഹാകവികൾക്ക് പ്രചോദനമേകിയ വിശ്വാസമായി. ടോംലിൻസൺ എന്ന പ്രഖ്യാത കവിത, നാഷണൽ ഒബ്സർവർ മാസികയിൽ പ്രസിദ്ധീകരിച്ചുകൊണ്ട് തന്റെ മേൽ പ്രേതാത്മാവിന്റെ സ്വാധീനം കിപ്ലിംഗ് തന്നെ വെളിപ്പെടുത്തിയിട്ടുമുണ്ട്.

അങ്ങനെ ചരിത്രത്തിന്റെ ഏതോ കോണിൽ നിഗൂഢമായ ഭാവങ്ങളുമേന്തി ഒരിക്കലും പുറത്തുവരാതെ അത് ഇന്നും ഒളിഞ്ഞു നിൽക്കുന്നു - ബർക്കിലി സ്ക്വയറിലെ പ്രേതാത്മാവ്.

## മരിച്ചവരുടെ കപ്പൽ

ഇത് തികച്ചും വ്യത്യസ്തമായ ഒരു സംഭവമാണ്. നാടോടിക്കഥകളിലും കടൽയാത്രികരുടെ വാമൊഴികളിലും വരെ പടർന്നു കയറിയ ഒരു കപ്പലിന്റെ കഥ. ആഴിയുടെ അഗാധനീലിമയ്ക്കുള്ളിൽ നിന്ന് പെട്ടെന്ന് ഒഴുകിയെത്തുകയും അജ്ഞാതമായ ആഴിപ്പരപ്പിലേക്ക് അകന്നു പോകുകയും ചെയ്യുന്ന പ്രേതബാധിതമായ കപ്പൽ - ദ ഫ്ളയിംഗ് ഡച്ച്മാൻ.

കടൽ അതിന്റെ ഗാംഭീര്യം കൊണ്ടും ഭീതിദമായ സൗന്ദര്യംകൊണ്ടും നിഗൂഢത കൊണ്ടും എന്നും മനുഷ്യമനസ്സിനെ തൊട്ടുണർത്തിയിട്ടുണ്ട്. അതുകൊണ്ടുതന്നെ പ്രാചീനകാലം മുതൽ മനുഷ്യർ കടൽ കടന്ന് പോകുന്നതിന് ഏറെ താത്പര്യം കാട്ടിയിരുന്നു. ആദ്യം ചെറു വള്ളങ്ങളിലും ചാള മരങ്ങളിലും ഒഴുകി നടന്ന് പിന്നീടെപ്പൊഴൊ പായ്ക്കപ്പലുകളിൽ കയറി പിന്നെ ആവിക്കപ്പൽവഴി, ഇന്ന് അണുശക്തി നിയന്ത്രിതമായ കൂറ്റൻ അന്തർ വാഹിനികളിൽ വരെ എത്തിനിൽക്കുന്ന മനുഷ്യയത്നത്തിന്റെ തുടക്കം മേൽപ്പറഞ്ഞ താത്പര്യത്തിൽ നിന്നാവണം തുടങ്ങിയത്.

ഈ ചരിത്രത്തിൽ, പായ്ക്കപ്പലുകളിൽ കാറ്റിന്റെ ഗതിവിഗതികൾക്ക് കാതോർത്ത് കാത്തിരുന്ന ആദ്യകാല നാവികരിലാരെങ്കിലുമാകണം ആദ്യമായി ഈ ഭൂതാവിഷ്ടമായ കപ്പലിനെ കണ്ടത്. അന്നുമുതൽ ഇരുട്ടിന്റെ വാതിലുകൾക്കിടയിൽ നിന്ന് ആഴിയുടെ ഏകാന്തതയുടെ നടുവിലൂടെ ഒരു ഇരുണ്ട നിഴൽ രൂപമായി ആ കപ്പലിന്റെ കഥ ഓരോ നാവികന്റെ മനസ്സിലും പേടിയുണർത്തി നിലനിൽക്കുന്നു.

മേൽപ്പറഞ്ഞ കപ്പലിന്റെ ജനനകാലം പതിനേഴാംനൂറ്റാണ്ടിലാണ്. ക്യാപ്റ്റൻ വാൻഡിഡെക്കൺ എന്ന നാവികനായിരുന്നു അമരക്കാരൻ. ഒരിക്കൽ ഗുഡ്ഹോപ്പ് മുനമ്പുവഴി യാത്ര ചെയ്തിരുന്ന ആ കൂറ്റൻ പായ്ക്കപ്പൽ കൂറ്റൻ കൊടുങ്കാറ്റിനടിപ്പെട്ടു. കാറ്റിൽ നട്ടം തിരിഞ്ഞ് തുഴകളും പായകളും തകർന്ന് അടിച്ചുയർന്ന തിരകളിൽ കറങ്ങിതിരിഞ്ഞുയർന്ന് പോയ ആ കപ്പലിനെക്കുറിച്ചോ അതിന്റെ ക്യാപ്റ്റനെക്കുറിച്ച് ആരും പിന്നീടു കേൾക്കാതെയായി. സ്വാഭാവികമായ ഇന്ത്യൻ മഹാസമുദ്രത്തിന്റെ അഗാധതയിൽ എവിടെയോ മാഞ്ഞുപോയിരിക്കണം അതെന്ന് ജനങ്ങൾ വിശ്വസിച്ചു തുടങ്ങി.

പിന്നീടാണ് കഥകളിലെ നിഗൂഢമായ ഡച്ച്മാൻ ജനിക്കുന്നത്. ആഴിയുടെ അഗാധനീലിമയ്ക്കു മുകളിൽ ഒരു നിഴലായി തിളക്കമുള്ള മേഘങ്ങൾക്ക് ചുവട്ടിലായി ഇരുണ്ട ഗോപുരം പോലെ ഒരു കപ്പൽ തെളിഞ്ഞു വരുന്നതും

മാഞ്ഞു പോകുന്നതും നിരവധി നാവികർ കണ്ടു. ഇവരിൽ ഏറ്റവും പ്രശസ്തനും വിശ്വസ്തനുമായ ഒരാളുടെ- ജോർജ്ജ് അഞ്ചാമൻ രാജാവിന്റെ- അനുഭവം അദ്ദേഹം കുറിച്ചിടുന്നതിങ്ങനെ, "ഞങ്ങൾ നടുക്കടലിലായിരുന്നു. ഏതാണ്ട് പുലരിയോടടുക്കുന്നു. ഒരു നാലുമണിയായി കാണണം. അകലെ ഒരു തിളക്കമാണ് ആദ്യം കണ്ടത്. സ്തബ്ധരായി നോക്കി നിൽക്കെ ഇരുളിന്റെ പശ്ചാത്തലത്തിൽ നിഴലും വെളിച്ചവും ഇടകലർന്ന ആ പായ്കപ്പൽ പ്രത്യക്ഷപ്പെട്ടു. 'ഫ്ളയിംഗ് ഡച്ച്മാൻ' ആരോ മന്ത്രിച്ചു. അത് ഞങ്ങടെ അരികിലേക്ക് ക്രമേണയെത്തി. അലൗകികമായ ഒരു പ്രകാശധാരയിൽപ്പെട്ടന്നവണ്ണം അതിനകത്ത് സവിശേഷമായ ഒരു വെളിച്ചമുണ്ടായിരുന്നു". കപ്പലിന്റെ യാത്രാ ദിശയറിയുന്നതിന് ഒരു കപ്പൽജോലിക്കാരൻ മേൽ ഡക്കിലേക്ക് കയറിനിന്നു. കൂടെ രാജാവും മറ്റുള്ളവരും. ഡെക്കിൽനിന്ന് കടലിലേക്ക് നോക്കിയവർ കണ്ടത് അനന്ത വിശാലമായി പരന്നു കിടക്കുന്ന സമുദ്രപ്രതലം മാത്രം. അവിടെങ്ങും ഒരു കപ്പലിന്റെയെന്നല്ല ഒരു വസ്തുവിന്റെയും നിഴൽ പോലുമുണ്ടായിരുന്നില്ല.



ഫ്ളയിംഗ് ഡച്ച്മാന്റെ സാക്ഷ്യം നല്കിയ എച്ച്.എം.എസ്. കപ്പൽ

പ്രേതാവിഷ്ടമായ പ്രസ്തുത കപ്പൽ കാണുന്നത് ഏതോ അപകടത്തിന്റെ തുടക്കമാണെന്ന നാവികരുടെ വിശ്വാസം രാജാവ് മനസ്സിൽ കണ്ടു. നിമിഷങ്ങൾക്കകം ഭീതിയാലോ മറ്റു കാരണങ്ങളാലോ, ആദ്യം മുകളിൽ കയറിയ കപ്പൽ ജോലിക്കാരൻ മറിഞ്ഞു വീഴുന്നതാണ് കണ്ടത്. എല്ലാവരും ഓടിയടുക്കുമ്പോഴേക്കും അയാളുടെ ഹൃദയസ്പന്ദനം നിലച്ചിരുന്നു -എന്നേക്കുമായി.

ഇത് കൂടാതെ നിരവധി വ്യക്തികൾ നിരവധി തവണ സമാനരംഗങ്ങൾക്ക് സാക്ഷ്യം വഹിച്ചിട്ടുണ്ട്. എന്തിന് ശാസ്ത്ര പുരോഗതിയുടെ കൊടുമുടി കയറി തുടങ്ങിയ ഇരുപതാം നൂറ്റാണ്ടിന്റെ മധ്യകാലഘട്ടങ്ങളിൽപ്പോലും ഇത്തരം അനുഭവങ്ങൾ രേഖപ്പെടുത്തിയിട്ടുണ്ട്. 1942 ൽ, ഉദാഹരണമായി രാത്രി വൈകി ഗുഡ്ഹോപ്പ് മുനമ്പിനരികിലുണ്ടായിരുന്ന ഒരു നാലംഗ സംഘം, കടലിന്റെ അഗാധതകളിലേക്ക് അലൗകികമായ വെളിച്ചമായി ഊളിയിട്ടിറങ്ങുന്ന ഒരു പഴയതരം കപ്പൽ കണ്ടതായി രേഖപ്പെടുത്തുകയുണ്ടായി.

1957 ൽ ഇന്ത്യൻ മഹാസമുദ്രം വഴി കടന്നുപോയ മറ്റൊരു കപ്പലിൽ നിന്നും ദൂരെ നോക്കിയിരുന്ന സഞ്ചാരികൾ ചക്രവാളപ്പരപ്പിൽ ഇരുണ്ടു ഒരു കപ്പൽ നീങ്ങുന്നതു കണ്ട് ദൂരദർശനികളിലൂടെ നോക്കാൻ ശ്രമിച്ചു. അത്ഭുതമെന്നു പറയട്ടെ, ദൂരദർശിനിക്കു മുന്നിൽ നിരന്ന കടലലകളല്ലാതെ മറ്റൊന്നുമുണ്ടായിരുന്നില്ല.

നൂറ്റാണ്ടുകൾക്കു മുൻപ് കൊടുങ്കാറ്റിൽപ്പെട്ട് തകർന്ന കപ്പലിന്റെ മായിക രൂപം വീണ്ടും പ്രത്യക്ഷപ്പെടുന്ന എന്ന വാദം ശാസ്ത്രം സ്വാഭാവികമായും തള്ളിക്കളയുന്നു. എന്നാൽ നിരവധി യാത്രികർ സാക്ഷ്യം പറഞ്ഞതിനാൽ ഇതൊരു വെറും കഥയാണെന്ന് പറഞ്ഞ് തള്ളിക്കളയാൻ ശാസ്ത്രം ശ്രമിക്കുന്നുമില്ല. പകരം അന്ധവിശ്വാസ ജടിലമായ അതിതരളമനസ്സുള്ള മനുഷ്യരുടെ ഭാവനാ ദർശനമോ വെറും തോന്നലോ ആകാമെന്ന് ശാസ്ത്രകാരന്മാർ ചിലർ പറയുന്നു. എന്നാൽ വിശാലമായ ജലോപരിതലത്തിൽ പ്രകാശം കാറ്റ് ജലകണങ്ങൾ എന്നിവ ചേർന്നുണ്ടാകുന്ന ഒരു വെറും തോന്നലാണെന്ന് മറ്റൊരു കൂട്ടർ. എന്നാൽ പ്രത്യേകമായ സമയത്തല്ലാതെ പ്രത്യക്ഷപ്പെടുകയും, മാഞ്ഞുപോവുകയും ചെയ്തുകൊണ്ടും രാജാവു മുതൽ ദീർഘകാല യാത്രികരായ ദൃഢമനസ്കരായ നാവികർ വരെ സാക്ഷികളായതിനാലും ഇതു വെറുമൊരു തോന്നൽ മാത്രമാണോയെന്ന ചോദ്യം ഇന്നും ഭൂരിഭാഗം പേർക്കും ബാക്കി നിൽക്കുന്നു. ഒരിക്കലും ഉത്തരമില്ലാത്തതായി.

## രാജകൊട്ടാരത്തിലെ പ്രേതകഥകൾ

ഇത് ബ്രിട്ടീഷ് രാജകുടുംബ ചരിത്രത്തിൽ നിന്നും കൈക്കൊണ്ടതാണ്. വിൻഡ്സർ കൊട്ടാരത്തിന്റെ അകത്തളങ്ങളിൽ കാലം ചെയ്തിട്ടും വിട്ടു പോകാനാവാതെ തങ്ങി നിന്ന രാജകീയ ആത്മാക്കളുടെ എഴുതപ്പെടാത്ത ചരിത്രം. 1977 ൽ പോലും റിപ്പോർട്ട് ചെയ്യപ്പെട്ടിട്ടുള്ള പ്രേതദർശനങ്ങൾ രാജകീയ ആത്മാക്കളുടെ തിരിച്ചു വരവാണോ അതോ പഴഞ്ചൻ കൊട്ടാരക്കെട്ടുകളിൽ ചരിത്രത്തിന്റെ ഗന്ധം ശ്വസിച്ച് പുരാവസ്തു ശേഖരങ്ങളുടെയിടയിലായി കാവൽ നിൽക്കുന്ന പകുതി വിശ്വാസിയും പകുതി യുക്തി വാദിയുമായ സാധാരണ കാവൽക്കാരുടെ മാനസികാപഭ്രംശങ്ങളാണോയെന്ന സംശയം ചിലരിലെങ്കിലും ബാക്കി നിന്നേക്കാം. അവരുടെ സംശയങ്ങൾക്ക് കാലം മറുപടി നൽകട്ടെയെന്ന ആമുഖക്കുറിപ്പോടെ അത്തരം ചില സംഭവ വിവരണങ്ങൾ പരിശോധിക്കാം.

1977 ൽ പെട്ടെന്ന് വിൻഡസൻ കൊട്ടാരത്തിൽ രണ്ടു രാത്രിക്കാവൽക്കാർക്ക് മനോഭ്രംശമുണ്ടായി. പിച്ചും പേയും പറയുന്ന മട്ടിൽ കൊട്ടാര കവാടത്തിൽ തളർന്നിരിക്കുന്ന മട്ടിലാണ് രണ്ടുപേരെയും പിറ്റേന്നു രാവിലെ കണ്ടെത്തിയത്. മനോരോഗവിദഗ്ദ്ധന്റെ സേവനം ഉടൻ തേടുകയും ചെയ്തു. അത്ഭുതമെന്നു പറയട്ടെ മനോവിശകലനത്തിൽ രണ്ടു കാവൽക്കാരും പറഞ്ഞത് ഏതാണ്ട് ഒരേ കാര്യമായിരുന്നു. നൂറ്റാണ്ടുകൾക്കുമുമ്പ് അന്തരിച്ച ഹെന്റി എട്ടാമൻ തന്റെ രാജകീയ വേഷത്തിൽ അവർക്കു മുന്നിലൂടെ കടന്നുപോയത്രെ. എന്തായാലും കൊട്ടാരത്തിലെ ചിലരെങ്കിലും മറ്റൊരു സമാന സംഭവം ഓർമ്മിച്ചു. ഏതാണ്ട് നാലുവർഷം മുൻപ് ഇതേ കൊട്ടാരത്തിൽ മറ്റൊരു കാവൽക്കാരൻ പറഞ്ഞ സംഭവം. രാത്രിയുടെ മൂന്നാം യാമത്തിൽ എന്തോ ശബ്ദം കേട്ടുണർന്ന അയാളുടെ കണ്ണിനു മുൻപിലൂടെ അലസനായി ഹെന്റി എട്ടാമൻ നടന്നു നീങ്ങുകയായിരുന്നു. എന്തോ ഗുരുതരമായ പ്രശ്നം ആലോചിച്ചിട്ടെന്നവണ്ണം മ്ലാനവും അപ്രസന്നവുമായിരുന്നു രാജാവിന്റെ മുഖഭാവം. കാവൽക്കാരൻ മെല്ലെ പിന്തുടർന്നു. കൊട്ടാരക്കെട്ടുകൾ കടന്ന് നീണ്ട ഇടനാഴിയവസാനിക്കുന്ന ഒരു ചുവരിനു മുന്നിൽ പ്രസ്തുത രൂപം അലിഞ്ഞു തീരുന്നമട്ടിൽ അപ്രത്യക്ഷമായതായി കാവൽക്കാരൻ കണ്ടു. ഭയക്രന്തനായ അയാൾ നിലവിളിച്ച് ആളെ കൂട്ടിയെങ്കിലും ഭൂരിഭാഗം പേരും അയാളെ വിശ്വസിച്ചില്ല.

പക്ഷേ തുടരെയുള്ള ഇത്തരം അനുഭവങ്ങൾ പലരുടെയും ജിജ്ഞാസയുണർത്തി. ഹെന്റി എട്ടാമന്റെ രൂപം നടന്നവസാനിക്കുന്ന ഭാഗം പലരുടെയും ശ്രദ്ധയാകർഷിക്കുന്ന തരത്തിൽ എല്ലാപറയപ്പെട്ട ദർശനങ്ങളിലും ഒന്നു തന്നെയായിരുന്നു. ഒടുവിൽ ചിലർ കൊട്ടാരത്തിന്റെ പഴയകാല സ്കെച്ചുകൾ തിരഞ്ഞു നോക്കുകപോലും ചെയ്തു. പ്രത്യേകമായിട്ടൊന്നും

ശ്രദ്ധയിൽപ്പെട്ടില്ല. പക്ഷേ സ്കെച്ചുകളിൽ ഒരു പ്രത്യേകതമാത്രം വേറിട്ടു നിന്നതായി ചിലർക്കു തോന്നി. ഹെന്റി രാജാവ് മറയുന്ന ഇടനാഴിയുടെ അവസാന ഭാഗത്തെ ചുവരുകൾ ആദ്യകാല സ്കെച്ചുകളിൽ ഉണ്ടായിരുന്നില്ല. ഹെന്റിയുടെ കാലത്ത് അവിടം ഒരു വാതായനമായിരുന്നു.

ബ്രിട്ടീഷ് രാജകുടുംബാങ്ങളുടെ പ്രേതദർശന കഥകൾ ഹെന്റിയിൽ അവസാനിക്കുന്നില്ല. ഒരിക്കൽ ഒരു സെക്യൂരിറ്റി ഓഫീസർ ഇടനാഴിയിൽ വച്ച് ഒരു സ്ത്രീ രൂപം കണ്ടു. ഏറെ നാൾ മുൻപ് അന്തരിച്ച എലിസബത്ത് രാജ്ഞിയുടെ ഛായ തോന്നിയതിനാലാവണം അയാൾ അതിനടുത്തേക്ക് ഓടിയെത്തി. പ്രസ്തുത രൂപം വേഗത്തിൽ സമീപത്തു കണ്ട വാതിലിനുള്ളിലേക്ക് കടന്നു കയറി. ഓടിയടുത്തെത്തിയ ഓഫീസർ കണ്ടത് ദീർഘകാലമായി അടച്ചിട്ടിരുന്ന ഒരു പഴഞ്ചൻ വാതായനമാണ്. എന്തായാലും പേടികൊണ്ടും നാണം കൊണ്ടും അയാളീകഥ കുറച്ചു പേരോടു മാത്രമേ പറഞ്ഞുവുള്ളു. ഒരു ദിവസം മാർഗരറ്റ് രാജകുമാരി പ്രസ്തുത ഓഫീസറെ വിളിച്ച് കഥയെപ്പറ്റി ചോദിച്ചു. അയാൾ മടിച്ചു നിൽക്കുന്നതു കണ്ടാവണം അവർ പതിയെ പറഞ്ഞു "ഒന്നാം എലിസബത്ത് രാജ്ഞിയുടെ പ്രതിഛായയാണെങ്കിൽ പറയാൻ മടിക്കണ്ട. ഞാൻ പലതവണ കണ്ടിരുന്ന ദൃശ്യം സത്യമാണോയെന്ന സംശയമെങ്കിലുംമാറിക്കിട്ടട്ടെ".

വിൻഡ്സർ കൊട്ടാരത്തിന് 12-ാം നൂറ്റാണ്ടിന്റെ പ്രായമാണ്. മനോഹരമായ ഗോപുരങ്ങളും എടുപ്പുകളും നിറഞ്ഞ പ്രസ്തുത കൊട്ടാരം പക്ഷേ പ്രേതമാളികയെന്ന നിലയിൽ ഇന്ന്കുപ്രസിദ്ധി തന്നെ നേടിയിരിക്കുന്നു. പതിനേഴാം നൂറ്റാണ്ടിൽപ്പോലും ഈ കൊട്ടാരത്തിലെ പല ജോലിക്കാരും ഇത്തരം ദർശനങ്ങൾ സാക്ഷ്യം വഹിച്ചിട്ടുള്ളതായി പറയപ്പെടുന്നു. അത്തരത്തിലൊരു സംഭവം അല്പം രസകരമാണ്. ഒരിക്കൽ സർ ജോർജ്ജ് വില്ലേഴ്സ് എന്ന സുഹൃത്തിനെ കാണാമെന്ന് പാർക്കർ എന്ന കൊട്ടാര ജോലിക്കാരനോട് വില്ലേഴ്സിന്റെ പിതാവ് വന്നു ആവശ്യപ്പെട്ടു. താൻ അകലെ താമസിക്കുകയാണെന്നും വില്ലേഴ്സ് ചീത്തക്കൂട്ടുക്കെട്ടിൽ അകപ്പെട്ടിരിക്കുന്നതായി അറിഞ്ഞുവെന്നും സുഹൃത്തെന്ന നിലയിൽ ഉപദേശിക്കണമെന്നുമായിരുന്നു അദ്ദേഹം പാർക്കറോട് ആവശ്യപ്പെട്ടത്. ഏതാനും നാൾ കഴിഞ്ഞ് പാർക്കർ വില്ലേഴ്സിനെ കണ്ടു. കൊട്ടാരത്തിൽ അച്ഛനൊരിക്കൽ വന്നിരുന്നതായും മകന്റെ വഴികൾ ചീത്തയായതിനാൽ ഉപദേശിക്കണമെന്ന് പറഞ്ഞതായും കൂട്ടത്തിൽ പറഞ്ഞു. വില്ലേഴ്സ് പൊട്ടിച്ചിരിച്ചു. സുഹൃത്തെ താനടുത്ത കാലത്ത് ധാരാളം കുടിക്കാറുണ്ടോ. എന്റെ അച്ഛൻ ഏറെക്കാലം മുൻപ് മരിച്ചിരിക്കുന്നു. അദ്ദേഹത്തെ താൻ കണ്ടെന്നോ, നന്നായി.

എന്തായാലും ഉപദേശത്തിന് ഫലമൊന്നുമുണ്ടായില്ല. പക്ഷേ കഥയുടെ ശേഷംഭാഗം ദുരന്തപര്യവസായിയാണ്. മദ്യശാലയിൽ ഉണ്ടായ ഏതോ സംഘർഷത്തിൽപെട്ട് വില്ലേഴ്സ് കൊല്ലപ്പെട്ടു.

എന്തായാലും ഇന്നും രാത്രി കാവൽക്കാരുടെ ഉറക്കം കെടുത്തുന്ന ഒരു മായാമന്ദിരസ്വഭാവത്തോടെ തന്നെയാണ് വിൻഡ്സർ കൊട്ടാരം പലകഥകളിലും നിലക്കൊള്ളുന്നത്. തികച്ചും പരേതരുടെ രാജകൊട്ടാരമായി.

**ലണ്ടൻ നഗരിയുടെ മുഖമുദ്രകളിലൊന്നായ ബക്കിംഗ്ഹാം കൊട്ടാരം പഴമകൊണ്ടും കലാമേന്മകൊണ്ടും ഏറെ പ്രസിദ്ധമാണ്. 1703- ൽ ബക്കിംഗ്ഹാം പ്രഭുവിനാൽ നിർമ്മിക്കപ്പെട്ട പ്രസ്തുതകൊട്ടാരം 1761- ൽ രാജാവായിരുന്ന ജോർജ് III-ാമൻ വാങ്ങിയതാണ്. നിയോ ക്ലാസിക്കൽ വാസ്തു വിദ്യകൊണ്ട് ഒരു ഗോഥിക് ഭീകരത സ്വയം സൃഷ്ടിക്കുന്ന കൊട്ടാരം കഥകൾക്കും ഊഹങ്ങൾക്കും ഏറെ ഇരിപ്പിടമായതിൽ അതിശയമില്ല. 600 മുറികളും 50 ഏക്കർ വിസ്തീർണ്ണമുള്ള പൂന്തോട്ടവുമുള്ള പ്രസ്തുത കൊട്ടാരം സാധാരണ ജനതയ്ക്ക് എന്നും കാല്പനികതയുടെ സ്വപ്ന പ്രതീകമായിരുന്നു എന്നതാണ് സത്യം**

## വൈറ്റ്ഹൗസിലെ പ്രേതകഥകൾ

പ്രേതാത്മാക്കളും പിശാചുബാധയും അപക്വമനസ്സിന്റെ അന്ധമായ തോന്നലുകളാണെന്ന് കരുതുന്നവരാണല്ലോ അധികം പേരും. എന്നാൽ ആധുനികതയുടെയും സാങ്കേതിക മേധാവിത്വത്തിന്റെയും ഉന്നതശ്രേണിയിൽ, ഏറ്റവും പ്രബുദ്ധ മനസ്സുകളായ രാജ്യതന്ത്രജ്ഞരിൽപ്പോലും ഇത്തരം അനുഭവങ്ങളുടെ കഥകളുണ്ട് എന്നതാണ് സത്യം. ആധുനിക ശാസ്ത്രത്തിന്റെയും സാങ്കേതികമികവിന്റെയും പരമോന്നത പദവിയിലെത്തിയ യുണൈറ്റഡ് സ്റ്റേറ്റ്സിന്റെ തലസ്ഥാന നഗരിയിൽ, പ്രസിഡന്റിന്റെ ആസ്ഥാനമന്ദിരമായ വൈറ്റ്ഹൗസുമായി ബന്ധപ്പെട്ട ചില സംഭവങ്ങൾ ഇതിനുദാഹരണം.

അമേരിക്കൻ പ്രസിഡന്റ് എന്ന നിലയിൽ മാത്രമല്ല മാനവികതയുടെ സന്ദേശവാഹകനെന്നനിലയും വിശ്വപ്രസിദ്ധനായ അബ്രഹാംലിങ്കൺ, വിൽസ് ബൂത്തിനാൽ 1865 ൽ വധിക്കപ്പെട്ടത് ചരിത്രം. അദ്ദേഹത്തിന്റെ ശവപേടകം പേറിയ തീവണ്ടി കടന്നുപോയ സ്റ്റേഷനുകളിലൂടെ കുറച്ചു സമയത്തിനുള്ളിൽ ഇരുട്ടു മൂടിയ വിധം കറുത്ത നിറം ആവരണം ചെയ്തിരുന്ന ഒരു കറുത്ത തീവണ്ടി കടന്നു പോയതായി നിരവധി ദൃക്സാക്ഷികൾ പറയുന്നു. ഒന്നും രണ്ടും പേരല്ല ആയിരക്കണക്കിന് ആളുകളാണ് ഇത്തരത്തിൽ ഒരു പ്രേതതീവണ്ടി കണ്ടതെന്നതാണ് വിചിത്രം. മാത്രമല്ല അസ്ഥികൾ തുളഞ്ഞു കയറും വിധത്തിൽ തണുത്തുറഞ്ഞ രാഗമാലപിച്ചു കൊണ്ട് അസ്ഥി സമാനരായി രൂപങ്ങൾ വണ്ടിയ്ക്കുള്ളിൽ നിന്നിരുന്നതായിപ്പോലും പലരും കണ്ടിരുന്നത്രെ.

പ്രസിഡന്റ് ലിങ്കന്റെ ആത്മാവ് വൈറ്റ്ഹൗസിനുള്ളിൽ മറ്റുപലരുടെയും ശ്രദ്ധയ്ക്കു പിന്നെയും പാത്രമായിട്ടുണ്ട്. ഇപ്രകാരം ലിങ്കന്റെ സാന്നിദ്ധ്യമറിഞ്ഞതായി ഏറ്റു പറഞ്ഞിട്ടുള്ളതിൽ സെനറ്റർമാർ മുതൽ പ്രസിഡന്റുമാർ വരെയുണ്ട്. 1889 ബെഞ്ചമിൻ ഹാരിസൺ പ്രസിഡന്റായിരുന്ന കാലം. അദ്ദേഹത്തിന്റെ ബോഡിഗാർഡായിരുന്ന ജോൺ കെന്നഡിയേയും കൂട്ടി ഹാരിസൺ ഒരു യാത്രയ്ക്കു തയ്യാറാവുകയായിരുന്നു. അംഗരക്ഷകന് വേണ്ട നിർദ്ദേശം നൽകി ഹാരിസൺ മുറിവിട്ടു പോയി. അല്പസമയത്തിനകം ഇരുണ്ട മുഴുനീള കോട്ടു ധരിച്ച ഒരാൾ തന്റെ നേരെ നടന്നുവരുന്നതായി കെന്നഡി കണ്ടു. ഒരു പക്ഷേ പ്രസിഡന്റ് എന്തെങ്കിലും പറയാൻ മടങ്ങിയതാവാമെന്നു കരുതിയ അയാൾ അടുത്തേക്കു ചെന്നു. അയാളെ ഒന്നു നോക്കിയ ശേഷം ആ രൂപം പെട്ടെന്ന് പിന്തിരിഞ്ഞു. കെന്നഡി ഞെട്ടിപ്പോയി. കാരണം അത് വർഷങ്ങൾ മുൻപ് മരിച്ചു പോയ ലിങ്കൺ ആയിരുന്നു. സംശയ നിവർത്തിക്കെന്നവണ്ണം അയാളൊന്നു കൂടി അടുത്തേക്കു ചെല്ലാൻ

ശ്രമിച്ചെങ്കിലും അപ്പോഴേക്കും ഇടനാഴിയിലെവിടെയോ ആ രൂപം മാഞ്ഞു പോയിരുന്നു. വീണ്ടും വീണ്ടും ഇത്തരം അനുഭവങ്ങൾ ഉണ്ടായപ്പോൾ മുതിർന്ന ഉദ്യോഗസ്ഥരുടെ അറിവോടെ അവിടെ ഒരു പ്രത്യേക പ്രാർത്ഥന തന്നെ നടത്തിയത്രെ. ഒടുവിൽ കെന്നഡിയെ ലിങ്കൻ സന്ദർശിക്കാതെയാക്കുകയും ചെയ്തു. പക്ഷേ 1940 ൽ പോലും പ്രസിഡന്റ് ലിങ്കന്റെ മുഖം വൈറ്റ്ഹൗസിന്റെ ഇടനാഴികളിൽ കണ്ടവരുണ്ട്. പലരും രഹസ്യമായും ചിലർ പരസ്യമായും മുറികൾ മാറുകയോ പ്രത്യേക പ്രാർത്ഥന നടത്തുകയോ ചെയ്തിട്ടുമുണ്ട്.

1934 പ്രസിദ്ധനായ ഫ്രാങ്ക്ളിൻ റൂസ് വെൽറ്റ് പ്രസിഡന്റായിരിക്കുന്ന കാലം. രണ്ടാം നിലയിലെ വിശാലമായ കിടപ്പുമുറി അദ്ദേഹത്തിന് ഏറെ ഇഷ്ടപ്പെട്ടു. പക്ഷേ മുറി വൃത്തിയാക്കുന്നതിന് വൈറ്റ്ഹൗസ് സൂപ്പർവൈസറായിരുന്ന മേരി എബൺ നിയോഗിച്ച ഒരു സംഘം ജോലിക്കാർ ഭയന്നു നിലവിളിച്ചുകൊണ്ടു മടങ്ങി വരികയാണ് ചെയ്തത്. മുറി തുറന്നപ്പോൾ അതിന് നടുവിൽ ഒരു കസേരയിൽ ദീർഘമായ കോട്ടുമണിഞ്ഞ് നിർന്നിവേഷനായി നോക്കിയിരിക്കുന്ന ലിങ്കനെ അവർ കണ്ടതായി എല്ലാവരും ഏകസ്വരത്തിൽ വിളിച്ചു പറഞ്ഞു. കഥ സത്യമായാലും ഇല്ലെങ്കിലും റൂസ് വെൽറ്റ് കൂടുതൽ അന്വേഷിച്ചു. പ്രസ്തുത മുറി ലിങ്കന് ഏറെ പ്രിയതരമായിരുന്നു എന്നറിയാൻ കഴിഞ്ഞു. എന്തായാലും പിന്നീട് പ്രസ്തുത മുറിയിൽ കഴിയണമെന്ന മോഹം റൂസ്വെൽറ്റിനുണ്ടായില്ല. അദ്ദേഹം മറ്റൊരു മുറിയിലേക്ക് മാറിയെന്നു പറയേണ്ടതില്ലല്ലോ.

മാത്രമല്ല ഒരിക്കൽ ഒരിന്റർവ്യൂ വേളയിൽ താൻ തന്നെ ലിങ്കന്റെ പ്രേതരൂപത്തെ കണ്ടിട്ടുള്ളതായി റൂസ് വെൽറ്റ് തുറന്നു പറഞ്ഞു. ഏറെ ശാന്തനും നിശബ്ദനുമായിട്ടുള്ള ദീർഘമായ ഒരു രൂപത്തിലാണ് അത് പ്രത്യക്ഷപ്പെട്ടിരുന്നതെന്നുപോലും. സാധാരണ ഏപ്രിൽ മാസത്തിലാണ് ലിങ്കന്റെ പ്രേതരൂപം കൂടുതൽ കാണപ്പെടുകയെന്നും.

ഇത്തരത്തിൽ വിശ്വസിച്ചിരുന്ന രാജ്യതന്ത്രജ്ഞരിൽപ്പെടുന്നു സർ വിസ്റ്റൺ ചർച്ചിലും ഡച്ചു രാജകുമാരിയായിരുന്ന വിൽഹിൽമിനോയും. അങ്ങനെ അനേകരുടെ മനസ്സിന്റെ അകത്തളങ്ങളിലേക്കും ഇന്നും ഒരു പ്രഹേളിക പോലെ താൻ വധിക്കപ്പെട്ട ഏപ്രിലിന്റെ ദുഖവും പേറി നീണ്ട കോട്ടുമണിഞ്ഞ് എബ്രഹാം ലിങ്കൺ കടന്നുപോയ്ക്കൊണ്ടിരിക്കുന്നു.

## പ്രേത സാന്നിദ്ധ്യങ്ങളുടെ ഛായാ ചിത്രങ്ങൾ

ഏറ്റവും ശൈശവദശയിൽ ഫോട്ടോഗ്രാഫി നിലനിന്നിരുന്ന കാലം മുതൽ ഇന്നേ വരെ എടുക്കപ്പെട്ട ചില ചിത്രങ്ങളിൽ അവ്യക്തമാണെങ്കിലും കൃത്യമായും തിരിച്ചറിയാനാകുന്ന ചില രൂപങ്ങളുടെ ചിത്രങ്ങൾ പതിഞ്ഞു വന്നിട്ടുള്ളതായി പലപ്പോഴും രേഖപ്പെടുത്തിയിട്ടുണ്ട്. ഫോട്ടോഗ്രാഫിക് ടെക്നിക്കുകളുടെയും സൂപ്പർ ഇംപോസിഷൻ തുടങ്ങിയ സാങ്കേതിക വിദ്യകളുടെയും കംപ്യൂട്ടർ ഗ്രാഫിക്സിന്റെയും കാലത്ത് അത്തരം ചിത്രങ്ങളുടെ വിശ്വാസ്യത തെളിയിക്കുക പ്രയാസമാണ്. എന്നാൽ സാധാരണ ക്യാമറകളിൽ ഫിലിം ഒറ്റയായി ലോഡ് ചെയ്ത് വാഷ് ചെയ്തു തയ്യാറാക്കിയിരുന്ന ആദ്യകാല ബ്ലാക്ക് അന്റ് വൈറ്റ് ചിത്രങ്ങളുടെ കാലത്ത് പോലും ഇത്തരം ചില സംഭവങ്ങൾ ഉണ്ടായതാത് രേഖപ്പെടുത്തപ്പെട്ടിരുന്നു എന്നതിൽ നിന്നും തന്നെ അവ വെറും ഫോട്ടോഗ്രാഫിക് ടെക്നിക്കുകളായി തള്ളിക്കളയാൻ മാത്രം നിസ്സാരമെന്നു കരുതുന്നത് പൂർണ്ണമായും ശരിയല്ല.

1925 ൽ മേജർ അലിസ്റ്റൺ സ്വിറ്റ്സർലാണ്ടിൽ വച്ച് ഒരു കുടുംബത്തിന്റെ ചിത്രമെടുത്തു. ഒരു ആഗസ്റ്റ് മാസത്തിലെ തെളിഞ്ഞ പകലിൽ എടുക്കപ്പെട്ട ഒരു ബ്ലാക്ക അന്റ് വൈറ്റ് ചിത്രം. ചിത്രം ഡെവലപ്പ് ചെയ്തു ഉണക്കിയെടുക്കവെ അജ്ഞാതമായ ഒരു പ്രതിബിംബം തെളിഞ്ഞു വരുന്നതായി അലിസ്റ്റൺ കണ്ടു. കൂടുതൽ ഉണങ്ങി വന്നപ്പോൾ അതൊരു പൂച്ചക്കുഞ്ഞിന്റെ മുഖഭാവമുള്ള രൂപമായി മാറി. രസകരമായ കാര്യം അർദ്ധസുതാര്യ രൂപമായിരുന്ന ആ രൂപത്തിന്റെ പകുതി ഭാഗത്ത് അപ്പുറത്തുള്ള വസ്തുക്കളെ കാണാവുന്ന തരം സുതാര്യതയുണ്ടായിരുന്നു എന്നതാണ്. പ്രകാശവ്യതിയാനമോ, ക്യാമറയുടെ ചലനമോ കൊണ്ടുവന്ന രൂപമാറ്റമാകാമെന്നാണ് ആദ്യം അലിസ്റ്റൺ കരുതിയത്. എന്നാൽ ചിത്രത്തിലെ മറ്റു വ്യക്തികളുടെ രൂപങ്ങൾക്കു യാതൊരു രൂപമാറ്റവും വന്നിട്ടില്ലാത്തതിനാൽ അപ്രകാരം കരുതുന്നതിനു യാതൊരു സാദ്ധ്യതയും ഉണ്ടായിരുന്നില്ല.

ഒടുവിൽ പ്രസ്തുത ഫോട്ടോയുടെ കാര്യം അലിസ്റ്റൺ , ഫോട്ടോയിലെ കുടുംബവുമായി സംസാരിച്ചു. പ്രസ്തുത ചിത്രത്തിന്റെ എൻലാർജ് ചെയ്ത രൂപം തയ്യാറാക്കി ഒരു വിശകലനത്തിനു അവർ തയ്യാറായി. ഇപ്രകാരം ചിത്രം എൻലാർജ് ചെയ്തപ്പോൾ കണ്ട രൂപം യഥാർത്ഥത്തിൽ അവരെ ഭയപ്പെടുത്തുന്ന ഒന്നായിരുന്നു. ഏതാനും മാസങ്ങൾക്കു മുൻപ് ഒരപകടത്തിൽ മരിച്ചുപോയ ആ കുടുംബത്തിലെ പൂച്ചക്കുഞ്ഞിന്റെ രൂപമാണ് അവർ കണ്ടത്. മാത്രമല്ല ആ കുടുംബത്തിൽ പ്രസ്തുത കുഞ്ഞു പൂച്ചയെ ഏറ്റവും ഇഷ്ടമായിരുന്ന

കൊച്ചുകുട്ടിയുടെ കൈകളിൽ ചേർത്തിരിക്കുന്ന രൂപത്തിലാണ് ആ രൂപം കാണപ്പെട്ടതും.

ഈ കഥ പത്രങ്ങളിൽ വന്നതോടെ പല വിദഗ്ദ്ധരും അങ്ങോട്ട് ചെന്നു. ഫോട്ടോഗ്രാഫും അതിന്റെ നെഗറ്റീവും മൈക്രോസ്കോപിക്ക് പരിശോധനകൾക്കു വരെ വിധേയമാക്കി. അതിൽ ഒരു വിധതട്ടിപ്പും ഉള്ളതായി കാണുന്നില്ലായെന്നു അവർ വിധിയെഴുതുകയുണ്ടായി. ആരും കാണാത്ത മരണപ്പെട്ടുപോയ പാവം പൂച്ചകുഞ്ഞ് എങ്ങനെ ഫോട്ടോയിൽ വന്നു എന്നത് ഇന്നും രഹസ്യമായി തുടരുന്നു.

ഒരു വസ്തുവിന്റെ ചുറ്റും കാണപ്പെടുന്ന സ്റ്റാറ്റിക് ഇലക്ട്രസിറ്റിയുടെ പ്രഭാവം കൂടി ദൃശ്യമാകുന്ന ഫോട്ടോഗ്രാഫിക് രീതിയാണ് ക്രിലിയൻ ഫോട്ടോഗ്രാഫി. ഇലക്ട്രോഡുകളുടെ സഹായത്തോടെ പകർത്തപ്പെടുന്ന ഇത്തരം ചിത്രങ്ങൾ ഡെവലപ്പ് ചെയ്യുമ്പോൾ വസ്തുരൂപങ്ങൾക്കുപ്പുറമെ ചില പ്രത്യേക പ്രകാശപരിവേഷവും തിളക്കവും പ്രത്യക്ഷപ്പെട്ടിട്ടുണ്ട്. ഇന്നും ശരിയായി വിശദീകരിക്കാനാവാത്ത ഒരു പ്രതിഭാസമാണിത്. ഇത്തരം പ്രകാശ വലയങ്ങൾക്കു കാരണമാകുന്ന ശക്തി മരണത്തിനുശേഷവും നിലനിൽക്കുന്നു വെന്നും, ചില പ്രത്യേകസന്ദർഭങ്ങളിൽ ക്രിലിയൻ ചിത്രങ്ങളിലെന്നപോലെ അവ തെളിയുകയും ചെയ്യപ്പെടുന്നു വെന്നാണ് ഒരു വിഭാഗം പാരാസൈക്കോളജിസ്റ്റുകൾ അവകാശപ്പെടുന്നത്

## ജോൺ ലെയ്ത്തിന്റെ രണ്ടാം വരവ്

സ്കോട്ട്ലാൻഡിലെ കെന്നത്ത് മൗണ്ടിലാണ് സംഭവം. അവിടുത്തെ ലെയ്ത്ത് ഹാൾ ബംഗ്ലാവിൽ അമേരിക്കൻ എഴുത്തുകാരിയായിരുന്ന എലിസബത്ത് ബയർഡും കുടുംബവും ഒരവധിക്കാലം ചെലവഴിക്കാനെത്തിയതായിരുന്നു. പക്ഷെ അരുടെ ജീവിതത്തിൽ ഒരിക്കലും മറക്കാത്ത ഒരവധിക്കാലമായി തീർന്നു അത്.

രാത്രികളിൽ പഴയ ലെയ്ത്ത് മാളിക മറ്റൊരു ലോകമായി മാറുന്ന അനുഭവം. ഉറക്കെ സംസാരിക്കുന്നതുപോലെയും, അടക്കിപ്പിടിച്ചുകരയുന്നപോലുള്ള ശബ്ദഘോഷങ്ങൾ. വാതിൽപടി വരെയെത്തി നിശബ്ദമാവുന്ന പാദപതന ശബ്ദം. ചിലപ്പോഴൊക്കെ ആരോ വാതിലിൽ മുട്ടുന്ന ശബ്ദങ്ങൾ. പക്ഷെ പുറത്തു നോക്കുമ്പോൾ ആരും ഉണ്ടായിരുന്നില്ല നിതാന്തമായ നിശബ്ദതയിലുറങ്ങുന്ന ഇടനാഴികൾ മാത്രം. ഇത്തരം നിരവധിയനുഭവങ്ങൾ ആവർത്തിച്ചപ്പോൾ അവർ മുറികൾ മാറി കിടന്നു നോക്കി. ചില ഭാഗങ്ങളിൽ മാത്രമാണ് ഇത്തരം അനുഭവങ്ങളുണ്ടാകുന്നതെന്ന് തിരിച്ചറിയുകയും ചെയ്തു.

ഒരിക്കൽ ലെയ്ത് മാളികയിലെ ഒരു കിടപ്പു മുറിയിൽ എലിസബത്തിന്റെ ഭർത്താവ് ഒരു സ്ത്രീയുടെ സുതാര്യരൂപം കണ്ടു ഭയന്നു പോയി. അവളുടെ നേർത്ത വസ്ത്രങ്ങൾക്കു വിക്ടോറിയൻകാലഘട്ടത്തിലെ വേഷവിധാനങ്ങളോടായായിരുന്നു സാമ്യം. ശബ്ദം കേട്ടിട്ടാകണം വിചിത്ര ഭാവത്തോടെ ഒന്നു നോക്കി അവർ ഇരുളിലേക്കു നടന്നു മറഞ്ഞു.

എലിസബത്തിന്റെ അനുഭവങ്ങളും ഏറെ വിചിത്രമായിരുന്നു. ഒരു ദിവസം രാത്രിയിൽ കണ്ണു തുറന്ന എലിസബത്ത്, ദേഹമാസകലം മൂടിക്കെട്ടിയ ഒരു രൂപം തന്നെ നോക്കി നിൽക്കുന്നതാണ് കണ്ടത്. പേടിച്ചരണ്ട അവളുടെ നിലവിളി കേട്ടയുടൻ അത് അപ്രത്യക്ഷമാവുകയും ചെയ്തു.

ഒടുവിൽ ഒരു ദിവസം വീടാകെ ചുറ്റിക്കാണാൻ അവർ തീരുമാനിച്ചു. ഇരുണ്ടു കിടന്ന മുറികളും ജനാലകളും തുറന്നു മാറാലകൾ തുടച്ചു വൃത്തിയാക്കാനും. അത്തരത്തിൽ പൊടി പിടിച്ചു കിടന്ന ഒരു മുറിയുടെ ചുവരിൽ ഒരു കൂറ്റൻ പെയിന്റിംഗ് അവർ കണ്ടു. പൊടിയടിച്ചു വൃത്തിയാക്കിയ രൂപത്തിന്റെ മുഖം കണ്ടപ്പോൾ എലിസബത്തിനു സപ്തനാഡികളും തളർച്ചയുണ്ടാക്കുന്ന അനുഭവമാണുണ്ടായത്. തലേ രാത്രിയിൽ കണ്ടു മറന്ന അതേ രൂപത്തിന്റെ മുഖമായിരുന്നു ചുവരിലെ ചിത്രത്തിനും.

ഒടുവിൽ കെട്ടിടത്തിന്റെ സൂക്ഷിപ്പുകാരനോട് അവർ വിശേഷാനുഭവങ്ങൾ ചൊല്ലി കേൾപ്പിച്ചു.

മേൽപറഞ്ഞ ചിത്രത്തിലെ രൂപം ജോൺ ലെയ്ത് എന്ന പഴയകാല പ്രഭുവിന്റേതായിരുന്നുവെന്നും, ക്രൂരനായിരുന്ന അയാൾ ഒടുവിൽ ഭാര്യയുടെ വെടിയേറ്റു മരിച്ചു പോയതായുമുള്ള കഥ. കൂട്ടത്തിൽ ഒന്നു കൂടി പറഞ്ഞു. ജോൺ ലെയ്ത്തിന്റെ ഭാര്യയുടെ ഭാവവും രൂപവും ഏതാണ്ട് എലിസബത്തിനോട് സാദൃശ്യമുള്ളവയായിരുന്നു എന്ന് അയാൾക്കു തോന്നിയിരുന്നു പോലും. പെയിന്റിംഗുകളിലെ രൂപവുമായിട്ടുള്ള സാമ്യമായതിനാൽ അയാൾ അത് കാര്യമായിട്ടെടുത്തില്ല.

ഏതായാലും കെന്നത്ത് മൗണ്ടിൽ വീടു പാട്ടത്തിനെടുക്കാനുള്ള തീരുമാനം കൈയോടുപേക്ഷിച്ച് എലിസബത്തും കുടുംബവും അന്നു തന്നെ അമേരിക്കക്കു പറന്നു.

> **പ്രിയപ്പെട്ടവർ മരണത്തിൽ മടങ്ങിവരുമെന്ന പ്രതീക്ഷയിൽ നിന്നോ, മരണമെന്ന ശാശ്വത സത്യത്തിനെ ഉൾക്കൊള്ളാനാകാതെയോ അഥവാ ഉറക്കംവിട്ടുണരുന്നതു കൊണ്ടോ ഏത് രീതിയിലായാലും മരണം കഴിഞ്ഞാലും ആത്മാക്കൾ അലഞ്ഞു തിരിയുന്നു എന്ന വിശ്വാസം എല്ലാ മതങ്ങളിലും സംസ്കാരങ്ങളിലും ആദിമകാലത്ത് രൂപം കൊണ്ടിട്ടുണ്ട്. ശാസ്ത്രത്തിന്റെ പരമോന്നത വളർച്ചയുടെ പടവുകളിൽ എത്തി നിൽക്കുന്ന ലോകത്ത് ഇന്നും ഇത്തരം വിശ്വാസങ്ങളും നേർക്കാഴ്ച്ചകളും ഒട്ടും മാറ്റമില്ലാതെ തന്നെ പ്രമുഖ വ്യക്തികളിൽ പോലും നിലനിൽക്കുന്നു.**

## റോയൽ ഇൻസ്റ്റിറ്റ്യൂട്ടിലെ പ്രേതബാധ

പ്രേതകഥകൾ വെറും ഭാവനാജീവികളും അക്ഷരജ്ഞാനമില്ലാത്തവരും അല്പ ജ്ഞാനികളും ശാസ്ത്രബോധമില്ലാത്തവരും പറഞ്ഞു നടക്കുന്ന അസംബന്ധ ങ്ങളാണെന്ന് കരുതുന്നവർക്കു വേണ്ടി ശാസ്ത്രഗവേഷണത്തിൻെറ അവസാന വാക്കുകളിലൊന്നായ ലണ്ടനിലെ റോയൽ ഇൻസ്റ്റിറ്റ്യൂട്ടിൽ നിന്നും 1964 ൽ റിപ്പോർട്ടു ചെയ്യപ്പെട്ട ഒരു സംഭവമാണിനി.

ലണ്ടനിലെ റോയൽ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് സയൻസ് വളരെ പ്രസിദ്ധമാണല്ലോ! എത്രയോ വർഷങ്ങളായി ശാസ്ത്രഗവേഷണത്തിന്റെ ഈറ്റില്ലമായി കരുതിപ്പോ രുന്ന മഹാസ്ഥാപനം. അനവധി ശാസ്ത്രകാരൻമാരുടെ പിറവിക്കു തുടക്കം കുറിച്ച ശാസ്ത്രീയ കണ്ടുപിടുത്തങ്ങൾക്കു വേദിയൊരുക്കിയ ശാസ്ത്രസാങ്കേ തിക ഗവേഷണ സ്ഥാപനം. സാധാരണയായി ഡിസംബറിന്റെ രാവുകളിൽ ലോക മെമ്പാടുമെന്നപോലും പ്രസ്തുത സ്ഥാപനത്തിലെ ജീവനക്കാരും ശാസ്ത്രഗവേ ഷകരും ക്രിസ്തുമസ്സിനെ വരവേൽക്കുന്ന ആഘോഷങ്ങളിൽ മുഴുകാറുണ്ട്. സാധാ രണയിൽ കവിഞ്ഞു കുട്ടികൾക്കും മറ്റും വേണ്ടി ശാസ്ത്രപ്രദർശനങ്ങളും, രസ കരമായ പ്രഭാഷണങ്ങളും ഈ ആഘോഷങ്ങളോടൊപ്പം സംഘടിപ്പിക്കാറുമുണ്ട്

1825 ൽ മൈക്കൽ ഫാരഡെ ഈ സ്ഥാപനത്തിന്റെ ചുമതലയേറ്റ കാലം മുതലാണ് ഇത്തരം ക്രിസ്തുമസ് പ്രഭാഷണങ്ങളുടെയും തുടക്കം. കുട്ടികൾക്കുള്ള പരിപാടി ആയിരുന്നെങ്കിലും ഇത്തരത്തിൽ റോയൽ ഇൻസ്റ്റിറ്റ്യൂട്ടിൽ ഒരു പ്രഭാഷ ത്തിനു ക്ഷണം ലഭിക്കുന്നത് മഹത്തായ ഒരു അന്തസ്സായാണ് എക്കാലവും കരു തപ്പെടുന്നത്. ഇത്തരത്തിൽ 1964 ൽ ക്ഷണം ലഭിച്ചത് ലണ്ടനിലെ ഇംപീരിയൽ കോളേജിലെ എഞ്ചിനിയറിംഗ് വിഭാഗം തലവൻ ആയിരുന്ന പ്രൊ: എറിക് ലെയ്ത് വെയ്റ്റിനായിരുന്നു. വൈദ്യുതിയുമായി ബന്ധപ്പെട്ട കാര്യങ്ങളായിരുന്നു പ്രഭാ ഷണ വിഷയം. വൈദ്യുതിയുടെ കണ്ടുപിടുത്തത്തിന്റെ ചരിത്രത്തിൽ പ്രഥമസ്ഥാ നീയനായി കരുതപ്പെടുന്ന മൈക്കൽ ഫാരഡെ തുടങ്ങിയ ഒരു പരമ്പരയിൽ ഭാഗഭാക്കാകാൻ കഴിഞ്ഞതിൽ എറിക്കിനു വളരെ ചാരിതാർത്ഥ്യം തോന്നുകയും ചെയ്തിരുന്നു. പ്രഭാഷണങ്ങളുടെ കൂടെ ചാർജ്ജു ചെയ്യപ്പെട്ട ഒരു ഇരുമ്പു വല യത്തിനുള്ളിൽ ഒരു ലോഹഗോളം ചലിപ്പിക്കുന്ന തരത്തിലുള്ള ഒരു പ്രദർശനമു ണ്ടായിരുന്നു. ശരിയായ രീതിയിൽ വൈദ്യുതി പ്രവഹിക്കപ്പെടുകയാണെങ്കിൽ ലോഹഗോളം മുകളിലേക്കും താഴേക്കും തെറിച്ചു വീഴുന്ന പ്രതിഭാസമാണ് കാണി കൾക്കു ദർശിക്കാൻ കഴിയുന്നത്. എന്തായാലും എറിക് രണ്ടു തവണ നടത്തിയ ശ്രമങ്ങൾ വിജയിച്ചില്ല. ഇതിൽ വലിയ അത്ഭുതമുണ്ടായില്ല കാരണം വൈദ്യുതി പ്രവാഹദിശയിൽ വരുന്ന നേരിയ വ്യതിയാനങ്ങളും, എർത്തിംഗും തുടങ്ങിയ നിരവധി സൂക്ഷ്മമായക്കാര്യങ്ങൾ ശരിയായി ഒത്തു വന്നാൽ മാത്രമേ മേൽ പറഞ്ഞ

പരീക്ഷണം വിജയിക്കുമായിരുന്നുള്ളൂ. അതു കൊണ്ട് തന്നെ സ്വഭാവികമായി നിരവധിതവണ ആവർത്തിക്കേണ്ടിവരുന്ന ഒരു പ്രദർശനവുമായിരിന്നു പ്രസ്തുത ഇനം. മൂന്നാം തവണ ആവർത്തിക്കുമ്പോൾ പെട്ടെന്നു തന്റെ ചുമലിൽ ആരോ കൈവച്ചിരിക്കുന്നതായി എറിക്കിന് തോന്നി. അദ്ദേഹം മെല്ലെ തിരിഞ്ഞുനോക്കി. അവ്യക്തമായ ഒരു രൂപം, ചിത്രങ്ങളിൽ കണ്ടു മറന്ന ഫാരഡയുടെ അതേരൂപം, തന്റെ പിന്നിൽ നിൽക്കുന്നതായി അനുഭവപ്പെട്ടതായിട്ടും ഭയമോ അത്ഭുതമോ ഉണ്ടാകുന്നതിനു പകരം വല്ലാത്തൊരു ആത്മവിശ്വാസം തന്നിൽ പടർന്നു കയറിയതായി തോന്നിതയായും എറിക്ക് പിന്നീട് എഴുതുകയുണ്ടായി. തന്റെ ചുമലിൽ കൈവച്ച രൂപം, പതിഞ്ഞതെങ്കിലും കനത്ത സ്വരത്തിൽ കണക്ഷനിൽ ചില വ്യതിയാനം വരുത്തുവാൻ ആവശ്യപ്പെട്ടു. മാത്രമല്ല ഇപ്രാവശ്യം വിജയകരമായി ലോഹഗോളം ചലിപ്പിക്കാനാവുമെന്നു മുൻക്കൂട്ടി സദസ്സിനോടു പറയാൻ അവശ്യപ്പെടുകയും ചെയ്തു. ഏതോ ദിവ്യശക്തിക്കടിപ്പെട്ടപോലെ എരിക് അപ്രകാരം ചെയ്തു.

അത്ഭുതകരമായ കൃത്യതയോടെ ലോഹഗോളം ഇരുമ്പു വലയത്തിനുള്ളിൽ ശക്തമായി ചലിക്കുകയും ചെയ്തു.

ഇംപീരിയൽ കോളേജിലെ പ്രഫസറുടെ വാക്കുകൾ അവിശ്വസിക്കേണ്ടതുണ്ടോ? എങ്കിൽ ഫാരഡെയുടെ ആത്മീയ സാന്നിദ്ധ്യം തിരിച്ചറിഞ്ഞ ഒത്തിരിപ്പേരുണ്ട് നോയൽ ഇൻസ്റ്റിറ്റ്യൂട്ടിൽ ഇക്കഥ പറഞ്ഞു കൊണ്ട് ലെയ്ത്‌വെയ്റ്റ് തന്നെ പറഞ്ഞ വരികളിൽ തന്നെ അവിശ്വാസികളുടെ ചോദ്യത്തിനുത്തരമുണ്ട്. അതിങ്ങനെ:-

"പ്രേതകഥകളിൽ നിങ്ങൾ വിശ്വസിക്കണമെന്നില്ല. പക്ഷെ മനുഷ്യർക്ക് ഇനിയും മനസ്സിലാകാത്ത എത്രയെത്ര പ്രതിഭാസങ്ങൾ പ്രപഞ്ചത്തിൽ ഇനിയും ബാക്കി നിൽപുണ്ടെന്നു വിശ്വസിച്ചേ മതിയാവൂ."

## നവവധുവിന്റെ തിരിച്ചു വരവ്

ഇത് 1987 ൽ അതായത് വെറും രണ്ടു ദശകങ്ങൾ മുമ്പ് മാത്രം റിപ്പോർട്ടു ചെയ്യപ്പെട്ട സംഭവമാണ്. 1987 ലെ ഒരു വസന്ത കാലത്ത് ബ്രെയ്മൻ കൊട്ടാരത്തിൽ താമസിക്കാനെത്തിയ വിരുന്നുകാരാണ് സംഭവം റിപ്പോർട്ട് ചെയ്യുന്നത്.

രാത്രിയുടെ നിശബ്ദതയിൽ തേങ്ങലിന്റെ ശബ്ദം കേട്ടാണ് അവർ ഉണർന്നത്. തൊട്ടടുത്ത മുറിയിൽ ഒരു യുവതിയുടെ തേങ്ങിക്കരച്ചിലിന്റെ ശബ്ദം ആദ്യമൊക്കെ അവഗണിച്ചെങ്കിലും അവർക്കു പിന്നീട് കിടന്നുറങ്ങാനായില്ല. ഒടുവിൽ ഇടനാഴി കടന്നു ആദ്യത്തെമുറിയുടെ ജനൽ പാളികളിൽ ഒന്നിലൂടെ അവർ ഒന്നു പാളി നോക്കി. വിവാഹ വസ്ത്രങ്ങൾ അണിഞ്ഞു, അരണ്ട വെളിച്ചത്തിൽ തേങ്ങിക്കരയുന്ന ഒരു സ്ത്രീ രൂപമാണ് അവർ കണ്ടത്. ജനാലയുടെ വാതായനങ്ങളുടെ ചലനം വഴി ഉയർന്ന ശബ്ദം കേട്ട് അവൾ മുഖമുയർത്തി. വിളറി വെളുത്ത മെലിഞ്ഞ മുഖമുള്ള ഒരു യുവതി. പെട്ടെന്ന് ജനൽ പാളി തനിയെ വന്നടഞ്ഞു തുറന്നു. മുറിക്കുള്ളിൽ നോക്കി നിന്നവർ അമ്പരന്നത് അപ്പോഴാണ്. അതിനകത്ത് ആരുമുണ്ടായിരുന്നില്ല. തികച്ചും അന്ധകാരം അവിടെ നിറഞ്ഞു കിടന്നു.

ഏതായാലും അടുത്ത ദിവസം രാവിലെ കൊട്ടാരം കാവൽക്കാരിലൊരാളോട് അവരീസംഭവം പറഞ്ഞു അതിലൊരാൾ പറഞ്ഞു."ഓ! അവൾ പാവമാണ്! ഉപദ്രവിക്കാറൊന്നുമില്ല!" വിചിത്രമായ ഈ മറുപടി അവരെ കൂടുതൽ ചിന്താകുഴപ്പത്തിലാക്കിയെന്നത് വ്യക്തമായല്ലോ!

'അവളാരാണ്!' ഒരാൾ തിരക്കി.

ആ വൃദ്ധൻ നിർവികാരതയോടെ പറഞ്ഞു "പേരൊന്നുമറിയില്ല പാവം പത്തൊൻപതാം നൂറ്റാണ്ടിലെ ഒരു രാജകുമാരിയാണെന്നു പറയുന്നു. വിവാഹ പിറ്റേന്നു ആത്മഹത്യ ചെയ്യുകയായിരുന്നു"

നമ്മുടെ സുഹൃത്തുക്കൾ യഥാർത്ഥ്യത്തിൽ ഞെട്ടിയത് ഇപ്പോഴാണ്. അപ്പോൾ അത് പ്രേതയുവതിയായിരിന്നു. അവളുടെ കഥ കേട്ട പ്രകാരം ഇങ്ങനെയാണ് വൃദ്ധൻ പറഞ്ഞത്. "അവളുടെ വിവാഹത്തിന്റെ പിറ്റേന്നു അതിരാവിലെ നവവരനു എന്തോ അടിയന്തിര സന്ദേശം കിട്ടി ആരോടും പറയാതെ പുറത്തേക്കു പോയി. അയാളെക്കുറിച്ചു കൊട്ടാരത്തിലാർക്കും യാതൊരു വിവരവും ഉണ്ടായിരുന്നില്ല. ഒന്നോ രണ്ടോ ദിവസം കഴിഞ്ഞപ്പോൾ അവളുടെ സ്ത്രീത്വം ശരിയല്ലാത്തിനാൽ ആദ്യ രാത്രിയിൽ തന്നെ വരൻ ഉപേക്ഷിച്ചു പോയതാണെന്നു ചിലർ പറഞ്ഞു. പലരിലൂടെ പടർന്ന ഇക്കഥ ഒടുവിൽ പാവം രാജ

ക്കുമാരിയറിഞ്ഞു. തന്റെ സ്ത്രീത്വത്തിനേറ്റ ഈ ക്ഷതം അവൾക്കു സഹിക്കാവു ന്നതിലുംമെറെയപ്പുറമായിരുന്നു. അന്നു രാത്രി വിവാഹ വസ്ത്രങ്ങൾ ധരിച്ച് വൈരമോതിരത്തിലെ രത്നക്കല്ലു വിഴുങ്ങി ആ പെൺകുട്ടി ആത്മഹത്യ ചെയ്തു പോലും. യാഥാർത്ഥ്യത്തിൽ അവളുടെ നവവരൻ ചാരൻമാർ മുഖേന കിട്ടിയ വിവരത്തിന്റെ അടിസ്ഥാനത്തിൽ തന്റെ സ്വന്തം രാജ്യത്തിനു നേരെയുള്ള ഒരു മിന്നലാക്രമണം തടയാൻ പോയതായിരുന്നു. രഹസ്യ വിവരമായിരുന്നതിനാലും പെട്ടെന്നു വരുമെന്നു കരുതിയതിനാലുമാവണം അയാളത് ആരോടും പറഞ്ഞി ല്ലന്നു മാത്രം!"

അന്നു മുതൽ കൊട്ടാരത്തിൽ പുതുദമ്പതികളോ, കാമുകികാമുകൻമാരോ യുവതിയുവാക്കളൊരുമിച്ചോ വിരുന്നു വരുന്ന രാത്രിയിൽ നിശബ്ദയായി ചില പ്പോഴൊക്കെ ഒരു തേങ്ങലായി അവളിങ്ങനെ അലഞ്ഞു നടക്കാറുണ്ട്. ഒരു മഞ്ഞിൻ കണിക പോലെ!

ക്കുമാരിയറിഞ്ഞു. തന്റെ സ്ത്രീത്വത്തിനേറ്റ ഈ ക്ഷതം അവൾക്കു സഹിക്കാവുന്നതിലുംമെറെയപ്പുറമായിരുന്നു. അന്നു രാത്രി വിവാഹ വസ്ത്രങ്ങൾ ധരിച്ച് വൈരമോതിരത്തിലെ രത്നക്കല്ലു വിഴുങ്ങി ആ പെൺകുട്ടി ആത്മഹത്യ ചെയ്തു പോലും. യാഥാർത്ഥ്യത്തിൽ അവളുടെ നവവരൻ ചാരൻമാർ മുഖേന കിട്ടിയ വിവരത്തിന്റെ അടിസ്ഥാനത്തിൽ തന്റെ സ്വന്തം രാജ്യത്തിനു നേരെയുള്ള ഒരു മിന്നലാക്രമണം തടയാൻ പോയതായിരുന്നു. രഹസ്യ വിവരമായിരുന്നതിനാലും പെട്ടെന്നു വരുമെന്നു കരുതിയതിനാലുമാവണം അയാളത് ആരോടും പറഞ്ഞില്ലന്നു മാത്രം!"

അന്നു മുതൽ കൊട്ടാരത്തിൽ പുതുദമ്പതികളോ, കാമുകികാമുകൻമാരോ യുവതിയുവാക്കളൊരുമിച്ചോ വിരുന്നു വരുന്ന രാത്രിയിൽ നിശബ്ദയായി ചിലപ്പോഴൊക്കെ ഒരു തേങ്ങലായി അവളിങ്ങനെ അലഞ്ഞു നടക്കാറുണ്ട്. ഒരു മഞ്ഞിൻ കണിക പോലെ!

# അജ്ഞാത മനുഷ്യരും അപൂർവ്വ സംഭവങ്ങളും

ഒരു നിഗൂഢാത്മക കഥയോ സംഭവമോ മനുഷ്യമനസ്സിന് നൽകുന്ന ഭാവം എന്തെന്ന് നിർവചിക്കുക പ്രയാസമാണ്. ചിലപ്പോൾ ഭയം, ചിലപ്പോൾ ജിജ്ഞാസ, ചിലപ്പോൾ പ്രപഞ്ചശക്തികളുടെ നിയന്താതാവിനെക്കുറിച്ച് ചെറിയൊരു സംശയം, ഇങ്ങനെ പലതുമാകാം. എങ്കിലും ഒരിക്കലും വെളിപ്പെടാത്ത ഒരു രഹസ്യം മനുഷ്യമനസ്സിനെ മുറിവേൽപ്പിക്കുന്ന തരം വികാരമായി, മനസ്സിനെ നിരന്തരം വേട്ടയാടുന്ന ഒരു ചിന്താശകലമായി വളർന്നു വരുന്ന കാഴ്ചയാണ് പലതിലും നമുക്ക് കാണാനാകുക.

ഒരിക്കലും ആരെന്നുപോലും വെളിപ്പെടാൻ കഴിയാതെ ചോദ്യചിഹ്നം പോലെ സമൂഹ മനസ്സാക്ഷിയെ കുത്തി നോവിച്ച ചില മനുഷ്യർ, എന്തെന്നു വെളിപ്പെടാതെ പോയ ചില സംഭവങ്ങൾ ചരിത്രത്തിൽ ബാക്കി നിൽപ്പുണ്ട്. ഒരു പക്ഷേ ഒരിക്കലും വെളിപ്പെടാതെ ബാക്കി നിൽക്കുകയും ചെയ്തേക്കാം. അവരെപ്പറ്റി, അവയെപ്പറ്റിയാണ് തുടർ പേജുകളിൽ നാം വായിച്ചറിയുന്നത്.

> മനുഷ്യസംസ്കാരത്തിന്റെ ആരംഭദിശകളിൽ അവന്റെ മനസ്സിൽ രൂഢമൂലമായ ആദിബിംബങ്ങളുടെ അനുപമശേഖരമാണ്, അനുഭവങ്ങളിൽ നിന്നുരിത്തിരിഞ്ഞ ആദിബിംബരൂപങ്ങളാണ് ഏതേ ജനതതിയുടെയും സമാനസ്വഭാവമാർന്ന ഐതിഹ്യങ്ങളിൽ നിലകൊള്ളുന്നത്.
>
> 'കാൾയുങ്ങ്'

ഒരു ജീവിതം മുഴുവനായും ഇരുമ്പു മുഖം മൂടിയ്ക്കു ള്ളിൽ അജ്ഞാതനായി ജീവിച്ചു തീർന്ന ദുരന്തനായകൻ കാല്പനിക കവികളുടെ ഭാവനയെ തൊട്ടുണർത്തിയെന്ന് പ്രത്യേകിച്ച് പറയേണ്ടതില്ലല്ലോ. ബാലെകളും സംഗീതിക കളും നാടകങ്ങളും കാവ്യങ്ങളും അയാളെക്കുറിച്ച് രചിക്ക പ്പെട്ടതിലും അതുകൊണ്ട് തന്നെ അത്ഭുതമില്ല. അക്കൂട്ട ത്തിൽ ഏറ്റവും പ്രധാനമാണ് ഫ്രെഞ്ചു നാടകകൃത്തായ വോൾട്ടെയർ രചിച്ച നാടകം, അലക്സാണ്ടർ ഡ്യൂമയുടെ നൃത്തനാടകം തുടങ്ങിയവ ഏറെ ഭാവനയും കുറെ യാഥാർത്ഥ്യവും കൂട്ടുചേർന്ന പ്രസ്തുത കാവ്യങ്ങൾ ഏറെ ജനപ്രീതി നേടിയിട്ടുമുണ്ട്. 'മാൻ ഇൻ ദി അയൺ മാസ്ക്' എന്ന ഡ്യൂമായുടെ നാടകം 1899 ൽ ലണ്ടനിലെ ഏറ്റവും തിരക്കേറിയ പ്രദർശനമായിരുന്നു എന്നതുതന്നെ ഇതിനു ദാഹരണമാണ്

## കാസ്പർ ഹോസ്പർ

1828 ലെ വേനൽക്കാലത്ത് കൈയിലിറുക്കി പിടിച്ച ഒരു പൊതിക്കെട്ടുമായി എവിടെ നിന്നോ വന്നിറങ്ങിയ തെരുവു തെണ്ടിയെന്നു തോന്നിപ്പിച്ചിരുന്ന ചെറുപ്പക്കാരനായിരുന്നു കാസ്പർ ഹോസ്പർ. ആയിരക്കണക്കിന് അനാഥരും തെരുവു തെണ്ടികളും അലഞ്ഞു തിരിഞ്ഞിരുന്ന ന്യൂറം ബർഗ്ഗ് എന്ന ജർമ്മൻ നഗരത്തിന് അയാളൊരു പുതുമയായിരുന്നില്ല. പക്ഷേ ദിവസങ്ങൾക്കുള്ളിൽ അയാൾ ആ നഗരത്തെ യൂറോപ്പിലാകമാനം പ്രസിദ്ധിയുള്ളതാക്കി.



ഹോസ്പർ- ഒരു രേഖാചിത്രം

1828 ലെ മേയ് മാസത്തിന്റെ ഒടുവിലത്തെ ദിനങ്ങളിലൊന്നിലാണ് ഹോസ്പർ ന്യൂറംബർഗ്ഗിലെത്തുന്നത്. തന്റെ ഗൃഹത്തിനെതിരെ തളർന്നിരിക്കുന്ന പതിനാറിനടുത്ത് പ്രായം തോന്നിപ്പിച്ചിരുന്ന ആ ചെറുപ്പക്കാരനെ, ജോർജ്ജ് ഹഷ്മാൻ എന്ന ന്യൂറാംബർഗ്ഗ് വാസി യാദൃച്ഛികമായി കണ്ടെത്തുകയായിരുന്നു. കുട്ടിത്തം വിട്ടുമാറാത്ത മുഖഭാവവും, ദയനീയമായ ഭാവവും ജോർജ്ജിന്റെ ശ്രദ്ധ പിടിച്ചു പറ്റി. ജോർജ്ജിന്റെ ചോദ്യങ്ങൾക്ക് കുട്ടി പറഞ്ഞ മറുപടി അവ്യക്തവും അർത്ഥരഹിതവുമായിരുന്നു. ഭാഷ മനസ്സിലാകാത്ത ഒരുവന്റെ പ്രതികരണങ്ങൾ പോലെ. ആകെക്കൂടി മനസ്സിലായത് അയാളുടെ കൈയിലിരുന്ന നെടുകൻ കവറിന് പുറത്തെ മേൽവിലാസമായിരുന്നു- ആറാം കുതിരപ്പടയിലെ നാലാം റെജിമെന്റിന്റെ ക്യാപ്ടന്.

ജോർജ്ജ് അയാളെ കുതിരപ്പടയുടെ ആസ്ഥാനത്തേക്ക് കൂട്ടിക്കൊണ്ടുപോയി. ക്യാപ്ടൻ സ്ഥലത്തുണ്ടായിരുന്നില്ല. അവർ കാത്തിരുന്നു. അതിനിടയിൽ ചെറിയ ചില വാക്കുകൾ ആ ചെറുപ്പക്കാരൻ പറഞ്ഞിരുന്നു. "എനിക്ക്......... ഒരു കുതിരപ്പടയാളിയാകണം............ അച്ഛനെപ്പോലെ - അച്ഛൻ.........." പിന്നീട് അവൻ നിറുത്തി. മെല്ലെ ഒരു തേങ്ങലിന്റെ ശബ്ദവും പുറപ്പെടുവിച്ചു.

ക്യാപ്ടൻ തിരിച്ചു വന്നു. മറ്റു വിവരങ്ങളില്ലാത്തതിനാൽ ആ കവർ പൊട്ടിച്ചു. അതിലൊന്നിൽ ഇപ്രകാരം എഴുതിയിരുന്നു. "ഈ കുട്ടിയെ വളർത്തിയത് ഞാനാണ്. അങ്ങയുടെ കീഴിലുള്ള ആറാം കുതിരപ്പടയിലെ നാലാം റെജിമന്റിൽ ഉള്ളതോ ഉണ്ടായിരുന്നതോ ആയ ഒരു സൈനികന്റെ മകൻ. എന്റെ കാലം കഴിയാറായി എന്നും ഇനി പോറ്റാൻ പ്രയാസമായതിനാൽ റെജിമെന്റിന്റെ ഇപ്പോഴത്തെ ക്യാപ്ടനു കത്തു നൽകി അയയ്ക്കുന്നുവെന്നും" അവന്റെ അച്ഛനെ കണ്ടെത്തിയാൽ അവന് വളരെ തുടർന്നെഴുതിയിരുന്നു.

ഉയരാനാകുമെന്നും.

രണ്ടാമത്തെ കത്ത് ഏതാണ്ട് പതിനഞ്ചുവർഷങ്ങൾക്കു മുമ്പ് എഴുതിയതാണ്. അതിൽ ഒരു വരി മാത്രമാണ് വ്യക്തമായിരുന്നത്. "മാമ്മോദീസ മുക്കപ്പെട്ട കുട്ടിയാണിവൻ; ഇവന്റെ അച്ഛൻ ആറാം കുതിരപ്പടയിലെ സൈനികനാണ്". കുട്ടിയുടെ യാതൊരു വിവരവും ലഭിക്കാത്തതിനാലാവണം ക്യാപ്ടൻ നഗരാധികൃതരെ വിവരമറിയിച്ചു. അവരവനെ തടവറയിൽ അടയ്ക്കാനാണ് തീരുമാനിച്ചത് - ന്യൂറം ബർഗിൽ ഭിക്ഷാടനം നടത്താൻ ശ്രമിച്ച കുറ്റത്തിന്.

പക്ഷേ ജയിലറയിൽ നിന്നും അവൻ വാർത്തകളിലേക്കാണ് കടന്നത്. രാപ്പകൽ വ്യത്യാസമില്ലാതെ തറയിൽ ഇരിക്കുക അതും കാലുകൾ പോലും ചലിപ്പിക്കാതെ അനക്കമില്ലാത്ത അവസ്ഥയിൽ എന്നതായിരുന്നു അവന്റെ രീതി. ഉറങ്ങാനോ കിടക്കാനോ കൂട്ടാക്കാറില്ല. എന്നാൽ ഇരുട്ട് അവന് പഥ്യമായിരുന്നു ഒരു പൂച്ചയെപ്പോലെ ഇരുട്ടിൽ അവൻ പതുക്കെ നടന്നിരുന്നു. വിചിത്രമായ പെരുമാറ്റമുള്ള അജ്ഞാത തടവുകാരന്റെ കഥ ജയിലർമാർ വഴി പത്രങ്ങളിലേക്ക് ചോരാൻ താമസമുണ്ടായില്ല. കൂടുതൽ അന്വേഷണങ്ങൾ നടത്തിയവരുടെ സമ്മർദ്ദം കാരണം ഉദ്യോഗസ്ഥന്മാർ അവന്റെ ഭാണ്ഡം വിശദമായി പരിശോധിച്ചു. അതിൽ നിന്നും ആകെ കിട്ടിയത് രണ്ട് കൈലേസുകൾ മാത്രമാണ്. അതിലൊന്നിൽ ആരോ അതിമനോഹരമായി സി.എച്ച് എന്നീ അക്ഷരങ്ങൾ കൊത്തിയിരുന്നു. പ്രസ്തുത അക്ഷരങ്ങൾ കൂട്ടിയോജിപ്പിച്ച് ജയിലർമാർ അവന് ഒരു പേര് നൽകി അതത്രെ കാസ്പർ ഹോസ്പർ. യഥാർത്ഥത്തിൽ അവന്റെ പേരെന്തത് ഇന്നും അജ്ഞാതമായി മാറി നിൽക്കുന്നു.

ഏതായാലും വാർത്തകൾ അവനു തുണയായി. ജയിലറയിൽ നിന്നും മോചിപ്പിച്ച് ഏതെങ്കിലും വ്യക്തിയുടെ സംരക്ഷണയിൽ വിടുന്നതിന് സർക്കാർ നടപടി കൈക്കൊണ്ടുതുടങ്ങി. നല്ലവനായ ഒരു ജയിലർ ആ ചുമതലയേറ്റ് അവനെ കൂട്ടിക്കൊണ്ടു പോകുകയും ചെയ്തു.

മാനുഷികമായ ഭാവങ്ങളോ അക്ഷരജ്ഞാനമോ ഇല്ലാതിരുന്ന ചെറുപ്പക്കാരന് പെട്ടെന്നുണ്ടായ മാറ്റം അത്ഭുതകരമായിരുന്നു. ആറാഴ്ചക്കൊണ്ടു തന്നെ എഴുതാനും വായിക്കാനും അവൻ പഠിച്ചു എഴുത്തിലും വായനയിലും നേടിയ പുരോഗതിയും നിരക്ഷരനായ കുട്ടിക്കു കൈവന്ന മാറ്റവും വീണ്ടും പത്രവാർത്തയായി. നഗരാധികൃതർ അവനെ വീണ്ടും സന്ദർശിച്ച് അവന്റെ ഭൂതകാല കഥകൾ ചോദിച്ചു. ഇക്കാര്യത്തിൽ മാത്രം അവനപ്പോഴും നിശബ്ദനായിരുന്നു. പക്ഷേ ഒടുവിൽ ക്രമേണ അവനാക്കഥ പറഞ്ഞു.

ദൂരെ, ഒരുവിദൂര ഗ്രാമമെന്നു മാത്രമേ അവനറിയൂ. അവിടെ നിന്നാണ് അവൻ വന്നത്. അവിടെ ഒരു സെല്ലിനുള്ളിൽ അടച്ചിട്ടാണ് അവനെ വളർത്തിയത്. രാവിലെ മുതൽ വൈകുന്നേരം വരെ കിടപ്പിലോ ഇരുപ്പിലോ ആയിരുന്നു ജീവിതം. ഉച്ചക്ക് കുടിക്കാൻ കൊടുക്കുന്ന വെള്ളത്തിന് കയ്പായിരുന്നു. അതു കുടിച്ചാൽ മണിക്കൂറുകളോളം മയങ്ങും. അതിനിടയിൽ ആരോ അവനെ പുതു വസ്ത്രങ്ങൾ ധരിപ്പിച്ചിരിക്കുകയും ചെയ്തിരുന്നു.

തനിക്കാഹാരം തരുന്ന ഏതോ ഒരാൾ സെല്ലിനപ്പുറം ഉണ്ടാകുമെന്ന് അവനറിഞ്ഞിരുന്നു. പക്ഷേ അയാളുടെ അരയ്ക്കു മുകളിൽ കാണാൻ കഴിഞ്ഞിരുന്നില്ല. ഒടുവിൽ അവനെ ന്യൂറം ബർഗ്ഗിലേക്ക് യാത്രയാക്കാനുള്ള തയ്യാറെടുപ്പോടെ ഒരു ദിവസം പുറത്തിറക്കുമ്പോഴും അയാളുടെ മുഖം മുഖംമൂടിയണിഞ്ഞ നിലയിലാണ് കാണാനായത്. ദിവസങ്ങൾക്കൊണ്ടാണ് ശരിക്കൊന്ന് നിവർന്ന നിൽക്കാനും നടക്കാനും പഠിച്ചത്. ഏതാനും ദിവസത്തെ പരിശീലനത്തിനുശേഷം അവനെ ആ അജ്ഞാതൻ യാത്രയാക്കി. നടന്നും ഇരുന്നും എത്രയോ ദിവസം കൊണ്ട് അവൻ ന്യൂറം ബർഗ്ഗിലെത്തി.

ഇതാണ് അവന്റെ കഥ. പത്രമാധ്യമത്തിന് ഇത്രയും വൈകാരികതയുള്ള കഥ ഒരു വിരുന്നായെന്ന് പറയേണ്ടതില്ലല്ലോ. ഏറെ നിറം കലർത്തിയും അല്ലാതെയും അവന്റെ കഥ യൂറോപ്പിലാകമാനം പരന്നു.

അവന്റെ പിതാവാരാണ് എന്ന ചോദ്യം ജർമ്മനിയുടെ പ്രധാന വിഷയമായി. ഒളിപ്പിക്കപ്പെട്ടു വളർത്തിയ രീതിയും മറ്റു കാര്യങ്ങളും അതിനു പിന്നിൽ ഒരു പ്രബല വ്യക്തിത്വമുണ്ടെന്നു കണ്ടു. കഥകൾ ഏറെ പരന്നു. എന്തിന് പണ്ട് സൈനിക പരിശീലനം തേടിയിരുന്ന രാജകുമാരന്റെ അവിഹിത സന്തതിയാണെന്നു വരെ കഥകൾ നീണ്ടു.

കഥകളിങ്ങനെ പരക്കെ പെട്ടെന്ന് ഒരു കഥാന്തരം വന്നു ചേർന്നു. വഴി നടന്ന ആ ചെറുപ്പക്കാരനെ ഒരു മുഖം മൂടി ആക്രമിച്ചുകൊല്ലാൻ ശ്രമിച്ചു. അയാൾ കഷ്ടിച്ചു രക്ഷപ്പെടുകയാണുണ്ടായത്. മേൽപ്പറഞ്ഞ കഥകൾക്ക് ഈ സംഭവം ശക്തി പകർന്നു. ഏതോ വമ്പൻ പ്രഭുവിന്റെ മകനാണെന്നും, രഹസ്യങ്ങൾ ഓരോന്നായി പുറത്തുവന്ന് ഒടുവിൽ കള്ളി വെളിയിലാകുമെന്നും കണ്ട പ്രസ്തുത വ്യക്തി വാടക കൊലയാളിയെ അയച്ചു തുടങ്ങിയെന്നും കഥകൾ പരന്നു. ഏതായാലും സുരക്ഷ കാരണങ്ങളാൽ ഹോസ്പറുടെ ജീവിതം പോലീസ് നിരീക്ഷണത്തിൽ ഒരു രഹസ്യ സങ്കേതത്തിലാക്കി.

പെട്ടെന്ന് സ്റ്റാൻഡ്ഹോപ്പ് പ്രഭു എന്ന ഇംഗ്ലീഷ് ധന്യാഢ്യൻ ഹോസപറുടെ വീടു തേടിയെത്തുന്നത്. അയാൾ ഹോസപറുടെ തുടർന്നുള്ള ജീവിത സുരക്ഷ

ഉറപ്പാക്കുകയും, പഴയ കഥകൾ അന്വേഷിച്ചു കണ്ടെത്താൻ സർവ്വവിധ സഹായങ്ങളും നൽകുമെന്ന് പ്രഖ്യാപിച്ചുകൊണ്ട് ഹോസ്പറെ ദത്തെടുക്കുന്നതായി പ്രഖ്യാപിക്കുകയും ചെയ്തു.

കുട്ടിയെ നോക്കാനായും അംഗരക്ഷകനായി നിലകൊള്ളുന്നതിനും പാസ്റ്റർ മേയർ എന്ന വ്യക്തിയെ ഏർപ്പാടാക്കിയാണ് സ്റ്റാൻഡ്ഹോപ് മടങ്ങിയത്. പക്ഷേ പുതിയ സംരക്ഷകൻ ശ്രദ്ധാലുവോ ജോലിയിൽ തത്പരനോ ആയിരുന്നില്ല. 1833 ൽ ഒരു പാർക്കിനു സമീപം വച്ച് ആരുടെയോ കുത്തേറ്റ് ഹോസ്പർ മരണത്തിനു കീഴടങ്ങി.

ഒടുവിൽ അജ്ഞാതമായ ജനനരഹസ്യം അജ്ഞാതമായി നിലനിറുത്തി അജ്ഞാതമായ കൈകളാൽ ഹോസ്പർ കൊല്ലപ്പെടുമ്പോഴും അയാളാരായിരുന്നുവെന്നും, വെറുമൊരു തെണ്ടിയായിരുന്നവൻ പ്രസിദ്ധനായപ്പോൾ കൊലയാളികൾ തേടിവന്നതെന്തിനെന്നുമുള്ള ചോദ്യങ്ങൾ ഉത്തരം തേടി ബാക്കി നിൽക്കുന്നു.

## ദൗർഭാഗ്യത്തിന്റെ യു-ബോട്ട്

ഇതൊരു ബോട്ടിന്റെ കഥയാണ്. അപൂർവ്വതകർ ഒത്തുക്കൂടിയ നിരവധി ദുരന്തങ്ങൾ ഒന്നിനു പിറകെ ഒന്നായി തേടി വന്ന ഒരു ബോട്ടിന്റെ ദുരന്തകഥ.

യുബി 65 എന്ന ബോട്ട് ജർമ്മനിയുടെ സാങ്കേതികവിദ്യാമികവിന് ഉദാഹരണമായി വാഴ്ത്തപ്പെട്ടുകൊണ്ടാണ് നിർമ്മിക്കപ്പെട്ടത്. ഏറെ പുകഴ്ത്തപ്പെട്ടവയ്ക്കു പറ്റുന്ന കണ്ണേറുദോഷം ബോട്ടിനു പറ്റിയിരിക്കാം- ഒരു പക്ഷേ, എന്നു വിശ്വസിക്കാനാണ് എളുപ്പം.

ബോട്ടിന്റെ നിർമ്മാണം ഏതാണ്ട് പൂർത്തിയാക്കി പരിശോധന നടത്തി മടങ്ങി വരുന്ന വഴി ചങ്ങല കൊളുത്തിൽത്തൂക്കിയ ഒരു വൻ പലക വന്നുവീണ് ഒരു ജോലിക്കാരൻ തലതകർന്നു മരിച്ചു. അതൊരു തുടക്കമായിരുന്നു.

രണ്ടു മാസത്തിനുശേഷം എൻജിൻ മുറിയിലെ വൈദ്യുത സംവിധാനം പറിച്ചുകൊണ്ടിരുന്നു മൂന്നു യുവ എഞ്ചനീയർമാർ വിഷവാതകം ചോർന്നതിനെ തുടർന്നു മരിക്കാനിടയായി. അതിശയകരമായ സംഗതി അപ്രകാരം ഒരു വാതക ചോർച്ചയ്ക്കു കാരണമായ ഒരു പിഴവും യന്ത്ര സംവിധാനങ്ങളിൽ തുടർന്നു കാണാൻ കഴിഞ്ഞില്ല എന്നതാണ്. മാത്രമല്ല പെട്ടെന്ന് ചോർച്ച നിലയ്ക്കുകയും ചെയ്തു.



യു-ബോ...
53 ജോലിക്കാർക്കൊ...

ഇതിനെ തുടർന്ന് കുറച്ചു നാളത്തേക്ക് മാറ്റിവച്ചിരുന്നുവെങ്കിലും ഒടുവിൽ ഉപകരണങ്ങൾ ഘടിപ്പിച്ച് ബോട്ട് കടലിലിറക്കാൻ തീരുമാനിച്ചു. ബോട്ട് ജർമ്മൻ ആയുധമാക്കി യുദ്ധസന്നദ്ധയാക്കി ഒന്നാം ലോകമഹായുദ്ധത്തിലെ ജർമ്മൻ ആയുധമാക്കി ഉയർത്തുക ആയിരുന്നു പ്രധാന ലക്ഷ്യം. പക്ഷേ യാത്രയൊരുക്കൽ പൂർത്തിയാകുന്നതിനിടയിൽ ഒരു ബോംബ് അബദ്ധവശാൽ പൊട്ടിത്തെറിച്ച്, സെക്കന്റ് ഓഫീസർ മരിക്കുകയും അനേകർക്ക് പരിക്കേൽക്കുകയും ചെയ്തു. മാത്രമല്ല പ്രസ്തുത സെക്കന്റ് ഓഫീസറുടെ പ്രേതരൂപം ഏറെത്തവണ കണ്ടതായി എല്ലാ ജോലിക്കാരും പരാതി പറയുകയും ചെയ്തു.

അപകട ഭീതിയും പ്രേതബാധ കഥകളും ശക്തമായതിനാൽ സൈനികർ ഈ ബോട്ടിൽ യാത്ര ചെയ്യാൻ വിസമ്മതിച്ചു. ഒടുവിൽ ജർമ്മൻ നാവികസേന ഒരു പുരോഹിതനെ വരുത്തി മന്ത്രവാദം നടത്തി കരിങ്കണ്ണുദോഷംമാറ്റലും, പ്രേതോച്ചാടനവും നടത്തിയെന്നു പറയുമ്പോൾ പ്രസ്തുത സംഭവം സൈനികരുടെ മനസ്സിലുണ്ടാക്കിയ ഭീതി ഊഹിക്കാവുന്നതാണ്.

പുതിയൊരു ക്യാപ്ടന്റെ ചുമതലയിൽ യാത്ര ആരംഭിച്ചുവെങ്കിലും സംഗതികൾ ശുഭപര്യവസാനിയായിട്ടില്ല. ആ യാത്രയ്ക്കിടയിൽ ഒരു കപ്പൽ ജീവനക്കാരൻ ഭ്രാന്തനായി.

ഒടുവിൽ 1918 ജൂലൈ 19-ാം തീയതി അമേരിക്കൻ സഖ്യസേന നമ്മുടെ ജർമ്മൻ ബോട്ടുമായി ഏറ്റുമുട്ടി. പ്രസ്തുത ബോട്ടിനു നേരേ ടോർപിഡോ തൊടുക്കാൻ അമേരിക്കൻ പടക്കപ്പലുകൾക്ക് ഉത്തരവു നൽകുകയും ചെയ്തു. ടോർപിഡോ തൊടുക്കുന്നതിനു തൊടും മുൻപു തന്നെ ഭീകരമായി തീയാളി കത്തി യുബി 65 പൊട്ടിത്തകന്ന് തരിപ്പണമാകുന്ന കാഴ്ചയാണ് സഖ്യസൈനികർ കണ്ടത്. ആകെ അമ്പരന്നു പോയ അവർ വീണ്ടും ടെലിസ്കോപ്പിലൂടെ നോക്കിയപ്പോൾ ഉള്ളിൽ നിന്നും പടരുന്ന ജ്വാലകളിൽ തട്ടി സ്വയം കത്തിയമരുന്ന ബോട്ടാണ് കണ്ണിൽപ്പെട്ടത്.

എങ്ങനെയാണ് കപ്പലിൽ അപ്രകാരം തീപിടുത്തമുണ്ടായതെന്നുള്ള രഹസ്യം ഇന്നും കടലിന്റെ കരളിനുള്ളിൽ വെളിപ്പെടാതെ നിലകൊള്ളുന്നു.

## അപൂർവ്വ വെളിപാടുകൾ

തികച്ചും അജ്ഞാതമായ ഏതോ കോണുകളിൽ നിന്നും ലഭിക്കുന്ന ശക്തമായ മാനസിക പ്രേരണകളാണ് വെളിപാടുകൾ. ചില സ്ഥലങ്ങളിൽ പോയാൽ അപകടം വരുമെന്നും, ചിലപ്പോൾ എന്തോ ചില അജ്ഞാത വ്യക്തികളുടെ സഹായം ലഭിക്കുമെന്നും, എന്തിനധികം ഭാഗ്യക്കുറിയോ സമ്പത്തോ ജോലിയോ ലഭിച്ചേക്കാമെന്നും പെട്ടെന്നൊരു തോന്നൽ ഉണ്ടാവുകയും അത്തരം തോന്നൽ ശരിയായി തീരുകയും ചെയ്ത അപൂർവ്വ സന്ദർശങ്ങളുടെ കഥകൾ ധാരാളമാണ്. അവയിൽ ചിലതിലേക്ക് നമുക്ക് കടക്കാം.

1971 ൽ, ഒരു കളിപ്പാട്ട നിർമ്മാതാവായിരുന്ന റെയ്ഫ് പണിയെടുത്തു കൊണ്ടിരിക്കുകയായിരുന്നു. പാണ്ടകളുടെ രൂപത്തിലുള്ള കളിപ്പാട്ടത്തിന് ധാരാളം ആവശ്യക്കാരുണ്ടായേക്കാമെന്ന് ഒരു നിമിഷം എങ്ങനെയോ അയാൾക്കു തോന്നി. പിന്നീടു പലപ്പോഴും ആ തോന്നൽ തുടർന്നുകൊണ്ടിരുന്നു. ആരോ മനസ്സിലിരുന്ന് ആവർത്തിച്ചു പറയുന്നതുപോലെ ശക്തമായ ആ തോന്നൽ. ഒടുവിൽ അതൊന്നു പരീക്ഷിച്ചേക്കാമെന്ന് റെയ്ഫ് കരുതി. തന്റെ ഫാക്ടറിയിലെ തൊഴിലാളികൾക്ക് പാണ്ടകളുടെ മാതൃകയിലുള്ള കളിപ്പാട്ടം പണിയാൻ അയാൾ ഉത്തരവ് നൽകി.

അക്കാലത്താണ് പ്രസിഡന്റ് നിക്സൺ ചൈനാ സന്ദർശനം കഴിഞ്ഞ് അമേരിക്കയിൽ മടങ്ങിയെത്തിയത്. ചൈനയിൽ നിന്നും കിട്ടിയ സമ്മാനങ്ങളുടെ കൂട്ടത്തിൽ ഒരു പാണ്ടയുടെ രൂപവുമുണ്ടായിരുന്നു. പത്രങ്ങളിൽ പാണ്ടയുടെ പാവയുമായി നിൽക്കുന്ന പ്രസിഡന്റിന്റെ ചിത്രം അച്ചടിച്ചു വരികയും ചെയ്തു. റെയ്ഫിന്റെ വെളിപാട് യാഥാർത്ഥ്യമാക്കികൊണ്ട് പാണ്ടയുടെ പാവകൾക്ക് ആയിരക്കണക്കിന് ഓർഡർ ലഭിച്ചുവെന്നു പറഞ്ഞാൽ മതിയല്ലോ.

ഇത്തരം വെളിപാടുകൾ പാവക്കച്ചവടക്കാരനിലോ മറ്റു സാധാരണക്കാരിലോ മാത്രമല്ല പ്രവർത്തിച്ചിട്ടുള്ളത്. അതിപ്രശസ്തരായ രണ്ടു വ്യക്തികളുടെ ജീവിതാനുഭവങ്ങളിൽ വെളിപാടുകൾ വരുത്തിയ മാറ്റത്തിന്റെ തീവ്രത ചുവടെ കാണാവുന്നതാണ്.

ഒന്നാമൻ, രണ്ടാം ലോകമഹായുദ്ധത്തിൽ ബ്രിട്ടന്റെ വിജയ ശില്പിയായിരുന്ന പ്രധാന മന്ത്രി വിൻസ്റ്റൺ ചർച്ചിലാണ്. യുദ്ധകാലത്തൊരിക്കൽ ചർച്ചിലിന്റെ ഔദ്യോഗിക വസതിയിൽ ഒരുവിരുന്നു നടക്കുകയാണ്. പെട്ടെന്ന് എന്തോ പന്തികേടു തോന്നിയ ചർച്ചിൽ അടുക്കളയിലേക്ക്ചെന്നു പാചകക്കാരോട് അതിവേഗം പണി നിർത്തി ഊണു മുറിയിലേക്ക് കടന്നു നിൽക്കാൻ ആവശ്യപ്പെട്ടു. വിസമ്മതം കാട്ടിയവരെപ്പോലും



ചർച്ചിലും റൂസ്‌വെൽറ്റും

നിർബന്ധിച്ച് അനുസരിപ്പിക്കുകയും ചെയ്തു. എതാനും നിമിഷങ്ങൾക്കകം ജർമൻ ബോംബറുകൾ വർഷിച്ച ബോംബുകളിലൊന്ന് അടുക്കളയ്ക്കു സമീപം വന്നു വീണു പൊട്ടുകയും അടുക്കളയ്ക്ക് കാര്യമായ നഷ്ടം ഉണ്ടാവുകയും ചെയ്തു. എന്തോ ഒരപകട സൂചനയുണ്ടായി എന്നുമാത്രമാണ് പിന്നീടതിനെക്കുറിച്ച് ചർച്ചിൽ പറഞ്ഞത്.

മറ്റൊരാൾ അബ്രഹാം ലിങ്കണാണ്. ലിങ്കന്റെ സുഹൃത്തായിരുന്ന നെറ്റീകോൾബ്രം മെയ്നാൾഡ്, ഒരിക്കൽ അടിമവ്യാപാരം നിരോധിക്കണമെന്ന് പ്രസിഡന്റിനോടാവശ്യപ്പെടാൻ ആരോ മനസ്സിലിരിന്ന് പ്രേരിപ്പിക്കുന്നതായി ലിങ്കനോട് പറഞ്ഞു. തനിക്കും അതേയനുഭവം ഉണ്ടായിക്കൊണ്ടിരിക്കുന്നതായിട്ടും മാത്രമല്ല തുടർന്നുവന്നേയ്ക്കാവുന്ന എതിർപ്പുകളെ രാഷ്ട്രം അതിജീവിക്കുമെന്ന് കാണുന്നതായിട്ടും ലിങ്കൻ മറുപടി നൽകി. ഒരു പക്ഷേ ഇത്തരം വെളിപാടുകളാവണം അടിമകളുടെ വിമോചന പ്രഖ്യാപനം നടത്തുന്നതിന് ലിങ്കന് ഉണ്ടായ ആദ്യ പ്രേരണ.

വെളിപാടുകളുടെ കഥ തുടരുകയാണ്. ഡാ. എസ്. രാധാകൃഷ്ണൻ, സിറോക്സ് യന്ത്രം കണ്ടെത്തിയ ചെസ്റ്റർകാരിസൻ, അമേരിക്കൻ പ്രസിഡന്റായിരുന്ന റൂസ് വെൽറ്റ് തുടങ്ങിയവർ തങ്ങളുടെ ജീവിതത്തിലെ മഹാ നേട്ടങ്ങളുടെ ചുരുളഴിച്ചാലെത്തുക ഇത്തരം വെളിപാടുകളിലാണെന്ന് എഴുതിയിട്ടുണ്ട്.

## ജാക്ക്-ദ റിപ്പർ

ഇതൊരു ക്രൂരനായ കൊലയാളിയുടെ ചരിത്രമാണ്. ഏതാണ്ട് 17 ലേറെ യുവതികളെ മൃഗീയമായി വക വരുത്തിയ ഭീകരനായ കൊലയാളി. 1890 ൽ വിക്ടോറിയ മഹാറാണിയുടെ നേരിട്ടുള്ള ഉത്തരവുണ്ടായിരുന്നിട്ടു പോലും പോലീസിനു കണ്ടെത്താൻ കഴിയാതിരുന്ന ഭീകരനായിരുന്നു അയാളെന്നു കൂടി പറഞ്ഞാലേ ചിത്രം പൂർത്തിയാവുകയുള്ളു.

പെൺകുട്ടികളും യുവതികളും തെരുവിൽ മരിച്ചു വീണുകൊണ്ടിരിന്നിട്ടും കൊലയാളിയെ കണ്ടെത്താനാകാതെ പോലീസ് ഇരുട്ടിൽ തപ്പിമടക്കുന്നക്കാലത്ത് ഒരു ദിവസം റോബർട്ട് ജെയിംസ് ലീ എന്ന ഇംഗ്ലീഷ് ആത്മീയാചാര്യൻ പോലീസ് ഹെഡ്ക്വാർട്ടേഴ്സിലെത്തി. തന്റെ പ്രശ്നമാർഗ്ഗങ്ങളിലും, ആത്മീയ വെളിപാടുകളിലും വിശ്വാസമുണ്ടെങ്കിൽ റിപ്പറെന്ന കൊലയാളിയെപ്പറ്റി ചിലതു പറയാമെന്ന അദ്ദേഹം വ്യക്തമാക്കി. ആത്മീയവെളിപാടുകളും പ്രശ്നം വച്ചുഫലം പറയുന്ന രീതിയും കുറ്റാന്വേഷണവുമായി ബന്ധപ്പെടുത്തുന്നത് പരിഹാസ്യവുമാണെന്ന് പോലീസ് കരുതിയതുകൊണ്ട്തന്നെ അവരത് കാര്യമായെടുത്തില്ല. എന്നാൽ ചില ഉയർന്ന പോലീസ് ഓഫീസർമാർക്കു ജെയിംസിന്റെ കഴിവിൽ നേരിയ വിശ്വാസമുണ്ടായിരുന്നതിനാലാവണം പറയനുള്ളതു പറയാൻ അവർ അദ്ദേഹത്തെയനുവദിച്ചു. ലീ പറഞ്ഞ "ഇടനാഴി പോലുള്ള ഒരു തെരുവോരത്തെ ഒരു കൊട്ടാരക്കെട്ടിടം. സമീപത്തെ ക്ലോക്ക് ടവർ 12.30 എ എം ആണ് കാട്ടിയിരുന്നത്. രാത്രിയുടെ മധ്യയാമത്തിൽ എല്ലാവരും ഉറക്കത്തിലാണ്ടു തുടങ്ങുന്നു. പെട്ടെന്നു ഒരു സ്ത്രീയും പുരുഷനും കെട്ടിടത്തിന്റെ വിജനമായ വരാന്തഭാഗത്തേക്കു കടക്കുന്നു. സ്ത്രീ നല്ലവണ്ണം മദ്യപിച്ചിട്ടുള്ളതായി കാണപ്പെട്ടു. പെട്ടെന്നു പുരുഷൻ അവളുടെ വായ് പൊത്തി പിടിച്ചുകൊണ്ട് ഒരു കത്തിയെടുത്ത് അവളുടെ കഴുത്തറുക്കുന്നു. ഒന്നു ഞരങ്ങി അവർ താഴെ വീണു നിശ്ചലമാകുന്നു. പുരുഷനാകട്ടെ വളരെ നിസ്സാരമായി കത്തിയിലെ രക്തം അവളുടെ വസ്ത്രത്തിൽ തന്നെ തുടച്ചുമാറ്റിയ ശേഷം മെല്ലെ നടന്നകലുന്നു."

കഥ കേട്ടിരുന്ന പോലീസുകാർ അമ്പരന്നിരുന്നു. പക്ഷെ അവർ കൂടുതൽ അത്ഭുതപ്പെടാനിരിക്കുന്നതേയുണ്ടായിരുന്നുള്ളു. പിറ്റേ ദിവസം ലീ പറഞ്ഞ പ്രകാരം ഒരു കൊലപാതകം റിപ്പോർട്ട് ചെയ്യപ്പെട്ടു. സമയത്തിനും സ്ഥലത്തിനും ഒന്നും വ്യത്യാസമുണ്ടായിരുന്നില്ല. കഥ പറയുന്ന സമയത്ത് ലീ തങ്ങളെ കൂടെയുണ്ടായിരുന്നതിനാൽ മാത്രം അദ്ദേഹത്തെ സംശയിക്കേണ്ടതില്ലെന്നു കരുതേണ്ടത്ര കൃത്യത.

ഇതിനു ശേഷം കുറച്ചുകാലത്തേക്കു ലീ ഔദ്യോഗികാവശ്യങ്ങൾക്കായി ഫ്രാൻസിൽ പോയിരുന്നു. ആസമത്ത് റിപ്പർ നാലോളം പേരെ വകവരുത്തി.

തിരിച്ചു വന്ന ശേഷം ഒരു ദിവസം ലീ വീണ്ടും സ്കോട്ട്ലണ്ട് യാർസിലെത്തി വീണ്ടും തനിക്കുണ്ടായ ദർശനം വെളിപ്പെടുത്തി. ഇത്തവണ കൊലപാതകത്തിനു വിധേയമായ സ്ത്രീയുടെ കാതുകൾ അറുത്തുമാറ്റപ്പെട്ടിരുന്നു."

എന്തായാലും ഇപ്രാവശ്യം പോലീസ് വെറുതെയിരുന്നില്ല പക്ഷെ ഏതാനും ദിവസങ്ങൾക്കകം കാതുകൾ അറുത്തു മാറ്റിയ സ്ത്രീയുടെ ശവശരീരം കണ്ടെത്താൻ മാത്രമാണ് അവർക്കു കഴിഞ്ഞത്.

ഇത്തരം സംഭവങ്ങളിലൂടെ ആത്മീയ ശക്തിയുടെ പ്രവർത്തനങ്ങളിൽ ഉറച്ച മതിപ്പു നേടിയ യാർഡിലെ ഇൻസ്പെക്ടർ ലീയുടെ സേവനം ഒരിക്കൽ കൂടി ആവശ്യപ്പെട്ടു. അവശനായിതീർന്നെങ്കിലും ക്രമേണ ലീയുടെ തലച്ചോറിനു കൊലപാതക സ്ഥലത്തു നിന്നുമുള്ള കമ്പനങ്ങൾ തരം തിരിക്കാൻ കഴിഞ്ഞു. ക്രമേണ മനസ്സിന്റെ വെളിപാടുകൾ നയിക്കുന്ന പാതയിലൂടെ ലീ മുന്നോട്ടു നടന്നു. ഒടുവിൽ നഗരഹൃദത്തിലെ ഒരു വലിയ ഹർമ്മ്യത്തിന്റെ വാതില്ക്കൽ ചെന്നു ചേർന്നു ലീയും സംഘവും. ആ വീട്ടിനുള്ളിലേക്കു ചൂണ്ടി ലീ പറഞ്ഞു "കുറ്റവാളി അവിടെയാണ്. "

പോലീസ് ഇപ്പോഴും അമ്പരന്നു. കാരണം ലണ്ടനിലാകമാനം പ്രസിദ്ധനായിരുന്നയാളും വിക്ടോറിയ മഹാറാണിയുടെ കൊട്ടാരം ഡോകാടറുമായിരുന്ന സർ വില്യംസിന്റെ വീടായിരുന്നു അത്. ലീ ആവർത്തിച്ചു പറഞ്ഞിട്ടും പോലീസ് മടിച്ചു നിന്നു. ഒടുവിൽ ശക്തമായ നിർബന്ധത്തിനു വഴങ്ങി അവർ വാതിലിൽ മുട്ടി.

ഡാ: വില്യംസിന്റെ ഭാര്യയാണ് കതകു തുറന്നു കൊടുത്തത്. മുഖവുരയില്ലാതെ തന്നെ ലീ കൊലപാതകത്തിന്റെ വിവരം പറഞ്ഞു. ഇതു കേട്ടു നിന്ന ആ സ്ത്രീ പോലീസുകാരോടു പറഞ്ഞ കഥ വിചിത്രമായിരുന്നു. നല്ലവനും സൗമ്യനും ആയ ഡോക്ടർ ചില രാത്രികളിൽ ഭ്രാന്തനായി റോഡിൽ ഇറങ്ങി അല്പം മദ്യപിച്ചശേഷം വഴിപിഴച്ച സ്ത്രീകളെ കൊല്ലുന്നതിൽ തെറ്റില്ലയെന്നു കൂടെ കൂടെ പറയാറുണ്ടായിരുന്നു. കൊലപാതകം നടന്നതായി പറയപ്പെടുന്ന രാത്രികളിൽ അയാളെ പുറത്തുപോയി വരുന്ന നിലയിൽ കാണാനിടയായിട്ടുണ്ടെന്നും അവർ പറഞ്ഞു.

തുടർന്നു ഡോക്ടർ അറസ്റ്റിലായി. കൂടുതൽ അന്വേഷണത്തിൽ പകൽ ഒരു രീതിയിലും രാത്രിയിൽ മറ്റൊരു രീതിയിലും പെരുമാറാൻ കാരണമാകുന്ന ഒരു തരം മാനസികരോഗം അയാൾക്കുണ്ടെന്നു കണ്ടെത്തി (ഡ്യൂവൽ പെർസണാലിറ്റി), തുടർന്നു ദീർഘമായ വൈദ്യപരിശോധനകൾക്കും വിചാരണക്കും അയാൾ വിധേയനാക്കപ്പെട്ടു. ഒടുവിൽ വിദഗ്ദ്ധ ഡോക്ടർമാരുടെ ഒരു സംഘം അയാൾക്കു മാനസികരോഗമുണ്ടെന്നു അസന്നിഗ്ദ്ധമായി പ്രഖ്യാപിച്ചു.

ഒടുവിൽ ലണ്ടനിൽ നിന്നും വളരെയകലെ ഒരു ഭ്രാന്താലയത്തിൽ ശിഷ്ട കാലം മുഴുവൻ അയാൾക്കു കഴിച്ചുകൂട്ടേണ്ടി വരികയും ചെയ്തു.

ഏറെ കാലത്തെ പരിശ്രമങ്ങൾക്കു പോലും പിടിതരാനാവാത്ത നിഗൂഢ രഹസ്യങ്ങളുടെ ചുരുളഴിക്കാൻ സഹായിച്ച ലീയുടെ കഴിവുകളെപ്പറ്റി സ്കോട്ട്ലണ്ട് യാർഡ് ഇന്നും അത്ഭുതം കൂറുന്നു. പക്ഷെ അത്തരം വെളിപാടുകളുടെ പിന്നിലെ അജ്ഞാത ശക്തിയുടെ രഹസ്യം രഹസ്യമായി നില നിൽക്കുകയും ചെയ്യുന്നു.

**അസാൻമാർഗ്ഗിക ജീവിതം നയിക്കുന്ന സ്ത്രീകളെ വകവരുത്താൻ ഇറങ്ങിത്തിരിച്ചവരെന്ന് സ്വയം പ്രഖ്യാപിച്ച, മനോവിഭ്രാന്തി കലർന്നു ജീവിച്ച കുറ്റവാളികൾ ചരിത്രത്തിൽ ഏറെയാണ്. അവരിൽ ജാക്ക് ദി റിപ്പറിന് തന്നെ എത്രയോ അപരൻമാരുണ്ട്- വടക്കൻ കേരളത്തിലെ സ്ത്രീകളുടെ ദുഃസ്വപ്നമായി മാറിയ റിപ്പർ ചന്ദ്രൻ, ബോംബെ തെരുവുകളെ ചോരക്കള മാക്കിയ രാമൻ രാഘവൻ തുടങ്ങിയെത്രയെത്ര പേർ.......**

## ലോഹ മുഖംമൂടിയിട്ട തടവുകാരൻ

ഫ്രാൻസിലെ പ്രസിദ്ധനായ ലൂയി പതിനാലാമന്റെ ഭരണ കാലം. ബാസ്റ്റിൽ തടവറയിൽ ഒരു നവാതിഥി, ഒരു പുതിയ തടവുകാരൻ വന്നു ചേർന്നു. വന്നു ചേർന്ന വ്യക്തിക്കു വേണ്ടി പ്രത്യേകം ഒരു മുറി തയ്യാറാക്കിയിരുന്നു. മുന്നോട്ടു തുറക്കുന്ന ഒരു വാതിൽ മാത്രമുള്ള ഒരൊറ്റ മുറി. അതിനുള്ളിൽ നിന്നും മറ്റാരുമായും കാണുവാനോ ബന്ധപ്പെടാനോ നിർവാഹമില്ലാത്തത്ര സുരക്ഷിതം. ഒരു വിൽ തടവുകാരൻ എത്തിയപ്പോഴാണ് ഏറ്റവും അമ്പരിപ്പിക്കുന്ന കാര്യം സംഭവിച്ചത്. കണ്ണും വായുമൊഴികെ മുഖത്തിന്റെ മറ്റു ഭാഗങ്ങളൊന്നും ദൃശ്യമാകാത്തവിധം അയാളുടെ മുഖത്ത് ഒരു ലോഹമുഖംമൂടി ഉറപ്പിച്ചിരുന്നു. വായ് തുറക്കാൻ ആവശ്യമായ ചെറിയ വിജാഗിരിയൊഴിച്ചു മറ്റൊന്നും ചലിപ്പിക്കാനാവത്തവണ്ണം മുറുക്കിചേർത്തതും ഒരു വിധത്തിലും നീക്കം ചെയ്യാനാവാത്തതുമായ ഒരു ഇരുമ്പു മുഖംമൂടി. അതിലൂടെ അയാൾക്ക് ആഹാരം കഴിക്കാനും വേണമെങ്കില്ല സംസാരിക്കാൻ തന്നെയും കഴിയുമായിരുന്നു. പക്ഷെ ജയിലിനുള്ളിലെ ഒരാളോടു പോലും സംസാരിക്കാൻ അയാളെ ഒരിക്കലും അനുവദിച്ചിരുന്നില്ല.



മുഖംമൂടിയിട്ട തടവുകാരൻ

രാജാവിന്റെ നേരിട്ടുള്ള കല്പനപ്രകാരമാണ് അയാളെ തടവിലിട്ടതെന്നല്ലാതെ എന്താണ് അയാളുടെ കുറ്റമെന്നോ ആരാണയാളെന്നോ ജയിലുദ്യോഗസ്ഥർക്കു പോലും അറിയുമായിരുന്നില്ല. എന്നാൽ എല്ലാവിധ സുഖസൗകര്യങ്ങളും, അതായത്, വായിക്കാൻ പുസ്തകങ്ങൾ നല്ല ആഹാരം, ചികിത്സ എന്നിവയാണ് അയാൾക്കു നൽകപ്പെട്ടിരുന്നത് എന്നതിനാൽ ഒരു പ്രധാന വ്യക്തിയാണ് മുഖംമൂടിക്കു പിന്നിൽ എന്നവർ ഊഹിച്ചിരുന്നു. രോഗശുശ്രൂഷക്ക് എന്തിനധികം കേടു വന്ന പല്ലുകൾ പരിശോധിക്കാൻ വരെ അയാൾക്കു വേണ്ടി പ്രത്യേകം ഡോക്ടർമാർ നിയോഗിക്കപ്പെട്ടു. ഇത്തരം സന്ദർഭങ്ങളിൽ സംസാരം വിലക്കപ്പെട്ടിരുന്നു എന്നു മാത്രല്ല അത് തടയുന്നതുറപ്പാക്കാൻ ജയിൽ ഗവർണ്ണർ തന്നെ നിറതോക്ക് അയാൾക്കു നേരെ ചൂണ്ടി കാവൽനിന്നിരുന്നതായും റിപ്പോർട്ടുകളിൽ പറയുന്നു.

സ്വാഭാവികമായും ഈ രഹസ്യം പുറത്തായതോടെ അയാളാരാണെന്ന ചോദ്യം സംസാരവിഷയമായി. രാജശാസനം ഭയന്ന് പരസ്യമായിട്ടല്ലെങ്കിലും രഹസ്യമായി ഒത്തിരി കഥകൾ അയാളെപ്പറ്റി പരന്നു തുടങ്ങി. അവയിൽ ഏറ്റവും പ്രചരിച്ച ഒന്നു രണ്ടു കഥകളിങ്ങനെ.

സ്ത്രീലമ്പടത്വത്തിനു കുപ്രസിദ്ധനായിരുന്ന ലൂയി പതിനാലാമന് ഏതോ പ്രഭുപത്നിയിൽ പിറന്ന അവിഹിത സന്താനമാണെന്നും തന്റെ പ്രതിഛായ പോകുമെന്നതിനാൽ രഹസ്യമായി അവനെ സൂക്ഷിച്ചതാണെന്നും കഥകൾ പരന്നു.

മറ്റു ചില കഥകളിൽ ലൂയിയുടെ ഏറ്റവും ചെറുപ്പക്കാരി ഭാര്യയായിരുന്ന മാഡം മെജ്ജു സവാൽ എന്ന യുവതിയുടെ കാമുകനായിരുന്നു അയാളെന്നും അസൂയാലുവായ രാജാവ് അയാൾക്കു നൽകിയ ശിക്ഷയാണീ ജയിൽ വാസമെന്നും കഥകൾ പരന്നു.

പിശാചു സേവയിലും, ദുർമന്ത്രവാദകർമ്മങ്ങളിലും തൽപരനായിരുന്ന സോൺക്രിർക്ക് എന്ന ഫ്രഞ്ചു മന്ത്രവാദിയാണ്, ജയിലടക്കപ്പെട്ടതെന്ന് ചില പുരാരേഖകളിലെ തെളിവുകൾ ആധാരമാക്കി ചിലർ ചരിത്രകാരൻമാർ തന്നെ വാദിക്കുന്നുണ്ട്. പിശാചു സേവകനെ കൊല്ലുന്നതിനു പകരം ഇത്തരം ക്രൂരമായ ഒരു തടവു ശിക്ഷ, എല്ലാ സൗഭാഗ്യങ്ങളും നൽകി കൊണ്ട് അനുഭവിപ്പിക്കുന്നതിനു ഉത്തരവിടാൻ രാജാവിനെ പ്രേരിപ്പിച്ച വികാരം അപ്പോഴും രഹസ്യമാണ്.

ഒടുവിൽ തടവുകാരൻ മരണമടഞ്ഞപ്പോൾ പോലും മുഖം മറ്റുള്ളവരെ കാണാനനുവദിച്ചില്ല. ഏതോ ജയിൽ ഉപകരണങ്ങൾ കൊണ്ട് ഗവർണ്ണർ നേരിട്ട് മുഖമൂടിയിലെ ബോൾട്ടുകൾ ഇളക്കി മാറ്റി ഒരു കറുത്ത തുണിയിട്ടുമൂടികെട്ടിയ മുഖമാണ് അന്ത്യദർശനത്തിനു വന്നവർ കണ്ടത്. ഒടുവിൽ ആ മുഖാവരണം മാറ്റാതെ തന്നെ അയാളുടെ ശരീരം രഹസ്യമായി ഒരു ശവകുടീരത്തിലേക്കു മാറ്റപ്പെട്ടു. തന്റെ യാഥാർത്ഥ്യം ഇന്നും അജ്ഞാതമാക്കി അയാളെവിടെയോ ഉറങ്ങുന്നുണ്ടാവണം.

പുറം ലോകത്തിനു ഒരു ദർശനം പോലും ലഭിക്കാതെ, സൂര്യപ്രകാശമേൽക്കാത്ത മുഖം മൂടി തലയിലേന്തിഎന്നാൽ ജീവിതത്തിലെ സുഖസൗകര്യങ്ങൾ നൽകപ്പെട്ടുകൊണ്ടു ആരോടും ഒരക്ഷരം മിണ്ടാനാകാതെ തടവറയിൽ ഒറ്റയ്ക്കിരുന്നു ഹാർപ്പും വയലിനും മീട്ടി അജ്ഞാത മുഖവുമായി മാഞ്ഞു പോയവന്റെ കഥ ലോകത്തിലെ ഒരു പാടു സാഹിത്യക്കാരൻമാരുടെ ശ്രദ്ധക്കു പാത്രമായിട്ടുണ്ട്.

അലക്സാണ്ടർ ഡ്യൂമായുടെ മാൻ ഇൻദ അയൺ മാസ്ക് എന്ന കൃതി ഇവയിൽ ഏറ്റവും പ്രസിദ്ധമത്രെ!

# അജ്ഞാത തീരങ്ങൾ തേടി

കണ്ടെത്താനാകാത്ത, ശവകുടീരങ്ങൾ, സ്ഥലങ്ങൾ, നിധിശേഖരങ്ങൾ തുടങ്ങിയവ എന്നും മനുഷ്യ മനസ്സിനെ ഞെട്ടിയുണർത്തിയ കൗതുകങ്ങളാണ്. ഇത്തരം അജ്ഞാത കുടീരങ്ങളും നിധി ശേഖരങ്ങളും തേടി നടന്ന് ജീവിതം തന്നെ തീർന്നു പോയവരും ജീവിക്കാനേ മറന്നു പോയവരും എത്രയോ പേരുണ്ട്.

അജ്ഞാതമായ ശവകുടീരങ്ങളിൽ ഉറങ്ങുന്ന രാജാക്കൻമാരും, പ്രഭുക്കൻമാരും പുരോഹിതൻമാരും, അജ്ഞാത നിധി ശേഖരങ്ങൾ തീർത്ത കടൽ കൊള്ളക്കാരും അങ്ങനെ രസകരവും സാഹസികവുമായ ഒരു ലോകത്തിന്റെ കഥയാണിവിടെ അനാവരണം ചെയ്യപ്പെടുന്നത്

> "ആത്മാക്കൾക്ക് അനശ്വരതയും പുനർജന്മങ്ങളുമുണ്ട്. അവ കണ്ടറിയാനുള്ള സിദ്ധി നേടിയാൽ ആർക്കും അതു തിരിച്ചറിയാനുമാകാം. ട്രോജൻ യുദ്ധ രംഗത്ത് പോരാടി മരിച്ച യുഫോർബസ് എന്ന പോരാളിയായിരുന്നു മുൻജന്മത്തിൽ ഞാൻ"
>
> പൈതഗോറസ്

## ഹെരോദാവിന്റെ ശവകുടീരം

യഹൂദരാജാവായിരുന്ന ഹെരോദ് ബൈബിൾ കഥാപാത്രങ്ങളിൽ ഏറ്റവും ക്രൂരനും, രക്തദാഹിയുമായ രാജാക്കൻമാരിൽ ഒരാളാണ്. കുഞ്ഞുങ്ങളുടെ രക്തമൊഴുക്കി, പിറക്കാനിരിക്കുന്ന രാജാവിനെ കഴുകികളയാൻ ശ്രമിച്ച ക്രൂരനും ഭീകരനുമായ രാജാവ്.

ക്രിസ്തുവിന്റെ ജനനത്തിനു മുൻപ് തുടങ്ങുന്നതാണ് ഹെറോദിന്റെ ചരിത്രം. യഹൂദരാജാവായി മത്താതിയസ് ആന്റിഗോണസ് റോമിനെതിരെ കലാപം തുടങ്ങിയ വേളയിൽ റോമിനൊപ്പം നിൽക്കുകയും ഒടുവിൽ വിജയസൂചകമായി റോമൻ ചക്രവർത്തി, യഹൂദ രാജസ്ഥാനം നൽകുകയും ചെയ്തിരുന്ന ഹെറോദ്, ബി സി 37 മുതൽ ശക്തനായി അറിയപ്പെട്ടിരുന്നു.

ചരിത്രകാരൻമാരുടെ കാഴ്ചപ്പാടുകൾക്കപ്പുറം കഥകളിലെ ഹെരോദ് ഭീകരൻമാരിലെ രാജാവ് എന്ന സ്ഥാനത്തിനു അർഹനായിരുന്നു. തന്റെ ഭാര്യയും രണ്ടു കുഞ്ഞുങ്ങളടക്കം നിരവധി പേരെ നിഷ്ക്കരുണം കാലപുരിക്കയച്ച കൊലയാളി. എന്നിരുന്നാലും മേൽ പറഞ്ഞതരത്തിൽ കുരുന്നു കുഞ്ഞുങ്ങളെ കൊന്നൊടുക്കിയെന്ന ബൈബിൾ കഥയോട് ചരിത്രകാരൻമാരിൽ പലർക്കും യോജിപ്പില്ല. പ്രസ്തുത കാലഘട്ടത്തിൽ ജീവിച്ച ജോസഫ് തുടങ്ങിയ പ്രസിദ്ധ ചരിത്രകാരൻമാരിൽ പലരും ഹെറോദിന്റെ നിരവധി ക്രൂരതകൾ വർണ്ണിച്ചിട്ടുണ്ടെങ്കിലും മേൽ പറഞ്ഞ കുഞ്ഞുങ്ങളുടെ കൊലപാതകം പരാമർശിച്ചിട്ടേയില്ല എന്നതാണ് സത്യം.

അതങ്ങനെ നിൽക്കട്ടെ, തന്റെ പേരു തന്റെ ജീവിതകാലത്തിനപ്പുറം നിൽക്കണമെന്ന് ആത്മാർത്ഥമായി ആഗ്രഹിച്ചിരുന്ന ഹെറോദ്. തന്റെ പേരു നിലനിർത്താനുതകുന്ന നിരവധി കൊട്ടാരങ്ങളും, ക്ഷേത്രങ്ങളും അയാൾ പണിഞ്ഞുവെന്നതും ചരിത്രമാണ്. സ്വാഭാവികമായും ഇത്തരം താല്പര്യങ്ങൾ ഉള്ള ഒരു രാജാവ് തനിക്കൊരു മഹത്തായ ശവകുടീരം പണിയാൻ ഒരുക്കങ്ങൾ ചെയ്തിരിക്കുമെന്നു തന്നെ കരുതേണ്ടതാണ്.

അന്നത്തെ ചരിത്രകാരൻമാരിൽ പ്രമുഖനായിരുന്ന ജോസഫ് ഹെറോളിന്റെ മരണം ഏറ്റവും ദുരന്തനിർഭരവും ദയനീയവുമായിരുന്നു എന്ന് പറയുന്നുണ്ട്. ഏതാണ്ട് ഇരുപത് മൈൽ ദൂരെ ഹെറോഡിയം എന്ന കുടീരത്തിൽ അടക്കിയതായും.

ചരിത്രത്തിൽ ക്രിസ്തുവിന്റെ ജീവിതവുമായും, ഹെറോദുമായും ബന്ധപ്പെട്ട മിക്കവാറും സ്ഥലങ്ങൾ കണ്ടെത്താനായിട്ടുണ്ടെങ്കിലും ഹെറോഡിയം



ഹെറോദിന്റെ കോട്ട ഒരു ആകാശ വീക്ഷണം

ഇന്നും അജ്ഞാതമായി നില കൊള്ളുന്നു. ചരിത്രകാരൻമാരും പുരാവസ്തു ഗവേഷകരും ശാസ്ത്രജ്ഞരും ഒറ്റക്കും കൂട്ടായും നടത്തിയ ഗവേഷണ നിരീക്ഷണങ്ങൾക്കൊക്കെ ഒടുവിലും ഹെറോഡിയം ഇന്നും അജ്ഞാതമായി നിലകൊള്ളുന്നു.

നിരവധി നിധി ശേഖരങ്ങൾ ശവകുടീരത്തിൽ അടക്കം ചെയ്യുന്നതും, പ്രസ്തുത നിധി തേടി കൊള്ളക്കാരും കവർച്ച സംഘങ്ങളും ശവകുടീരങ്ങൾ തകർക്കുന്നതും അക്കാലത്ത് ഏറെ പതിവായിരുന്നു. പ്രസ്തുത സാധ്യത കണക്കിലെടുത്ത്, കള്ളക്കണ്ണുകൾക്കു കണ്ടെത്താനാകാതെ ഏതോ നിഗൂഢമായ ഒരു പ്രദേശത്ത് ഹെറോദിന്റെ ശവകുടീരം അടക്കിയിട്ടുണ്ടാകാമെന്ന് പ്രൊ. തെട്സർ എന്ന ഗവേഷകൻ അഭിപ്രായപ്പെട്ടിട്ടുണ്ട്.

കൊട്ടാരക്കെട്ടുകളുടെ രഹസ്യ അറകൾക്കുള്ളിലോ ഗോപുരങ്ങളുടെ അടിസ്ഥാനത്തിനകത്തോ ആകാം പ്രസ്തുത ശവകുടീരമെന്ന് ഒരു വാദമുണ്ട്. പക്ഷെ പുരാതന യഹൂദ വിശ്വാസമനുസരിച്ച് ഇപ്രകാരം കെട്ടിടത്തിനുള്ളിൽ അടക്കം ചെയ്യപ്പെട്ടവർ മുക്തി ലഭിക്കാതെ കിടക്കുമെന്ന വിശ്വാസം മേൽപ്പറഞ്ഞ വാദഗതിക്കു വിരുദ്ധമാണ്.

പ്രൊ: തെട്സർ പറഞ്ഞതുപോലെ വിജനമായ ഭൂമിയിൽ കവർച്ചക്കാരുടെ കണ്ണെത്താത്തത്ര ദൂരെ ഹെറോദ് ഇന്നും ശാന്തമായി ഉറങ്ങുന്നു.

## ആർതർ രാജാവിന്റെ ചരിത്ര യുദ്ധം

ഇംഗ്ലീഷ് ഇതിഹാസ പുരുഷനായ ആർതർ രാജാവിനു ചുറ്റും എന്നും നിഗൂഢതയുടെ പരിവേഷമുണ്ടായിരുന്നു. പഴം കഥകളിലും ഐതിഹ്യങ്ങളിലും വീരനായകനായി വാഴ്ത്തപ്പെടുന്ന ആർതർ രാജാവ് തന്നെ ചരിത്ര പുരുഷനാണോ എന്നു വരെ നീളുന്ന നിഗൂഢതകൾ. എന്നിരുന്നാലും ചരിത്രപരമായ രാജകീയ വംശാവലി സസൂക്ഷ്മം വിലയിരുത്തപ്പെടുമ്പോൾ പ്രസ്തുത രാജാവ് ഒരു യാഥാർത്ഥ്യം തന്നെയായിരുന്നു എന്നതിനാണ് കൂടുതൽ വിശ്വാസ്യതയും തെളിവുകളും നിലവിലുള്ളത്.

അദ്ദേഹത്തെ ചുറ്റിപ്പറ്റി നിലനിന്നിരുന്ന വീരകഥകളിൽ ഏറ്റവും പ്രശസ്തം ബാദൺ യുദ്ധമാണ്. മൗണ്ട് ബാദൺ എന്ന സ്ഥലത്ത് വച്ച് ആർതർ രാജാവും സംഘവും ആംഗ്ലോ സാക്സൺ മുന്നേറ്റത്തിനെതിരെ നടത്തിയതായി പറയപ്പെടുന്ന ധീരമായ പോരാട്ടം. പതിനാലാം നൂറ്റാണ്ടിൽ ജീവിച്ചിരുന്ന ഗിൽഡാസ് എന്ന ബ്രിട്ടീഷ് സന്യാസിയുടെ, ചരിത്രഗ്രന്ഥമായ "ദി എക്സിഡിയോ എക് കോൺക്വസ്റ്റി ബ്രിട്ടാനിയാ" എന്ന കൃതിയാണ് ബാദൺ യുദ്ധത്തെക്കുറിച്ച് പരാമർശിക്കപ്പെടുന്ന ആദ്യ ചരിത്രകൃതി. തുടർന്നു പത്തൊൻപതാം നൂറ്റാണ്ടിൽ വിരചിതമായ 'ഹിസ്റ്റോറിക്കാ ബ്രിട്ടാനം' ബാദൺ യുദ്ധത്തിൽ ആർതർ രാജാവിന്റെ പങ്ക് വളരെ വിപുലമായി പറയുകയും ചെയ്തു.



ലാൻസ്ഡൗൺ കുന്നുകൾ ഒരു വിദൂര വീക്ഷണം

ഏതാണ്ട് എഡി 518 നോട് അടുത്ത കാലത്ത് ആർതർ രാജാവ് ബാദണിൽ വച്ച് യുദ്ധവിജയം നേടിയതായി തുടർന്നു പല രേഖകളിലും വ്യക്തമാക്കപ്പെടുന്നുണ്ട്. അന്നു മുതൽ ഇന്നു വരെ ചരിത്രഗവേഷകരെ കുഴക്കുന്ന ചോദ്യം മറ്റൊന്നാണ്. എവിടെയാണ് ഈ പറയുന്ന മൗണ്ട് ബാദൺ. വ്യത്യസ്തവും വിരുദ്ധവുമായ ധാരാളം അഭിപ്രായങ്ങൾക്കും വിവാദങ്ങൾക്കും വഴിയിട്ടുകൊണ്ട് ഗവേഷണം ഇന്നും തുടങ്ങുന്നുണ്ടെങ്കിലും പൂർണ്ണമായ ഉത്തരം കണ്ടെത്താൻ എത്രദൂരം പോകണമെന്ന കാര്യത്തിൽ ആർക്കും നിശ്ചയമില്ല.

ആദ്യകാല ഗവേഷകരുടെ അഭിപ്രായത്തിൽ ബാദൺ ഉൾപ്പെടെ ആർതർ നടത്തിയ എല്ലാ പോരാട്ടങ്ങളുടെയും പ്രധാന പടനിലം സ്കോട്ട്ലണ്ട് ആയിരുന്നു. പക്ഷെ അതിനെതിരെ വാദിച്ചവർ ചൂണ്ടിക്കാട്ടിയ തെളിവുകൾ പ്രകാരം ബാദൺ

യുദ്ധം ഫ്രാൻസിലായിരുന്നു നടന്നത്. ബാദൺ കുന്നുകളെ അനുസ്മരിക്കുന്ന കുന്നുകളോ പ്രദേശങ്ങളോ സ്കോട്ട്ലാണ്ടിൽ കാണാനില്ല എന്നതായിരുന്നു അവരുടെ പ്രധാന വാദം.

ഇക്കാര്യത്തിൽ പ്രധാന മുന്നേറ്റം ഈയടുത്ത കാലങ്ങളിലാണ് ചരിത്ര ഗവേഷണങ്ങൾക്കൊപ്പം സ്ഥലനാമകഥകളിലും വാക്കുകളുടെ ഉത്പത്തിവ്യത്യാസങ്ങളിലും നടത്തിയ ഗവേഷണങ്ങൾ വഴി കണ്ടെത്തിയ കാര്യം തികച്ചും വ്യത്യസ്തമായ മറ്റൊന്നാണ്. ബ്രിട്ടനിലെ പ്രധാന വിനോദസഞ്ചാര കേന്ദ്രമായ 'റോമൻ ബാത്ത്' ആയിരുന്നു പഴയ ബാദൺ എന്നും പിൽക്കാലത്ത് റോമാക്കാർ അവിടെയുള്ള ചൂടുനീരുറവകളിൽ സ്നാനഘട്ടങ്ങൾ പണിഞ്ഞതാണെന്നുമായിരുന്നു പുതിയ കണ്ടെത്തൽ.

സ്വാഭാവികമായും പുരാവസ്തു ഗവേഷകരുടെ ശ്രദ്ധ ബാത്ത് നഗരത്തിലേക്കു തിരിഞ്ഞു. ആയിരക്കണക്കിനു ഗവേഷകർ മെറ്റൽ ഡിക്ടറ്ററുകളും , ആധുനിക ഉപകരണങ്ങളും പേറി ബാത്തിന്റെ മുക്കും മൂലയും തിരഞ്ഞുതുടങ്ങി. കുതിരകളും , പ്രഭുസേനയും ധാരാളമായി പങ്കെടുക്കുകയും ധാരാളം പേർക്കു വീരമൃത്യു നേരിടേണ്ടി വരികയും ചെയ്തതായി ചരിത്രകഥകൾ വാഴ്ത്തി പായുന്ന ബാദൺ യുദ്ധ രംഗത്ത് നിന്ന് പടച്ചട്ടയുടെയും പുരാതന കല്ലറകളുടെയും യുദ്ധസാമഗ്രികളുടെയും അവശിഷ്ടങ്ങൾ പ്രതീക്ഷിച്ച് നിരന്തരം ഗവേഷണം നടത്തുക എന്നതായിരുന്നു ലക്ഷ്യം. പക്ഷെ ചരിത്രം കുഞ്ഞിക്കാലടി വച്ചു നടന്ന കാലത്തെ വീരയോദ്ധാക്കളുടെ പങ്കിനെ സാക്ഷ്യപ്പെടുത്തുന്ന ഒന്നും ഇതേവരെ ലഭ്യമായിട്ടില്ല.

വിവാദങ്ങളിന്നും തുടരുന്നുവെങ്കിലും, സൈദ്ധാന്തികവും ഭാഷാ ശാസ്ത്രപരവുമായതിനപ്പുറം എന്തെങ്കിലും തെളിവുകൾ ലഭിക്കേണ്ടതുണ്ടെങ്കിലും, മറിച്ചൊരു കൂടുതൽ യുക്തിസമമായ തെളിവു ലഭിക്കുന്നതുവരെ ബാത്ത് നഗരമായിരുന്ന ആർതർ രാജാവിന്റെ ചരിത്രയുദ്ധത്തിന് സാക്ഷ്യം വഹിച്ചതെന്ന് മാത്രമേ ഇപ്പോൾ കരുതാൻ കഴിയുകയുള്ളു.

ബാത്ത് എന്ന പേരിലെ സാമ്യം ശരിയല്ലെന്നും പ്രസ്തുത പേര് പിന്നീട് ലഭിച്ചതാണെന്നും ബാദൻ യുദ്ധത്തെക്കുറിച്ച് പറയുന്ന കാലയളവിൽ പ്രസ്തുത പേരുണ്ടായിരിക്കാൻ സാദ്ധ്യതകുറവാണെന്നും കരുതുന്നവർ, പദനിഷ്പത്തിയും പുരാവസ്തു പഠനവും വേറിട്ടു കാണണമെന്നു പറയുന്നവർ, വസ്തു നിഷ്ഠമായ പുരാവസ്തുശേഖരം കണ്ടെത്താത്തതിൽ സംശയം കൂറുന്നവർ ഇങ്ങനെ ഇക്കാര്യത്തിൽ സംശയാലുക്കളുടെ നിര നീണ്ടു പോകുന്നുവെങ്കിലും. തത്കാലം നമുക്കും പദ്നിഷ്പത്തിയുടെ ചരിത്രരേഖകളെ തന്നെ ആധാരമാക്കിയെടുക്കുന്നതാണ് ഉചിതം

## മൗണ്ട് എവറെസ്റ്റിന്റെ മടിയിലുറങ്ങുന്നവർ

എഡ്മണ്ട് ഹിലാരിയും ടെൻസിങ് നോർക്കെയും എവറെസ്റ്റിന്റെ കൊടുമുടികളിലെത്തും മുൻപ് തന്നെ എവറസ്റ്റിന്റെ നെറുകയിലെത്താൻ ശ്രമിച്ച് പരാജയപ്പെട്ട എത്രയോ സംഘങ്ങളുണ്ട്. എന്നാൽ ലോകത്തിന്റെ നെറുകയെന്ന് ഘോഷിക്കപ്പെടുന്ന പ്രസ്തുത പർവ്വതതലപ്പിന്റെ ഏതാണ്ട് അരികിൽ വരെ എത്തുകയും വിജയത്തിന്റെ തൊട്ടു മുന്നിലെവിടെയോ വച്ച് കാലത്തിന്റെ അജ്ഞാതകരങ്ങളാൽ അപ്രത്യക്ഷരാവുകയും ചെയ്ത രണ്ടു പേരുണ്ട്. മാലറി എന്ന ബ്രിട്ടീഷ് അദ്ധ്യാപകനും ഇർവിൻ എന്ന ഓക്സ്ഫോർഡ് വിദ്യാർത്ഥിയും. കേണൽ നോർട്ടന്റെ പർവ്വതാരോഹണസംഘത്തിലെ അംഗങ്ങൾ. ഒടുവിൽ പ്രതികൂലകാലാവസ്ഥയിൽ സംഘം മടങ്ങാൻ തീരുമാനിക്കുന്നതിനു അല്പം മുൻപ് എവറസ്റ്റിന്റെ തൊട്ടടുത്തു വെച്ച് എന്നേക്കുമായ് അവർ മാഞ്ഞു പോയി . ഇന്നേ വരെ അവരെക്കുറിച്ചോ അവരുടെ ശരീരങ്ങളെക്കുറിച്ചോ യാതൊരു വിവരങ്ങളും ലഭ്യമായിട്ടില്ല.



ഓഡെൽ എടുത്ത എവറസ്റ്റിന്റെ ചിത്രം

കേണൽ നോർട്ടന്റെ സംഘം യാത്ര പുറപ്പെടുമ്പോൾ മാലറിക്കു 37 വയസ്സും ഇർവിനു 22 വയസ്സുമായിരുന്നു പ്രായം . രണ്ടു പേരും അതിനകം തന്നെ പർവ്വതാരോഹകരെന്നനിലയിൽ പ്രസിദ്ധരായിരുന്നു. ഏറെ ചെറുപ്പമായിരുന്നെങ്കിലും ഓക്സ്ഫോർഡിലെ വിദ്യാർത്ഥിയായിരുന്ന കാലം മുതൽ കായികവിനോദങ്ങളിൽ മുഴുകിയും തുടർന്നു വിമാനങ്ങളുടെ യന്ത്ര സംവിധാനങ്ങളുമായി ബന്ധപ്പെടുന്ന ജോലി ചെയ്തും കഴിഞ്ഞ ഇർവിൻ, ഉയർന്ന പ്രതലങ്ങളിലെ ജീവിതത്തിന്റെ പ്രത്യേകതകളുമായി വളരെ താദാത്മ്യം പ്രാപിച്ചിരുന്നു.

1924 ൽ ഏതാണ്ട് മേയ് മാസത്തോടെയായിരുന്നു യാത്ര. തുടക്കം മുതൽ അപകടങ്ങളിലും ദുരന്തങ്ങളിലും പെട്ടുകൊണ്ടാണ് മലകയറ്റം തുടങ്ങിയതു തന്നെ. അതിനെക്കുറിച്ച് മില്ലറിയുടെ ലഭ്യമായ ഡയറിക്കുറിപ്പുകളിൽ- ഒരു പക്ഷെ ലഭ്യമായ അയാളുടെ അവസാനകുറിപ്പുകളിൽ- ഇപ്രകാരം പറയുന്നു:-

“ദുരന്തങ്ങൾ കൂടുന്നു. ഏറ്റവും ഭീകരമായ ദുരന്തത്തിനു മാത്രമേ ഞങ്ങളെ പിന്തിരിപ്പിക്കാനാകു. കിഴക്കാംതൂക്കായ മഞ്ഞു പാളികളിലൂടെയുള്ള

ഈ സാഹസികയാത്ര, നന്മയിലേക്കായാലും നാശത്തിലേക്കായാലും തുടരുക തന്നെ ചെയ്യും . എവറസ്റ്റിന്റെ കരുണ ഞങ്ങൾ പ്രതീക്ഷിക്കുന്നതേയില്ല".

1924 ജൂൺ ആദ്യ ദിനം സംഘം ഏതാണ്ട് സമുദ്ര നിരപ്പിൽ നിന്നും 2700 അടി മുകളിലെത്തി . തുടർന്നു ക്ലേശകരമായ യാത്രയുടെ ഏറ്റവും കഠിനമായ ഭാഗമായിരുന്നു. ജൂൺ ആറാം തീയതിയോടെ വീണ്ടും 2000 അടി മുകളിൽ സംഘം എത്തിച്ചേർന്നു. സംഘത്തിലെ ജിയോളജിസ്റ്റായിരുന്ന നോവൽ ഓഡെൽ ആ ഭാഗത്തെ പർവ്വതഘടനയുടെ ഒരു മാപ്പു തയ്യാറാക്കാൻ ചെറിയൊരു സർവ്വേ നടത്താൻ ശ്രമിച്ചു. അദ്ദേഹത്തെ അഭിവാദ്യം ചെയ്തു കൊണ്ട് ജൂൺ 8ന്നു രാവിലെ , കുത്തനെയുള്ള പാറക്കൂട്ടങ്ങളുടെ ചരിവിലൂടെ മാലറിയും ഇർവിനും മെല്ലെ മുകളിലേക്കു കയറി തുടങ്ങി . പിന്നീട് അവരെ കാണുന്നത് ഓഡലിന്റെ സ്വന്തം വാക്കുകളിൽ നിന്നും ഇങ്ങനെ സംഗ്രഹിക്കാം :

"ഏതാണ്ട് ഉച്ചയ്ക്കു ഒരു മണിയോടടുക്കുന്നു. പെട്ടെന്നു മഞ്ഞു മാഞ്ഞുതുടങ്ങിയ അന്തരീക്ഷം അല്പമൊന്നു തെളിഞ്ഞു. ലോകോത്തരമായ എവറസ്റ്റിന്റെ മകുടം എന്റെ തൊട്ടു മുകളിൽ തെളിയുന്നു. ഞാൻ അതിനെ നോക്കിയങ്ങനെ നില്ക്കുകയായിരുന്നു. പെട്ടെന്നു അതിന്റെ നെറുകയിലേക്കുള്ള വഴിയിൽ ഏതാനും അടികൾ മാത്രം താഴെ ഒരു മഞ്ഞുപാറയുടെ ചരിവിലൂടെ ഒരു കറുത്തപൊട്ട് പോലെ ഒരാൾ. അതു മെല്ലെ മുകളിലേക്കു നീങ്ങുന്നു. തുടർന്നു മറ്റൊരു കറുത്തപൊട്ട് അതിനടുത്തേക്കു രണ്ടും ക്രമേണ അടുക്കുന്നു. പെട്ടെന്നു വീണ്ടും കോടമഞ്ഞിന്റെ കനത്ത മേഘം മുന്നിൽ നിറഞ്ഞു. കാഴ്ച വിഫലമാകുന്ന മുഹൂർത്തം".

മില്ലറിയുടെയും ഇർവിന്റെയും അവസാനദർശനമായിരുന്നു അത്. പിന്നീട് ഒരിക്കലും ആരും അവരെ കണ്ടിട്ടില്ല.

എവറസ്റ്റിനു ഏതാനും താഴെ എത്തിയ അവർ ഏതാണ്ട് നാലു മണിയോടെ മുകളിൽ എത്തിയിരിക്കാമെന്നാണ് ഓഡൽ പറയുന്നത്. പക്ഷെ ആ സമയത്ത് എത്തുന്നവർക്കു ഒരിക്കലും പകൽ വെളിച്ചത്തിൽ ക്യാംപ് വരെ തിരിച്ചെത്താൻ സമയം ലഭിക്കില്ല. ഇരുട്ടിൽ വഴി തെറ്റി ഏതെങ്കിലും മഞ്ഞിടുക്കിലോ ചരുവിലോ അവർ വീണുപോയതാകാമെന്ന് അദ്ദേഹം പറയുന്നു.

എന്തായാലും, 27500 അടി ഉയരത്തിൽ ഓക്സിജൻ സിലിണ്ടറും മറ്റു സംവിധാനങ്ങളുമില്ലെങ്കിൽ പോലും ഓഡലും സംഘവും രണ്ടു മണിക്കൂർ അന്വേഷണങ്ങൾ നടത്തി. ഒടുവിൽ തികഞ്ഞ നിരാശയും അതിലധികം ദുഖവും പേറി സംഘം മടങ്ങി.

അന്നു മുതൽ മല്ലറിയും ഇർവിനും ഓരോ എവറസ്റ്റാരോഹന്റെയും

മനസ്സിലുണ്ട്. അവൻ കൊടുമുടി കയറിയോ ഇല്ലയോ എന്ന ചോദ്യം, അവരുടെ ശരീരങ്ങൾ എവിടെ മറഞ്ഞിരിക്കുന്നു എന്ന ചോദ്യം ഇന്നും ഉത്തരമില്ലാതെ മാറി നിൽക്കുന്നു.

ഉയർന്ന മഞ്ഞു പാളികളിലെ മടക്കുകൾക്കുള്ളിൽ മനുഷ്യ ശരീരം നാശത്തിനു വിധേയമാവാതെ കിടക്കുമെന്നു ഊഹിക്കാമല്ലോ. അതു പോലെ തന്നെ അവരുടെ ക്യാമറയും മറ്റുപകരണങ്ങളും വീണ്ടെടുക്കപ്പെടാം. അവശിഷ്ടങ്ങളിൽ നിന്നും ആധുനിക സാങ്കേതിക വിദ്യയുടെ സഹായത്തോടെ, പ്രസ്തുത ക്യാമറയ്ക്കുള്ളിലെ ഫിലിം ഡെവലപ്പ് ചെയ്യാൻ കഴിഞ്ഞാൽ മേൽ പറഞ്ഞ ചോദ്യങ്ങൾക്കു ഉത്തരമാകും.

1980 ൽ അമേരിക്കൻ പർവ്വതാരോഹകനായ ടോം ഹോസൽ ഇപ്രകാരമൊരു അന്വേഷണം നടത്താൻ എവറസ്റ്റിൽ എത്തി.

യാന്ത്രോപകരണങ്ങൾക്കൊണ്ട് മലനിരകളിലെ മഞ്ഞിളക്കി നടത്തിതുടങ്ങിയ ഈ അന്വേഷണം പക്ഷെ ലോക പരിസ്ഥിതി വാദികളും പർവ്വതാരോഹകരും എതിർക്കുകയാണ് ചെയ്തത്. വൻ യന്ത്രങ്ങൾ കൊണ്ട് മലനിരകളിലെ മഞ്ഞു മാറുന്നതു വഴി എവറസ്റ്റിലെ സ്വാഭാവിക പാതകൾക്ക് ഉണ്ടായേക്കാവുന്ന വിനാശവുമാണ് ഈ എതിർപ്പിനു കാരണമായത്. ഒടുവിൽ ഇത്തരം പ്രക്ഷോഭങ്ങൾക്കു വിരാമമിട്ടുക്കൊണ്ട് ഒടുവിൽ എഡ്മണ്ട് ഹിലാരി പറഞ്ഞു. "എവറസ്റ്റിന്റെ മാറിൽ നിതാന്തമായുറങ്ങാൻ മില്ലറിക്കു അവകാശമുണ്ടെന്നു ഞാൻ വിശ്വസിക്കുന്നു".

അന്വേഷണങ്ങൾ തുടരുകയാണ് ലേസർ സാങ്കേതിക വിദ്യയും അൾട്രാസോണിക്ക് ശബ്ദപ്രതിധ്വനി സംവിധാനങ്ങളും എല്ലാം ഉപയോഗിച്ച് നടത്തുന്ന പ്രസ്തുത അന്വേഷണം ഫലപ്രാപ്തിയടയുമോ എന്ന് ഇന്നും വ്യക്തമല്ല എന്തായാലും അതേവരെ , മഞ്ഞിൻപാളികൾക്കു കീഴെ അഗാധമായ നിതാന്ത നിശബ്ദതയിൽ നൂറ്റാണ്ടിന്റെ ചോദ്യത്തിന്റെ ഉത്തരം പേറി അവൻ ഉറങ്ങുന്നുണ്ടാവണം. നാളെ ഒരു പക്ഷെ അവരെ കണ്ടെത്തിയാൽ അത് പർവ്വതാരോഹണ കഥയിലെ ഒരു ഇതിഹാസത്തിന്റെ തുടക്കവും മറ്റൊന്നിന്റെ ഒടുക്കവുമാകില്ലെന്നാർക്കാണ് പറയാൻ കഴിയുക!

## ഹഡ്സൺ എവിടെയാണ്?

പതിനേഴാം നൂറ്റാണ്ടിന്റെ തുടക്കത്തിൽ ഇന്ത്യയിലും ചൈനയിലും എത്തുന്നതിനു പുതിയ വഴിതേടി വടക്കു പടിഞ്ഞാറൻ വഴിയിലേക്കു കപ്പൽ യാത്ര ചെയ്തവരിൽ ഏറ്റവും പ്രമുഖനായിരുന്നു ഹെന്റി ഹഡ്സൺ എന്ന പ്രസിദ്ധ ഇംഗ്ലീഷ് നാവികൻ ഡച്ച് ഈസ്റ്റ് ഇന്ത്യയുടെ ആവശ്യപ്രകാരം വടക്കേ അമേരിക്കൻ തീരം വഴി യാത്രയാരംഭിച്ച ഹഡ്സൺ ആദ്യമൊക്കെ വൻ വിജയങ്ങൾ നേടി. വടക്കേ അമേരിക്കൻ ഭൂഖണ്ഡത്തിലെ ഹഡ്സൺ നദിയും ക്യാനഡയിലെ ഹഡ്സൺ തുറമുഖവുമൊക്കെ ഈ യാത്രയുടെ അനശ്വര സ്മരണകളായ് ഇന്നും നിലകൊള്ളുന്നു.


ഹഡ്സണും മകനും അലയാഴിയിൽ - ഒരു പെയിന്റിംഗ്

തന്റെ യാത്രകളിലെ വിജയം നൽകിയ പ്രചോദനം ഉൾക്കൊണ്ട് ഹഡ്സൺ കുറെ കൂടി ദീർഘമായ യാത്രക്ക് 1610 ൽ തയ്യാറായി. ഡിസ്കവറി എന്നു പേരിട്ട ഒരു വൻ കപ്പലിൽ ഇരുപതോളം ജോലിക്കാരുമായി ഒരു മെയ് മാസം ഹഡ്സൺ യാത്രയാരംഭിച്ചു. അക്കൊല്ലം നവംബറിൽ കപ്പൽ ക്യാനഡയുടെ തീരത്തെത്തി. പക്ഷെ ക്യാനഡയുടെ ഭീകരമായ മഞ്ഞുകാലം, അവരുടെ എല്ലാ പ്രതീക്ഷക്കുമപ്പുറമായിരുന്നു മഞ്ഞു മൂടിയ കടൽ വഴി യാത്ര അസാദ്ധ്യമായതിനാൽ അവർക്കു കപ്പൽ കരയ്ക്കടുപ്പിക്കേണ്ടി വന്നു. നോക്കെത്താദൂരം വരെ മഞ്ഞുമൂടി കിടക്കുന്ന ആ തീരത്ത് കാലാവസ്ഥ മാറുന്നതു നോക്കി അവർ കാത്തിരിപ്പായി.

ഈ കാത്തിരിപ്പാണ് ഹഡ്സന്റെ കണക്കുകൾ തെറ്റിച്ചത് പത്തിരുപത് പേർക്കു അധികം ദിവസം കഴിയാനുള്ള ഭക്ഷണം കപ്പലിൽ കരുതുന്നതിൽ വീഴ്ചപറ്റിയിരുന്നു. ഒടുവിൽ പലരും പട്ടിണികൊണ്ടു മരിക്കുമെന്ന സ്ഥിതിയിലെത്തിയപ്പോഴാണ് കപ്പൽ തീരം വിട്ടതു. കടലിലൂടെ വീണ്ടും അലച്ചിൽ തുടർന്നു. കരയുടെ യാതൊരു ലാഞ്ചനപോലുമില്ലാത്ത കടൽപ്പരപ്പ്. ആഹാരം ഏതാണ്ട് നിലക്കുന്ന അവസ്ഥയും . കപ്പൽ ജോലിക്കാരിൽ മുറുമുറുപ്പും ക്രമേണ ലഹളയും പടർന്നു കയറി. ഒടുവിൽ ഹഡ്സൺ, അയാളുടെ കൗമാരം വിടാത്ത മകൻ, ഹഡ്സണോട് കൂറുപുലർത്തിയ ഏതാനം കപ്പൽ ജോലിക്കാർ എന്നിവരെ ബലമായ് പിടിച്ചുകെട്ടി, കപ്പലിലെ ലൈഫ് ബോട്ടിൽ ഒരു തുഴയും വച്ച് ആഹാരമോ ഒരു വിധവസ്ത്രങ്ങളോ കരുതാതെ നടുക്കടലിൽ തള്ളിവിട്ടതിനു ശേഷം ബാക്കി ജോലിക്കാർ തീരം തേടി യാത്രയാരംഭിച്ചു. അനന്തമായ

അറ്റ്ലാന്റിക്കിന്റെ മാറിലൂടെ കാറ്റിന്റെ ഗതിക്കൊപ്പം ഒഴുകുന്ന കുഞ്ഞു ബോട്ടിൽ ഭയക്രാന്തനായ കുഞ്ഞു മകന്റെ കണ്ണിൽ നിസ്സഹായനായ് നോക്കിയിരിക്കുന്ന ഹഡ്സണെ വിധിക്കു വിട്ടു ഡിസ്കവറി ദൂരേക്കു യാത്രയായി.

ആ യാത്രയും പക്ഷെ ദുരന്ത നിർഭരമായിരുന്നു. കൊടുങ്കാറ്റും കടൽ കൊള്ളക്കാരുടെ ആക്രമണങ്ങളുമെല്ലാം നേരിട്ട് ഒടുവിൽ ഏഴു പേർ മാത്രമാണ് ഇംഗ്ലണ്ടിലെത്തിയത് . അവർ തങ്ങളെ ഏർപ്പാടാക്കിയ ഉദ്യോഗസ്ഥരോട് സംഭവം പറഞ്ഞു കേൾപ്പിച്ചു. തങ്ങളെ കുറ്റവിമുക്തരാക്കിയും മരിച്ചുപോയ ജോലിക്കാരെയും പ്രതികളാക്കിയും ഹഡ്സണെ ഒഴുക്കി വിട്ട കഥ അവർ പറഞ്ഞു. പക്ഷെ നിയമം അക്കഥ പൂർണ്ണമായും വിശ്വസിക്കാൻ തയ്യാറായില്ല. അവരുടെ പേരിൽ വധശ്രമത്തിനു കേസ ആരംഭിക്കുകയും ചെയ്തു . വിചാരണ വേളയിൽ ഒരു തുഴയുള്ള ബോട്ടിൽ ഭയന്നിരിക്കുന്ന മകനെ മാറോട് ചേർത്ത് കുഴിഞ്ഞ കണ്ണുകളിൽ നിസ്സംഗതയുടെ അഗാധവേദന പേറി , അകന്നു പോകുന്ന കപ്പലിനെ നോക്കിയിരിക്കുന്ന ഹഡ്സന്റെ കഥ ജോലിക്കാർ പറഞ്ഞു. അതായിരുന്നു ലഭ്യമായ ഹഡ്സന്റെ അവസാന രൂപം.

കുറ്റവാളികൾക്കു ശിക്ഷ ലഭിച്ചു ഏറെക്കാലം കഴിഞ്ഞ്, ഹഡ്സൺ പോയ വഴി തേടി ആളുകൾ വീണ്ടും അന്വേഷണത്തിനൊരുങ്ങി. 1845 ൽ ഇതേ വഴി പോയ ഒരു കപ്പൽ അപകടത്തിൽ തകർന്നു കരയടിഞ്ഞിരുന്നു. 138 വർഷങ്ങൾക്കു ശേഷം ക്യാനഡയുടെ വടക്കൻ മഞ്ഞുമേഖലകളിൽ പര്യവേഷണം നടത്തിയ സംഘത്തിനു പ്രസ്തുത കപ്പലിന്റെ അവശിഷ്ടങ്ങൾ കണ്ടെത്താനായി . കൂട്ടത്തിൽ പ്രസ്തുത കപ്പലിന്റെ ക്യാപ്ടനായിരുന്ന ഫ്രാങ്ക്ളിന്റെ ജോലിക്കാരുടെ അധികം കേടുപാടുകളില്ലാത്ത ശരീരവും. ക്യാനഡയുടെ വടക്കൻ തീരം തികച്ചും തണുത്തതാണ് മഞ്ഞു പാളികളുടെ നിതാന്തശേഖരങ്ങളാൽ മൂടിക്കിടക്കുന്നവയാണ്. നൂറ്റാണ്ടുകൾ നാശമില്ലാതെ ശരീരം സ്ഥിതി ചെയ്യുന്നതിൽ അക്കാരണത്താൽ അത്ഭുതമില്ല. എന്തായാലും ഫ്രാങ്ക്ളിന്റെ ജോലിക്കാരുടെ ശരീരങ്ങൾ കണ്ടു പിടിച്ചതോടെ പലരും ഹഡ്സന്റെ കഥയോർത്തു. 1984 കനേഡിയൻ സർവ്വകലാധികൃതരുടെ നേതൃത്വത്തിൽ ഒരു സംഘം ഗവേഷണം തുടങ്ങിയെങ്കിലും ഹഡ്സൺ എവിടെയോ മറഞ്ഞിരിക്കുകയാണ്. ബോട്ടു തകർന്നാലും, തീരത്തെത്തിയാലും ഹഡ്സൺ ഒരു മഞ്ഞു പാളികളുടെ മേൽ തന്നെയാണ് വന്നു പെടാൻ സാധ്യതയെന്നതിൽ ആർക്കും സംശയമില്ല. നിതാന്തമായ നിശബ്ദതയും ശൂന്യതയും നിറഞ്ഞു നിൽക്കുന്ന വിശാലമായ കനേഡിയൻ മഞ്ഞുതീരങ്ങൾ പര്യവേഷണം ഏറെ ദുഷ്കരമാവുന്നു. എങ്കിലും ഒരു നാൾ യാദൃശ്ചികമായെങ്കിലും ഹഡ്സൺ കണ്ടെത്തപ്പെടുമെന്നു കരുതുന്നവരാണധികവും. അതു വരെ കൗമാരപ്രായക്കാരനായ മകനെ ചേർത്തു പിടിച്ച്, അനന്തമായ മഞ്ഞുപാളികൾക്കുള്ളിലെ നിതാന്തമായ തണുപ്പിൽ അയാളുറങ്ങി കിടക്കും. ഒരു പക്ഷെ ഒരിക്കലും നശിക്കാതെ.

## എൽഡൊറാഡോയുടെ അജ്ഞാത സ്വർണ്ണ തീരങ്ങൾ

തെക്കേ അമേരിക്കയുടെ ബൊഗോട്ട എന്ന ഗ്രാമം. പതിവു പോലെ ഗ്രാമത്തിൽ പണിക്കിറങ്ങിയ കർഷകതൊഴിലാളികൾ പണിക്കിടയിൽ ഒരു വിശിഷ്ട പുരാവസ്തു കണ്ടെത്തി. ഒരു ചങ്ങാടത്തിൽ യാത്ര ചെയ്യുന്ന രാജാവിന്റെ സ്വർണ്ണം കൊണ്ടുള്ള ഒരു ചെറു പ്രതിമയായിരുന്നു അത് . 16-ാം നൂറ്റാണ്ടു മുതൽ നിലനിന്നിരുന്ന ഒരു വിശ്വാസത്തെ വീണ്ടും ബലപ്പെടുത്തുന്ന ഒരു തെളിവായി അത് കണക്കാക്കപ്പെട്ടു. വസ്തുതകളെ, കഥകളും ഊഹാപോഹങ്ങളും അലിഞ്ഞുചേർന്ന് ഐതിഹ്യരൂപമാർന്ന ഒരു വിശ്വാസം അതിന്റെ കേന്ദ്ര ബിന്ദുവായിരുന്ന സ്വർണ്ണനഗരിയത്രെ എൽഡൊറാഡോ.



മേൽ പറഞ്ഞ പ്രതിമയോട് തുല്യമായ മറ്റൊന്ന് 19-ാം നൂറ്റാണ്ടിൽ കണ്ടെത്തിയിരുന്നു. എന്നാൽ 16-ാം നൂറ്റാണ്ടിൽ തന്നെ കൃത്യമായി പറഞ്ഞാൽ 1530ൽ തന്നെ സ്വർണ്ണ നഗരി ജനശ്രദ്ധയാകർഷിച്ചിട്ടുണ്ട്.

1535 ൽ സെബാസ്റ്റ്യൻ ബലാൽക്കസർ എന്ന സ്പാനിഷ് നാവികത്തലവൻ തെക്കേ അമേരിക്കയുടെ തീരത്തവച്ച് ഒരു റെഡ് ഇന്ത്യൻ രാജാവിനെ കണ്ടെത്തുന്നിടത്താണ് കഥകൾ തുടങ്ങുന്നു. രാജാവിന്റെ ശരീരമാകെ സ്വർണ്ണനിറമുള്ള മണൽത്തരികൾ പൂശിയിരുന്നു. അവരുടെ വിശുദ്ധ നദിയുടെ തീരത്തുള്ള പൂഴിമണലിൽ നിറയെ സ്വർണ്ണത്തരികളാണെന്നും ആചാരത്തിന്റെ ഭാഗമായി അതു ശരീരത്തിൽ പൂശിയതാണെന്നും അറിയാൻ കഴിഞ്ഞ സെബാസ്റ്റ്യൻ ആ രാജാവിനു നല്കിയ പേരാണ് എൽഡൊറാഡോ . സ്പാനിഷിൽ സ്വർണ്ണ മനുഷ്യൻ എന്നർത്ഥമുള്ള ആ വാക്ക് പിന്നീട് രാജാവിനെയെന്നല്ല അവരുടെ നഗരിയെ, നാടിനെ തന്നെ സൂചിപ്പിക്കുന്ന പദമായി മാറി.

സ്വർണ്ണം കൊണ്ട് മൂടിയ മണൽ തീരങ്ങളുള്ള നാട് ജനങ്ങളെ ആകർഷിച്ചതിൽ അത്ഭുതമില്ലല്ലോ. കഥകൾ കൂടുതൽ വളർന്നപ്പോൾ അത് സ്വർണ്ണം കൊണ്ടു പണിത കവാടങ്ങളും സ്വർണ്ണഗോപുരങ്ങളും എന്തിനു സ്വർണ്ണം പതിപ്പിച്ച ചുവരുകളുള്ള വീടുകൾ മാത്രം ഉള്ള ഒരു നഗരമായ് വളർന്നു. എല്ലാവരുടെയും സ്വപ്നങ്ങളിൽ നിറഞ്ഞു നിന്ന എന്നാലാരും നേരിൽ കാണാത്ത മഹാനഗരി.

കഥകൾ ജനങ്ങളുടെ മനസ്സിലെ അത്യാർത്തി വളർത്തി. സ്വർണ്ണം

വാരിയെടുക്കാനുള്ള ആഗ്രഹം ആർത്തിയായപ്പോൾ ആളുകൾ തെക്കേ അമേരിക്കൻ തീരത്തേക്കു യാത്രാമാർഗ്ഗങ്ങൾ തേടി തുടങ്ങി. ഇത്തരം യാത്രികരിൽ ആദ്യ പഥികയായിരുന്ന ഗോൺസാലോക്വസേദ. ആദ്യ യാത്ര ദുരന്തമായിരുന്നു. ആയിരമടുപ്പിച്ച് ജനങ്ങളുമായി യാത്രയാരംഭിച്ച ക്വസേദ ഒടുവിൽ ലക്ഷ്യസ്ഥാനമായ തെക്കേ അമേരിക്കൻ തീരങ്ങളിൽ എത്തുമ്പോഴേക്കും രോഗങ്ങളും ദുരന്തങ്ങളും ചേർത്ത് സംഘത്തിന്റെ അംഗസംഖ്യ 200 ആക്കി കുറച്ചു. എങ്കിലും ഒടുവിൽ സെബാസ്റ്റ്യൻ വർണ്ണിക്കുന്ന ഗ്രാമത്തിനു സമീപമുള്ള ഒരു തടാകത്തിനടുത്ത് എത്തി. എന്നാൽ സ്വർണ്ണമോ സ്വർണ്ണനഗരിയോ അവിടെങ്ങുമുണ്ടായിരുന്നില്ല. ആമസോൺ വനങ്ങളുടെ ഭീകരതയിൽ തുടർന്ന യാത്ര അസാധ്യമായതിനാൽ അവർ മടങ്ങുകയും ചെയ്തു.

തുടർന്നു എത്രയോ പേർ എത്രയോ നാളുകൾക്കൊണ്ട് അമേരിക്കൻ തീരങ്ങളിൽ നിന്നും കൊളമ്പിയാ വഴി ആമസോൺ കാടുകൾ കയറിയിറങ്ങി. നൂറുകണക്കിനു സംഘങ്ങൾ, സാധാരണക്കാർ മുതൽ പ്രശസ്ത സമുദ്രാന്തര യാത്രികർ വരെ- തെരഞ്ഞുനടന്നുവെങ്കിലും നഗരി കണ്ടെത്താനായില്ല ഈ തിരച്ചിൽ എത്രയോ ആയിരങ്ങളുടെ ജീവൻ അപഹരിച്ചു. എത്രയോ പേർക്കു സർവ്വവും നഷ്ടമായി. പിന്നെയെത്രയോ പേർക്കു അവരുടെ സ്ഥിരബുദ്ധി നഷ്ടമായി. ഒന്നും നേടാതെ പോയ ഒരു അന്വേഷണം ഒത്തിരി നോവലുകൾക്കും ചലചിത്രങ്ങൾക്കും തന്നെ വിഷയമായി.

19-ാം നൂറ്റാണ്ടിൽ കണ്ടെത്തിയ ഒരു സ്വർണ്ണ ശില്പവും മുൻ പറഞ്ഞ 1969 ലെ സ്വർണ്ണശില്പവും ഒരു വിധം അസ്തമിച്ച ഈ അന്വേഷണം ഊർജ്ജിതമാക്കി. പക്ഷെ ആരുമൊന്നും നേടിയില്ലെങ്കിലും ഇന്നും അതു തുടരുന്നു. ഈ അന്വേഷണത്തിൽ പക്ഷെ മറ്റു പലതും പുതിയ ലോഹശേഖരങ്ങൾ, എണ്ണ, പുതിയ ഗോത്രങ്ങൾ തുടങ്ങിയവ കണ്ടെത്തി. ഇന്ന് എൽഡൊറഡോ ഉണ്ടായിരുന്നു എന്ന വാദത്തിന് ഔദ്യോഗികാംഗികാരമില്ല. എന്നാൽ ഇതൊരു വിശ്വാസമാണെന്ന മട്ടിൽ തള്ളിക്കളയുന്നവരുടെ മനസ്സിൽ നേരെ ചോദ്യ ചിഹ്നമായി മുൻപറഞ്ഞ ചങ്ങാടത്തിലെ രാജാവിന്റെ സ്വർണ്ണപ്രതിമ ഉയർന്നു നിൽക്കുന്നു എൽഡൊറഡോമിലെ പുരാവസ്തു എന്ന് തെളിവായി .

## കൊളമ്പസിന്റെ കപ്പൽ

ലോകചരിത്രത്തിന്റെ ഭാഗമായ കപ്പലുകളിലൊന്നാണ് സാന്റമറിയ എന്ന കൊളമ്പസിന്റെ കപ്പൽ. ഇന്നാക്കപ്പലിന്റെ സ്ഥാനമെവിടെയെന്നത് തർക്കവിഷയമാണെന്ന വസ്തുത രസകരമാണ് .

അമേരിക്കൻ തീരത്തു നിന്നും സ്പെയിനിലെത്തിയ ശേഷം വീണ്ടും കൊളമ്പസ് യാത്ര തുടർന്നു. യാത്രയ്ക്കിടയിൽ ബഹാമസ് തീരത്തിനടുത്തു വച്ച് അപ്രതീക്ഷിതമായുണ്ടായ ഒരു പ്രകൃതി ദുരന്തം സാന്താമറിയയുടെ ഗതി തിരിച്ചു മണൽ തിട്ടയിൽ തട്ടി കടലിലുറച്ച കപ്പൽ നിശ്ചലമായി. ചലിപ്പിക്കുന്നതിനുള്ള ശ്രമങ്ങൾ ഏറെ വിഫലമാവുകയും ചെയ്തു.



കൊളമ്പസിന്റെ കപ്പൽ

യാത്രയിൽ കൊളമ്പസിന്റെ സംഘത്തിനെ മറ്റൊരു ചെറുകപ്പൽ അനുഗമിക്കുന്നുണ്ടായിരുന്നു- നിന എന്ന ചെറുകപ്പൽ. സാന്താമറിയയെ വീണ്ടെടുക്കാൻ ശ്രമം വിഫലമായപ്പോൾ പ്രസ്തുത കപ്പലിനെ ഉപേക്ഷിച്ചു നാട്ടിലേക്കു മടങ്ങാൻ ഒടുവിൽ സംഘത്തിനു തീരുമാനിക്കേണ്ടി വന്നു. തന്റെ കപ്പൽ വിട്ടു പോയതിന് താത്പര്യമില്ലാതിരുന്നുവെങ്കിലും മറ്റ് മാർഗ്ഗമില്ലാതെ കൊളംമ്പസ് അതിനു തയ്യാറാവുകയും ചെയ്തു. അപ്പോൾ മറ്റൊരു പ്രശ്നം ഉടലെടുത്തു. രണ്ടു കപ്പലിലെയും യാത്രക്കാരെ ഒരുമിച്ചു കൊണ്ടു വരുന്നതിന് നിനായിൽ ഇടമുണ്ടായിരുന്നില്ല. ആയതിനാൽ കുറച്ചു പേർ ബഹാമാസിൽ തങ്ങുന്നതിനും മറ്റുമുള്ളവരുമായി മടങ്ങുന്നതിനും തീരുമാനമെടുത്തു നടപ്പാക്കുകയും ചെയ്തു.

രണ്ടു വർഷങ്ങൾക്കു ശേഷമാണ് കൊളമ്പസ് തന്റെ കപ്പൽ തേടി മടങ്ങിയെത്തിയത്. പക്ഷെ ബഹാമാസ് തീരത്തിലൊന്നും സാന്താമറിയയുടെ അവശിഷ്ടങ്ങളോ, തീരത്തു തങ്ങിയ സഹപ്രർത്തകരോ ഉണ്ടായിരുന്നില്ല. ഒടുവിൽ തദ്ദേശീയരായ ഗോത്രവർഗ്ഗങ്ങളുടെ സഹായത്തോടെ നടത്തിയ അന്വേഷണം ഞെട്ടിപ്പിക്കുന്ന വിവരങ്ങളാണ് നൽകിയത്. കൊളംബസ് മടങ്ങിയതിനെ തുടർന്നു സ്വർണ്ണം തേടി സംഘാംഗങ്ങളിൽ ചിലർ ദ്വീപിനുള്ളിൽ

യാത്രയായിയെന്നും അവിടെ വച്ച് ഉൾപ്രദേശത്തെ ഭീകരഗോത്രങ്ങളുമായ് ഏറ്റുമുട്ടി മരണമടഞ്ഞെന്നും മാത്രമല്ല അവരെ പിന്തുയർന്നു വന്ന ആ കാട്ടു വർഗ്ഗം കരയിൽ, പോകാതെ നിന്ന മറ്റുള്ളവരെക്കൂടി വകവരുത്തിയെന്നുമാണ് ലഭിച്ച വിവരങ്ങൾ.

കൂട്ടത്തിൽ അരിശം തീരാതെ അവർ സാന്താമരിയയെ കഴിയുന്ന രീതിയിൽ തട്ടി തകർക്കാൻ ശ്രമിക്കുകയും ചെയ്തു പോലും. കാട്ടിലെ തിരച്ചിലിൽ തന്റെ സഹപ്രവർത്തകരുടെ വസ്ത്രഭാഗങ്ങളും മറ്റു അടയാളങ്ങളും പേറുന്ന ചില അസ്ഥികൂടങ്ങൾ കണ്ടെത്തുകയും ചെയ്ത കൊളംബസ് ഹതാശനായി മടങ്ങുകയും ചെയ്തു.

അന്നു തൊട്ട് തുടങ്ങിയതാണ് ചരിത്രത്തിന്റെ ഭാഗമായി മാറിയതിനെ തേടിയുള്ള അന്വേഷണം. കപ്പലിന്റെ അവശിഷ്ട ഭാഗങ്ങളും തദ്ദേശീയർ തട്ടിയെടുത്തുപയോഗിച്ചിരിക്കാമെന്നും ഇത്തരം അന്വേഷണം നിഷ്ഫലമാണെന്നും പലരും അഭിപ്രായപ്പെട്ടിട്ടുണ്ടെങ്കിലും പ്രതീക്ഷവിടാതെ ഇന്നും അത് തുടരുന്നു. പ്രധാനമായും കപ്പലിന്റെ പലകകളും മറ്റും നഷ്ടപ്പെട്ടെങ്കിലും അതിന്റെ ഷെൽ നശിക്കാതെ കിടക്കുന്നുണ്ടാവണമെന്ന വിശ്വാസമാണീയന്വേഷണത്തിന്റെ പ്രധാന പ്രേരണ. അമേരിക്കയിലെ ടെക്സാസ് സർവ്വകലാശാലയുടെ സമുദ്രാന്തര ഗവേഷണ വിഭാഗത്തിന്റെ നേതൃത്വത്തിൽ സാധ്യമായ എല്ലാ സാങ്കേതിക വിദ്യകളും ഉപയോഗിച്ച് ഇന്നും അന്വേഷണം തുടരുകയാണ്. 1992- ൽ കൊളംബസ് അമേരിക്കയിൽ എത്തിയതിന്റെ 500-ാം വാർഷികമായിരുന്നുവല്ലോ. അതോടനുബന്ധിച്ച് ഇത്തരം അന്വേഷണത്തിനു പുതിയ പുതിയ പദ്ധതികളും തയ്യാറാക്കിയിട്ടുണ്ട്. സാന്താമരിയക്കു പുറമേ കൊളംബസിന്റെ ഉപയോഗത്തിലിരുന്ന ഒരു കപ്പലെങ്കിലും കണ്ടെത്തുക എന്നത്രെ ഇതിന്റെ പ്രധാന ഉദ്ദേശം.

എങ്കിലും ആഴിയുടെ അഗാധതലങ്ങളിൽ ശാന്തമായി സാന്താമരിയ ഇന്നും എന്നെങ്കിലും ചരിത്രത്തിലേക്കു അവൾ മടങ്ങി വരാതിരിക്കില്ല.
വിശ്രമത്തിലാണ്.

സമുദ്രപര്യവേഷണങ്ങളിൽ മനുഷ്യന്റെ താത്പര്യം ചരിത്രാതീത കാലത്തു തന്നെ തുടങ്ങിയതാണ്. കപ്പൽക്കാർക്കു വഴിക്കാട്ടാൻ ഫറവോ ചക്രവർത്തിമാർ നിർമ്മിച്ച ദീപസ്തംഭത്തിലൊന്നായ അലക്സാൻഡ്രിയ യിലെ സ്തംഭം പുരാതന ലോകാത്ഭുതങ്ങളിലൊന്നാണ്.

1449- ൽ പ്രസ്തുത വിളക്കുമരം സംരക്ഷിച്ചിരുന്നത് അന്റോണിയ കൊളംബസ് ആയിരുന്നു. അദ്ദേഹത്തിന്റെ ശിഷ്യനായിരുന്നു പിൻകാലത്ത് അമേരിക്കൻ വൻകരയുടെ രൂപം ലോകത്തിന് കാട്ടിക്കൊടുത്ത ക്രിസ്റ്റഫർ കൊളംബസ്.

## ദൽഹിയിലെ ഇരുമ്പു സ്തംഭം

ഇക്കഥ ഇന്ത്യയുടെതാണ്. നമ്മുടെ തലസ്ഥാന നഗരമായ ഡൽഹിയിൽ നിന്നും വളരെ ദൂരെയല്ലാത്ത സ്ഥലത്ത് ആയിരക്കണക്കിന് ജനങ്ങളുടെ ശ്രദ്ധപിടിച്ചുപറ്റി തലയുയർത്തി നിൽക്കുന്ന ഇരുമ്പു തൂണ്. ഏതാണ്ട് അഞ്ചാം നൂറ്റാണ്ടിനടുത്ത് നിർമ്മിതമായ പ്രസ്തുത തൂണിന്റെ ശില്പിയാരാണെന്നും എന്തു തരത്തിലുള്ള മാർഗ്ഗമുപയോഗിച്ചാണ് പതിനാറ് നൂറ്റാണ്ട് കഴിഞ്ഞിട്ടും തുരുമ്പെടുക്കാതെ അത് നിർമ്മിതമായതെന്നും ഇന്നും അജ്ഞാതമാണ്.


ഡൽഹിയിലെ ഇരുമ്പു സ്തംഭം

ഇന്ത്യയുടെ ഹൃദയഭാഗത്ത് നിൽക്കുന്ന ഏതാണ്ട് 22 അടി ഉയരത്തിൽ നാലര അടി വ്യാസമുള്ള ഒരു ഇരുമ്പു തൂണാണ് ഇന്നും ശാസ്ത്രത്തിനത്ഭുതമായ ഈ നിഗൂഢവസ്തു. പച്ചിരുമ്പിനാൽ നിർമ്മിക്കപ്പെട്ട പ്രസ്തുത തൂണിന്റെ ലോഹഭാഗം ഇന്നത്തെ ശാസ്ത്രസാങ്കേതിക വിദ്യയുടെ അളവുകൾ വച്ചു പരിശോധിച്ചാൽ തികച്ചും അപരിഷ്കൃത സ്വഭാവത്തിലുള്ളതും മാലിന്യങ്ങൾ ഏറിയതുമാണ്, പക്ഷെ പതിനാറു നൂറ്റാണ്ടിന്റെ കാറ്റും മഴയുമേറ്റു വാങ്ങിയിട്ടും ഇരുമ്പെടുത്തു നശിക്കാതെ തലയുയർത്തി അതങ്ങനെ നില്ക്കുന്നു. ഒരു ചെറിയ കോട്ടം പോലും കൂടാതെ.

തുരുമ്പിൽ നിന്നും പച്ചിരുമ്പിനെ രക്ഷപ്പെടുത്തുന്ന മാർഗ്ഗം ഇന്നും ശാസ്ത്രത്തിനറിയില്ല. നിരവധി ലോഹസങ്കരങ്ങളും, നാശനരോധന മാർഗ്ഗങ്ങളും ഉപയോഗിച്ചിട്ടുക്കൂടി ഇരുമ്പുപകരണങ്ങൾ നാശത്തിനു വിധേയമാണ് ഇന്നും. പിന്നെ അഞ്ചാം നൂറ്റാണ്ടിലെ അജ്ഞാതശില്പി ഇപ്രകാരമൊരു സ്തംഭം നിർമ്മിക്കുന്നതിനുള്ള ഇരുമ്പ് എങ്ങനെയാവും പണിതിരുന്നത്.

സിദ്ധാന്തങ്ങൾ നിരവധിയുണ്ട്. പിരമിഡുകളും സ്റ്റോൺഹെഡ്ജും പോലെ ഏതോ അന്യഗ്രഹബുദ്ധി ജീവികൾ നൽകിയ അറിവുകൾ ഉപയോഗിച്ച് ബലപ്പെടുത്തിയ ലോഹമാണിതെന്ന് ഒരു കൂട്ടർ പറയുന്നു. ശാസ്ത്രീയമായി അടിത്തറയില്ലാത്ത പ്രസ്തുത സിദ്ധാന്തം ചിലരെങ്കിലും അംഗീകരിച്ചിട്ടുണ്ട്.

പുരാതന ഇന്ത്യാക്കാർക്കു പ്രത്യകിച്ചും ഇന്ത്യൻ സന്ന്യാസിമാർക്കു ഇന്നും ശാസ്ത്രലോകത്തിനജ്ഞാതമായ പല അറിവുകളും ഉണ്ടായിരുന്നുവെന്നും അവയുടെ പ്രത്യക്ഷ ഉദാഹരണമാണ് പ്രസ്തുത ഇരുമ്പു തൂണെന്നും മറ്റു ചിലർ പറയുന്നു. ആയുർവേദവും, ഇന്ത്യൻ ആണവസിദ്ധാന്തങ്ങളും ഗണിതവും രസതന്ത്രവുമെല്ലാം ഇത്തരത്തിൽ സംഭവിക്കാനുള്ള സാധ്യത തള്ളിക്കളയുന്നുമില്ല.

എന്നാൽ ആരാണ് ഏത് സംവിധാനമുപയോഗിച്ചാണ് തുടങ്ങിയ ചോദ്യങ്ങൾക്കു ആധികാരിക മറുപടി നൽകുന്ന ഒരു പൗരാണിക ഗ്രന്ഥവും കണ്ടു കിട്ടിയിട്ടില്ലാത്തതിനാൽ ഇക്കാര്യത്തിൽ പൂർണ്ണതീരുമാനം എടുക്കുന്നതിനും നിർവാഹമില്ല.

തദ്ദേശീയ ജനതയുടെ വിശ്വാസപ്രകാരം ഏതോ യോഗിയോ, ദിവ്യനോ ആണ് സ്തംഭത്തിന്റെ നിർമ്മാതാവ്. മാത്രമല്ല ഈ സ്തംഭം തന്നെ ദിവ്യമാണെന്നും അതിനെ ചുറ്റിനടന്നാൽ ദൈവപ്രീതിയുണ്ടാകുമെന്നും വരെ വളരെപ്പേർ വിശ്വസിക്കുന്നുണ്ടതാനും. ഏതായാലും പ്രസ്തുത സ്തംഭത്തിൽ ഉപയോഗപ്പെടുത്തിയ ലോഹത്തിന്റെ നിർമ്മാണ വിദ്യ ശാസ്ത്രത്തിനു ഇന്നും അജ്ഞാതമാണ്. ദിവസം തോറും പുതിയ മേഖലകളിലേക്കു വളരുകയും പുതുപുത്തൻ സാങ്കേതിക സാധ്യതകൾ വികസിക്കുകയും ചെയ്യുന്ന അവസ്ഥയിൽ നാളെ ശാസ്ത്രം ഇത് കണ്ടെത്തുമെന്ന് നമ്മുക്കു വിശ്വസിക്കാം. പക്ഷെ അങ്ങനെ കണ്ടെത്തപ്പെടുമ്പോഴും ഒരു ചോദ്യം ബാക്കിനിൽക്കുക തന്നെ ചെയ്യും- ഇരുപത്തൊന്നാം നൂറ്റാണ്ടിലെ ഏറ്റവും ആധുനികലോഹകർമ്മ വിദ്യകൾക്കു പോലും അപ്രാപ്യമായിരുന്ന പ്രസ്തുത സാങ്കേതിക വിദ്യ അഞ്ചാം നൂറ്റാണ്ടിൽ കണ്ടെത്തിനടപ്പിലാക്കിയ മഹാനായ ആ അജ്ഞാതശില്പി ആരായിരുന്നു? എന്ന ചോദ്യം.

# അജ്ഞാതരായ കുറ്റവാളികൾ

കുറ്റകൃത്യങ്ങളുടെ കറുത്ത ലോകത്തിൽ വെളിച്ചമെത്താതെ ഇരുട്ടിന്റെ കനത്ത പാളികൾക്കുള്ളിൽ നിതാന്തമായി മറഞ്ഞു നിൽക്കുന്ന സംഭവങ്ങൾ നിരവധിയുണ്ട്. പോലീസിന്റെയും മറ്റ് ഏജൻസികളുടെയും നിരന്തരമായ അന്വേഷണങ്ങൾക്കു ശേഷവും തെളിയിക്കപ്പെടാനാവാതെ നിൽക്കുന്ന പ്രസ്തുത കൃത്യങ്ങളുടെ കൂട്ടത്തിൽ ലോകപ്രസിദ്ധമായ സംഭവങ്ങൾ വരെയുണ്ട്. തെളിവുകൾ ഒന്നുമില്ലാതെ, ഏറ്റവും മനോഹരമായ ഒരു കലാസൃഷ്ടിയുടെ ചാരുതയോടെ നിർവഹിക്കപ്പെട്ട കൃത്യങ്ങൾ മുതൽ ധാരാളം തെളിവുകൾ ഉണ്ടായിരുന്നിട്ടും കുറ്റവാളിയെ കണ്ടെത്താനാകാതെ പോയ കൃത്യങ്ങൾ വരെ. അവയിലേക്കു ഒരു എത്തിനോട്ടം.

> "അറസ്റ്റിനു മുൻപായി പൂർണ്ണ അന്വേഷണം നടത്തണം. ചോദ്യം ചെയ്യുന്ന വേളയിൽ നിശബ്ദത പാലിക്കുന്നതിനു തനിക്കവകാശമുണ്ടെന്ന് അയാളെ അറിയിക്കുകയും വേണം"
>
> അമേരിക്കൻ ക്രിമിനൽ ചട്ടം
>
> (മിരാൻഡ വാണിംഗ്)

## കൊലയാളിയായ കൊമ്പൻ സ്രാവ്

1935 ഏപ്രിൽ മാസം. ആസ്ട്രേലിയവൻ കരയിലെ സിഡ്നി തുറമുഖത്തിനു സമീപം തെളിഞ്ഞ കടലിൽ മീൻപിടുത്തത്തിനിറങ്ങിയതായിരുന്നു ബെൻ ഹോബ്സണും സംഘവും. പതിവിനു വിരുദ്ധമായ ടൈഗർ സ്രാവുകൾ എന്നു വിളിക്കപ്പെടുന്ന വിഭാഗത്തിൽപെടുന്ന കൊലയാളി സ്രാവുകളിൽ ഒന്നിനെ അവർ പിടികൂടി. ഏതാണ്ട് പൂർണ്ണ ജീവനോടെ തന്നെ കരയിലെത്തിച്ച സ്രാവിനെ ഹോബ്സൺ, അയാളുടെ സഹോദരൻ ചാൾസ് നടത്തിയിരുന്ന ഒരു അക്വേറിയത്തിൽ വിൽക്കുകയാണ് ചെയ്തത്. കാഴ്ചക്കാരെ പ്രത്യേകം ആകർഷിക്കുന്ന നവാതിഥിയുടെ വരവ് അക്വേറിയത്തിൽ സന്ദർശകരുടെ എണ്ണവും അതിനൊപ്പം വരുമാനവും വർദ്ധിക്കുമെന്നവർ കരുതി.



കൊലപാതകിയ്ക്കു വേണ്ടി നടന്ന തെരച്ചിൽ

തൊട്ടടുത്ത ദിവസം രാവിലെ സ്രാവ് വളരെ അസ്വസ്ഥതകൾ കാണിച്ചു. അത് അക്വേറിയത്തിന്റെ ചുവരുകളിൽ വന്നിടിക്കാനും വളഞ്ഞു തിരിയാനും തുടങ്ങി. ഭയന്നു പോയ ചാൾസ് ഡോക്ടർക്കു ഫോൺ ചെയ്തു. പക്ഷെ ഡോക്ടർ വന്നെത്തും മുൻപായി തന്നെ ഒരത്ഭുതം സംഭവിച്ചു. അസ്വസ്ഥനായ സ്രാവ് പെട്ടെന്നു ഛർദിച്ചു. അതിന്റെ പ്രധാന അംശം ഒരു കൈയുടെ ഭാഗമായിരുന്നു കൈമുട്ടു മുതൽ താഴോട്ട് വരുന്ന ഒരു മനുഷ്യകരം. അതിന്റെ ഒരറ്റത്ത് ഒരു ചരടിന്റെ അംശവും ഉണ്ടായിരുന്നു.

ഉടൻ തന്നെ പോലീസിനു ഫോൺ ചെയ്തു. പ്രസ്തുത മനുഷ്യകരം അവർക്കു കൈമാറുകയും ചെയ്തു. ഫോറൻസിക് പരിശോധനയിൽ അത് ഒരു പുരുഷന്റെ കരമാണെന്നും അതിൽ രണ്ട് ബോക്സർ രൂപങ്ങൾ പച്ചകുത്തിയിട്ടുണ്ടെന്നും തെളിഞ്ഞു.

കടലിൽ നീന്തി നടന്ന ആരെങ്കിലും സ്രാവുകൾക്കു ഇരയായതാവാമെന്നായിരുന്നു ആദ്യ നിഗമനം പക്ഷെ തുടർന്നു നടന്ന അന്വേഷണങ്ങളിൽ അത് ശരിയല്ലെന്നു തെളിഞ്ഞു. കാരണം പോലീസ് റിക്കാർഡുകളിൽ ഒരു കുറ്റവാളിയായ് കടന്നു കൂടിയിരുന്ന ജെയിംസ് സ്മിത്ത് എന്നയാളുമായി വിരലടയാളങ്ങളിൽ പ്രസ്തുത കരത്തിനു സാമ്യമുണ്ടായിരുന്നു.



ജെയിംസ് സ്മിത്ത്

മാത്രമല്ല കൂടുതൽ അന്വേഷണത്തിൽ അയാളെ ഏതാനം ആഴ്ചകളായി കാണാനില്ലെന്നും ഇത്തരത്തിൽ രു പരാതി ലഭിച്ചതിനെ തുടർന്നു ലോക്കൽ പോലീസ് അന്വേഷണം നടത്തിവരുകയാണെന്നും അറിവായി. അയാളുടെ ഭാര്യയുമൊത്ത് നടത്തിയ അന്വേഷണങ്ങളിൽ അയാൾ ഏതാനം ദിവസങ്ങൾക്കു മുൻപ് അയാളുടെ ഏതാനം സുഹൃത്തുക്കൾക്കൊപ്പം ഒരു മീൻ പിടുത്ത ബോട്ടിൽ കയറിപ്പോയതായി അറിയാൻ കഴിഞ്ഞിരുന്നു. സ്വാഭാവികമായും അന്വേഷണം അയാളുടെ കൂട്ടുകാരിലെത്തി. അത് ഒടുവിൽ ജോൺ ബ്രാഡി എന്ന സുഹൃത്തിൽ ചെന്നു നിന്നു.

ജോൺ ബ്രാഡി ഒരു തെമ്മാടിയാണ്. നിയമം എന്നും അയാളുടെ മറുഭാഗത്തും. ഇപ്പോൾ തന്നെ നിരവധി കേസുകളിൽ പ്രതിയും അറസ്റ്റ് ചെയ്യപ്പെട്ടു ശിക്ഷിക്കപ്പെട്ടിട്ടുള്ളവനും. മരണപ്പെട്ടതായി കണക്കാക്കപ്പെട്ട ജെയിംസ് സ്മിത്തുമൊത്ത് ക്രോനല ദ്വീപിനു സമീപം താമസിച്ചതായി അയാൾ സമ്മതിക്കുകയും ചെയ്തു. എന്നാൽ കൊല്ലപ്പെട്ടു എന്നു പറയുന്ന ദിവസമോ അതിനടുത്തോ അയാളെ കണ്ടിട്ടുപോലുമില്ലെന്നും, കൊലപാതകവുമായി ഒരു ബന്ധവുമില്ലെന്നും അയാൾ ആവർത്തിച്ചു പറഞ്ഞു.

ഒടുവിൽ ജോൺ ബ്രാഡിയെ അറസ്റ്റ് ചെയ്തു. ക്രോനുല ദ്വീപിൽ താമസിക്കുന്ന വേളയിൽ പരസ്പരം വഴക്കിട്ട ബ്രാഡിയും സ്മിത്തും തല്ലുകൂടി ഒടുവിൽ സ്മിത്തിന്റ കൊലപാതകത്തിലെത്തിയതായും ചാർജ്ജ് ഷീറ്റ് നൽകി. ശരീരം കഷ്ണങ്ങളാക്കി കടലിൽ എറിഞ്ഞിരിക്കാമെന്നും അതിലൊരു ഭാഗമാവാം സ്രാവിന്റെ വയറ്റിൽ കാണപ്പെട്ടതെന്നും തുടർന്നു വിശദീകരണവും.

കേസു കോടതിയിലെത്തി. ഇവരുടെ ഇടപാടുകൾക്കും താമസത്തിനും സാക്ഷിയായി പോലീസ് ഒരു ബോട്ടുടമയെ ഹാജരാക്കാൻ തീരുമാനിച്ചു. എന്നാൽ ബ്രാഡ്ലിയുടെ വിചാരണക്കു തൊട്ടു മുൻപ് ഏതോ അജ്ഞാത കൊലയാളികൾ ആ ബോട്ടുടമയെ വക വരുത്തി. സ്വാഭാവികമായും കേസു വിചാരണ രണ്ടു മൂന്നു ദിവസം മാത്രമെ നീണ്ടുനിന്നുള്ളു. കോടതിയിൽ വിചാരണ നേരിട്ടിരുന്ന ബ്രാഡ്ലിക്ക് രണ്ടാമത്തെ കൊലപാതകത്തിൽ ബന്ധമുണ്ടെന്നു ഒരു തെളിവും ലഭിച്ചില്ല. ആദ്യകൊലപാതകത്തിലും പോലീസ് ഹാജരാക്കിയ തെളിവ് കോടതി അംഗീകരിച്ചതുമില്ല. ബ്രാഡി വെറുതെ വിടപ്പെട്ടു. 72 വയസ്സു വരെ ജീവിച്ചിരുന്നുവെങ്കിലും ഒടുവിൽ മരിക്കും വരെ താൻ നിരപരാധിയാണെന്നു തന്നെയാണ് ബ്രാഡി പറഞ്ഞിരുന്നത്. അങ്ങനെയെങ്കിൽ ജോൺ സ്മിത്തിന്റെ കൊലപാതകത്തിനു പിന്നിൽ ആരുടെ കൈകളായിരുന്നു എന്നത് എന്നേക്കും അജ്ഞാതമായ കഥയായിരിക്കും.

## എവിടേക്കോ മാഞ്ഞു പോയവർ

അനേകമാളുകളുടെ നിരന്തരമായ വർഷങ്ങൾ നീണ്ട അന്വേഷണം നിഷ്ഫലമാക്കി, വായുവിൽ അലിഞ്ഞു ചേർന്നതു പോലെ അജ്ഞാതരായി മാഞ്ഞു പോയ വ്യക്തികളുടെ കഥകൾ ലോകത്തിന്റെ പലഭാഗത്തു നിന്നും റിപ്പോർട്ടു ചെയ്യപ്പെട്ടിരുന്നു. അവയിലേറ്റവും ശക്തവും അത്ഭുതകരവുമായ സംഭവം നടന്നത് 1930 ലാണ്. കാനഡയിലെ ചർച്ച് ഹിൽ പോലീസ് സ്റ്റേഷൻ അതിർത്തിയിലാണ് സംഭവം. മഞ്ഞുമൂടിയ പ്രസ്തുത പ്രദേശത്തെ എക്സിമോ ഗ്രാമത്തിലെ ഒരു കൂട്ടം ജനങ്ങൾ ഒരുമിച്ച അപ്രത്യക്ഷരായി. അവരുടെ വീടുകൾക്കോ വീട്ടുപകരണങ്ങൾക്കോ യാതൊരു നാശനഷ്ടങ്ങളും വന്നിരുന്നില്ല. ആ പ്രദേശത്തെ ജനങ്ങൾ ഒന്നാകെ വായുവിൽ മറഞ്ഞു പോയത് പോലെ അപ്രത്യക്ഷരായെന്നു മാത്രം.

ജനങ്ങൾ ഒന്നാകെ അത്മഹത്യ ചെയ്തിരിക്കാമെന്ന കിംവദന്തി പരന്നതിനെ തുടർന്നു പോലീസ് തിരക്കിട്ട അന്വേഷണം തുടങ്ങി. മഞ്ഞു മൂടിയ പ്രതലങ്ങളും എന്തിനു ശവക്കല്ലറകൾ വരെ കുഴിച്ചു പരിശോധിച്ചെങ്കിലും മറഞ്ഞവരുടെ ഒരു തുമ്പും ലഭിച്ചില്ല. പ്രസ്തുത അന്വേഷണങ്ങൾ എങ്ങുമെത്താതെ ഇന്നും തുടരുന്നു. സ്വാഭാവികമായും ആയിക്കണക്കിനാളുകളുടെ അത്ഭുത തിരോധാനം ധാരാളം കിംവദന്തികൾക്കും സിദ്ധാന്തങ്ങൾക്കും വഴി വച്ചു. അവയിൽ ഏറ്റവും പ്രധാനം ഒരു പക്ഷെ അവിശ്വസനീയമാണെങ്കിലും രസകരമാണ്. ജെ. എച്ച് ബ്രനാൻ എന്ന ഗ്രന്ഥകാരൻ തന്റെ "ദി അൾറ്റിമെറ്റ് എൽസ്വെയർ" എന്ന കൃതിയിൽ ഇത്തരം അപ്രത്യക്ഷമാകലുകൾ ചിത്രീകരിച്ചിട്ടുണ്ട്. അദ്ദേഹത്തിന്റെ അഭിപ്രായത്തിൽ ഇത്തരം അപ്രത്യക്ഷമാകലുകൾ ഒറ്റപ്പെട്ടെങ്കിലും യൂറോപ്പിലും, ജപ്പാനിലും ചൈനയിലുംമൊക്കെ നടന്നിട്ടുണ്ട്. കാരണം അജ്ഞാതമായ ഇത്തരം തിരോധാനങ്ങൾക്കു പിന്നിൽ അന്യഗ്രഹ ജീവികളാണെന്ന് അദ്ദേഹം വിലയിരുത്തി. സൗരയുഥത്തിനും വളരെ ദൂരെ ഏതോ അജ്ഞാതഗ്രഹത്തിൽ മനുഷ്യരെക്കാളേറെ വികസിതമായ ജനതയുണ്ടെന്നും, അവർ തങ്ങളുടെ അറിവു സമ്പാദനത്തിന്റെ ഭാഗമായി പരീക്ഷണ വസ്തുക്കളായി മനുഷ്യരെ തട്ടിയെടുത്തുവെന്നുമാണ് ബ്രെന്നാന്റെ സിദ്ധാന്തം.

ഏതായാലും ഈ സിദ്ധാന്തം പോലീസ്നു സ്വീകാര്യമായില്ലെന്നു പറയേണ്ടതില്ലല്ലോ. അവർ അന്വേഷണം തുടർന്നു. മെറ്റൽഡിക്ടറ്ററുകൾ, ബുൾഡോസറുകൾ തുടങ്ങിയ യന്ത്രസംവിധാനങ്ങളും പോലീസ് നായ്ക്കളുടെ സേവനവും ഉപയോഗപ്പെടുത്തി വ്യാപകമായി നടത്തിയ തിരച്ചിൽ പക്ഷെ ഫലശൂന്യമായിരുന്നു. മറ്റേതെങ്കിലും ഗോത്രവർഗ്ഗക്കാർ ഇവരെ തട്ടിക്കൊണ്ട്

പോയി രഹസ്യമായി അടിമകളാക്കിവെച്ചതാവാമെന്ന് മറ്റു ചിലർ പറഞ്ഞിരുന്നു. പക്ഷെ തൊട്ടടുത്ത ഗോത്രവർഗ്ഗങ്ങളിലും ജനപദങ്ങളിലും പോലീസ് തിരച്ചിൽ നടത്തിയെങ്കിലും അവയെല്ലാം തികച്ചും വിഫലമാവുകയാണുണ്ടായത്.

എന്തായാലും ഇത്തരം മാഞ്ഞുപോകൽ ഇന്നും തുടരുന്ന അതിഭൗതിക കഥകളിലും , ഐതിഹ്യങ്ങളിലുമല്ലാതെ ഉത്തരം കിട്ടാതെ ചോദ്യമായി നില നിൽക്കുന്നു. പോലീസ് റിക്കാർഡുകളിൽ തെളിയാത്ത കേസുകളിലൊന്നായി.

കുറ്റകൃത്യങ്ങളുടെ മായിക നിഗൂഢതഎക്കാലത്തെയും ജനപ്രിയ സാഹിത്യത്തിന്റെ ഇഷ്ടവിഷയമാണ്. അവയിൽ ആർതർ കോനൻ സോയ ലിന്റെ ഷെർലക് ഹോംസിനോളം വളർന്നവർ അപൂർവ്വം.

ബേക്കർ തെരുവിൽ പൈപ്പും പുകച്ച് ഡാ: വാട്സണെന്ന സഹ ചാരിയോട് കുറ്റകൃത്യങ്ങളുടെ അപഗ്രഥനം നടത്തുന്ന ഹോംസിന്റെ ശൈലി പിൽക്കാലത്ത് കുറ്റാന്വേഷണപാഠ പുസ്തകങ്ങളുടെ തന്നെ ഭാഗ മായി തീർന്നിട്ടുണ്ട്

# ആകാശഗോപുരത്തോളം വളർന്ന വിമാനറാഞ്ചി

ആകാശത്തിന്റെ അത്യുന്നതങ്ങളിൽ നിന്നും, ഏതാണ്ട് ഏഴായിരം അടി ഉയരങ്ങളിൽ നിന്നും താഴേക്കു വീഴ്ത്തിയ രണ്ടു പാരച്യൂട്ടുകളിൽ ബന്ധിതനായി താഴേക്കു ചാടിയ, വിമാനറാഞ്ചിയുടെ കഥയാണിത്. ഏതാണ്ടു രണ്ടു ലക്ഷം ഡോളർ പ്രതിഫലമായി വാങ്ങിയിരുന്ന അയാൾ താഴേക്കു എത്തിയതായി യാതൊരു രേഖയും ലഭ്യമല്ല. അയാൾക്കെന്താണ് പറ്റിയത! തണുത്ത നോവഡ മലകളിൽ നിന്നും അയാൾ താഴേക്കു വീണു തണുത്തുറഞ്ഞു മരിച്ചു പോയിരിക്കുമോ. അതോ ലോകത്തിന്റെ ഏതോ കോണിൽ അതിധനികനായി ഇന്നും ജീവിക്കുന്നുണ്ടോ? നിരവധി അന്വേഷണങ്ങൾക്കു ശേഷവും ഫലം കാണാൻ കഴിയാതെ കുഴങ്ങുകയാണ് പോലീസും ജനങ്ങളും.


ഡി.ബി.കൂപ്പർ

1971 നവംബർ മാസത്തിലാണ് സംഭവം നടക്കുന്നത്. പോർട്ട്ലാന്റ് എയർപോർട്ടിൽ നിന്നും നോർത്തവെസ്റ്റ് എയർലൈൻസിന്റെ വിമാനം പറന്നുയർന്നു തുടങ്ങിയതേയുള്ളു. ഏതാണ്ട് 150 യാത്രക്കാർ- അവരിൽ കുറെയധികം സ്ത്രീകളും കുട്ടികളും- വിമാനത്തിലുണ്ട്. പെട്ടെന്നു ഒരു കുറിയ യാത്രക്കാരൻ എയർഹോസ്റ്റസിനെ വിളിച്ചു. ഡി. ബി കൂപ്പർ എന്നായിരുന്നു അയാളുടെ പേര്. വളരെ ശാന്തനായി അയാൾ ഒരു കുറിപ്പ് എയർഹോസ്റ്റസിനു കൈമാറി. അതിൽ വളരെ കുറച്ചു മാത്രം എഴുതിയിരുന്നു. എന്റെ കൈയിൽ ഒരു ബോംബുണ്ട്. അടുത്ത വിമാനതാവളത്തിൽ എത്തുമ്പോൾ എനിക്ക് രണ്ടു ലക്ഷം ഡോളർ കിട്ടണം. അല്ലാത്ത പക്ഷം അതു പൊട്ടും. വിശ്വാസം വരാതെ നോക്കിയ എയർഹോസ്റ്റസിനെ അയാൾ ചെറിയ ഒരു പേടകം കാണിച്ചു. കണക്ടറുകളും ഫ്യൂസും സ്ഫോടക വസ്തുക്കളുടെ മുനയും അവൾ കണ്ടു.

വാർത്ത കാട്ടു തീ പോലെ പരന്നു. ക്യാപ്ടൻ കൺട്രോൾ ടവർ വഴി വിവരങ്ങൾ നാട്ടിലെത്തിച്ചു. പോലീസും വിമാന ഉദ്യോഗസ്ഥരും രക്ഷാപ്രവർത്തകരും അടുത്ത വിമാന താവളത്തിൽ തടിച്ചു കൂടി. ഒടുവിൽ വിമാനയാത്രക്കാരുടെ സുരക്ഷ ഉറപ്പാക്കാൻ പറഞ്ഞ പണം കൈമാറാൻ വിമാനകമ്പനി തയ്യാറായി. നാലു പാരച്യൂട്ടും അയാൾ ആവശ്യപ്പെട്ടു. അതും നൽകപ്പെട്ടു. പണവും ഉപകരണങ്ങളും കിട്ടിയ ഉടൻ യാത്രക്കാർ മോചിക്കപ്പെട്ടു. രസകരമായ കാര്യമെന്തെന്നാൽ തങ്ങൾ തടവുകാരാക്കപ്പെട്ട വിവരം പോലും യാത്രക്കാർ അറിയുന്നത് പിന്നീടാണ് എന്നതാണ്. ഏതോ യന്ത്രതകരാർ കാരണം

വിമാനം മാറ്റുകയാണെന്നാണവർ അറിഞ്ഞിരുന്നത്. യാത്രക്കാർക്കു മോചനം നൽകിയെന്നാലും വിമാനജോലിക്കാർ അപ്പോഴും തടവുകാരാക്കി നിർത്തപ്പെട്ടു. ഒടുവിൽ അവസാന യാത്രക്കാരൻ കടന്നു കഴിഞ്ഞയുടൻ വിമാനത്തിന്റെ വാതിലുകൾ അടയ്ക്കാനും പ്രൊപ്പെല്ലർ പ്രവർത്തിപ്പിക്കാനും കൂപ്പർ ആജ്ഞാപിച്ചു. ആയിരക്കണക്കിനു ജനങ്ങളും മറ്റു വിമാനങ്ങളും തിങ്ങി നിറഞ്ഞ എയർപ്പോർട്ടിൽ പൊട്ടിത്തെറിയൊഴിവാക്കാൻ അനുസരിക്കാതെ പൈലറ്റിന് മറ്റ് നിവൃത്തിയുണ്ടായിരുന്നില്ല. ആകാശനീലിമയിലേക്കു വിമാനം വീണ്ടും പറന്നുയർന്നു. തന്റെ പ്രവർത്തനരീതിയിൽ നിന്നും കൂപ്പർ ഒന്നാംതരം വൈമാനികനും വിമാനവിദഗ്ദ്ധനും ആണെന്ന് പൈലറ്റ് തിരിച്ചറിഞ്ഞരുന്നു. ആയതിനാൽ സൂത്രങ്ങൾ ഒന്നും സാധ്യമല്ലെന്നും.

ഒടുവിൽ വിമാനം നോവഡ കുന്നുകളിലെ മഞ്ഞു മൂടിയ തലപ്പുകൾ കടന്നു തുടങ്ങി. പെട്ടെന്നു കൂപ്പർ പറഞ്ഞു

ക്യാപ്ടൻ താങ്കൾക്കു അടുത്ത എയർപ്പോർട്ടിൽ വിമാനമിറക്കാം. പൈലറ്റ് ഒന്നും മിണ്ടിയില്ല. കൂപ്പർ തുടർന്നു ഞാൻ പറയുമ്പോൾ താങ്കൾ എമർജൻസി വാതിൽ തുറക്കുന്നതിനുള്ള ലിവർ വലിക്കണം.

അയാൾ എമർജൻസി വാതിലിനടുത്തു നീങ്ങി. പാരച്യൂട്ടുകളിൽ രണ്ടെണ്ണം ശരീരത്തിൽ ഘടിപ്പിച്ചു. പിന്നീട് വളരെ ശാന്തനായി ഒരു പുഞ്ചിരിയോടെ പണമടങ്ങിയ പേടകം മാറോടു ചേർത്ത് ഏഴായിരം അടി മുകളിൽ നിന്നും താഴേക്കു ചാടി. ആകാശനീലിമയിലൂടെ ഊളിയിട്ടു അയാളകന്നും പോകുന്നത് പൈലറ്റ് നിർനിമേഷം കണ്ടു നിന്നു.

വിമാനം ഭൂമിയിലിറങ്ങിയ ഉടൻ സൈന്യസംഘങ്ങളും ഹെലികോപ്ടറുകളും പർവ്വത നിരകളിലേക്കു കുതിച്ചു. ഏതാണ്ട് രണ്ടാഴച് മലനിരകൾ അരിച്ചുപെറുക്കിയെങ്കിലും കൂപ്പറിനെയോ അയാളുടെ പാരച്യൂട്ടുകളെയോ കണ്ടെത്താനായില്ല. ഒടുവിൽ അയാൾ മരിച്ചിരിക്കുമെന്നു കരുതി അന്വേഷണം അവസാനിപ്പിക്കാൻ ഒരുങ്ങുമ്പോൾ ലോസ് ആഞ്ചൽസ് ടൈംസ് എന്ന ദിനപത്രത്തിൽ ഒരു കത്ത് പ്രസിദ്ധീകരിക്കപ്പെട്ടു.

ഞാനൊരു കള്ളനായിരുന്നില്ല. നിർഭാഗ്യവശാൽ പതിനാലു മാസങ്ങൾക്കപ്പുറം ജീവിതമില്ലാത്ത ഒരു നിർഭാഗ്യവാനാണു ഞാൻ. ഹൈജാക്കിംഗ് ഒരു കാൽപ്പനിക കലയായതിനാലാണ് പണമുണ്ടാക്കാൻ ആ വഴി ഞാൻ തെരഞ്ഞെടുത്തത്! എന്നെ പിടിക്കുന്നതിനു ശ്രമിക്കണമെന്നില്ല. കാരണം പിടിക്കപ്പെടാവുന്നതിനും ഏറെ അപ്പുറമാണ് ഞാൻ

ഈ കത്ത് ഇളക്കി വിട്ട ഘോഷം പറയേണ്ടതില്ലല്ലോ! ഒറ്റ കത്തിലൂടെ

ജനമനസ്സുകളിൽ കൂപ്പർ ചേക്കേറി. അയാളെ ആരാധിക്കുന്നവരായിരിന്നു കൂടുതലും. പക്ഷെ പലരും പ്രസ്തുത കത്ത് ഒരു തട്ടിപ്പാണെന്ന് കരുതി. കൂപ്പറുടെ കൈയിലെ കാശ് തേടി മലനിരകളിൽ അലഞ്ഞ സംഘങ്ങൾ വരെയുണ്ട്.

1979 ൽ മാൻ വേട്ടക്കിറങ്ങിയ ചിലർക്കു കൂപ്പറുടേതെന്നു സംശയിക്കപ്പെടുന്ന പാരച്യൂട്ടിന്റെ അവശിഷ്ടങ്ങൾക്കിട്ടിയതായി കഥ പരന്നു. സ്വാഭാവികമായും ധനമോഹികൾ വീണ്ടു കാടും മഞ്ഞും അരിച്ചുപെറുക്കി. ഏതോ ബോയിംഗ് വിമാനത്തിന്റ അവശിഷ്ടമല്ലാതെ മറ്റൊന്നും ആ പ്രദേശത്തു നിന്നും ആർക്കും കണ്ടെത്താനായില്ല.

ഇന്നും കൂപ്പർ എവിടെയാണെന്ന് ആർക്കുമറിയില്ല. ഒരിക്കലും പിടികൂടാനാവാത്ത ആ വിമാനറാഞ്ചി പക്ഷെ ജനഹൃദയങ്ങളിൽ ആകാശഗോപുരം കെട്ടി ഇന്നും താമസിക്കുന്നു.

## തൊഴിലാളി നായകന്റെ തിരോധാനം

ഒരു വിരുന്നു സൽക്കാരത്തിനു ശേഷം അമേരിക്കയിലെ ഡട്രോയിറ്റ് നഗരപ്രാന്തത്തിലേക്കു ജിഷി ഹോഫ തന്റെ കാറോടിച്ചു പോയി. പിന്നീട് ഒരിക്കലും മടങ്ങി വരാതെ. അയാളെവിടെയെന്നോ എന്തുപറ്റിയെന്നോ പിന്നീട് ആർക്കും യാതൊരു വിവരവും ലഭിച്ചിട്ടില്ല.

1970 കളിൽ അമേരിക്കൻ തൊഴിലാളി വർഗ്ഗത്തിന്റെ പ്രത്യേകിച്ചും ട്രക്ക് ഡ്രൈവർമാരും , ടാക്സിക്കാരുമടങ്ങുന്ന അധസ്ഥിത വർഗ്ഗത്തിന്റെ അനിഷേധ്യ നേതാവായിരുന്ന ഹോഫയുടെ തിരോധാനം ലോകശ്രദ്ധ തന്നെ പിടിച്ചുപറ്റി. ലോകത്തിന്റെ പല ഭാഗങ്ങളിലും ലഭ്യമായ എല്ലാ വിധ സംവിധാനങ്ങളുമുപയോഗിച്ച് നടത്തിയ എല്ലാവിധ അന്വേഷണവും അർത്ഥരഹിതമാക്കി 1975 മുതൽ അയാളിന്നും മറഞ്ഞിരിക്കുന്നു.



ഹോഫ

ഒരു സാധാരണ കുടുംബത്തിൽ പാവപ്പെട്ടവനായി പിറന്ന ഹോഫയുടെ ജീവിതം മാറാൻ തുടങ്ങുന്നത്, ഒരു ട്രക്ക് തൊഴിലാളിയായി ഡെട്രോയിറ്റിലെത്തുന്നതു മുതലാണ്. താരതമ്യേന ദുർബലരായിരുന്ന ചുമട്ടുതൊഴിലാളികളെ സംഘടിപ്പിക്കുന്നതിനും, സംഘടനയിൽ ഡ്രൈവർമാരും മറ്റു സമാന ചിന്താഗതിക്കാരും അംഗങ്ങളാകുന്നതിനും അയാൾ മുൻകൈയെടുത്തു. ക്രമേണ സംഘടന അമേരിക്കയിലെ തന്നെ ഏറ്റവും ശക്തമായ സംഘടനാപ്രസ്താനമായി വളർന്നു.

അക്കാലത്ത് ട്രാൻസ്പോർട്ടിംഗ് കമ്പനികൾ ട്രക്ക് ഡ്രൈവർമാരോട് മനുഷ്യരഹിതമായിട്ടാണ് പെരുമാറി വന്നത്. ഇരുപതും ഇരുപത്തിനാലും മണിക്കൂർ ഒരിടത്തും വിശ്രമിക്കാതെ വണ്ടിയോടിക്കേണ്ടി വന്നു അവർക്കു. യാത്രക്കിടയിൽ ചെറിയ ഒരു മയക്കത്തിനു പോലും അവസരം ലഭ്യമല്ലാതെ വന്ന അവർ പലപ്പോഴും വണ്ടിയിലിരുന്നുറങ്ങുകയും തത്ഫലമായി അപകടങ്ങളിൽപ്പെടുകയും പതിവായി.

ഈ നിയമത്തിനെ ചോദ്യം ചെയ്ത ഹോഫ സമരാഹ്വാനം നടത്തി. വ്യാപകമായ പ്രാധിനിധ്യം കൊണ്ടും ജനപിന്തുണ കൊണ്ടും സമരം വിജയിക്കുകയും ഹോഫ പ്രശസ്തനാവുകയും ചെയ്തു. ക്രമേണ സംഘടനയിൽ അധികാര മത്സരവും അഴിമതിയും വളർന്നു തുടങ്ങി. തന്റേതായ ഒരു ഉപജാപക

സംഘം സംഘടനയ്ക്കുള്ളിൽ വളർത്തിയെടുക്കുക വഴി എതിർപ്പിന്റെ മുനകളെ അടിച്ചമർത്താനാണ് ഹോഫ ശ്രമിച്ചത്. ക്രമേണ സംഘടനയുടെ ധനശേഖരത്തിൽ നിന്നും സ്വന്തം പേരിലേക്കു പണം തിരിമറി നടത്തി ധാരാളം സമ്പാദിക്കാനും അയാൾ ശ്രമിച്ചു. പാവപ്പെട്ടവനായി പിറന്ന പാവങ്ങളുടെ നേതാവായി വളർന്ന ഹോഫ കോടീശ്വരനായ ബാങ്കുടമയായി മാറി.

ഒരേ സമയം കുപ്രസിദ്ധിയും ആരാധനയും നേടുന്നതിൽ അയാൾ മുൻപന്തിയിലായിരുന്നു. എങ്കിലും പല തൊഴിലാളി വിഭാഗങ്ങളിലും മുറുമുറുപ്പുകൾ ഉയരുകയും തൊഴിലാളി പ്രസ്ഥാനങ്ങളുടെ പ്രതിഷേധം വ്യപകമാവുകയും ചെയ്ത സാഹചര്യത്തിൽ തൊഴിൽ പരിതസ്ഥിതി പഠിച്ച് നിർദ്ദേശം സമർപ്പിക്കുന്നത് യു എസ് സർക്കാർ സെനറ്റർ റോബർട്ട് കെന്നഡി അധ്യക്ഷനായ ഒരു സമതിയെ നിയമിക്കുകയും ചെയ്തു.

പ്രസ്തുത സമതിയുടെ റിപ്പോർട്ടും ഞെട്ടിപ്പിക്കുന്ന വിവരങ്ങൾ കൊണ്ടു വന്നു. ഒരേ സമയം തൊഴിലാളികളെയും ബാങ്കുകളെയും നികുതി വകുപ്പിനെയും കബളിപ്പിച്ച് ഹോഫ ലക്ഷക്കണക്കിനു ഡോളർ സമ്പാദിച്ചതാടി തെളിഞ്ഞു. തുടർന്ന് ജയിൽ വാസവും കിട്ടി.

അയാളുടെ വിശ്വസ്തനായിരുന്ന ഫിക് സെമൺസ് യൂണിയൻ നേതാവായി തിരഞ്ഞെടുക്കപ്പെടുന്നതിനു പിന്നിലും അയാളുടെ കൈകളായിരുന്നു. തന്റെ തിരിച്ചുവരവോടെ കിരീടം തിരികെ ലഭിക്കുമെന്ന കണക്കുക്കൂട്ടലിലാണതു ചെയ്തതെങ്കിലും, എല്ലാ അധോലോക കഥകളിലുമെന്നപോലെ ഇവിടെയും പുതിയ നേതാവ് പഴയ നേതാവിനെ തള്ളിപ്പറയുകയാണ് ചെയ്തത്. ജയിൽ മോചിതനായ ഹോഫയെ അയാൾ തള്ളിപ്പറഞ്ഞു. പക്ഷെ സംഘടനയിൽ ഹോഫയുടെ യുഗം അവസാനിച്ചിരുന്നില്ല. അയാളുടെ അനുയായികളും പുതിയ നേതൃത്വവും തമ്മിൽനിരന്തരമായ ഏറ്റുമുട്ടലുകൾക്കു ഡെട്രോയിറ്റ് സാക്ഷ്യം വഹിക്കേണ്ടി വന്നുവെന്നതായിരുന്നു തുടർന്നുള്ള ഫലം.

അത്തരം യുദ്ധങ്ങളിലൊന്നിന്റെ തന്ത്രങ്ങൾ ചർച്ച ചെയ്ത ശേഷമാണ് 1975 ലെ വിരുന്നു കഴിഞ്ഞ് ഹോഫയുടെ തിരോധാനം. എതിർസംഘടനകളുടെ നേതാക്കൾ, ട്രക്കുടമകളുടെ സഹായികളായിരുന്ന മാഫിയാ സംഘങ്ങൾ തുടങ്ങിയവരെക്കുറിച്ച് അറിയാമായിരുന്ന തുടങ്ങിയവരെക്കുറിച്ച് അറിയാമായിരുന്ന ജനം പ്രക്ഷോഭം തുടങ്ങി. പോലീസ് അന്വേഷണം ആകെപ്പാടെ ചെന്നെത്തിയത് ഹോഫയുടെ കാർ വീണ്ടെടുക്കുന്നതിലായിരുന്നു. നഗരപ്രാന്തത്തിൽ നിന്നും ഏറെ ദൂരം വിജനമായ പാതയ്ക്കരുകിൽ ഒതുക്കിയിട്ട

മട്ടിൽ കിടന്നിരുന്ന കാർ പക്ഷെ ദുരൂഹത വർദ്ധിപ്പിക്കുകയാണ് ചെയ്തത്. അപകടത്തിന്റെയോ മൽപ്പിടുത്തത്തിന്റെയോ ആക്രമണത്തിന്റെയോ യാതൊരു ലക്ഷണവും കണ്ടെത്താൻ പോലീസിനു കഴിഞ്ഞില്ല.

അയാൾക്കെന്തു സംഭവിച്ചു എന്നത് ഇന്നും അജ്ഞാതമാണ്. എതിരാളികളുടെ വാടകക്കൊലയാളികൾ തട്ടിക്കൊണ്ടു പോയിയെന്നും അതല്ല തട്ടിയെടുത്ത കാശുമായി ലോകത്തിന്റെ അജ്ഞാതമായൊരു കോണിൽ ആൾമാറാട്ടം നടത്തി ഒളിച്ചു താമസിക്കുകയാണെന്നും ഇങ്ങനെ അനേക കഥകൾ ഇന്നും പ്രചരിക്കുന്നു. ഹോഫയുടെ കുടുംബം അയാളുടെ വിവരം നൽകുന്നവർക്കു രണ്ട് ലക്ഷം ഡോളർ പ്രതിഫലം വാഗ്ദാനം ചെയ്തിരുന്നു. അതിന്നും കൈപ്പാറ്റാതെ തുടരുകയും ചെയ്യുന്നു.

ലോകത്തിലാദ്യമായി കുറ്റകൃത്യങ്ങളുടെ അവഗ്രഥനത്തിന് ശാസ്ത്രീയമായി ആധുനിക സങ്കേതങ്ങൾ ഉപയോഗിക്കുന്നത് 1829 ലാണ്. അന്നാണ് ലണ്ടൻ മെട്രോപൊലിറ്റൻ പോലീസ് ആസ്ഥാനത്ത് സ്കോട്ട്ലന്റ് യാർഡ് എന്ന കുറ്റാന്വേഷണ ഏജൻസി രൂപം കൊള്ളുന്നത്. സ്കോട്ടിഷ് രാജാക്കന്മാരുടെ ഒരു മുൻക്കാല വസതിയുടെ ഭാഗത്താണ് പ്രസ്തുത സേനയുടെ ആസ്ഥാനമന്ദിരം നിലനിൽക്കുന്നത്. അവിടെ നിന്നാണ് സ്കോട്ട്ലാന്റ്യാഡ് എന്ന പേരിന്റെ ഉദ്ഭവം

# അഗതാക്രിസ്റ്റിയുടെ തിരോധാനം

ലോകപ്രശസ്ത ഇംഗ്ലീഷ് ഡിക്ടറ്റീവ് നോവലിസ്റ്റ് അഗതാക്രിസ്റ്റിയുടെ പേരു പരിചയമില്ലാത്തവർ കുറവാണ്. ഏതാണ്ട് അവരുടെ അപസർപ്പക കഥകൾക്കു തുല്യമായ ഒരു അജ്ഞാതമായ അപ്രത്യക്ഷമാകൽ ഇനിയും ആർക്കും കണ്ടെത്താനാകാത്ത ഒരു നിഗൂഢതയായി നിലനിൽക്കുന്നുണ്ടെന്നത് ഏറെ രസകരമാണ്.

ഏതാണ്ട് മുപ്പത്തിയാറ് വയസ്സ് പ്രായമുള്ള സമയത്താണ് അഗതയുടെ ജീവിതത്തിലെ ഈ അത്ഭുതം സംഭവിക്കുന്നത്. ഏതാണ്ട് അവരുടെ കുറ്റാന്വേഷണ കഥകൾക്കു തുല്യമായ ഒരു തിരോധാനം. ഒരേ ഒരു വ്യതിയാനം കഥാന്ത്യത്തിലാണ്.കുറ്റാന്വഷണകഥകളിൽ രഹസ്യം പുരത്താക്കപ്പെടുന്നുണ്ടെങ്കിൽ ഇവിടെ അതിനും രഹസ്യമായി അവശേഷിക്കുന്നു എന്ന വ്യതിയാനം.

1926 ലെ തണുത്തുറഞ്ഞ മഞ്ഞുകാലരാത്രി. സണ്ണിംഗ്ഡേൻ കോളനിയിലെ വീട്ടിൽ നിന്നും മെല്ലെ കാറോടിച്ച് അജ്ഞാതമായ ഏതോ കോണിലേക്കു അഗതമെല്ലെ മെല്ലെ പോയി.

പിറ്റേന്നു രാവിലെ ന്യുലാന്റ്സിനു സമീപം തകർന്നു തരിപ്പണമായ ഒരു മോറിസ് മൈനർ കാർ കിടപ്പുണ്ടെന്ന പോലീസിനു വിവരം ലഭിക്കുന്നു. അത് അഗതയുടെ കാറാണെന്ന് അന്വേഷണത്തിൽ തിരിച്ചറിയുകയും ചെയ്തു.

അഗതയെ എങ്ങും കാണാനുണ്ടായിരുന്നില്ല. എന്നാൽ വിചിത്രമായ വസ്തുത അവളുടെ രോമകൂപ്പായം കാറിനുള്ളിൽ നിന്നും കണ്ടെടുത്തു എന്നതാണ്. ഡിസംബറിന്റെ തണുപ്പിൽ രോമകുപ്പായമുപയോഗിച്ചു അകലെ പോകാൻ അഗതയ്ക്ക് കഴിയുമാറായിരുന്നില്ലെന്ന നിഗമനത്തിൽ ചുറ്റുവട്ടത്ത് പോലീസ് തിരച്ചിൽ നടത്തി. പിറ്റേ ദിവസത്തെ പത്രങ്ങൾ അച്ചടിക്കും വരെയും വിവരങ്ങൾ ലഭ്യമായില്ല. ലോകപ്രസിദ്ധ കഥാകാരിയുടെ അത്ഭുത തിരോധാനം വാർത്തയാവുകയും ചെയ്തു. കൂട്ടത്തിൽ കഥകളും. പ്രധാന കഥകളിലൊന്ന് അവളുടെ ഭർത്താവിൻെറ പ്രണയ കഥയായിരുന്നു. സുന്ദരിയും ചെറുപ്പക്കാരിയുമായ നാൻസി നീൽ എന്ന സ്വർണ്ണമുടിക്കാരിയുമായി അയാൾ പ്രണയത്തിലാണെന്നും അഗതയോട് വിവാഹമോചനം വേണമെന്ന് ആവശ്യപ്പെട്ടതായും കഥകൾ പ്രചരിച്ചു. ദുഖിതയായ അഗത ആത്മഹത്യ ചെയ്യുകയായിരുന്നു എന്ന് കഥാന്ത്യവും.

രണ്ട മൂന്നു ദിവസങ്ങൾ അങ്ങനെ കഴിഞ്ഞു. ആത്മഹത്യയാണെങ്കിൽ ശരീരമെങ്കിലും കിട്ടുമെന്ന രീതിയിലായി തിരച്ചിൽ. പക്ഷെ ഫലം അപ്പോഴും

നിരാശ തന്നെയായിരുന്നു. തുടർന്നു പത്രങ്ങൾ നാൻസിയെയും അഗതയുടെ ഭർത്താവിനെയും അഭിമുഖം നടത്തി. അയാൾ പറഞ്ഞു ആരോടും പറയാതെ അജ്ഞാതതീരത്ത് മറഞ്ഞിരിക്കുകയെന്നത് അതീവ സാഹസികമായ രസമുഹൂർത്തങ്ങൾ നൽകുമെന്ന് അഗത എത്രയോ തവണ പറഞ്ഞിട്ടുണ്ട് തന്റെ ഇഷ്ടപ്രകാരം മറയാനും പിന്നീട് ആളുകളെ വിഡ്ഢികളാക്കി മടങ്ങി വരാനും തനിക്ക് വേണമെങ്കിൽ കഴിയുമെന്നു പോലും അവർ പറഞ്ഞിരുന്നു .

ഈ കഥയും പോലീസിന്റെ ശ്രദ്ധയിൽപ്പെട്ടു. അപ്രകാരം ഒളിഞ്ഞിരിക്കുകയാണെങ്കിൽ എവിടെ? അന്വേഷണം ആ വഴിക്കു നീണ്ടു.

ഒടുവിൽ പതിനൊന്നാം ദിനം ഒരു ഹോട്ടൽ ബോയി പോലീസിനു ഫോൺ ചെയ്തു "സർ, താങ്കളുടെ അന്വേഷണം നടക്കുന്ന മട്ടിൽ ഒരു യുവതി ഞങ്ങളുടെ ഹോട്ടലിൽ താമസമുണ്ട്". പോലീസ് അങ്ങോട്ട് പാഞ്ഞു. ഒരു ആഫ്രിക്കൻ യാത്രക്കാരിയുടെ വേഷത്തിൽ അഗതയെ കണ്ടു. പക്ഷെ മുൻപ് ഏറെ ദിവസങ്ങൾ എവിടെയായിരുന്നു എന്ന ചോദ്യത്തിനു അവർക്കു ഉത്തരമുണ്ടായിരുന്നില്ല. തീവ്രമായ ഓർമ്മകുറവ് അഥവാ അംനേഷ്യക്കു വിധേയമാവുന്ന ഒരു നാഡി രോഗം അവർക്കുണ്ടായിരുന്നുവെന്നും അതുകാരണം ഓർമ്മയിൽ നിന്നും ചില കാര്യങ്ങൾ മാഞ്ഞു പോകാറുണ്ടെന്നും അവളുടെ ഭർത്താവും ഡോക്ടറും വിലയിരുത്തി. എന്നിരുന്നാലും കുറ്റാന്വേഷണത്തിനു ഏറെ പേരു കേട്ട ബ്രിട്ടീഷ് പോലീസിനു കണ്ടെത്താനാകാത്ത ദൂരെ അവർക്കു എങ്ങനെ മറഞ്ഞിരിക്കാൻ കഴിഞ്ഞു എന്നത് രഹസ്യമായി തുടർന്നു.

അവളും പോലീസും കുടുംബവും ചേർന്നു നടത്തിയ നാടകമാണിതെന്നും, അടുത്ത പുസ്തകത്തിന്റെ വിൽപ്പന കൂട്ടാനുള്ള ഒരുപായമായിരുന്നുവെന്നും ചിലരെങ്കിലും പറഞ്ഞു. അവളുടെ തിരച്ചിലിനു വേണ്ടി വന്ന തുക ബ്രിട്ടീഷ് സർക്കാർ തിരികെ പിടിക്കണമെന്നു വരെ അവർ വാദിച്ചു. പക്ഷെ ഇത്തരം ഒത്തു കളിയൊന്നും പോലീസ് സമ്മതിച്ചില്ല. മാത്രമല്ല പത്രങ്ങൾ പരസ്യങ്ങൾ നൽകിയും ആവതു തിരച്ചിൽ നടത്തിയും തങ്ങൾ ശ്രമിച്ച കാര്യം അവർ ചൂണ്ടിക്കാട്ടുകയും ചെയ്തു.

പക്ഷെ ഒരിക്കലും അഗത, ആയിരക്കണക്കിനു പുസ്തകങ്ങളെഴുതിയ അഗത, ഈ തിരോധാനത്തിന്റെ കഥ മാത്രം പറഞ്ഞില്ല. അവളുടെ ജീവചരിത്രകാരൻമാർ അത് നാഢീരോഗത്തിന്റെ ബഹിർസ്ഫുരണമെന്നു പറഞ്ഞു നിറുത്തുന്നു.

പക്ഷെ അവളുടെ പല സുഹൃത്തുക്കളും തിരിച്ചാണ് പറഞ്ഞത് വളരെ ആസൂത്രിതമായി പോലീസിന്റെ കണ്ണു വെട്ടിച്ച് എങ്ങനെ മറഞ്ഞിരിക്കാമെന്നതിന്റെ

അനുഭവപാഠം തേടി തന്റെ രചനക്കു സ്വാഭാവികത കൂട്ടുന്നതിനുള്ള ഒരു എഴുത്തുകാരിയുടെ വിജയകരമായ ശ്രമമായി.

ഏതായാലും ബ്രിട്ടീഷ് പോലീസിനു മുന്നിൽ ആ നാളുകളിൽ അഗത എങ്ങനെ മറഞ്ഞിരുന്നു എന്ന ചോദ്യം ഇന്നും തെളിയിക്കപ്പെടാതെ ബാക്കി നിൽക്കുന്നു.

## റോബിൻ ഹുഡ് ജീവിച്ചിരുന്ന വ്യക്തിയാണോ ?

ബ്രിട്ടീഷ് ഇതിഹാസ കഥകളിൽ ഏറ്റവും പരിചിതനായ വ്യക്തിയാണ് റോബിൻ ഹുഡ്. നമ്മുടെ നാട്ടിലെ കായംകുളം കൊച്ചുണ്ണി, വെള്ളായണി പരമു തുടങ്ങിയ ഐതിഹ്യ നായകരായ മോഷ്ടാക്കളുടെ ജീവിതത്തിനു തുല്യമായ ജീവിതം നയിച്ച, പ്രഭുക്കൻമാരുടെ പേടി സ്വപ്നവും പാവങ്ങളുടെ നിതാന്ത രക്ഷകനുമായ ഇതിഹാസ കഥാപാത്രം.

പക്ഷെ കഥകളിൽ നിറയുന്ന വീരനായകൻ യഥാർത്ഥത്തിൽ ജീവിച്ചിരുന്നുവോ എന്ന ചോദ്യം അന്നും പ്രസക്തമാണ്. പ്രഭു ഭരണകാലത്തെ ചരിത്ര രേഖകളിൽ നിന്നും സൈന്യവ്യൂഹങ്ങൾ നിരന്തരം തിരഞ്ഞിട്ടും കണ്ടെത്താൻ കഴിയാതെപോയ ഒരു കഥാപാത്രത്തിന്റെ വിവരണം ബാക്കി നിൽപ്പുണ്ട്. പതിന്നാൻപതാം നൂറ്റാണ്ടിന്റെ മധ്യത്തിൽ പുറത്തു വന്ന പല പുരാരേഖകളും റോബർട്ട് എന്ന പുരാതന ഗോത്രനായകന്റെ കാര്യം പറയുന്നുണ്ട്. 1316 നടുത്ത് ജീവിച്ചിരുന്ന ഒരു വനപാലകന്റെ പുത്രൻ. അന്ന് ഇംഗ്ലീഷ് രാജാവായിരുന്നത് എഡ്വേർഡ് രണ്ടാമനായിരുന്നു. രാജാവിനെതിരെ ലങ്കാസ്റ്റർ പ്രഭു നടത്തിയ ആഭ്യന്തര പോരാട്ടത്തിനു തയ്യാറാക്കിയ സൈന്യത്തിന്റെ പ്രധാന പോരാളി അയാളായിരുന്നു. തുടർന്നു നടന്ന പോരാട്ടത്തിൽ ലങ്കാസ്റ്റർ പ്രഭു കൊല്ലപ്പെടുകയും അയാളുടെ അനുയായികളെ അരാജകവാദികളായി പ്രഖ്യാപിക്കുകയും ചെയ്ത് ചരിത്രം അക്കൂട്ടത്തിൽപ്പെട്ട റോബർട്ട് നാടും വീടുമുപേക്ഷിച്ച് കാട്ടിലേക്കു കടന്നതായി രേഖകൾ വ്യക്തമാക്കുന്നു.

പിൽക്കാലത്ത് ബ്രിട്ടീഷ് ഹൃദയം കീഴടക്കിയ റോബിൻ ഹുഡിന്റെ ചരിത്രം അവിടെ തുടങ്ങുന്നു, എന്ന് ചരിത്രകാരനായ വാൾക്കർ പറയുന്നു.

പക്ഷെ ചരിത്രത്തിൽ ചെറിയൊരു തിരിവുണ്ട്. മേൽപറഞ്ഞ റോബർട്ട് പിന്നീട് മാനസാന്തരം വന്ന് രാജപക്ഷം ചേർന്നതായി പറയുന്ന ചരിത്രഭാഗം ബാക്കിയുണ്ടെന്ന സത്യം കൂടി കണക്കിലെടുക്കേണ്ടി വരുന്നു. റോബിൻ ഹുഡിന്റെ കഥ ഇതിനോട് യോജിക്കുന്നില്ല എന്ന പറയേണ്ടതില്ലല്ലോ.

1381 ൽ ഇംഗ്ലണ്ടിൽ പൊട്ടിപ്പുറപ്പെട്ട കാർഷിക സമരങ്ങളിൽ വീരനായകനായിരുന്നു റോബിൻ എന്ന് മറ്റൊരു പക്ഷമുണ്ട്. കർഷകന്റെയും പാവങ്ങളുടെയും ആത്മാഭിമാനം വാനോളം ഉയർത്തി നിർത്താനും പ്രഭു വർഗ്ഗത്തെ നിസ്സാരമാക്കി തൃണവൽഗണിക്കുന്നതിനും തയ്യാറായ വീരനായകന്റെ ധനസമ്പാദനമാർഗ്ഗമായിരുന്നത്രേ കഥകളിലെ മോഷണങ്ങൾ. പക്ഷെ 1381 ലെ കാർഷിക സമരത്തിനുമെത്രയോ മുൻപ് തന്നെ റോബിൻ ഹുഡിന്റെ പേരു

ഗ്രാമീണ കഥാഗാനങ്ങളിലും കാവ്യനാടകങ്ങളിലും കടന്നുകൂടിയിട്ടുണ്ടെന്ന വസ്തുത കണക്കിലെടുക്കുമ്പോൾ ഈ വാദവും അപ്രസക്തമാകുന്നു.

ഏതായാലും പല ചരിത്രകാരൻമാരും ഒരു കാര്യത്തിൽ തീർച്ചയായും യോജിക്കുന്നുണ്ട്. എഡ്വേർഡ് രണ്ടാമന്റെയോ ഇസബെല്ലയുടെയും ഭരണകാലത്തെ ഇംഗ്ലണ്ടിന്റെ ദുരന്തഭൂമികയിൽ തഴച്ചു നിന്ന ഒരു ജീവനുള്ള മനുഷ്യബിംബം തന്നെയായിരുന്നു റോബിൻ ഹുഡ്. റോബർട്ട് ആയാലും കർഷക നേതാവായാലും. എന്നാൽ ആരാലും എഴുതപ്പെടാതെ ഐതിഹ്യങ്ങളുടെ താളുകളിൽ ഒതുങ്ങിപ്പോയതെന്തെന്നും, സൈന്യത്തിന്റെയും പ്രഭുവർഗ്ഗത്തിന്റെയും നിരന്തരമായ അന്വേഷണങ്ങൾക്കു പോലും റോബിൻ ഹുഡ് എന്ന പേരിൽ ജനരക്ഷകനായി അവതരിപ്പിച്ച വീരനായകനാരെന്നു കണ്ടെത്താൻ കഴിയാതെ പോയതെന്തെന്നും ചരിത്രത്തിനജ്ഞാതമായ രഹസ്യമായി ഇന്നും നിലനിൽക്കുന്നു.

> അധ്വാനിക്കാതെ ധനം സമ്പാദിച്ച് പാവപ്പെട്ടവരെ ചൂഷണം ചെയ്തു കൊഴുത്തു വന്ന ജന്മിതമ്പ്രാക്കൻമാരെ കൊള്ളയടിച്ച് അധഃസ്ഥിതന് സഹായിയായി നിന്ന വീരയോദ്ധാക്കളായ മോഷ്ടാക്കളുടെ കഥ ഏത് നാട്ടിലും കാണാം. നമ്മുടെ കായംകുളം കൊച്ചുണ്ണി, ഇത്തിക്കരപക്കി തുടങ്ങി റോബിൻ ഹുഡ് വരെ പരന്നു കിടക്കുന്ന ഈ ഐതിഹ്യകഥകൾ, അധഃസ്ഥിതന്റെ ആത്മരോഷത്തിന്റെയും നിശബ്ദ പ്രതിഷേധത്തിന്റെയും കാവ്യാത്മക ബിബംബങ്ങളായി കണക്കാക്കപ്പെടുന്നതാണ്

## സുന്ദരിയായ ഭാര്യയുടെ കാമുകൻ

എഡിത്ത് അതീവ സുന്ദരിയായിരുന്നു. വിവാഹിതയും യുവതിയും. ലോകത്തിലെ ആയിരക്കണക്കിനു സ്ത്രീപുരുഷൻമാർക്കു പറ്റിയിട്ടുള്ള ഒരു ചെറിയ തെറ്റാണ് അവർക്കു പറ്റിയത്. ഭർത്താവിനെക്കാൾ സുന്ദരനായ മറ്റൊരു പുരുഷനെ അവർ മനസ്സു കൊണ്ടും ശരീരം കൊണ്ടും സ്നേഹിച്ചുപോയിരുന്നു. ഭർത്താവില്ലാത്തപ്പോഴൊക്കെ രഹസ്യമായി തുടർന്ന ആ ബന്ധം അവർക്കു സമ്മാനിച്ചത് ഒടുവിൽ കഴുമരത്തിന്റെ തണുത്തുറഞ്ഞ കൊലക്കയറാണെന്നത് സമീപകാലത്തെ ഏറ്റവും വലിയ നിയമ സമസ്യയായി നിലനിൽക്കുന്നു.

ഒരു ഷിപ്പിംഗ് ക്ലാർക്കായിരുന്നു എഡിത്തിന്റെ ഭർത്താവായ തോംസൺ അരസികനും പരുക്കനുമായ അയാൾ അവർക്കു അത്രകണ്ട് അനുയോജ്യനല്ലെന്ന് പലരും നേരിട്ടു തന്നെ പറഞ്ഞിട്ടുമുണ്ട്. എങ്കിലും അവർ സ്നേഹിച്ചിരുന്നു.

അങ്ങനെയിരിക്കുമ്പോൾ പെട്ടെന്ന് ഏതോ അജ്ഞാതശക്തിയുടെ പ്രരണ കൊണ്ടെന്നപോലെ അയാൾ, ബൈവാൾട്ടേഴ്സ്എന്ന പത്തൊൻപത്കാരൻ അവളിലേക്കു കടന്നു വരുന്നത്. ഒരു പാർട്ടിയിൽ വച്ചാണ് അവരാദ്യം കാണുന്നത്. പ്രഥമദർശന ത്തിൽ തന്നെ തോന്നിയ താത്പര്യം ക്രമേണ അനുരാഗമായി വളർന്നു.

ഇതിനിടയിലാണ് വാടകയ്ക്കു വീടു തേടി ബൈവാൾട്ടേഴ്സ് അവളുടെ അരികി ലെത്തിയത്. ദരിദ്രമായ ചുറ്റുപാടിൽ തോംപ്സൺ സമ്മതിക്കുകയും ചെയ്തിരുന്നു. അത് എഡിത്തിനു കാമുകനുമായി രഹസ്യസമാഗമത്തിനു സൗകര്യമൊരുക്കകയാണെന്ന് അവളുടെ ഭർത്താവ് അറിഞ്ഞില്ല. എന്നാൽ ഒരു ദിവസം മദ്യപിച്ച്ബോധം മറഞ്ഞ ബൈവാൾട്ടേഴ്സ് തന്റെ കാമചാപല്യങ്ങൾ വിളമ്പിയ കൂട്ടത്തിൽ വീട്ടുടമസ്ഥയുമായുള്ള ബന്ധം വിളിച്ചു കൂവി. തുടർന്ന തോംസണുമായി നടന്ന വഴക്കിനൊടുവിൽ വീടുവിടേണ്ടി വരികയും ചെയ്തു എങ്കിലും ആയിരമായിരം കത്തുകളിലൂടെ ആ ബന്ധം തുടർന്നു. വൃത്തികെട്ടവനും നീചനുമായ ഭർത്താവിനെ കൊന്നുകളയുന്നതിൽ തെറ്റില്ലെന്നു വരെ കാമുകൻ എഡിത്തിനെഴുതി.

ഒടുവിൽ 1923 സെപ്തംബർ മാസത്തിൽ ഒരു ദിവസം തീയറ്ററിൽ നിന്നും വീട്ടിലേക്കുള്ള യാത്രാമധ്യേ അജ്ഞാതനായ ഒരു കൊലയാളിയുടെ കുത്തേറ്റ് തോംസൺ മരണമടഞ്ഞു. തുടർന്നുള്ള അന്വേഷണത്തിൽ കൊലയാളിയെ കണ്ടെത്തി അത് ബൈവാട്ടേഴ്സല്ലാതെ മറ്റാരുമായിരുന്നില്ല.

അയാളുടെ വീട്ടിൽ നടത്തിയ അന്വേഷണങ്ങളിൽ എഡിത്ത് എഴുതിയ പ്രേമലേഖനങ്ങൾ പോലീസിനു കിട്ടിയിരുന്നു. തന്റെ ഭർത്താവിനെ വെറുക്കുന്നതിന്റെ ആഴവും അയാളുടെ മരണം അങ്ങേയറ്റം

ആഗ്രഹിക്കുന്നുവെന്ന് വ്യക്തമാക്കുകയും ചെയ്യുന്ന കത്തുകൾ. മാത്രമല്ല കൊലപാതകത്തിനു തൊട്ടു മുന്നിലത്തെ രാത്രി കാമുകനുമായി അവർ ദീർഘനേരം ഒരു കോഫിപാർലറിൽ സംസാരിച്ചിരുക്കുന്നതായി ദൃക്സാക്ഷികൾ കണ്ടെത്തി. എഡിത്ത് പ്രേരണാകുറ്റത്തിനു അറസ്റ്റിലായി.

കോടതിയിൽ ബൈവാഴ്ട്ടേഴ്സ് കുറ്റം സമ്മതിച്ചു. എന്നാൽ ഗൂഢാലോചനയൊന്നുമുണ്ടായില്ലെന്നും പെട്ടെന്നുള്ള പ്രേരണയാണു കാരണമെന്നും അയാൾ വാദിച്ചു. പക്ഷെ എഡിത്തിന്റെ കത്തുകൾ കോടതി മുറിയിൽ കോളിളക്കമുണ്ടാക്കി. അതിലൊന്ന് ബൈവാട്ടേഴ്സിൽ നിന്നുണ്ടായ അവിഹിതഗർഭം എത്രയും വേഗം അലസിപ്പിക്കണമെന്ന ആവശ്യമായിരുന്നു. പ്രസ്തുത ആവശ്യം വിക്ടോറിയൻ സദാചാരങ്ങളിൽ ഭൂകമ്പമുണ്ടാക്കി. അതും ഒരു സ്ത്രീ തന്റെ കുഞ്ഞിനെ നശിപ്പിക്കണംമെന്നു തന്റെ കാമുകനോടാവശ്യപ്പെടുക എന്നത് വിക്ടോറിയൻ ജൂറിക്കു സഹിക്കാവുന്നതിലുമപ്പുറമായിരുന്നു. ക്രൂരയും എന്തിനും മടിക്കാത്തവളുമായി എഡിത്ത് ചിത്രീകരിക്കപ്പെട്ടു. ആദ്യമൊക്കെ താൻ നിരപരാധിയാണെന്നു പറഞ്ഞെങ്കിലും പിന്നീട് എഡിത്ത് കരയുക മാത്രമാണ് ചെയ്തത്.

അവർക്കനുകൂലമായ് മൊഴി പറഞ്ഞത് തോംസൺ ഗുരുതരാവസ്ഥയിൽ എത്തിക്കപ്പെട്ട ആശുപത്രിയിലെ ഡോക്ടറാണ്. ആകെ ഭയന്നവശയായി തന്റെ ഭർത്താവിന്റെ ജീവൻ രക്ഷിക്കാൻ കേണപേക്ഷിക്കുന്ന എഡിത്തിന്റെ മുഖം ഒരിക്കലും കൊലയാളിയുടേതായിരുന്നില്ല എന്ന് അദ്ദേഹം വ്യക്തമാക്കി.

എന്നാൽ വിക്ടോറിയൻ ജൂറി കാമത്തിന്റെയും അവിഹിത ബന്ധത്തിന്റെയും നേരെ ഒരു ദാക്ഷണ്യത്തിനും തയ്യാറായില്ല. കൊലപാതകത്തിനും പ്രരണക്കും അവർക്കു തുല്യമായ ശിക്ഷ കിട്ടി- തൂക്കുമരം 1923 ൽ ശിക്ഷ നടപ്പിലാക്കുകയും ചെയ്തു.

മരിക്കുന്നതിനു തൊട്ടു മുൻപ് പോലും ബൈവാട്ടേഴ്സ് ഇപ്രകാരം പറഞ്ഞിരുന്നുവത്രേ!. എഡിത്ത് പൂർണ്ണമായും നിരപരാധിയാണ്. അവളറിഞ്ഞിരുന്നെങ്കിൽ ഒരിക്കലും തോംസൺ കൊല്ലപ്പെടുമായിരുന്നില്ല. അവളയാളെ സ്നേഹിച്ചിരുന്നു. കൂട്ടത്തിൽ അല്പം കൂടുതൽ എന്നെയും അതൊരു കുറ്റമാണെങ്കിൽ അതിനു തൂക്കുമരം ശിക്ഷ നൽകുന്ന ഇംഗ്ലീഷ് നീതി ബോധം നാളെ നിരപരാധിയെ കൊന്നതിനു പശ്ചാത്തപിക്കാതിരിക്കില്ല!

പ്രസ്തുത അഭിപ്രായക്കുറിപ്പ് മഹത്തായ ഇംഗ്ലീഷ് നിയമത്തിനു നേരെ കടുത്ത ചോദ്യമായി ഇന്നും നിലനിൽക്കുന്നു.

## അനുബന്ധം 1

### സ്വപ്നഫലങ്ങൾ

(സ്വപ്നങ്ങളുടെ സംഭാവ്യതയെപറ്റി പറഞ്ഞകൂട്ടത്തിൽ സ്വപ്നങ്ങൾ പ്രതീകങ്ങളാണെന്ന വിശ്വാസതെതപറ്റി നിങ്ങൾ വായിച്ചുവല്ലോ) വിവിധ നാടുകളിൽ അത്തരം സ്വപ്നദർശനഫലങ്ങളെക്കുറിച്ച് നിലവിലുള്ള രസകരവും വിജ്ഞാനപ്രദവുമായ വിശ്വാസങ്ങൾ ഇതോടൊപ്പം വായിക്കുക) (സ്വപ്നവും ഫലവും എന്ന ക്രമത്തിൽ)

### അപകടം

(അപകടത്തിൽപെടുന്നതായി കാണപ്പെടുന്ന സ്വപ്നം പലപ്പോഴും പ്രതീകത്തെക്കാളുപരി മുന്നറിവ് സ്വപ്നങ്ങളാകാൻ സാധ്യതയുണ്ട്. അത് വരാൻ പോകുന്ന യഥാർത്ഥ അപകടം സൂചിപ്പിക്കുന്നതാകയാൽ ഇക്കാര്യത്തിൽ അതീവ ശ്രദ്ധ വേണ്ടുന്നതാണ്) കടലിൽപ്പെട്ടതായോ കടലിൽ വച്ച് അപകടമുണ്ടായതായോ സ്വപ്നം കണ്ടാൽ ദീർഘകാലമായി നിലനിൽക്കുന്ന ഒരു ഹൃദയബന്ധത്തിന്റെ- അത് വ്യക്തിയോടാകാം, സ്ഥാപനത്തോടാകാം, കുടുംബത്തോടാകാം- അന്ത്യം കാണിക്കുന്നു.

കരയിൽ നടക്കുന്ന അപകടം കുറ്റബോധമുണ്ടാക്കുന്ന ഒരനുഭവം വരാമെന്ന സൂചനയാണ്. മറ്റൊരാൾക്കു അപകടംപറ്റുന്ന സ്വപ്നങ്ങളും അയാളുടെ വീഴ്ചയുടെ അഥവാ അധപതനത്തിന്റെയോ വിട്ടു പോകലിന്റെയോ പ്രതീകമാണ്.

### ആശ്രമം - ഋഷി

ആശ്രമങ്ങൾ സന്യാസിമാർ എന്നിവരെ സ്വപ്നത്തിൽ കണ്ടാൽ അഹങ്കാരത്തിനും വെറുപ്പിനും പാത്രമാകുമെന്ന് ജിപ്സികൾ വിശ്വസിക്കുന്നു.

### അഭിനയം

വേഷം മാറി നടക്കുന്നതും അഭിനയിക്കുന്നതുമായി കാണുന്ന സ്വപ്നം ആഗ്രഹപ്രകടനമല്ലെങ്കിൽ സൂക്ഷിക്കണം. ആൾമാറാട്ടത്തിനും ചതിക്കും നമ്മളറിയാതെ വിധേയരാകുമെന്നാണ് ആ സ്വപ്നം കാണിക്കുന്നത്.

### അവിഹിത ബന്ധം

അന്യനായ ഒരു വ്യക്തിയുമായി ശാരീരിക ബന്ധമുണ്ടാകുന്നതായി കാണുന്ന സ്വപ്നം ഗോപ്യമായ ഒരാഗ്രഹപ്രകടനമാകാം. പക്ഷെ പ്രതീകമെന്ന നിലയിൽ വന്നു ചേരാവുന്ന വീഴ്ചയോ സ്വഭാവനാശമോ കാട്ടുന്നു. പലപ്പോഴും ശാരീരികക്ഷമതയിൽ വരുന്ന കഴിവുകേടുകളുടെ പ്രതീകമായും ഈ സ്വപ്നം വ്യാഖ്യാനിക്കപ്പെടാറുണ്ട്.

## ശാരീരിക ചേഷ്ടകൾ

സ്വയം മുട്ടുകുത്തി നിൽക്കുന്നതായി കാണുന്ന സ്വപ്നം സമൂഹത്തിൽ വന്നു ചേരാവുന്ന താഴ്ചയെ കാട്ടുന്നു.

നൃത്തം ചെയ്യുന്നതായി കാണുന്ന സ്വപ്നം സ്ത്രീപുരുഷ സമാഗമങ്ങളെ കാണിക്കുന്നു.

കിടന്നുറങ്ങുന്നതായി സ്വപ്നം കണ്ടാൽ ജീവിതത്തിൽ ശാന്തിയും സമാധാനവും കൈവരുമെന്നു സാരം.

ഓടി മറയുന്നതായി സ്വപ്നം കണുന്ന വ്യക്തിക്കു കടബാദ്ധ്യതകൾ വന്നു ചേരാനിടയുണ്ട്.

ചുറ്റിക്കറങ്ങുന്നതായി കാണുന്ന സ്വപ്നം നല്ലതാണ് പരിശ്രമത്തിലൂടെ വിജയം നേടാമെന്നർത്ഥം. തിരിച്ചും മറിച്ചും ചുറ്റിക്കറങ്ങുന്നതായി കാണുന്ന സ്വപ്നം ഇപ്പോഴുള്ള ജീവിതരീതിയെ മാറ്റിമറിക്കുന്ന ഒരു പ്രത്യേക സംഭവം അടുക്കുന്നു എന്ന സൂചന നൽകുന്നു.

## മൃഗങ്ങൾ

(ഇത്തരം സ്വപ്നങ്ങൾ മനുഷ്യ മനസ്സിലെ ആദിമചേതനയിലെ മൃഗീയ വാസനകളുടെ പ്രതീകമാണ് എന്ന് ആധുനിക മനശ്ശാസ്ത്രജ്ഞർ. പ്രത്യേക ലൈംഗിക പ്രതീകമാണെന്ന് ഫ്രോയിഡ്) നമ്മുക്ക് വിശ്വാസങ്ങളിലേക്കു നോക്കാം.

കുരങ്ങിനെ കണ്ടാൽ കൂട്ടുകാരാൽ ചതിക്കപ്പെടും (ഗ്രീക്കു വിശ്വാസം)

മൃഗക്കുട്ടികൾ (ഏത് വർഗ്ഗമായാലും) പക്വതയില്ലാത്ത പെരുമാറ്റം അപകടം വരുത്തുമെന്നതിന്റെ സൂചനയാണ്.

കരടി ശത്രുദോഷത്തെ പ്രത്യേകിച്ചും ബന്ധുപക്ഷത്തു നിന്നും പ്രതീക്ഷിക്കാതെ വരുന്ന ശത്രുവിനെ സൂചിപ്പിക്കുന്നു. സ്ത്രീകൾക്കു ചാരിത്രഭംഗം ഉണ്ടാക്കാനുള്ള സാധ്യതയുമാകാം

### പൂച്ച

ഏറ്റവും അധികം വിശ്വാസങ്ങൾ പുച്ചയെപ്പറ്റിയാണ് -ഈജിപ്തിലും ഗ്രീസിലും തുടങ്ങി പൗരസ്ത്യ നാടുകളിൽ വരെ. ഗ്രീക്ക് വിശ്വാസങ്ങളിൽ പൂച്ചയെ സ്വപ്നം കാണുന്നത് ദുരന്തത്തെയും ചതിയെയും സൂചിപ്പിക്കുന്നു. ഈജിപ്തിൽ ഭാഗ്യപ്രതീകമായി കണക്കാക്കപ്പെടുന്നുവെങ്കിലും പൂച്ചകളെ സ്വപ്നം കാണുന്നത് പാപത്തിനെതിരെയുള്ള മുന്നറിയിപ്പായാണ് കരുതപ്പെടുന്നത്.

കറുത്ത പൂച്ചയെ കണ്ടാൽ ദുരന്തങ്ങളും ദുശക്തികളും പിടികൂടുമെന്ന് ചൈനീസ് വിശ്വാസം. എന്നാൽ പൂച്ചക്കുട്ടികൾ സ്വപ്നത്തിൽ ഉണ്ടെങ്കിൽ ദുരന്തം ക്രമേണ വഴിമാറുമെന്ന സൂചനയത്രേ।

## പട്ടി

വളർത്തു പട്ടികൾ കൂടെ നടക്കുന്നതായി കാണുന്ന സ്വപ്നം ഒരു പുതിയ സൗഹൃദവും വിശ്വസ്തരായ സുഹൃത്തിന്റെ വരവും കാണിക്കുന്നു. എന്നാൽ പട്ടി കടിക്കുന്നതായി കാണുന്ന സ്വപ്നം ആക്രമണത്തിന്റെ അതും അപ്രതിക്ഷിതമായ രോഗം, ചതി തുടങ്ങിയ വഴി ഫലം കാണിക്കുന്നു. (ജിപ്സി വിശ്വാസം) പട്ടികൾ മറ്റു ജീവികളെ ആക്രമിക്കുന്നതായി കണ്ടാൽ ചെയ്യുന്ന പ്രവർത്തികൾ പരാജയമടയുമെന്ന് സാരം.

## കഴുത/കോവർകഴുത

അയൽപക്കക്കാരിൽ നിന്നും അപവാദം പുച്ഛം എന്നിവയെ കാണിക്കുന്നു.

## കന്നുകാലികൾ

ഒരു കൂട്ടം കന്നുകാലികൾ മേഞ്ഞു നടക്കുന്നതായി കണ്ടാൽ അജ്ഞാത ഭാഗ്യം വരുമെന്ന് വിശ്വാസം. ഒരു മൃഗത്തെ മാത്രം കണ്ടാൽ പശുവാണെങ്കിൽ ഭൂമികൊണ്ടാദായം, കാളയാണെങ്കിൽ സ്ത്രീ പുരുഷസംഗമം, വണ്ടിക്കാളയാണെങ്കിൽ ജീവിതാന്ത്യത്തിൽ വിജയം ഇങ്ങനെ വിശ്വാസങ്ങൾ പോകുന്നു.ആടിനെ സ്വപ്നം കണ്ടാൽ ശത്രുഭയം, ദുഷ്ടരുടെ സൗഹൃദം മൂലം അപകടം, കേസുകൾ എന്നിവയുണ്ടാകാം.

## ആന

വളരെ നല്ല സ്വപ്നം. ഭാഗ്യത്തിന്റെ പ്രതീകം. ഭാരതീയ വിശ്വാസമനുസരിച്ച് വിജയംവും വിദ്യയും ഉന്നതിയും സൂചിപ്പിക്കുന്നു. ആനക്കൂട്ടമാണെങ്കിൽ ധന ലഭ്യതയും കാണുന്നു.

## കുതിര

കുതിരപ്പുറത്തു കയറി നടക്കുന്ന സ്വപ്നം ജീവിത വിജയത്തെക്കാട്ടുന്നു. എന്നാൽ കുതിര വീഴുന്നതായോ മുറിവേറ്റതായോ കണ്ടാൽ ശക്തിയും ധനവും ക്ഷയിക്കുമെന്നു സാരം. കുതിര ഓടിവരുന്നതായി സ്വപ്നം കണ്ടാൽ ആത്മവിശ്വാസമേകുന്ന അനുഭവങ്ങൾ ഉണ്ടാകുമെന്നു സാരം. കുതിര ആക്രമിക്കാൻ വരുന്നതായി കണ്ടാൽ നമ്മുടെ ശക്തിക്കെതിരെ ഗൂഢാലോചന നടത്തുന്നവൻ വിജയിക്കാമെന്നും.

## കുറുനരി

കുറുനരിയെ സ്വപ്നം കണ്ടാൽ നിയമ വ്യവഹാരങ്ങളും കേസുകളും ഉണ്ടാകാം.

## പുലി

ചതിയും ദുരന്തങ്ങളും ജീവിത നിലവാരത്തിൽ തകർച്ചയും കാണിക്കുന്നു.

സിംഹം

അഹങ്കാരം കൂടുന്നതിനാൽ അപകടമുണ്ടാകുമെന്നു സാരം. അതിധീരതയും സാഹസികതയും അതിരു വിട്ടാലപകടമെന്നും.

കടുവ

ശത്രുവിന്റെ അക്രമണത്തിന്റെ പ്രതീകം.

പന്നി

കപട സുഹൃത്തുക്കളെ കാണിക്കുന്നു. എന്നാൽ ഒടുവിൽ ഹൃദയം മറന്നു സ്നേഹിക്കുന്ന ഒരു പങ്കാളിയുടെ ഇടപെടലും പ്രേമബന്ധവും ഉണ്ടാകാൻ സാധ്യതയുണ്ട്താനും.

എലി

അജ്ഞാത ശത്രുക്കളുടെ ആക്രമണം കാണിക്കുന്നു.

ചെമ്മരിയാട്

ഇത് നല്ല വിളവിന്റയും വരുമാനമുള്ള ജോലിയിൽ നിയമന സാധ്യതയും കാട്ടുന്ന നല്ല സ്വപ്നമാണ്.

പാമ്പുകൾ

മാനഹാനി, അഗമ്യമായ ബന്ധങ്ങൾ, കുത്തഴിഞ്ഞ ബന്ധങ്ങൾ സദാചാര വിരുദ്ധപ്രവർത്തികൾ എന്നിവയും, ഗൂഢാലോചനകൾക്കടിപെടാനുള്ള സാധ്യതയും കാട്ടുന്നു.

ആമ

ജീവിത വിജയവും പരിശ്രമങ്ങളുടെ ഫലപ്രാപ്തിയും കാട്ടുന്ന നല്ല സ്വപ്നം.

വരയൻ കുതിര

നന്ദികേടിന്റെയും സുഹൃത്തുക്കളുടെ ചതിയുടെ ഇരയാകാൻ സാധ്യത കാണുന്ന സ്വപ്നം.

ഉറുമ്പുകൾ

ജീവിത വിജയവും അതോടൊപ്പം സ്വാർത്ഥതയും കാട്ടുന്നു.

തവളകൾ

ഭാഗ്യത്തിന്റെ അപ്രതീക്ഷിത കടാക്ഷം ഉണ്ടായേക്കാമെന്നു കാണുന്നു. അതിനെ തുടർന്ന് ജീവിതത്തിൽ പുതിയ പാതകൾ തെളിയുമെന്നും ജീവിത വിജയം നേടുമെന്നും കാട്ടുന്ന മനോഹര സ്വപ്നം.

**പഴങ്ങൾ**

(ജീവിതത്തിലെ അതിവൈകാരികതയും ലൈംഗികതൃഷ്ണങ്ങളും കാട്ടുന്നവയെന്ന് ഫ്രോയിഡും കൂട്ടരും)

**ആപ്പിൾ**

പ്രേമബന്ധങ്ങൾ തുടങ്ങുന്നതിനും അവ വിജയിക്കുന്നതിനും സാദ്ധ്യത കാട്ടുന്ന സ്വപ്നം. എന്നാൽ ആപ്പിൾ- ധാരാളമായി കഴിക്കുന്നതു കണ്ടാൽ- അതും മഞ്ഞ നിറമുള്ളവ- അവിഹിതമായ സ്ത്രീപുരുഷ ബന്ധങ്ങളും അതു വഴി മാനഹാനിയും ശത്രുതയും ഉണ്ടാകാൻ സാദ്ധ്യതയുണ്ടെന്ന് സെമെറ്റിക്ക് വിശ്വാസങ്ങൾ പറയുന്നു.

**ഓറഞ്ച്**

അനാവശ്യമായ ഉത്കണ്ഠകളും ദു:ഖങ്ങളും വിഷമങ്ങളും കാണിക്കുന്നു.

**മാങ്ങ**

പച്ച മാങ്ങകൾ രോഗാക്രമണത്തെ കാട്ടുന്നു. എന്നാൽ പഴുത്ത മാങ്ങാക്കൂട്ടം ഭാഗ്യത്തിന്റെ അപ്രതീക്ഷിതമായ കടന്നുവരവിനെയാണ് കാണിക്കുന്നത്.

**കൈതച്ചക്ക**

വിഭവസമൃദ്ധമായ ഭക്ഷണത്തിനു ക്ഷണം ലഭിക്കുകയും പുതുവസ്ത്രങ്ങൾ ലഭിക്കുകയും ചെയ്യും.

**മുന്തിരി**

വ്യാപാര പുരോഗതി, ശത്രു ജയം എന്നിവ കാട്ടുന്നു. എന്നാൽ കറുത്ത മുന്തിരി തറയിലേക്കു തട്ടിക്കളയുന്നതായി കണ്ടാൽ ദുരന്തം വരുമെന്നു ഗ്രീക്കു വിശ്വാസം.

**നെല്ലിക്ക**

വിവാഹിതർക്ക് ശിശുവിന്റെ ജനനം, വ്യാപാരികൾക്ക് പുതിയ സ്ഥാപനം തുടങ്ങിയ പുതിയ ഒന്നിന്റെ തുടക്കം കാണിക്കുന്നു.

**ഈന്തപ്പഴം**

ശത്രുക്കളുടെ ആക്രമണം.

**തണ്ണിമത്തൻ**

രോഗം, ദുരന്തം എന്നിവയുടെ കടന്നു വരവിനെ കാട്ടുന്നു.

## പൂക്കൾ

### മഞ്ഞപ്പൂക്കൾ

ദുരന്തങ്ങൾ വരുന്നു. (ജമന്തി, സൂര്യകാന്തി തുടങ്ങിയവ)

### വെള്ളപ്പൂക്കൾ

ജീവിത നൈരാശ്യം, പ്രേമനൈരാശ്യം.

### ചുവന്നപൂക്കൾ

മാരക രോഗങ്ങൾ, അപകട മരണം തുടങ്ങിയവ.

എന്നാൽ പലനിറമുള്ള പൂക്കൾ ഒന്നായി കാണുന്നത് ജീവിതത്തിൽ വിജയം ഉണ്ടാക്കുന്നുവെന്നാണ് വിശ്വാസം.

(ഫ്രോമിഡും കൂട്ടരും യൗവനം യുവത്വത്തിന്റെ അവസാനം, ചാരിത്ര്യഭംഗം, ലൈംഗിക കുറ്റബോധം തുടങ്ങിയവയുടെ പ്രതീകമായാണ് പൂക്കളെ കണ്ടത്)

### വീട്ടുപകരണങ്ങൾ ഫർണിച്ചറുകൾ

(മറ്റുള്ളവരുമായി അടുക്കാനുള്ള അഭിവാഞ്ചയെ കാട്ടുന്നുവെന്ന് മനശ്ശാസ്ത്രം)

### കിടക്ക

സ്ത്രീ പുരുഷ ബന്ധം, അടുത്ത സൗഹൃദം തുടങ്ങിയവയ്ക്ക് സാധ്യത കാട്ടുന്നു.

### അലമാരകൾ

ശിശുവിന്റെ ജനനം, ഗർഭധാരണം, വിവാഹം തുടങ്ങിയവയുമായി ബന്ധം കാണിക്കുന്നു.

### കസേരകൾ

വിശ്രമം, സ്ഥാനമാറ്റം തുടങ്ങിയവയുടെ പ്രതീകം.

### കളികൾ

(മത്സര വിജയത്തിനുള്ള ആഗ്രഹം കാട്ടുന്നു).

### ചെസ്

കൂടുതൽ ഫലപ്രദമായ പ്ലാനുകൾ ആവിഷ്കരിച്ചു നടപ്പിലാക്കാൻ സാധ്യത കാണുന്നു.

ഫുട്ബാൾ, വോളിബാൾ, തുടങ്ങിയവ

ജീവിത വിജയത്തിന് കടുത്ത മത്സരം നേരിടേണ്ടി വരുമെന്ന സൂചന കാട്ടുന്നു.

ചീട്ടുകളി, ചൂതുകളി, തടങ്ങിയവ സ്വപ്നം കണ്ടാൽ

അപകടം, മാനഹാനി തുടങ്ങിയവ കാണിക്കുന്ന സ്വപ്നം.

## കടൽ

### ഇരമ്പുന്ന കടൽ

ഏകാന്തവാസത്തിന്റെ സൂചനയാണ്.

### ശാന്തമായി പരന്നു കിടക്കുന്ന കടൽ

മനസ്സിലെ മോഹ സാക്ഷാത്കാരങ്ങൾ അനന്തമായി സാധിക്കാതെ നീണ്ടു പോകാം.

### കടലിൽ ഇറങ്ങുന്നത് കണ്ടാൽ

പ്രേമഭംഗം, ജീവിതനൈരാശ്യം ഉണ്ടാകാം.

## ജലം

### തെളിഞ്ഞ ജലം

ഐശ്വര്യ സമൃദ്ധിയെ കാണിക്കുന്നു.

### കലങ്ങിയ വെള്ളം

അപകടം, ആക്രമണം എന്നിവയെ കാണിക്കുന്നു.

### വെള്ളത്തിൽ ആഴത്തിൽ വീഴുന്നതായി കണ്ടാൽ

തെറ്റായ സൗഹൃദങ്ങൾ വഴി വലിയ ആപത്ത് വരാനുള്ള സാധ്യത.

### വെള്ളച്ചാട്ടം

അപ്രതീക്ഷിതമായ ഭാഗ്യത്തിന് ഇടയാകാം.

## തിരമാല

തീരുമാനങ്ങളിൽ പിഴവു വരാമെന്നും അതുവഴി അപകടം വന്നേക്കുമെന്ന സൂചന

## കിണർ

വെള്ളം കോരുന്നതായി കണ്ടാൽ ജീവിതത്തിലെ ഏറ്റവും വലിയ ആഗ്രഹങ്ങൾ പ്പ്തിയടയാം. പക്ഷേ കോരുന്ന ജലം കലക്ക വെള്ളമാണെങ്കിൽ ദുഖകാലം നീണ്ടുനിന്ന

...ാണ് മോഹസാഫല്യം വരുന്നത്.

കിണർ മാത്രമായി കണ്ടാൽ അറിവു നൽകികൊണ്ട് ആഹ്ലാദം പകരുന്ന ജീവിതരീതി കൈവരാം.

## നദി

ജീവിതവിജയം നേടുമെന്നതിന്റെ സൂചന. വെള്ളപ്പൊക്കം കരകവിയൽ എന്നിവ കണ്ടാൽ താത്കാലിക തടസ്സങ്ങൾ വിജയത്തെ ബാധിക്കാം.

## പച്ചക്കറികൾ

പച്ചക്കറികൾ ഒറ്റക്ക് കാണുന്നതും കൂട്ടായി കാണുന്നതും നല്ല സ്വപ്നങ്ങളല്ല. വന്നു ചേരാവുന്ന ദുഖകരവും ഇരുണ്ടതുമായ ഭാവിജീവിതത്തെയാണ് അവ പലപ്പോഴും കാട്ടുന്നത്. പച്ചക്കറികൾ തിന്നുന്നതായി കാണുന്നതും മറ്റും സ്വയം കൃതാനർത്ഥത്തെ കാണിക്കുന്നു.

## പ്രാണികൾ

### തേനീച്ച

കൂട്ടുചേർന്നു പറക്കുന്ന ഈച്ചകളാണെങ്കിൽ അധ്വാന വിജയം. ഒറ്റക്കു പറന്നു നടക്കുന്നവയാണെങ്കിൽ അപ്രതീക്ഷിത ഭാഗ്യം വഴി ധനാഗമം തേനീച്ച മുഖത്തിനു നേരെ പറന്നു വരുന്നതും കുത്തുന്നതും കണ്ടാൽ അപകടങ്ങൾ ശത്രുഭീഷണി, മുറിവുകൾ തുടങ്ങിയവയുണ്ടാകാം.

തേൻ മാത്രം സ്വപ്നം കണ്ടാൽ രോഗങ്ങളുണ്ടാകുമെങ്കിലും പെട്ടെന്നു വിമുക്തമാക്കാമെന്ന അവസ്ഥയാണ് കാണുന്നത്.

### ഉറുമ്പുകൾ

കഠിനാധ്വാനത്തിന്റെ നാളുകൾ വരുന്നുവെന്ന മുന്നറിയിപ്പ് നൽകുന്നു.

### ഈച്ചകളും പ്രാണികളും

ഇവ പറന്നു നടക്കുന്നതായി കാണുന്നത് കുഴപ്പം പിടിച്ച സങ്കീർണ്ണമായ പ്രശ്നങ്ങളുടെ വരവിനെ കാട്ടുന്നു. കുഞ്ഞുങ്ങളിൽ നിന്നും അകന്നുപോകുന്ന അവസ്ഥയും ഇത്തരം സ്വപ്നങ്ങൾ കാട്ടുന്നു.

## വീടിന്റെ ചുറ്റുപാടുകൾ, വീടിലെ താമസം

### ഗേറ്റ്

ഗേറ്റിലൂടെ കടന്നുപോകുന്ന സ്വപ്നം ആത്മീയതയുണ്ടാക്കുന്ന വളർച്ചയെ കാണിക്കുന്നു.

**പൂന്തോട്ടം**

വളരെ നല്ലരീതിയിൽ ഒരുക്കിയ പൂന്തോട്ടം ബഹുമാനത്തിന്റെയും ഉയർച്ചയുടെയും സൂചനയാണ്. എന്നാൽ ഒരുക്കിയിട്ടില്ലാതെ പടർന്നു കിടക്കുന്ന അടുക്കം ചിട്ടയുമില്ലാത്ത പൂമരങ്ങൾ ദുർമാർഗ്ഗങ്ങളിലൂടെ ലഭ്യമായേക്കാവുന്ന സുഖങ്ങളുടെ സൂചനയാകാം.

**തോട്ടക്കാരൻ**

പൂന്തോട്ടം പരിപാലിക്കുന്ന തോട്ടക്കാരൻ ഭാഗ്യപ്രതീകമാണ്.

**ഫൗണ്ടൻ**

ധാരാളം ധനം വന്നു ചേരാനുള്ള സാധ്യത.

**ആഹാരം**

വളരെക്കാലമായി കൊണ്ടുനടക്കുന്ന നിഗൂഢമോഹങ്ങളുടെ അപ്രതീക്ഷിത സാക്ഷാത്കാരം കാണിക്കുന്നു.

**ഫാനുകൾ**

ഉയർച്ചയുടെ വരവിന്റെ സൂചനയാണ്.

**അടുപ്പുകൾ തീകത്തിക്കൽ**

കാമലോഭങ്ങളുടെ പൂർത്തീകരണവും അതുവഴി വരാവുന്ന അധഃപതനവും.

**അക്കങ്ങൾ**

ഒന്ന് — ഐക്യം, ഒരുമ തുടങ്ങിയവയെ കാട്ടുന്നു.

രണ്ട് — മറക്കാനാവാത്ത ഒരു സൗഹൃദത്തിന്റെ തുടക്കം.

മൂന്ന് — ദൈവാനുഗ്രഹം.

നാല് — ജീവിതത്തിൽ സ്ഥിരത.

അഞ്ച് — ശാരീരിക സുഖങ്ങൾ

ആറ് — ശാന്തിയും സമാധാനവുമുള്ള ദാമ്പത്യബന്ധം.

ഏഴ് — ആത്മീയ താത്പര്യം

എട്ട് — മരണം.

ഒമ്പത് — ഗർഭധാരണം

പത്ത് — സ്ത്രീപുരുഷബന്ധം.

## പക്ഷികൾ

### കാക്ക

കാക്കകളെ കൂട്ടായി സ്വപ്നം കാണുന്നത് രോഗങ്ങളും മരണവും കാണിക്കുന്നു. ഒറ്റപ്പെട്ട കാക്ക ദുരന്തങ്ങളെയും.

### കോഴി

ഉന്നത ജീവിത വിജയം

### കോഴിക്കുഞ്ഞുങ്ങൾ

കുഞ്ഞുങ്ങൾ അകന്നു പോകുമെന്നു സൂചന.

### കൊക്ക്

ദുഷ്ടരുമായുള്ള സൗഹൃദം മൂലമുണ്ടാകാവുന്ന ദുരന്തങ്ങൾ, അവിഹിത ബന്ധം.

### പ്രാവ്

സമാധാനകരമായ ജീവിതം.

### താറാവ്

അപ്രതീക്ഷിത ഭാഗ്യം

### പരുന്ത്

ബഹുമാനം, അധികാരം ഉയർന്ന പദവി എന്നിവയെക്കാട്ടുന്നു.

### മൂങ്ങ

രോഗങ്ങൾ, ദു:ഖങ്ങൾ തുടങ്ങിയവ കാട്ടുന്ന സ്വപ്നം.

### മയിൽ

ഉയർച്ച ആദരവ് ലോകബഹുമാനം.

### കുരുവി

ജീവിതത്തിൽ സന്തോഷം വരുന്നുവെന്ന സൂചന.

പക്ഷികളെ പിടിക്കുന്നതായി കാണുന്ന സ്വപ്നം ശത്രു ജയത്തിന്റെ പ്രതീകമാണെങ്കിലും ാശവും ദുഷ്ടവുമായ മാർഗ്ഗങ്ങൾ ഉപയോഗിക്കേണ്ടി വരുമെന്ന സൂചന കൂടിയാണ്. പക്ഷി

ക്കൂടും മുട്ടകളും മറ്റും വ്യാപാരവസ്ഥയെക്കാട്ടുന്നു. ഒഴിഞ്ഞ കൂട് നഷ്ടവും നിറഞ്ഞ മുട്ടകളുള്ള കൂട് ലാഭവും.

## ശരീരാവയവങ്ങൾ

### കൈകൾ

ജീവിത വിജയം കാട്ടുന്നു.

### രക്തം

ലൈംഗിക ചിന്തയുടെ സൂചന, ഒപ്പം ദുഃഖവും ക്ഷാമവും വരുമെന്ന വിശ്വാസവുമുണ്ട്.

### തല

ആഗ്രഹങ്ങൾ പെട്ടെന്നു സാധിതമാകുമെന്ന മുന്നറിയിപ്പ്.

### മുഖം

സ്വന്തം മുഖമാണെങ്കിൽ ഏറെ നന്ന്.

സ്വപ്നദർശനഫലങ്ങൾക്കു ഏതാനും ഉദാഹരണങ്ങൾ മാത്രമാണിത്. ഓരോന്നിനെ കുറിച്ചും വിശദമായി പറയുന്നതിനു ആയിരക്കണക്കിനു പേജുകൾ തന്നെ വേണ്ടി വരുമെന്നതിനാൽ ഈ കൃതിയിൽ അതിനു കഴിയില്ലല്ലോ. വായനക്കാർക്കു ഏറെ പരിചിതമായ ഒന്നു രണ്ടു കാര്യങ്ങൾ കൂടി പറഞ്ഞ് അവസാനിപ്പിക്കാം.

## മരണ സ്വപ്നം

സ്വന്തം മരണം സ്വപ്നം കാണുന്നത് സ്വപ്ന ശാസ്ത്രപ്രകാരം ദുഃഖകരമല്ല. ഇന്നുള്ള പ്രയാസങ്ങൾ നീക്കി പുതുജീവിതം വരുമെന്ന സൂചനയാണ് അത് കാണിക്കുന്നത്.

എന്നാൽ മറ്റുള്ളവരുടെ മരണം പലപ്പോഴും അയാളോടുള്ള ബന്ധത്തിൽ വന്നു ചേർന്നതോ ചേരാവുന്നതോ ആയ ഉലച്ചിൽ കാണിക്കുന്നു.

## ആശുപത്രിവാസം

ഇത് നല്ല സ്വപ്നമല്ല. കഠിനമായി അധ്വാനിക്കുമ്പോഴും നിങ്ങളുടെ അധ്വാനഫലം ലഭിക്കുന്നവരാൽ തള്ളിപ്പറയപ്പെടുമെന്ന അവസ്ഥ വരുമെന്ന സൂചിപ്പിക്കുന്ന സ്വപ്നം.

## തളർച്ച/തളർവാതം

ജീവിതത്തിൽ നിസ്സഹായതയും ദു;ഖവുമുണ്ടായേക്കാവുന്ന സന്ദർഭങ്ങൾ വന്നുചേരാമെന്ന സൂചനനൽകുന്നു.

## വിവാഹം

ഒരാൾ തന്റെ വിവാഹം നടക്കുന്നതായി ആവർത്തിച്ചു സ്വപ്നം കാണുന്നത് അയാൾ വിവാഹിതനായാലും അവിവാഹിതനായാലും ശുഭകരമല്ല. രോഗബാധ, നാടുവിട്ടു പോകൽ, മരണം എന്നിവയെ കാണിക്കുന്ന ഒരു ദുഃസ്വപ്നമാണിത്.

(സ്വപ്നദർശന ഫലങ്ങൾ തത്ക്കാലം ഇവിടെ നിർത്തുന്നു)

## അനുബന്ധം– 11

### ഹസ്തരേഖാ ശാസ്ത്രം– ചില വിവരങ്ങൾ ചുരുക്കത്തിൽ

കൈറോയുടെ ഹസ്തരേഖാ വൈദഗ്ദ്ധ്യം മുൻ പേജുകളിൽ വായിച്ചത് ഓർക്കുമല്ലോ. ഈ ലോകത്ത് വെളിപ്പെടാത്ത സത്യങ്ങൾ അതായത് നിഗൂഢ സത്യങ്ങൾ തെളിയിക്കുന്നതിന് ഏറ്റവും വലിയ മാർഗ്ഗമാണ് ഹസ്തരേഖയെന്നു വിശ്വസിച്ചിരുന്ന വ്യക്തിയാണ് കൈറോ. കൈറോയുടെ പാശ്ചാത്യ ഹസ്തരേഖാശാസ്ത്രത്തിന്റെയും ഭാരതീയമായതടക്കമുള്ള പൗരസ്ത്യ ഹസ്തരേഖാ ശാസ്ത്രത്തിന്റെയും പ്രധാന വിവരങ്ങൾ മാത്രം അറിവിലേക്കായി വിവരിക്കുകയാണ് തുടർ പേജുകളിൽ. വായനകാർക്ക് പരിചിതമായ ഒരു അവലോകനം നടത്തുന്നത്നു മാത്രമേ ഈ വിവരണം കൊണ്ട് ഉദ്ദേശിച്ചിരിക്കുന്നുള്ളു. ആയിരക്കണക്കിന് പേജുകൾ വരുന്ന മുഴുവൻ വിവരങ്ങളും താത്പര്യമുള്ളവർക്ക് കൈറോയുടെ കൃതികൾ, ഭാരതീയ ഹസ്തരേഖാ വിദ്യ തുടങ്ങിയവ പ്രതിപാദിക്കുന്ന ഇംഗ്ലീഷ് ഗ്രന്ഥങ്ങളും ഭാഷാ ഗ്രന്ഥങ്ങളും വായിച്ച് അവ നേടേണ്ടതാണ്. അവയുടെ അടിസ്ഥാനത്തിൽ മാത്രമേ ഈ വിദ്യ സ്വായത്തമാക്കി പ്രവചനം പൂർണ്ണമാകുന്നതിന് കഴിയുകയുള്ളു എന്നു മാത്രം പറയട്ടെ.




ഏത് കൈയാണ് നോക്കേണ്ടത്

സാധാരണ ഗതിയിൽ പുരുഷനായാലും സ്ത്രീയായാലും വലതുകൈ തന്നെ നോക്കേണ്ടതുണ്ട്. പുരുഷന്റെ വലതു കൈയും സ്ത്രീയുടെ ഇടതുകൈയും നോക്കണമെന്ന വിശ്വാസം ശാസ്ത്രാതിഷ്ഠിതമല്ല. എന്നാൽ ഇടതുകൈ മുൻജന്മഫലങ്ങളും മറ്റും തരുന്നതായി ഭാരതീയചാര്യൻമാരും വലതുകൈയ്യിലെ ഫലങ്ങളുടെ ഉറപ്പിക്കലിന് കാരണമായ ഘടകമാണെന്ന് കൈറോ മുൽ പേരും കരുതിയിരിന്നു. ഉദാഹരണമായി രണ്ടു കൈകളിലേയും രേഖകൾ ഒരേ പോലെ അപകടം പ്രവചിക്കയാണെങ്കിൽ ഗുരുതരമായ അപകടം ഒഴിവാക്കുക അസാധ്യമാണെന്നും എന്നാൽ ഒരു കൈരേഖ വ്യത്യസ്തമാണെങ്കിൽ അപകടത്തിന്റെ കാഠിന്യം കുറയാമെന്നും.

1 - ബുധമണ്ഡലം
2 - സൂര്യമണ്ഡലം
3 - ശനി മണ്ഡലം
4 - വ്യാഴമണ്ഡലം
5 - ഒന്നാം ചൊവ്വ

| | | |
|---|---|---|
| 5A | - | രണ്ടാം ചൊവ്വ |
| 6 | - | ശുക്രമണ്ഡലം |
| 7 | - | ചന്ദ്ര മണ്ഡലം |

| | | |
|---|---|---|
| A-A | - | ഹൃദയ രേഖ |
| B - B | - | ശിരോരേഖ |
| C - C | - | ആയുർരേഖ |
| D - D | - | ഭാഗ്യരേഖ |
| E - E | - | സൂര്യരേഖ |
| F - F | - | കുജരേഖ |

## മണ്ഡലങ്ങൾ

കൈയുടെ ഉൾഭാഗം മണ്ഡലങ്ങളായി തിരിക്കപ്പെട്ടിരിക്കുന്നതായി കൈരേഖാശാസ്ത്രം പറയുന്നു.

| | | | |
|---|---|---|---|
| 1) | വ്യാഴമണ്ഡലം (ചാർട്ടിൽ 4) | : | ഇത് ചൂണ്ട് വിരലിന്റെ ചുവട്ടിൽ കാണപ്പെടുന്ന ഭാഗം |
| 2) | ശനി (ചാർട്ടിൽ 3) | : | നടു വിരലിന്റെ താഴെ വരുന്ന ഉള്ളം കൈഭാഗം |
| 3) | സൂര്യമണ്ഡലം (ചാർട്ടിൽ 2) | : | മോതിരവിരലിന്റെ ചുവട്ടിൽ വരുന്ന ഉയർന്ന ഭാഗം |
| 4) | ബുധൻ (ചാർട്ടിൽ 1) | : | ചെറു വിരലിന് താഴെയുള്ള ഭാഗം |
| 5&6) | ചൊവ്വ | : | ഇത് രണ്ട് സ്ഥാനങ്ങളിലാണ് വ്യാഴമണ്ഡലത്തിന് താഴെ ശുക്രനും മുകളിൽ ആയുർരേഖകളിൽ ആണ് ഒന്നാം ചൊവ്വ. ചൊവ്വക്കു താഴെ ശുക്ര മണ്ഡലത്തിന് എതിരെ കാണപ്പെടുന്നത്. |
| 7) | ചന്ദ്രൻ | : | പെരുവിരലിന്റെ ചുവട്ടിൽ കാണപ്പെടുന്ന മണ്ഡലം. |
| 8) | ശുക്രൻ | : | |

ഈ മണ്ഡലത്തിന്റെ ഓരോന്നിന്റെയും വികാസ സങ്കോചങ്ങളാണ് ആദ്യമായി പരിഗണിക്കപ്പെടുന്നത്. ഓരോ മണ്ഡലവും ശരിയായി വികസിച്ച് പരന്നുയർന്നതിനാൽ അതിന്റെ ഫലങ്ങൾ സിദ്ധമാകും. അതേ സമയം ആ ഭാഗങ്ങൾ താണും താരതമ്യേന വലുപ്പം കുറഞ്ഞും കാണപ്പെട്ടാൽ അതാത് ഭാഗങ്ങൾക്ക് അനുസരിച്ചുള്ള ഗുണങ്ങൾ കുറയും.

മണ്ഡലങ്ങളിൽ ഓരോന്നിന്റെയും സാമാന്യ ഫലങ്ങൾ താഴെ പറയുന്നു.

### വ്യാഴമണ്ഡലം(4)

വികസിച്ച് കാണുന്ന വ്യാഴമണ്ഡലം ഉൽക്കർഷം, അഭിമാനബോധം, അധികാരം എന്നിവയുടെ പ്രതീകമാണ്. ഇത്തരക്കാർ ഉയർന്ന സംഘടനാ പാടവവും അധികാര മോഹവും കാട്ടും. ഉറക്കരഹിതരും, രക്തദൂഷ്യം, വിഷാദ രോഗങ്ങൾ ഇത്തരക്കാർക്ക് സാധാരണമാണ്.

### ശനിമണ്ഡലം(3)

ഏകാന്തതയോടു താത്പര്യം, വിവേകബുദ്ധി, ഒതുക്കം, സംഗീത താത്പര്യം എന്നിവയെ കാണിക്കുന്നു. ഈ മണ്ഡലം വളരെ ചുരുങ്ങിയിരുന്നാൽ അത് ജീവിതത്തോടുള്ള താത്പര്യം കാണിക്കുന്നു.

### സൂര്യൻ (2)

ഉയർന്ന സൂര്യമണ്ഡലം കീർത്തിയെയും ലോകബഹുമാനത്തെയും കാട്ടുന്നു. ഇവർക്ക് ഭൂമിലെ സൗന്ദര്യ വസ്തുക്കളോട് അമിതമായ താത്പര്യമുണ്ടാകും. ആഡംബരപ്രീയരാകും, ഭാഗ്യശാലികളാകം. അതോടൊപ്പം സഹാനുഭൂതി, കരുണ തുടങ്ങിയ ഗുണങ്ങളും കാട്ടും. ഉദര രോഗങ്ങൾ ഉണ്ടാകാം. അതു പോലെ കരൾ, കിഡ്നി രോഗങ്ങൾക്കും സാധ്യത.

### ബുധമണ്ഡലം (1)

വികസിച്ച ബുധമണ്ഡലം ഉയർന്ന ചിന്താശീലം ഉത്തമ സംഭാഷണശൈലി ഉയർന്ന ബുദ്ധിശക്തി എന്നിവ കാണിക്കുന്നു. ബുദ്ധിരേഖ (ശിരോരേഖ) തെളിച്ചമുള്ളതായ വ്യക്തിയാണെങ്കിൽ ഇപ്രകാരം ബുദ്ധിപരമായ കഴിവുകൾ കൊണ്ട് ജീവിത വിജയം നേടുകയും ചെയ്യുന്നു.

സാധാരണ ഇത്തരക്കാർക്ക് രോഗാദിപീഢകൾ കുറയും. എന്നാൽ ചെറുരോഗങ്ങൾക്ക് പോലും അനാവശ്യ ഔഷധസേവ ഇക്കൂട്ടരുടെ പ്രധാന സ്വഭാവമത്രേ.

### ചൊവ്വ

ചൊവ്വ രണ്ട മണ്ഡലങ്ങളാണെന്ന് കണ്ടല്ലോ. (ചാർട്ട് കാണുക)

## ഒന്നാം ചൊവ്വ (5)

ഒന്നാം ചൊവ്വ ഭൗതിക ജീവിതത്തെ കാട്ടുന്നു. തന്റേടവും, ഭയരഹിതവും, തൊഴിൽ തേടുന്നതിൽ വൈദഗ്ദ്ധ്യവും ഇക്കൂട്ടർക്ക് ഉണ്ട്. ഏത് ഭൗതിക സാഹചര്യങ്ങളും ഇവർ നിർഭയം നേരിടും. പെട്ടെന്നു കോപിക്കുന്നവരും അതുപോലെ ശാന്തരാകുന്നവരുമാണിവർ.

മദ്യാശക്തി, മയക്കുമരുന്നുപയോഗം ഇവമൂലവും ഉയർന്ന രക്ത സമ്മർദ്ദം, രക്തദൂഷ്യം തുടങ്ങിയ അസുഖങ്ങൾ ഉണ്ടാകും. വിട്ടുമാറാത്ത തലവേദന തുടങ്ങിയ അസുഖങ്ങൾ ഇക്കൂട്ടരുടെ പ്രത്യേകതയത്രേ.

## രണ്ടാം ചൊവ്വ (5A)

ആദ്യത്തേതിന് നേരെ മറിച്ചാണ് ഫലം. മാനസിക ധൈര്യവും ശാരീരിക ബലക്കുറവും കാട്ടുന്നു. സൂത്രക്കാരും, തന്ത്രശാലികളുമാണിവർ. ശിരോരേഖകൂടെ തെളിഞ്ഞിരുന്നാൽ ഇവർ തന്ത്രങ്ങൾ കൊണ്ട് ഏത് പ്രശ്നങ്ങളും പരിഹരിക്കുന്നവരായിരിക്കും. മൂത്രാശയ രോഗങ്ങൾ, പൊണ്ണത്തടി, ദഹന രോഗങ്ങൾ എന്നിവ കാണുന്നു.

## ചന്ദ്രമണ്ഡലം (7)

കലാസാഹിത്യാദി ഗുണങ്ങളുമായി ബന്ധപ്പെട്ടിരിക്കുന്നു. അതിവൈകാരികതയും ഏറെ ആർദ്രചിത്തരും ആയതിനാൽ പ്രണയബന്ധങ്ങളും പ്രേമപരാജയങ്ങളും ഇത്തരക്കാർക്ക് പ്രായേണ കൂടുതൽ നേരിടേണ്ടി വരുന്നു. മനഃക്ലേശം, ഹൃദ്രോഗം, കരൾ രോഗം ജലഭയം എന്നിവയുണ്ടാകാം.

## ശുക്രമണ്ഡലം (6)

വളരെ ഉയർന്ന ശുക്രമണ്ഡലം അമിതവൈകാരിക പ്രവണതയെ കാട്ടുന്നു. അനുകമ്പ, സ്നേഹം, സഹതാപം, പ്രണയം തുടങ്ങിയ വികാരങ്ങൾ തുടങ്ങിയവ ഇവർ പെട്ടെന്നു കാണിക്കുന്നവരാണ്. സൗന്ദര്യാരാധന, സംഗീതഭ്രമം എന്നിവയിലും ഇവർ താത്പര്യമുള്ളവരായിരിക്കും.

അതിവൈകാരികത ഉണ്ടാക്കുന്ന അപകടങ്ങൾക്കെതിരെ ഇക്കൂട്ടർ കരുതിയിരിക്കണം.

തൊണ്ട, മൂക്ക്, കഴുത്ത് തുടങ്ങിയ ഭാഗങ്ങൾക്ക് അസുഖം. സന്ധിവേദന, തലവേദന തുടങ്ങിയവയ്ക്ക് സാധ്യതയേറും. സ്ത്രീകളിൽ ഉയർന്ന ശുക്രമണ്ഡലം ഉദര സംബന്ധമായ ശസ്ത്രക്രിയയുടെ സാഹചര്യം കാണിക്കുന്നു.

## പ്രധാന രേഖകൾ

കൈരേഖകളാണ് ഹസ്തരേഖാശാസ്ത്രത്തിന്റെ പ്രധാന ഭാഗമെന്ന് ഏവർക്കും അറിയാമല്ലോ.

പ്രധാനരേഖകളെ കൂടാതെ നിരവധി ചെറുരേഖകൾ കൈകളിൽ ഉണ്ടാകാം. എല്ലാ രേഖകളെക്കുറിച്ചും, പ്രധാന രേഖകളുടെ തന്നെ എല്ലാവിധ അവസ്ഥാഭേദങ്ങളെക്കുറിച്ചും പൂർണ്ണമായും വ്യക്തമായും വിശദീകരിക്കുക എന്നത് മറ്റൊരു പുസ്തകത്തിന്റെ വിഷയമാണ്. ഇവിടെ പ്രധാനരേഖകളും അവയുടെ പ്രധാന ഫലങ്ങളും മാത്രമാണ് പ്രതിപാദിക്കുന്നത്.

കൂട്ടത്തിൽ ഒരു കാര്യം ആദ്യമെ വ്യക്തമാക്കട്ടെ. ചില രേഖകൾ തെളിയാനിരിക്കുന്നതും, വളരെ അവ്യക്തമാകുന്നതും അസാധാരണമല്ല. അത് അപായ സൂചനയും ആകണമെന്നില്ല. അതു പോലെ ചില രേഖകൾ കൂടുതൽ ആഴത്തിലും ഇരുണ്ടും കാണപ്പെടുന്നത് പലപ്പോഴും ശുഭകരവുമല്ല.

തെളിയുന്ന രേഖകളിൽ വരുന്ന അപഭ്രംശങ്ങൾ തെളിയാത്ത രേഖകളെക്കാൾ അപകടകാരികളാണ് പലപ്പോഴും. ആയതിനാൽ ഭാഗ്യരേഖ പോലുള്ളവ തെളിയാത്ത കൈ ഭാഗ്യഹീനമെന്നോ കൂടുതൽ കറുത്തു തെളിഞ്ഞ ചില രേഖകൾ, ഹൃദയരേഖ ഉദാഹരണം, ശുഭകരമാണെന്നോ കരുതി വ്യാകുലത വേണ്ടതില്ല. ഇനി പ്രധാന രേഖകളിലേക്ക്.

## ആയുർരേഖ (C-C)

ശുക്രമണ്ഡലത്തെ ചുറ്റികാണപ്പെടുന്ന സുപ്രധാന കൈരേഖ. വ്യാഴമണ്ഡലത്തിൽ തുടങ്ങി ശുക്രമണ്ഡലത്തിന്റെ ചുവട്ടിൽ തീരുന്നതരം രേഖയാണിത്. നീണ്ട ആയുർരേഖ മാത്രമായി ദീർഘായുസ്സ് കണക്കാക്കരുത്. ആരോഗ്യരേഖയെന്ന ചെറു രേഖ (ബുധമണ്ഡലത്തിൽ നിന്നും താഴെക്കു കാണുന്ന ചെറുരേഖ) കൂടെ പൂർണ്ണമാണെങ്കിൽ മാത്രമേ ഇപ്രകാരം പറയാൻ കഴിയുകയുള്ളു.

ചങ്ങലപോലുള്ള ആയുർരേഖ അനാരോഗ്യം കാണിക്കുന്നു. മുറിഞ്ഞ ആയുർരേഖ രോഗബാധയും ചിലപ്പോൾ മരണവും കാണിക്കുന്നു. രണ്ടുകൈകളിലും ഒരേപോലെ രേഖ മുറിഞ്ഞിട്ടുണ്ടെങ്കിൽ ഗുരുതരമായ അപകടമോ മാരകരോഗമോ ഫലം.

ആയുർരേഖ തുടക്കത്തിൽ മുറിഞ്ഞ് മുറിഞ്ഞ് കാണപ്പെട്ടാൽ ശിശുരോഗവും ബാലാരിഷ്ഠതയും കാണും.

ആയുർരേഖയിൽ നിന്നും ആരംഭിച്ച് താഴെക്കു പോകുന്ന ചെറുരേഖകൾ മനോവിഷമത്തിന്റെ സൂചനയാണ്. രേഖകൾ മുകളിലോട്ടായാൽ ജീവിതത്തിൽ ഉയർച്ചയുണ്ടാകും.

അഗ്രഭാഗം രണ്ടായി പിരിഞ്ഞ് അവസാനിക്കുന്ന ആയുർരേഖ വിദൂരദേശത്തെ മരണം കാണിക്കുന്നു. കൂടുതൽ രേഖകൾ അകലുന്തോറും കൂടുതൽ ദൂരെയാകാം അന്ത്യം.

ആയുർരേഖകളിൽ ദ്വീപടയാളം കണ്ടാൽ രോഗം അപകടം എന്നിവ ഫലം. എന്നാൽ തുടക്കത്തിൽ ദ്വീപടയാളമുള്ള വ്യക്തിയുടെ ജനനത്തിൽ നിഗൂഢതയുണ്ട്.

ആയുർരേഖകയിൽ ചതുരം ശുഭസൂചകമാണ്. ജീവിതസുരക്ഷ ആ സമയത്ത് വന്നുചേരുമെന്ന് അർത്ഥം.

എതിർ ദിശയിൽ നിന്നും ആരംഭിച്ച് ആയുർരേഖ മുറിച്ച് പോകുന്ന ചെറുരേഖകൾ ശുഭകരമല്ല.

ആയുർരേഖ മാത്രം മുറിക്കുന്ന രേഖകൾ കുടുംബകലഹത്തെയും, ആയുർരേഖകടന്ന് ഭാഗ്യരേഖയെ മുറിക്കുന്ന രേഖ തൊഴിൽ തടസത്തെയും, ശിരോരേഖയെ മുറിക്കുന്ന രേഖ അഭിപ്രായമാറ്റത്തെയും, ഹൃദയരേഖയെ മുറിക്കുന്ന രേഖ പ്രേമഭംഗം സ്നേഹബന്ധങ്ങളുടെ തകർച്ച എന്നിവയെയും സാമാന്യമായി കാണിക്കുന്നു. ഈ രേഖകൾ വിവാഹരേഖ വരെ കടന്നെത്തിയാൽ വിവാഹമോചനത്തിന് സാധ്യതയേറും.

ആയുർരേഖ കൈയുടെ മധ്യഭാഗത്തുകൂടി പോകുകയും ശുക്രമണ്ഡലം വിസ്തൃതമാക്കുകയും ചെയ്താൽ ആയുസ്സ് കൂടും.

ആയുർരേഖയിൽ വരുന്ന മുറിവുകൾ മാത്രം നോക്കി മരണം കണക്കാക്കാൻ കഴിയില്ല. അതിന് മറ്റ് ചില രേഖകളിലെ ലക്ഷണങ്ങൾ കൂടെ നോക്കണം

## ശിരോരേഖ (B-B)

കൈയുടെ മധ്യഭാഗത്തായി കാണുന്ന പ്രധാനരേഖ. ഇത് കൈത്തലത്തെ രണ്ടുഭാഗങ്ങളാക്കി വിഭജിക്കുന്നു. ബുദ്ധിശക്തി, സാമാന്യവിജ്ഞാനം, ശിരോരോഗങ്ങൾ തുടങ്ങിയവ ഈ രേഖ വെളിവാക്കുന്നു.

വളവില്ലാത്ത ശിരോരേഖ പ്രായോഗിക ജീവിതബോധവും ആദ്യ ഭാഗം നിവർന്നും ബാക്കി ചരിവളഞ്ഞുതാഴ്ന്നതുമായ രേഖ ഭാവനയുടെയും പ്രായോഗികതയുടെയും മിശ്രണത്തെയും ചരിവുള്ള രേഖ ഭാവനാശക്തിയേയും കാണിക്കുന്നു. ദീർഘിച്ചു പരന്നരേഖയുള്ളവൻ ബുദ്ധിശാലിയാണെങ്കിലും സ്വാർത്ഥനായിരിക്കും.

നീളം കുറഞ്ഞ ശിരോരേഖയുള്ളവൻ ഭൗതികവാദിയാണ്. ശനിമണ്ഡലത്തിന് കീഴെ രേഖമുറിഞ്ഞാൽ അപകട മരണം, ഒട്ടിച്ചുചേർത്തമട്ടിലുള്ള രേഖ ആശയ സ്ഥിരതയില്ലായ്മ കാട്ടുന്നു.

ശിരോരേഖയ്ക്കും ഹൃദയരേഖയ്ക്കുമിടയിൽ ഗുണനചിഹ്നം കണ്ടാൽ ആ വ്യക്തിക്ക് നിഗൂഢശാസ്ത്രത്തിൽ താത്പര്യമുണ്ടാകും. അടയാളം ഈ രേഖകളെ ബന്ധിപ്പിച്ച് കൊണ്ടുള്ളതാവണം.

ശിരോരേഖയിൽ ദ്വീപടയാളം രോഗങ്ങളെ കാട്ടുന്നു. തെളിഞ്ഞ ഹൃദയരേഖയോടാണ് ശിരോരേഖ കൂടുതൽ അടുത്തുനിൽക്കുന്നതെങ്കിൽ വികാരം ബുദ്ധിയെ നയിക്കും.

ശിരോരേഖയിൽ ചതുരങ്ങൾ വന്നാൽ ധൈര്യംകൊണ്ട് കുഴപ്പങ്ങൾ തരണം ചെയ്യുന്നവനായിരിക്കും.

ആയുർരേഖയിൽ നിന്നും അകന്നു നിൽക്കുന്ന ശിരോരേഖ ചിന്താശക്തിയെകാട്ടുന്നു. എന്നാൽ ആയുർരേഖയോടൊപ്പം സമാന്തരമായി അടുത്തടുത്ത് പോകുന്ന ശിരോരേഖ ആത്മ വിശ്വാസമില്ലായ്മയെ കാട്ടുന്നു.

### ഹൃദയരേഖ (A-A)

കൈത്തലത്തിനുൾഭാഗത്ത് ശിരോരേഖയ്ക്ക മേൽകാണുന്ന രേഖ. ഇത് പ്രേമം, ലളിത വികാരംങ്ങൾ, വൈകാരികത എന്നിവയെ കാണിക്കുന്നു.

വ്യാഴമണ്ഡലം (ചൂണ്ടുവിരലിന് കീഴെ) തുടങ്ങുന്ന ഹൃദയരേഖ ശാശ്വത പ്രണയത്തെകാണിക്കുന്നു. ചൂണ്ടുവിരലിനും നടുവിരലിനുമിടയിൽ ഹൃദയരേഖ തുടങ്ങിയാൽ അഗാധവും ആർദ്രവുമായ പ്രേമബന്ധങ്ങൽ ഉണ്ടാകും. ശനി മണ്ഡലത്തിൽ തുടങ്ങുന്ന ഹൃദയരേഖയുള്ളവൻ സ്വാർത്ഥനും പ്രമഭാജനത്തെകിട്ടണമെന്ന് വാശിപിടിക്കുന്നവനുമായിരിക്കും. എന്നാൽ വിവാഹശേഷം ഇവൻ പഴയ സ്നേഹം കാട്ടുകയില്ല.

വ്യാഴമണ്ഡലത്തിന് ചുവടെ ഹൃദയരേഖയുള്ളവൻ നിശബ്ദകാമുകനാകാനാണ് സാധ്യത.

ഹൃദയരേഖയ്ക്ക് നീളം കൂടിയിരുന്നാൽ അമിതസ്നേഹം സംശയത്തിന് കാരണമാകും. രക്തവർണ്ണമുള്ള ഹൃദയരേഖ അമിതവികാരത്തെ കാണിക്കുന്നു.

ഹൃദയരേഖയിൽ നിന്നാരംഭിച്ച് ചന്ദ്രമണ്ഡലത്തിലേക്ക് കടന്നു പോകുന്ന ചെറുരേഖ തകർന്നതും എന്നാൽ മറക്കാനാവാത്തതുമായ ഒരു പ്രണയബന്ധത്തെകാട്ടുന്നു. അഗ്രം പിരിയുന്ന ഹൃദയ രേഖ ഒരറ്റം നടുവിരലിനും ചൂണ്ടുവിരലിനുമിടയിൽ അവശേഷിച്ചാൽ സ്നേഹം സമ്പത്ത് ഇവ ലഭിക്കും. എന്നാൽ ഈ പിരിവ് ശനി മണ്ഡലത്തിലെത്തിയാൽ അസ്ഥിരബന്ധങ്ങളും ദു:ഖവും കൂട്ടിനുണ്ടാകും.

### ഭാഗ്യരേഖ (D-D)

ഉള്ളം കൈ മധ്യത്തിൽ നിന്നും താഴേക്കു കാണുന്ന രേഖ.

ഇത് ആയുർരേഖയിൽ നിന്ന് ഉദ്ഭവിച്ചാൽ കഠിന പരിശ്രമം കൊണ്ട് ഉയർച്ച നേടും. മണിക്കണ്ഠത്തിൽ തുടങ്ങിയാൽ അപ്രതീക്ഷിത ഭാഗ്യങ്ങളും സമ്പത്തും ഉണ്ടാകും.

ചന്ദ്രമണ്ഡലത്തിൽ തുടങ്ങിയാൽ ഭാഗ്യനിർഭാഗ്യങ്ങൾ മാറി മാറി വരും. ഈ രേഖ ഹൃദയരേഖയിൽ തീർന്നാൽ ദാമ്പത്യം സുഖപ്രദമാകും.

ഭാഗ്യരേഖയുടെ ശാഖകൾ വ്യാഴമണ്ഡലത്തിലേക്കായാൽ സ്ഥാനലബ്ധി, സൂര്യമണ്ഡലത്തിലായാൽ ധനലബ്ധി, ബുധമണ്ഡലത്തിലാണെങ്കിൽ വ്യാപാരരംഗത്ത് ഉയർച്ച എന്നിവ ലഭിക്കും.

ഭാഗ്യരേഖയിൽ ചതുരം കാണപ്പെട്ടാൽ സാമ്പത്തിക നഷ്ടമുണ്ടായാലും കരകയറും.

ഭാഗ്യരേഖയിൽ വരുന്ന ദ്വീപടയാളം അശുഭമാണ്. കഷ്ടപ്പാട് ധനനഷ്ടം പ്രണയപരാജയം എന്നിവ ഫലം.

ഹസ്തരേഖാ ശാസ്ത്രം എന്ന ബ്രഹത്തായ ശാസ്ത്രത്തിന്റെ മുഖവുരമാത്രമാണ് നാം കണ്ടത്. രേഖകളും അടയാളങ്ങളും മണ്ഡലങ്ങളും മാത്രമല്ല കൈയുടെ പ്രകൃതി, ആകൃതി, നിറം തുടങ്ങിയ ധാരാളം വിശദാംശങ്ങളും അവയിൽ അടങ്ങിയിരിക്കുന്നു. പ്രധാന രേഖകൾ തന്നെ ഏഴും അപ്രധാന രേഖകൾ അഞ്ചും കുരിശ്, പതാക, ദ്വീപ്, ശംഖ് തുടങ്ങിയ അടയാളങ്ങളും, തുടങ്ങിയവ മാത്രം തന്നെ ഒരു വൻ ഗ്രന്ഥത്തിൽ മാത്രമേ വിശദമാക്കാൻ കഴിയുകയുള്ളു. അതോടൊപ്പം വിരലുകളുടെ നീളം, നഖങ്ങളുടെ നിറം തുടങ്ങി നാനാവിധമായ മറ്റ് വിശദാംശങ്ങൾ കൂടെ കണക്കിലെടുത്ത് മാത്രമേ പൂർണ്ണ ഫലപ്രവചനം സാധ്യമാവുകയുള്ളു എന്ന വസ്തുത ഇക്കാര്യത്തിൽ നമ്മൾ മനസ്സിൽ ഓർത്ത് വയ്ക്കേണ്ടതുണ്ടെന്നു മാത്രം താത്കാലികമായി പറഞ്ഞുകൊള്ളട്ടെ.

---

# അനുബന്ധം- 111

## നോസ്ട്രാ ദാമസിന്റെ പ്രവചനങ്ങൾ

1503 ൽ ഫ്രാൻസിൽ ജീവിച്ചിരുന്ന മഹാപ്രവാചകനായിരുന്ന നോസ്ട്രാ ദാമിന്റെ ചരിത്രം മുൻ പേജുകളിൽ വായിച്ചുവല്ലോ. അതിന് ഒരനുബന്ധമാണിത്. എഡി 13-ാം ശതകം മുതൽ ഇന്നു വരെയുള്ള നിരവധി സംഭവങ്ങൾ അദ്ദേഹം പ്രവചിച്ചിട്ടുണ്ട്. അന്നത്തെ മതവിചാരത്തെയും, ദുർമാന്ത്രിക പരിവേഷവും ഒഴിവാക്കാനായി അധികവും കോഡുകളുപയോഗിച്ച് പ്രതീകാത്മക ഭാഷയിൽ അവതരിപ്പിക്കപ്പെട്ടിരുന്ന പ്രസ്തുത പ്രവചനങ്ങളിൽ ചിലതിന്റെ ഏതാനും ചിലതിന്റെ മാത്രം- വിവരങ്ങളാണ് ചുവടെ. നോസ്ട്രാ ദാമസിന്റെ പൂർണ്ണ പ്രവചനങ്ങൾ, ഇത് സംബന്ധിച്ച് വിവരങ്ങൾ സഹിതം ദ പ്രൊഫസിസ് എന്ന പേരിൽ ക്രോഡീകരിക്കപ്പെട്ടിട്ടുണ്ട്. പൂർണ്ണ വിവരങ്ങൾ അതിൽ നിന്നും അറിയേണ്ടതുണ്ട്.

### 1

### ഒലിവിർ ക്രോംവെൽ

പ്രവചനം : മഹാപ്രവാചകന്റെ സ്ഥാനാരോഹണം പട്ടാളത്തെ നയിക്കുന്നു. അയാൾ ലജ്ജാരഹിതനും ക്രൂരനും. തകർന്ന പാലം കടന്നവൻ വരുമ്പോൾ നഗരം ഭയത്താൽ വിറയ്ക്കും. (സെഞ്ച്വറി 3-ക്വാർട്രെന്റേ )

വ്യാഖ്യാനം : പതിനേഴാം നൂറ്റാണ്ടിലെ ഒളിവർ ക്രോംവെല്ലിന്റെ വരവ് കാണിക്കുന്നു. അദ്ദേഹം പാർലമെന്ററി സൈന്യത്തിന്റെ നേതൃത്വം ഏറ്റെടുക്കുകയും തുടർന്ന് അധികാരത്തിലോക്കു കടക്കുകയും ചെയ്തു. തകർന്ന പാലം എന്ന വാക്ക് ലാറ്റിൻ ഭാഷയിൽ പോൺസ് പ്രേക്ട്സ് എന്ന് വായിക്കാം. പോൺ ഫാക്ട്ര എന്ന വാക്ക് പക്ഷെ സേനാനായകന്റെ തോൽവിയോടാണ് ക്രോംവെൽ അധികാരത്തിൽ എത്തിയത് എന്ന് ഓർക്കുക.

### 2

### ചാൾസ് ഒന്നാമന്റെ വധവും ലണ്ടൻ പ്ലേഗും

പ്രവചനം : അവർ നീതിമാനെ തെറ്റായി വധിക്കുന്നു. തുടർന്ന് ശക്തമായ ദുരന്തം വരുന്നു. വിധിച്ചവൻ ഭയന്ന് ഓടി മറയുന്നു. നഗരത്തെ പ്ലേഗ് വിഴുങ്ങുന്നു. (സെ. ക്വ. 11)

വ്യഖ്യാനം : ലണ്ടൻ നഗരത്തിൽ വച്ച് പരസ്യമായി കൊലചെയ്യപ്പെട്ട ചാൾസ് രാജാവ്. പരസ്യ വിചാരണക്കും അപമാനത്തിനും വിധേയനായി. തുടർന്ന് ലണ്ടനിൽ 16-ാം നൂറ്റാണ്ടിലുണ്ടായ പ്ലേഗ് ബാധ രാജാവിന്റെ വധത്തിലെ

ദൈവകോപമാണെന്ന് ശക്തമായ വാദമുണ്ടായി.

3

## ലണ്ടൻ പ്ലേഗ്

പ്രവചനം : മഹാരോഗം പ്ലേഗിന്റെ രൂപമാർന്ന് നഗരത്തെ കീഴടക്കി. നീതിമാന്റെ രക്തത്തിന് പകരം ചോദിക്കപ്പെടുന്നു. മഹാവനിത വേലിയേറ്റത്താൽ മുങ്ങുന്നു.

വ്യാഖ്യാനം : ഇത് ലണ്ടൻ പ്ലേഗിന്റെ ശരിയായ ചരിത്രമാണ്. നീതിമാന്റെ രക്തം മുൻപറഞ്ഞപ്പോലെ ചാൾസ് രാജാവിനെയും, നഗരി ലണ്ടനെയും 'മാന്യ മഹിള' കത്തോലിക്കാ സഭയെയും കാണിക്കുന്നു. തുടർന്ന് വരുന്ന പ്രൊട്ടസ്റ്റന്റ് ആധിപത്യമാണ് 'വേലിയേറ്റം' എന്ന പദം, കൊണ്ട് സൂചിപ്പിക്കുന്നത്.

4

## ലണ്ടൻ തീപിടുത്തം

പ്രവചനം : ലണ്ടൻ നീതിമാന്റെ രക്തക്കറ അഗ്നിശുദ്ധി ചെയ്യപ്പെടുന്നു. മൂന്നിരുപതും ആറും കൂടുമ്പോൾ അവർ എരിഞ്ഞുപോകും. പുരാതന വനിത തകർന്നു വീഴുന്നു. (സെ. 2.ക്വ 51)

വ്യഖ്യാനം : ഇത് ലണ്ടൻ തീപിടുത്തത്തിന്റെ നേർ ചിത്രമത്രെ? കാലം വരെ കൃത്യമായി പറയുന്നത് ശ്രദ്ധിക്കുക. മൂന്നിരുപതും ആറും ചേർന്നാൽ 66 ആണല്ലോ. ലണ്ടനിൽ മഹാ തീപിടുത്തം 1666 ൽ ആണ്. തുടർന്ന് സെന്റ് ചാൾസ് കത്തീഡ്രൽ എരിഞ്ഞു വീണത് ബാക്കിഭാഗം സൂചിപ്പിക്കുന്നു.

5

## ഫ്രഞ്ചു വിപ്ലവം

പ്രവചനം : രാജാവിന് സ്ഥാന മാറ്റം രാജ്ഞിക്ക് വാളാൽ മരണം. (ക്വാർ 77)

പ്രനചനം 2 : പെരുമ്പറകൾ ഭീതിദമായി ഒച്ചയിടുന്നു. കടവായ്കളിൽ നിന്നും ചോര വാർന്നു വീഴുന്നു. രാജാവിന് മരണം വരുന്നു. (ക്വാർ 57, സെ1)

വ്യാഖ്യാനം : ഇവ ഫ്രഞ്ചു വിപ്ലവത്തെ കാണിക്കുന്നതായി പറയപ്പെടുന്നു. രാജാവിനും രാജ്ഞിക്കും ഒരുമിച്ച് മരണം, തുടർന്ന് ബന്ധപ്പെട്ട എല്ലാത്തിനും

വഴി വരുന്ന മരണം എന്നിവ ഈ വരികളിൽ കാണാവുന്നതാണ്.

6

**നെപ്പോളിയൻ**

പ്രവചനം : ഒരിക്കലും രാജവംശത്തിൽപ്പെടാത്തവൻ രാജാവാകുന്നു. അവന്റെ പേരിൽ ഇടിമുഴക്കവും മിന്നലുമുണ്ട്. ഇറ്റലിയും സ്പെയിനും ഇംഗ്ലണ്ടും അവന്റെ പേരു കേട്ട് പ്രകമ്പിതരാകും.

വ്യാഖ്യാനം : ഈ വരികൾ വ്യാഖ്യാനത്തിന്റെ ആവശ്യമില്ലാത്ത വിധം ലളിതം. ഫ്രഞ്ചു രാജവംശവുമായി ബന്ധപ്പെടാതെ വിപ്ലവാനന്തരം ചക്രവർത്തിയായ നെപ്പോളിയന്റെ കഥയാണിത്. അദ്ദേഹം ലോകം വിറപ്പിച്ചതും തുടർന്നുള്ള ഭാഗങ്ങളും ചരിത്രം.

7

**സർ ചക്രവർത്തിമാരുടെ പതനം**

പ്രവചനം : ദൈവ ശക്തിയാൽ മഹാന്റെ ഭാര്യക്ക് അപഭ്രംശം. ഒടുവിൽ ഭരണത്തിന് അന്ത്യം കുറിക്കാൻ തീരുമാനിക്കപ്പെടും. നിരക്ഷരനുമേൽ ത്യാഗികൾക്ക് വിജയികളാകാം.

വ്യാഖ്യാനം : ഇത് റഷ്യൻ ചക്രവർത്തിനിയായ സാറിനയുടെ കാര്യമാണെന്ന് പറയപ്പെടുന്നു. ദൈവദൃഷ്ടി എന്നത് സാറിന്റെ ഉപദേശകനും ദിവ്യനെന്ന് അവകാശപ്പെട്ടിരുന്നവനുമായ റാസ്പ്പുട്ടിന്റെ നടപടികളും അയാൾക്ക് ചക്രവർത്തിനിയുമായുണ്ടായ അവിഹിതബന്ധവും തുടർന്നവരുടെ നേരെ ജനരോക്ഷമുണ്ടാവാൻ കാരണമായി. നിരക്ഷരനായിരുന്ന റാസ്പ്പുട്ടിൻ പക്ഷെ മാസ്മരികമായ വശ്യതയുള്ളവനായിരുന്നു. പ്രഭുക്കൻമാർ അയ്യാളോടൊപ്പം ചേർന്നു. ഇതെല്ലാം സാധാരണക്കാരുടെ വികാരങ്ങൾ വ്രണപ്പെടുത്തുകയും ക്രമേണ വിപ്ലവമുണ്ടാവുകയും ചെയ്തതായി നമ്മുക്കറിയാമല്ലോ.

8

**ഹിറ്റ്ലർ**

പ്രവചനം : മൃഗങ്ങൾ വിശപ്പ് മുഴുത്തു നടന്നകലുന്നു. യുദ്ധക്കളത്തിന്റെ ഭൂരിഭാഗവും ഹിറ്റ്ലർക്ക് എതിര്. അവൻ ഉറങ്ങുന്ന സിംഹത്തെ ഉണർത്തിവിടുന്നു.

വ്യാഖ്യാനം : ഹിറ്റ്ലറെക്കുറിച്ച് അതിശയകരമായ സാമ്യമുള്ള ഹിസ്ലർ എന്ന വാക്കു

ചേർത്തുള്ള അസാമാന്യ പ്രവചനം. ഉറങ്ങുന്ന സിംഹം എന്നത് ആര്യൻ വർഗ്ഗബോധമെന്ന ഹിറ്റ്ലർ വിശ്വാസം.

9

## ആറ്റം ബോംബ്

പ്രവചനം : നഗരങ്ങൾക്ക മുകളിൽ മുൻപൊരിക്കലുമാല്ലാത്ത അഗ്നി മഴയായി പെയ്തിറങ്ങി. ദുരന്തവും രോഗവും ആളുകളെ പിന്തുടർന്നു കൊണ്ടി രുന്നു. (സെഞ്ച്വറി 2. ക്വാ. 6)

വ്യാഖ്യാനം : ഇത് ആറ്റംബോംബിന്റെ നിർമ്മാണവും തുടർന്നുള്ള ഉപയോഗവും വ്യക്ത മാക്കുന്നു. പ്ലേഗ് തുടങ്ങിയ പ്രയോഗങ്ങളിൽ തുടർന്നുള്ള മാറാരോഗ ങ്ങളെയും.

10

## ഇറാനിലെ ഷായുടെ പതനം

പ്രവചനം : പേർഷ്യയിൽ ക്ഷാമം. ചക്രവർത്തിക്ക് സ്ഥാനഭ്രംശം. ഒരു നിഗൂഢ വർഗ്ഗം അധികാരത്തിലേക്കു വരുന്നു.

വ്യാഖ്യാനം : ഇറാനിൽ 1979 ൽ നടന്ന അധികാരകൈമാറ്റം 'പേർഷ്യ' ഇറാന്റെ പഴയ പേര്. രാജാവ് ഇറാനിലെ ദുർഭരണാധികാരി ഷായെക്കാട്ടുന്നു. അദ്ദേ ഹത്തെ സ്ഥാനഭ്രഷ്ടനാക്കി അയത്തുള്ള ഖൊമൈനിയുടെ നേതൃത്വ ത്തിൽ തീവ്രമത വിഭാഗം അധികാരമേറ്റതിന്റെ കാര്യങ്ങളാണ് ആദ്യത്തെ വരികളിൽ വിശദമാക്കപ്പെട്ടിരിക്കുന്നത്. ഇവ സമീപകാലചരിത്രമെന്നാ ണല്ലോ.

11

## ഇത് ഇനി സംഭവിക്കേണ്ട പ്രവചനമാണ്

പ്രവചനം : പറക്കുന്ന അഗ്നിഗോളങ്ങളാൽ നഗരത്തിൽ തീ മഴയും അധികാരിക്ക് നാശവും. തുടർന്നു പടരുന്ന അഗ്നികളിൽ ക്രമേണ എങ്ങും ദുഃഖം വ്യാപിക്കുന്നു. നിരാശിതരുടെ ലോകവും. (സെഞ്ച്വറി 5. ക്വാർ 34)

വ്യാഖ്യാനം : ഇറാഖിലെ സമീപകാല സംഭവവികാസങ്ങൾ മുതൽ മൂന്നാം ലോകയു ദ്ധത്തിന്റെ തുടർച്ച വരെ വ്യാഖ്യാനങ്ങൾ നൽകപ്പെട്ടിട്ടുള്ള ഈ സംഭവം നടക്കേണ്ടത് 20-ാം നൂറ്റാണ്ടിലെ ഒടുക്കവും 21- ന്റെ തുടക്കവുമാണെന്നു കൂടി അറിയുക.

# നിഗൂഢ സത്യങ്ങൾ

പ്രഫുല്ലവിക്രമൻ

- ദലൈലാമയുടെ പുനർജനികൾ
- ക്രിസ്തുവിന്റെ തിരുമുറിവുകൾ പേറുന്നവർ
- കൃഷ്ണന്റെ ദ്വാരക ഒരു ചരിത്രസത്യം
- നോഹയുടെ പേടകം ചരിത്രദൃഷ്ടിയിൽ
- തീക്കാവടിയിൽ നൃത്തമാടുന്നവർ
- ശാപദാതാക്കളായ ഈജിപ്ഷ്യൻ മമ്മികൾ
- ദൽഹിയിലെ ഇരുമ്പിൽ തീർത്ത അത്ഭുതസ്തംഭം
- വൈറ്റ്ഹൗസിൽ വീണ്ടുമെത്തുന്ന ലിങ്കന്റെ ആത്മാവ്
- ആത്മീയ രോഗശാന്തി– ശാസ്ത്രദൃഷ്ടിയിൽ
- എവറസ്റ്റിൽ മറഞ്ഞുപോയവൻ
- ഇനിയും തുടരുന്ന പ്രപഞ്ചത്തിന്റെ
  നിഗൂഢതകളിലേക്ക് ഒരെത്




ഒരു അറീന പ്രസിദ്ധീകരണം